# വിഷയവിവരം.



നി. വ. ദി. മ. ശ്രീ

മോറാൻ മാർ അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട്.

# പൌരസ്ത്യ കാതോലിക്കേററ്വ്യവസ്ഥാപന

# മലങ്കരനിധി.

## അവതാരിക.

മലങ്കര ഓർത്തോഡൿസ് സുറിയാനിസഭയുടെ അഭിവൃദ്ധിക്കു ലോകപരമായി ചിന്തിച്ചാൽ അത്യാവശ്യമായ രണ്ടു കാൎയ്യങ്ങൾ—ഭരണഘടന—സമുദായനിധി—എന്ന രണ്ടാണെന്ന്, സമുദായക്ഷേമകാംക്ഷികളായ ചിന്താകുശലന്മാർക്കു അഭിപ്രായം ബലപ്പെട്ടിട്ട് ഇപ്പോൾ പല വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു.

ആരംഭം. പൊതുവായതോ ക്ലിപ്തമായതോ ആയ യാതൊരു ഭരണഘടനയും കൂടാതെ, അനേകമനേകം പള്ളികളും പല ലക്ഷം രൂപാ വിലപ്പിടിപ്പുള്ള ജംഗമാജംഗമങ്ങളും ഉൾപ്പെടുന്ന സമുദായവിഭവം—ഒരു രൂപത്തിലല്ലെങ്കിൽ മറെറാരു രൂപത്തിൽ കാണപ്പെടുമാറു ശേഷിച്ചിരിക്കുന്നതു്—ഒരുപ്രകാരേണ ചിന്തിച്ചാൽ വിസ്മയമത്രെ. എന്നാൽ നമുക്കു നഷ്ടമായ സമുദായധനം എത്ര വലിയ അളവിലാണെന്നുള്ളതു്, നാം സാധാരണ സ്മരിക്കാറുള്ളതല്ല. പ്രതിവർഷം ആയിരവും രണ്ടായിരവും രൂപാ കെട്ടിഇരുപ്പുവരുന്ന പള്ളികൾ—ഇന്നു നമ്മുടെ സമുദായത്തിൽ പലതുണ്ടു്. അങ്ങനെയെങ്കിൽ ആ ഓരോ പള്ളി സംബന്ധിച്ചു, കഴിഞ്ഞ ഇരുപതുവർഷക്കാലത്തിനകം ഇരുപതിനായിരമോ നാല്പതിനായിരമോ രൂപാ കെട്ടിഇരുപ്പായോ സ്ഥാവരസ്വത്തായോ ഉണ്ടായിരിക്കുമോ എന്ന് അന്വേഷിച്ചുതുടങ്ങുന്ന സമയം—ഓരോ പള്ളിയും താറുമാറാക്കിക്കളഞ്ഞ സ്വത്തിന്റെ വിപുലത ചിന്തിച്ച്—നാം അമ്പരന്നുപോകും. കണക്കിനെ കണക്കൻ വിഴുങ്ങിയില്ല എങ്കിൽ—കണക്കു കണക്കനെ വിഴുങ്ങും എന്ന്—തമിഴിൽ ഒരു ചൊല്ലുണ്ടു്. കണക്കൻ കണക്കിനെ വിഴുങ്ങിയതുകൊണ്ടോ, കണക്കു കണക്കിനെ വിഴുങ്ങിയതുകൊണ്ടോ—എങ്ങനെയെങ്കിലുമാകട്ടെ, നമ്മുടെ പള്ളികൾ പണമില്ലാതെ ശോഷിച്ചു ശോഷിച്ചിരിക്കുകയാണ്. റിസീവരുടെ ഭരണത്തിൽ ചെന്നുചേരുവാൻ ഇടയായ ?താനും പള്ളികളുടെ വകയായി ഇന്ന്, ഇടവകക്കാരും ഇതരന്മാരും വിസ്മയപ്പെടുമാറ് ബാക്കി കാണുന്നതുനിമിത്തം—പല പള്ളികളുടെ ദരിദ്രതയുടെ യഥാർത്ഥ കാരണം—കണക്കുകൂടാത്തതോ വേണ്ടാത്ത കണക്കു കൂട്ടുന്നതോ ആയ ദുർഭരണമാണ്, എന്നു സ്പഷ്ടമാകുന്നു. ഇതുകൊണ്ടും മററു കാരണങ്ങളേക്കൊണ്ടും, പള്ളികൾക്കു ഭരണഘടന ഉണ്ടാകണമെന്ന്, ഭൂരിപക്ഷമാളുകൾ പരോക്ഷമായും പ്രത്യക്ഷമായും കാംക്ഷിച്ചുപോന്നു. ഒരു രീതിയിൽ വളർന്നുപോന്ന ഒരു വലിയ സമുദായം—എത്രതന്നെ ആവശ്യവും പ്രത്യക്ഷവുമായ ആവശ്യങ്ങളെ ആശ്രയിച്ചുതന്നെ ആകട്ടെ—വേറൊരു രീതിയിലേക്കു മാറുക എന്നതു സംബന്ധിച്ച്—വിഘ്നങ്ങൾ ഉണ്ടാകുക സാധാരണമാണ്. ആ വക വിഘ്നങ്ങൾ നമുക്കും ഉണ്ടായി. എന്നാൽ ഉണ്ടായ വിഘ്നങ്ങളെ സമുദായം തരണം ചെയ്ത്—നിതാന്തവന്ദ്യദിവ്യമഹിമശ്രീമാൻ മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ 1110 ധനു 11-ാംനു- നടന്ന മലങ്കര അസോസിയേഷനിൽ പാസ്സായതും, അന്നേദിവസംതന്നെ എപ്പിസ്കോപ്പൽസുന്നഹദോസ് അനുഗ്രഹിച്ചതും, ആയ ഭരണഘടന—സമുദായത്തിന്റെ വർദ്ധനത്തെ പുരസ്കരിച്ചു, വർദ്ധമാനമായി വർദ്ധിക്കുന്ന ഒരു രേഖയാണ് എന്ന്—കാലംപോകവേ പോകവേ, നാം അധികമധികം അറിയും. ഭരണഘടന പാസായി കഴിഞ്ഞതുകൊണ്ട് പരിശ്രമം അവസാനിച്ചു എന്നു നാം അശേഷം വിശ്രമിച്ചുകൂടാ. എന്നാൽ പരിശ്രമം ഏതു വഴിക്കാണു മേൽ നടക്കേണ്ടതു് എന്നു നിർണ്ണയം കഴിഞ്ഞിരിക്കുന്നതിനാൽ, നമ്മുടെ ആശകൾ രൂപംപൂഴമെന്ന് നാം ആശിക്കാവുന്നതാകുന്നു.

ഭരണഘടനയെക്കുറിച്ചുള്ള ആവശ്യം പ്രത്യക്ഷമായതോടുകൂടെത്തന്നെ, ഒരു സമുദായനിധി സംഭരിക്കുന്നതിനെക്കുറിച്ച്, പ്രസ്താവവും നിർബന്ധവും ഉണ്ടായതത്രേ. എന്നാൽ ഭരണഘടന ഉണ്ടാകുന്നതിനുമുമ്പ്, നിധിസംഭരണം നടക്കാവുന്നതല്ലായിരുന്നു. സമുദായഭാവിയുടെ ദൂരക്ഷേമത്തെ പുരസ്കരിച്ച്, സംഭാവന ചെയ്യപ്പെടുന്ന ധനത്തിന്റെ ഭരണം ഏതുരീതിക്ക് പരിണമിക്കുമെന്ന്, ക്ലിപ്തമില്ലാതിരിക്കെ—ബുദ്ധിമാന്മാർ നിധിയിലേക്കു ധനം, സ്വതന്ത്രമായി, ദാനംചെയ്യുമെന്നുവരാവുന്നതല്ല. 1106-ാമാണ്ടു് മാക്കാംകുന്നു കൺവെൻഷൻ നടന്നകാലത്തുണ്ടായ ഒരു സംഭവം ഇതിലേക്ക് ഒരു ഉത്തമോദാഹരണമാകും. കൺവെൻഷനിൽ സംബന്ധിച്ചിരുന്ന പ്രധാനന്മാരായ പല പട്ടക്കാരും അൽമായന്മാരും ഒരുമിച്ച്, നിധിയുടെ ഔചിത്യത്തെക്കുറിച്ചും, നിധിപ്പിരിവിന്റെ സൌകര്യത്തെക്കുറിച്ചും, എന്നാൽ ലഭിക്കാവുന്ന നിധിയുടെ ഭരണത്തെക്കുറിച്ചു വ്യവസ്ഥയുണ്ടാകേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചും, ബാവാതിരുമനസ്സിലെ സന്നിധിയിൽ അറിവിക്കുകയുണ്ടായി. ഗൌരവമായ വാഗ്വാദത്തിന്റെയും ആലോചനയുടെയും ശേഷം, നിധിസംഭരണപ്രസ്ഥാനം, അന്ന്, വിട്ടുകളയേണ്ടതായി വന്നു. സമുദായഭരണഘടനയ്ക്കു ഒരു ക്രമം നിശ്ചയിക്കപ്പെടുന്നതിനുമുൻപ്—നിധിയെ മാത്രം ഉദ്ദേശിച്ച് ഒരു പ്രത്യേക ഭരണക്രമവും കമ്മട്ടികളും ഉണ്ടാകുന്നപക്ഷം—ഭരണചക്രങ്ങൾ ഒന്നിനൊന്ന് ഇണങ്ങാതെവന്ന്, പിണക്കങ്ങൾകൊണ്ടു് പിണങ്ങിപ്പോകാമെന്നു ഭയപ്പെടേണ്ടതുണ്ടെന്ന്—ബാവാതിരുമനസ്സുകൊണ്ടു് ചൂണ്ടിക്കാണിക്കുകയും, ആ അഭിപ്രായത്തിന്റെ സാധുതയെ സമ്മതിച്ചു നിധിസംഭരണതല്പരന്മാർ പിൻതിരിയുകയും ആണ് അന്നു നടന്നതു്. എന്നാൽ ഭരണഘടനക്രമം പാസ്സായ മുഹൂർത്തത്തിൽ, പ്രധാനവിഘാതം നീങ്ങിക്കിട്ടിയതിനാൽ—നിധിസംഭരണത്തിനു് ആവശ്യമായ നിശ്ചയങ്ങൾ പാസ്സാക്കുന്നതിന്—താമസമുണ്ടായില്ല.



1110-ാമാണ്ടു ധനുമാസം 11-ാംനു- കോട്ടയം എം. ഡി. സിമ്മനാരിയിൽ—അനേകം പള്ളിപ്രതിനിധികളുടെയും, എല്ലാ തിരുമേനിമാരുടെയും, സാന്നിദ്ധ്യത്തിൽ, മോറാൻ മാർ കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടിയ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ ഒരു നിശ്ചയം ഇങ്ങനെയായിരുന്നു:—

"മലങ്കരസഭയുടെ നിലനില്പിനു, ബഹുമുഖമായ പുരോഗമനത്തിനും ഒഴിച്ചുവയ്ക്കുവാനോ മാററിവയ്ക്കുവാനോ നിവൃത്തിയില്ലാത്ത ആവശ്യമായ ഒരു ധനശേഖരം, സഭാംഗങ്ങളായ സകല ആളുകളുടെയും ഹൃദയപൂർവ്വകമായ സഹകരണത്തോടുകൂടെ നിർവഹിക്കുന്നതിലേക്കായി താഴെപ്പറയുന്ന പദ്ധതി അനുവദിച്ചിരിക്കുന്നു. 1) സ്ഥിരമായ മാസപ്പടിയോ ആദായമോ ഉള്ള വ്യക്തികളെ നേരിട്ടുകണ്ടോ കത്തിടപാടുമൂലമോ പണപ്പിരിവു നടത്തുന്നതിനായി, മെസ്സേഴ്സ് കെ. സി.

മാമ്മൻമാപ്പിള, എ. എം. വർക്കി എന്നിവരേയും—ഒരു ക്ലിപ്തദിവസത്തിൽ സഭാംഗങ്ങളായ സകല ആളുകളുടേയും ഭവനങ്ങളിലേക്ക് ആളുകളെ നിയോഗിച്ചയച്ച്, അവരവരുടെ ശക്തി അനുസരിച്ചുള്ള ഏതെങ്കിലും സംഖ്യ വാങ്ങി സ്വരൂപിക്കുന്നതിന്. ആവശ്യമുള്ള ഏർപ്പാടുകൾ സ്വരൂപിച്ചുണ്ടാക്കി നടപ്പിൽ വരുത്തുന്നതിനായി, ദിവ്യശ്രീ ഫാദർ എം. സി. കുറിയാക്കോസ് അവർകളേയും. റാവുസാഹിബ് ഒ. എം. ചെറിയാൻ അവർകളേയും—സബ് കമ്മട്ടികളായി നിയമിച്ചിരിക്കുന്നു.—2) സബ് കമ്മട്ടിക്കാർ ഇങ്ങനെ വസൂലാക്കുന്ന സംഖ്യകൾ കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേയും, മെ. ഏ. എം. വർക്കി, കെ. സി. ചാക്കോ എന്നവരുടേയും, പേരിൽ—അംഗീകരിക്കപ്പെട്ട ബാങ്കുകളിൽ—അപ്പഴപ്പോൾ—നിക്ഷേപിക്കുന്നതാകുന്നു. (3) ഇങ്ങനെ വസൂലാക്കുന്ന സംഖ്യയിൽ ഇരുപത്തഞ്ച് ശതമാനത്തിൽ കുറയാത്ത ഒരു സംഖ്യ മിഷ്യനറി ജോലിക്കായി വിനിയോഗിക്കേണ്ടതാകുന്നു. കാതോലിക്കാബാവാ തിരുമനസ്സിലേയും മററു മേല്പട്ടക്കാരുടെയും സ്ഥാനങ്ങൾക്ക് അനുയോജ്യമായ വിധത്തിൽ അവരുടെ ആവശ്യങ്ങളും ചുമതലകളും നിർവഹിക്കുന്നതിനായും, പട്ടക്കാർക്കു ന്യായമായ ഒരു വരവു ഉണ്ടാക്കിക്കൊടുക്കുന്നതിലേക്കായും, കാലസ്ഥിതിക്ക് അനുയോജ്യമായ വിധത്തിൽ ഒരു വൈദിക പാഠശാല സ്ഥാപിച്ചു നടത്തുന്നതിനായും, സമുദായത്തിൻെറ നിലനില്പിനും പുരോഗമനത്തിനും ഒഴിച്ചു വയ്ക്കുവാൻ പാടില്ലാത്ത മററാവശ്യങ്ങൾക്കായും ബാക്കിഭാഗങ്ങൾ വിനിയോഗിക്കേണ്ടതാകുന്നു. (4) മേൽ വിവരിച്ച തത്വങ്ങൾക്കനുസരണമായി ഈ സംഖ്യകൾ ഇന്നിന്ന വിധത്തിൽ വിനിയോഗിക്കണമെന്നുള്ളതിനെപ്പററി—മാനേജിംഗ് കമ്മട്ടിക്കു ശുപാർശ ചെയ്യുന്നതിനായി—നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷനായും, ദിവ്യശ്രീമാന്മാരായ ഫാദർ അലക്സിയോസ്, ഫാദർ എം. സി. കുറിയാക്കോസ്, മെ. ഏ. എം. വർക്കി, കെ. സി. ചാക്കോ എന്നിവർ മെമ്പർമാരായും, ഉള്ള ഒരു സബ് കമ്മട്ടിയെ ചുമതലപ്പെടുത്തിയിരിക്കുന്നു.

ഈ സബ് കമ്മട്ടിയുടെ നിർദ്ദേശം അനുസരിച്ചോ അതിൽ കുറഞ്ഞതോ, ആയ സംഖ്യകൾ അനുവദിക്കുകയോ കമ്മട്ടിയുടെ നിർദ്ദേശങ്ങൾ വിസമ്മതിക്കുകയോ ചെയ്‌വാനുള്ള പരമാധികാരം, മാനേജിംഗ് കമ്മട്ടിക്ക് ഇരിക്കുന്നതാണ്. എന്നാൽ സബ് കമ്മട്ടിയുടെ നിർദ്ദേശങ്ങളിൽ ഉൾപ്പെടാത്ത സംഗതികൾക്കായി ഏതെങ്കിലും സംഖ്യ വിനിയോഗിക്കുന്നതിനോ, ഏതെങ്കിലും കാര്യത്തിൽ കമ്മട്ടി ശുപാർശ ചെയ്തിട്ടുള്ളതിൽ കൂടുതൽ സംഖ്യ അനുവദിക്കുന്നതിനോ, മാനേജിംഗ് കമ്മട്ടിക്ക് അധികാരം ഉണ്ടായിരിക്കുന്നതല്ല. ഈ കമ്മട്ടിയിലേക്കു അസോസിയേഷൻ മാനേജിംഗ് കമ്മട്ടി പിന്നൊരിക്കൽ ദിവ്യശ്രീ ററി. എസ്സ്. അബ്രഹാം കത്തനാർ അവർകളെ കൂടുതലായി ചേർത്തിട്ടുണ്ട്. മേൽവിവരിച്ച തത്വങ്ങൾക്കു വിപരീതമല്ലാത്ത വിധത്തിൽ ഈ പദ്ധതി വിപുലമാക്കി നടപ്പിൽ വരുത്തുന്നതിനുള്ള ചുമതല മേല്പറഞ്ഞ രണ്ടു കമ്മട്ടികളേയും ഭരമേല്പിച്ചിരിക്കുന്നു." അവതാരകൻ കെ. സി. മാമ്മൻ മാപ്പിള, അനുവാദകൻ ഒ. എം. ചെറിയാൻ.

മേല്പടി നിശ്ചയത്തിൽ കാണുന്ന മലങ്കര സഭ എന്ന പദം വ്യാഖ്യാനത്തെ അർഹിക്കുന്നു. മലങ്കര സഭ എന്നതിൻെറ ഗർഭത്തിൽ കിടക്കുന്ന ഓർത്തോഡക്സോ കാതോലിക്കേററ് എന്ന പദങ്ങളിൽ അടങ്ങുന്ന ആശയങ്ങളാണ്, വ്യാഖ്യാനത്തെ അർഹിക്കുന്നതു്. ആ വ്യാഖ്യാനം, റാവു സാഹിബ് ഒ. എം. ചെറിയാൻ അവർകൾ എഴുതുന്ന മലങ്കര സഭ എന്ന ഉപന്യാസത്തിൽ, അടുത്തു കാണാവുന്നതാകയാൽ—ഇവിടെ ആവർത്തിക്കപ്പെടുന്നില്ല.

**നിധി സംഭരണശാഖകൾ.**

പ്രസ്തുത നിശ്ചയമനുസരിച്ചു മാ. രാ. രാ. കെ. സി. മാമ്മൻ മാപ്പിള അവർകൾ, മ. രാ. രാ. ഏ. എം. വർക്കി അവർകൾ എന്നിവർ—പ്രതിമാസം ക്ലിപ്തമായ പണവരവുള്ള സമുദായാംഗങ്ങളിൽനിന്നു പണം പിരിച്ചുപോരുന്നു. നിധിസംഭരണത്തിൻെറ ആ ശാഖ, പ്രതീക്ഷയെ കവിഞ്ഞു ഫലപ്രദമാകും എന്നാണ് പൊതുവെ ഊഹിക്കപ്പെടുന്നതു്. നമ്മുടെ സമുദായത്തിൽ ഗൗരവകാര്യ പ്രബോധനം ചെയ്യുന്നതിനു് ആവശ്യമായ ഉൽക്കർഷം തികഞ്ഞ ഈ ഉത്കൃഷ്ടന്മാർ ചെയ്യുന്ന പ്രേരണം, ആ ശാഖയിലേക്കു പണം വരുന്നതിൻെറ ഒരു പ്രധാന കാരണമാണ്, എന്നതിലേശ്ശ സംശയമില്ല. എന്നാൽ അവർ ആവശ്യപ്പെടുന്ന വലിയ സംഖ്യകളെ ഭാവിനിരീക്ഷണ ചതുരന്മാരായ അഭ്യസ്തവിദ്യന്മാർ വിശാലമായി അനുകൂലിക്കുന്നതു്—നമ്മുടെ നിധിനിർവഹണപ്രസ്ഥാനം, സ്ഥാനസ്ഥിതമാണ് എന്നതിലേക്ക്, സാധാരണന്മാർക്ക് ഒരു തെളിവു കൂടെയായി. ഈ ശാഖയെ നിർവഹണം ചെയ്യുന്നതിനു 111-ാ



മാണ്ടു കുംഭമാസം 9-ാംനു- കൂടിയ അസ്സോസിയേഷൻ കമ്മട്ടിയിൽ മി. പത്രോസ്സ മത്തായി, മി. കെ. എം. മാത്തൻമാപ്പിള, മി. സി. പി. തരകൻ, മി. പി. എം. ജയിക്കബ്, എന്നവരെയും നിശ്ചയിച്ചിട്ടുണ്ട്. ആ ഭാഗം അങ്ങനെ നിൽക്കട്ടെ. ഈ പുസ്തകമാകട്ടെ, നിധിസംഭരണത്തിൻെറ ആ ശാഖയെ സംബന്ധിച്ചു നിർമ്മിക്കപ്പെടുന്നതല്ല. ഈ പുസ്തകത്തിൽ കാണുന്നതു് ഓർത്തോഡക്സോ സുറിയാനി സമുദായത്തിൽ—സ്ത്രീപുരുഷഭേദമന്യേ—അധന സധന ഭേദമെന്യേ—സർവ്വഗൃഹങ്ങളിൽ—നടന്ന പണപ്പിരിവിനെക്കുറിച്ചുള്ള വിവരണം ആകുന്നു.

**പ്രോൽസാഹനങ്ങൾ**

കോഴിക്കോട്ടു മുതൽ കന്യാകുമാരിക്കടുത്തു തിരുവാംകോട്ടുവരെയ്ക്കു പരന്നു കിടക്കുന്ന പ്രദേശത്തുള്ള സർവ്വഗൃഹങ്ങളേയും സ്പർശിക്കേണ്ടരീതികളെക്കുറിച്ചു—പലരിൽനിന്നും പല അഭിപ്രായങ്ങളും ലഭിക്കുക ഉണ്ടായി. മേടമാസം ഇരുപതാം തീയതി വെള്ളിയാഴ്ച—മോറാൻ പൌലോസ്സ മാർ ബസ്സേലിയോസ്സ കാതോലിക്കാബാവാ തിരുമനസ്സിലെ ഓർമ്മദിവസം—സർവഗൃഹങ്ങളിൽനിന്നു പിരിവു നടക്കണം, എന്നാണ് ഒടുവിൽ സ്വീകൃതമായതു്. എന്നാൽ അന്നുമാത്രം ഓരോ ഗൃഹങ്ങളിൽനിന്നു പണം ആവശ്യപ്പെട്ടാൽ വലിയ തുക ലഭിക്കുവാൻ ഇടയില്ലാത്തതാണല്ലോ. ഗൃഹനായകന്മാർ സ്ഥലത്തില്ല എന്നു വരാം. രൊക്കം കൊടുക്കുവാൻ പണമുണ്ടായില്ല എന്നു വരാം. വേണ്ട കരുതലുകൾ മുൻകൂട്ടി ചെയ്യാതിരുന്നാൽ സകല ഗൃഹങ്ങളിലും അന്നേദിവസം കയറി ഇറങ്ങുന്നതിനു് ആളുകളെ കിട്ടിയില്ല എന്നു വരാം. വാളണ്ടിയറന്മാരായി പണിചെയ്യാം എന്നു ഭരമേററവർ, അലസതനിമിത്തമോ അകസ്മാത്തായ ഹേതുക്കളെക്കൊണ്ടോ, സന്നദ്ധത പ്രദർശിപ്പിച്ചില്ല എന്നു വരാം. ആയതിനാൽ സംഭാവനചെയ്യുവാൻ ഇടയുള്ള കുടിലുകളേയും കൊട്ടാരങ്ങളേയും ഈ വിഷയത്തിലേക്കു പല രൂപങ്ങളിൽ പല പ്രാവശ്യം പ്രബോധനം ചെയ്തുകൊണ്ടിരിക്കേണ്ട ആവശ്യമുണ്ടു് എന്നു തോന്നി. ഇതു സംബന്ധിച്ചു്. ഒന്നാമതു നടന്നതു്, കാതോലിക്കേററു നിധി സെക്രട്ടറിമാരുടെ അപേക്ഷ അനുസരിച്ചു് നിതാന്തവന്ദ്യ ദിവ്യ മഹിമശ്രീ മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു്, താഴെക്കാണുന്ന കല്പന പുറപ്പെടുവിച്ചു എന്നതാണ്.



നമ്പർ 55.

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസംപൂർണ്ണനു
മായ ത്രിയേകദൈവത്തിന്റെ തിരുനാമത്തിൽ
(തനിക്കു സ്തുതി) വിശുദ്ധ മാർത്തോമാശ്ലീഹാ
യുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ
ആരൂഢനായി ബലഹീനനായ രണ്ടാമ
ത്തെ ഗീവറുഗീസ് എന്നു് അഭി
ധാനമുള്ള ബസ്സേലിയോസ്
കാതോലിക്കാ.

(മുദ്ര)

നമ്മുടെ മലങ്കരെയുള്ള എല്ലാം പള്ളികളിലേയും വികാരിമാരും, ദേശത്തു പട്ടക്കാരും, പള്ളിക്കൈക്കാരും ശേഷം ജനങ്ങളും, കൂടി കണ്ടെന്നാൽ നിങ്ങൾക്കു് വാഴ്വു്.

പ്രിയരെ, കഴിഞ്ഞ അസോസ്യേഷനിൽ പാസ്സാകുകയും നമ്മുടെ എപ്പിസ്കോപ്പൽ സുന്നഹദോസു് അംഗീകരിച്ചു് അനുമതി നൽകുകയും ചെയ്ത നിശ്ചയങ്ങളെക്കുറിച്ചു്, പള്ളിപ്രതിപുരുഷന്മാർ മുഖാന്തിരവുംമററും, നിങ്ങളേവരും അറിഞ്ഞിരിക്കുകയാണല്ലോ. നമ്മുടെ സമുദായത്തോടു അതിന്റെ അംഗങ്ങൾക്കുള്ള അഗാധമായ ഭക്തിയെ യോഗദിവസം കണ്ടപ്പോൾ, നമുക്കു അതിയായ ആനന്ദമുണ്ടായി. പലതരത്തിലുള്ള ചിന്തകളോടും ആകാംക്ഷകളോടുംകൂടി മലങ്കരെ നാനാഭാഗങ്ങളിൽനിന്നു് സ്ഥലം എം. ഡി. സിമ്മനാരിയിൽ എത്തി യോഗത്തിൽ സംബന്ധിച്ച നമ്മുടെ മക്കൾ, സ്വാർത്ഥങ്ങളെയും അഭിപ്രായഭിന്നതകളേയും മാററിവച്ചു്, ബലഹീനനായ നമ്മുടെഭരണത്തിൽ ദൈവം നിക്ഷേപിച്ചിരിക്കുന്ന സഭയുടെ ഐശ്വര്യത്തെമാത്രം ലാക്കാക്കി, പ്രവർത്തിക്കുന്നതിനു തയാറാണെന്നു വെളിപ്പെട്ടപ്പോൾ നമ്മുടെ ഹൃദയം സകല നന്മകളുടേയും ഉറവയായ തന്നെ സ്തോത്രം ചെയ്തു. ദൈവം നമ്മുടെ സമുദായത്തേയും നിങ്ങളേയും അനുഗ്രഹിക്കട്ടെ.

അന്നേദിവസം പാസ്സായ നിശ്ചയങ്ങളിൽ ഒന്നു്, നമ്മുടെ സമുദായത്തിന്റെ നിർദ്ധനാവസ്ഥയ്ക്കു് ഒരു പരിഹാരമായി ഏതാനും മാസങ്ങൾക്കുള്ളിൽ അതിന്റെ എല്ലാം അംഗങ്ങളിൽനിന്നും കാതോലിക്കാസിംഹാസനനിധി എന്ന പേരിലൊരു പണപ്പിരിവു നടത്തണമെന്നാണല്ലോ. നമ്മുടെ എപ്പിസ്കോപ്പൽ സുന്നഹദോസിന്റേയും അസോസ്യേഷന്റേയും കീഴിൽ, ഈ നിധിയെ വസൂൽ ചെയ്യുവാനും എപ്പിസ്കോപ്പൽ സുന്നഹദോസിന്റേയും അസോസ്യേഷൻ മാനേജിംഗ് കമ്മട്ടിയുടേയും നിയമാനുസൃതമായ അനുമതിയോടുകൂടി അതിനെ ഉപയോഗിക്കുവാനും, ഒരു കമ്മട്ടിയെ നിശ്ചയിച്ചിട്ടുണ്ടു്. അതിന്റെ അദ്ധ്യക്ഷൻ കോട്ടയം ഭദ്രാസന ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായാണു്. പിരിയുന്ന പണം അദ്ദേഹത്തിന്റേയും നമ്മുടെ വാത്സല്യവാന്മാരായ എ. എ. വർക്കി, കെ. സി. ചാക്കോ എന്നിവരുടേയും പേരിൽ നിക്ഷേപിക്കുന്നതായിരിക്കും. ഈ നിധിയുടെ സംരക്ഷണത്തേയും വിനിയോഗത്തേയുംപററി പല നിശ്ചയങ്ങൾ ഇപ്പോൾ ചെയ്തിട്ടുണ്ടു്. പോരാത്തതു് ഉടനെ ഉണ്ടാകയും ചെയ്യും, ഈ നിധി പിരിക്കുന്നതു് രണ്ടു ശാഖാവഴികളിലാണു്. മാസംതോറും നിശ്ചിത വരുമാനമുള്ളവരിൽനിന്നുള്ള പിരിവു്, നമ്മുടെ വാത്സല്യവാന്മാരായ എ. എം. വർക്കി, കെ. സി. മാമ്മൻമാപ്പിള എന്നിവരെയാണല്ലോ ഭരമേല്പിച്ചിട്ടുള്ളതു്. ഇതിനെക്കുറിച്ചു് ആവശ്യമുള്ളതു്. പുറകെ അറിയിച്ചുകൊള്ളാം. മറേറ ശാഖ ചുമതലപ്പെടുത്തിയിരിക്കുന്നതു്, നമ്മുടെ വാത്സല്യവാന്മാരായ എ. സി. കുറിയാക്കോസ് കത്തനാർ, റാവു സാഹിബ് ഒ. എം. ചെറിയാൻ എന്നിവരെയാണു്. സമുദായത്തിൽപ്പെട്ട ധനവാന്മാരും അല്ലാത്തവരുമായ എല്ലാവരുടേയും വീടുകളിൽനിന്നു് ഒരു പിരിവു് എടുക്കണമെന്നും, അതു നടത്തുന്നതു നമ്മുടെ മുൻഗാമിയായ മലങ്കരയിലെ ഒന്നാമത്തെ പൌരസ്ത്യകാതോലിക്കാബാവാ തിരുമനസ്സിലെ ഓർമ്മദിവസമായ മേടം 20-ാംനു- ആയിരിക്കണമെന്നു ആണു് ഇപ്പോഴത്തെ നിശ്ചയം. കാലം ഞെരുക്കമുള്ളതാണെന്നു നമുക്കും ഈ നിശ്ചയത്തിൽ പങ്കുകൊണ്ട എല്ലാവർക്കും അറിയാമെങ്കിലും—ഒന്നുമില്ലായ്മയിൽ നിന്നു സകലത്തെയും സൃഷ്ടിക്കുകയും, ഒരുപിടി മാവും അല്പംഎണ്ണയുംതീർന്നുപോകാതെ ദീർഘനാളേയ്ക്കു വർദ്ധിപ്പിക്കുകയും, അഞ്ചപ്പംകൊണ്ടു് ആയിരംപേരെ പോഷിപ്പിക്കുകയും, ചെയ്ത സർവശക്തനിൽ ആശ്രയിച്ചുകൊണ്ടു്, —ആവശ്യത്തിന്റെ ആധിക്യത്തെ കരുതി, നാം ഇതനുവദിച്ചതാണു്. സമുദായത്തിന്റെ സകല ആവശ്യങ്ങളെയും

മുൻകൂട്ടി കണ്ടു് എപ്പോഴും സഹായിക്കുവാൻ ഒരുമ്പുള്ള നമ്മുടെ വാത്സല്യമക്കളായ നിങ്ങളെല്ലാവരും, ഒരുമയോടും ഉത്സാഹത്തോടും ദൈവാശ്രയത്തോടും എഴുന്നേറ്റു്, ഈ നിധികാര്യത്തെ സർവാത്മനാ അനുകൂലിച്ചു് സഹായിച്ചു് പുഷ്ടിപ്പെടുത്തണമെന്നു്, എല്ലായിടത്തും പാർക്കുന്നവരായ നമ്മുടെ മക്കളെ നാം സ്നേഹപൂർവം നിർബന്ധിക്കുന്നു. ഇതുസംബന്ധിച്ചു ചുമതല ഏറ്റിട്ടുള്ളവർ പട്ടക്കാരോടും അത്മായക്കാരോടും ആവശ്യപ്പെടുന്ന സർവവും, അവർ അപ്പഴപ്പോൾ അനുവർത്തിക്കേണ്ടതു് അത്യാവശ്യമാണു്. യാതൊരു മൂലധനവും സമുദായത്തിൽ നിന്നു് അവരെ ഭരമേല്പിച്ചിട്ടില്ലാത്ത സ്ഥിതിക്കു, പണച്ചെലവു് എത്രയും ചുരുങ്ങിയിരിക്കത്തക്കവണ്ണം എല്ലാവരും വർത്തിക്കുകയും, അവരുടെ ആഗ്രഹങ്ങളും അപേക്ഷകളും അനുസരിച്ചു കാര്യങ്ങൾ വഹിക്കുകയും ചെയ്യണമെന്നു്—നാം നിങ്ങളെല്ലാവരുടെയും സ്നേഹത്തോടു വീണ്ടും നിർബന്ധിക്കുന്നു.

സർവശക്തനായ ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ കന്യകമറിയാമിൻെറയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി,

എന്നു്, 1935-നു കൊല്ലം 1110 മകരമാസം 24-ാംനു-
കോട്ടയം സുറിയാനി സിമ്മനാരിയിൽ നിന്നും,

(ഒപ്പ്)

ഇതിനെത്തുടർന്നു കാതോലിക്കേറ്റു നിധിക്കമ്മട്ടിയുടെ പ്രസിഡണ്ടും, ആദ്യത്തെ ട്രസ്റ്റികളിൽ എപ്പിസ്ക്കോപ്പാ പ്രസിഡണ്ടും, ആയ കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്, ഇങ്ങനെ ഒരു കല്പന അയയ്ക്കുകയുണ്ടായി.

നമ്പർ 294.

ദൈവകൃപയാൽ കോട്ടയം ഭദ്രാസന ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽനിന്നു്........

മലങ്കരെയുള്ള എല്ലാ പള്ളികളിലേയും വികാരിമാരും, ദേശത്തു പട്ടക്കാരും, പള്ളിക്കൈക്കാരും, ശേഷം ജനങ്ങളും, കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു്.

പ്രിയരേ, അടുത്തു കഴിഞ്ഞ അസോസേഷ്യൻയോഗത്തിൽ പൌരസ്ത്യ കാതോലിക്കാസിംഹാസനത്തിൻെറ പോഷണത്തിനായി പിരിക്കണമെന്നു നിശ്ചയിച്ചു്. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അനുമതി നൽകിയ കാതോലിക്കേറ്റുനിധിയെക്കുറിച്ചു്, വേണ്ട കാര്യങ്ങൾ അന്വേഷിക്കുവാൻ ഏർപ്പെടുത്തിയ കമ്മട്ടിയുടെ പ്രസിഡണ്ടായി നിശ്ചയിക്കപ്പെട്ടിരിക്കുന്നതു്, ബലഹീനനായ നാം ആണെന്നുള്ളതു്, ഇതിനിടയിൽ മലങ്കരയിൽ പരസ്യമായിട്ടുള്ളതാണല്ലോ. ആ നിധിയുടെ ഒരു ശാഖയെ നിർവഹിക്കുന്നതിനു നിയമിക്കപ്പെട്ടിരിക്കുന്നതു്, നമ്മുടെ വാത്സല്യമക്കളായ എം. സി. കുറിയാക്കോസു കശ്ശീശായും റാവുസാഹിബ് ഒ. എം. ചെറിയാൻ അവർകളുമാകുന്നു. അവർ ഇതു സംബന്ധമായി ചെയ്യുന്ന സകല ഏർപ്പാടുകളും നമ്മുടെ അനുവാദത്തോടും സഹകരണത്തോടും ആണെന്നു, നിങ്ങളെ എല്ലാവരെയും അറിയിച്ചുകൊള്ളുന്നു

നമ്മുടെ ആത്മീയമക്കളായ നിങ്ങൾ എല്ലാവരും ഈ നിധികാര്യത്തിൽ ജാഗരൂകരായിരുന്നു് സമുദായത്തിൻെറ നിലനില്പിനും പുരോഗമനത്തിനും ആവശ്യമായ പണം വസൂൽ ചെയ്യുന്നതിനു കഴിവുള്ള എല്ലാ സഹായസഹകരണങ്ങളും ചെയ്തുകൊടുക്കണമെന്നു്, ഈ കല്പനമൂലം ഏവരുടേയും സ്നേഹത്തോടു നാം നിർബന്ധിച്ചുകൊള്ളുന്നു.

സർവ്വശക്തനായ ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. എന്നു് 1935-നു 1110 മകരം 26-ാംനു- പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽനിന്നു്.

(ഒപ്പ്)

തിരുമേനിമാരുടെ കല്പനകൾമൂലവും മററും നിധിസംഭരണവിഷയം, സമുദായത്തിൽ സംഭാഷണവിഷയമായതോടുകൂടെ, ഏതാനും സമുദായൈശ്വര്യപ്രാർത്ഥകന്മാർ—പ്രോത്സാഹകങ്ങളായ ലേഖനങ്ങൾ അയച്ചുതരികയുണ്ടായി. ഇലഞ്ഞിക്കൽ മി. ഇ. ജെ. ജോൺ എഴുതിയതു് ഇങ്ങനെയാണു്:—

ഇലഞ്ഞിക്കൽ, നിരണം
1110 മകരം 28

ഡീയർ സർ,

മലങ്കരെ കാതോലിക്കേറ്റു സ്ഥാപിക്കപ്പെട്ടതു്, മഹത്തായ ഏതാനും ആദർശങ്ങളോടുകൂടിയാണു്. ആ ആദർശങ്ങളെക്കുറിച്ചു സാമാന്യമായ ഒരു ജ്ഞാനം അനേകർക്കും ഉള്ളതുകൊണ്ടും, എഴുത്തു ചുരുക്കേണ്ടതാകകൊണ്ടും ഞാൻ ഇവിടെ പ്രസ്താവിക്കുന്നില്ല. ഇങ്ങനെ സ്ഥാപിക്കപ്പെട്ട കാതോലിക്കേറ്റിൻെറ അഭിവൃദ്ധിയെക്കുറിച്ചു്, ചിന്തിക്കാതെയും പ്രവർത്തിക്കാതെയും, ഇരിക്കുന്നതു്, അതു സ്ഥാപിക്കുവാൻ താല്പര്യപ്പെട്ട എല്ലാവരും നമ്മുടെ സഭയോടു ചെയ്യുന്ന ഒരു വിശ്വാസഭംഗമായിരിക്കും. കാതോലിക്കേറ്റിനെ സ്ഥാപിക്കുവാൻ കാംക്ഷിച്ച സകലരും, അതിൻെറ പ്രതിഷ്ഠയ്ക്കും അഭിവൃദ്ധിക്കും ആവശ്യമായ സകലവും ചെയ്യണമെന്നുള്ളതു്, അവരുടെ കൃത്യമാണു്. മഹത്തായതോ ശുഭമായതോ ആയ ഒരു സംഗതിയെ സാധിക്കണമെങ്കിൽ അതിൽ സംബന്ധിച്ച ഓരോരുത്തനും അവനവൻെറ കഴിവനുസരിച്ചു്, ത്യാഗമനുഷ്ഠിച്ചു്, ഹൃദയപൂർവം ഉത്സാഹിക്കേണ്ടതു് അത്യാവശ്യമാകുന്നു. പണം കഴിയുന്നതും അധികം പിരിയുക എന്നതു്, ഒരു വലിയ സംഗതിതന്നെ. എന്നാൽ അതുപോലെയോ, അതിനെ കവിഞ്ഞോ, പ്രധാനമായ സംഗതി—മലങ്കര സുറിയാനിസമുദായത്തിൽപെട്ട നിർദ്ധനന്മാരും ധനവാന്മാരുമായ എല്ലാവരും, ഈ നിധിപ്രസ്ഥാനത്തെ സഹായിക്കുകയും സഹകരിക്കുകയും ചെയ്യണമെന്നുള്ളതാണു്, എന്നു ഞാൻവിശ്വസിക്കുന്നു. ഈ പ്രസ്ഥാനത്തിനു ഞാൻ സർവ വിജയങ്ങളേയും ആശംസിച്ചുകൊള്ളുന്നു. വൃദ്ധനായ ഞാൻ ചെയ്യാവുന്ന സർവസഹായങ്ങളേയും, ഈപ്രസ്ഥാനത്തിൻെറ അഭിവൃദ്ധിയെ പുരസ്കരിച്ചു്, വാഗ്ദാനം ചെയ്യുകയും ചെയ്യുന്നു.

എന്നു് വിധേയൻ
ഇ. ജയിക്കബ് ജോൺ
(ഒപ്പ്)

നിധിസംഭരണത്തിനു് ഇങ്ങനെ പ്രവേശമാർഗ്ഗം ഉണ്ടായതോടുകൂടെ—നിധിസംഭരണവിഷയത്തിൻെറ ഓരോ പടികളെ വിവരിച്ചുകൊണ്ടു് അച്ചടിച്ച വിജ്ഞാപനങ്ങളുടെ പ്രതികൾ—കെട്ടുകളായി—എല്ലാ ഇടവകകളിലേക്കും—ഈ കാതോലിക്കേറ്റു് പ്രസ്ഥാനത്തെ അനുകൂലിക്കുമെന്നുള്ള എല്ലാ ഇടവകകളിലേക്കു—നിധി ആഫീസിൽനിന്നു് അയച്ചുകൊടുക്കുകയുണ്ടായി. ഈ വിജ്ഞാപനങ്ങളിൽ പലതും നിധി നിർവാഹകന്മാരായ സെക്രട്ടറിമാരുടെ അപേക്ഷ അനുസരിച്ചു്, മലയാള മനോരമപ്പത്രം—സൌഹൃദപൂർവം—അപ്പഴപ്പോൾ പ്രസിദ്ധം ചെയ്യുകയും ഉണ്ടായിട്ടുണ്ടു്. ആപ്പീസിൽനിന്നു് അയച്ചുകൊടുക്കുന്ന പ്രതികൾ വികാരിഅച്ചന്മാർ, അതതിടവകയിലുള്ള ഓരോ ഗൃഹത്തിലും വിവരമറിയുമാറു്, ഉപയോഗിക്കേണമെന്നു്, അപേക്ഷയും ചെയ്തിരുന്നു. എന്നാൽ ഈ വിജ്ഞാപനങ്ങളേയും ഇവിടെനിന്നയച്ച വേറെ കടലാസുകളേയും വേണ്ടവണ്ണം ഉപയോഗിക്കാതെയും—കെട്ടുതന്നെ അഴിക്കാതെയും—വച്ചിരുന്ന അച്ചന്മാർ ഉണ്ടായിരുന്നു. ഈ ആപ്പീസിൽനിന്നു ചെന്ന എല്ലാ അപേക്ഷകളേയും മനസ്സുകൊണ്ടു മാനിച്ചു, വാക്കുകളെക്കൊണ്ടു പ്രഖ്യാപിതപ്പെടുത്തി, പ്രവൃത്തികളെക്കൊണ്ടു കഴിയുമളവും കഴിവതിലധികവും സഹായിച്ചവർ ആയ അച്ചന്മാർ—വളരെ വളരെ ആയിരുന്നു എന്നുള്ളതും—കൃതജ്ഞതാപൂർവം—അഭിമാനപൂർവം—ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ഏതാനും ആളുകൾ വേണ്ട അളവിൽ സഹായിച്ചില്ല എങ്കിൽ—വിസ്മയത്തിനോ പരിഭവത്തിനോ—അവകാശമില്ല. അവർ വിപുലമായ വിഷയങ്ങളിൽ പരിശീലനം സമ്പാദിച്ചിട്ടില്ലാത്തവർ ആയിരിക്കാം; എഴുത്തുകുത്തുകൊണ്ടു കാര്യനിർവഹണം സാധിച്ചിട്ടില്ലാത്തവർ ആയിരിക്കാം; സമുദായകേന്ദ്രത്തിൽ നടക്കുന്ന കാര്യങ്ങളെ അടുത്തറിഞ്ഞിട്ടില്ലാത്തവർ ആയിരിക്കാം; ശക്തിയായി ആരംഭിച്ചശേഷം, അടുത്ത ദിവസത്തിൽ വിസ്മൃതിയെ അടയുന്ന പല സമുദായകാര്യങ്ങളെ കണ്ടവർ ആയിരിക്കാം. നിധിസംഭരണദിവസമായ മേടം ഇരുപതാം തീയതി അടുത്തു വരികയും, നിധിസംഭരണകാര്യം മുമ്പോട്ടു നീങ്ങുന്നതായി ബോധപ്പെടുകയും, ചെയ്ത അവസരത്തിൽ—ആദ്യം അലസതയിൽ കഴിഞ്ഞവരിൽത്തന്നെ പല അച്ചന്മാർ,—സോത്സാഹം മുന്നിറങ്ങിനിന്നു നിധിനിർവഹണപരിശ്രമത്തിൽ ഭാഗഭാക്കുകളായി വർത്തിച്ചതിനാൽ—അവരുടെ മന്ദതയുടെ ആധാരം, സമുദായപുരോഗമനത്തിനു പ്രതികൂലമായ സാരമായ യാതൊന്നും അല്ല എന്നു് സാമാന്യം പ്രത്യക്ഷമാണല്ലോ. ഏതാനും അച്ചന്മാരെക്കുറിച്ചു നിന്ദാപ്രകടനം ചെയ്യണമെന്നു്, ഇവിടെ അശേഷം വിചാരമില്ല. ഈ നിധി സംഭരണപ്രവർത്തകന്മാരെക്കവിഞ്ഞു സമുദായകാര്യത്തിൽ ദീർഘകാലം ബദ്ധപ്പെട്ടുകയും—പൊളിഞ്ഞ മാളികയെ, മഴയും കാറ്റും ഏററു താങ്ങുന്ന ഉറപ്പേറിയ കരിങ്കൽത്തൂണുകളെപ്പോലെ—സമുദായദുഷ്കാലത്തിൽ, ധനക്ലേശം, കായക്ലേശം, മനഃക്ലേശം എന്നിവയെ സഹിക്കുകയും—ചെയ്തവർ—അനേകം ഉണ്ടു്. ഈ ഒരു വിഷയത്തിൽ കണ്ട മാന്ദ്യമോ തൈക്ഷ്ണ്യമോ ഒരുവരുടേയും സമുദായഭക്തിയുടെ തോതായി ഗണിക്കപ്പെടാവുന്നതല്ല. എന്നാൽ ഈ ഭാഗത്തെ ഇവിടെ ഇത്രയും പ്രസ്താവിച്ചതു്—ഭരണഘടന നിമിത്തം സമുദായത്തിൽ ഒരുക്രമം ഉണ്ടായിട്ടുണ്ടു് എന്നും—ഇനിമേൽ സമുദായത്തിൽനിന്നു നിശ്ചയിക്കുന്ന പദ്ധതികൾ നടപ്പിൽവരുത്തുവാനായി നിർദ്ദിഷ്ടപുരുഷന്മാർ ഉണ്ടായിരിക്കും എന്നും—ആയതിനാൽ ഏതെങ്കിലും ഒരു വിഷയത്തെക്കുറിച്ചു സമുദായകേന്ദ്രത്തിൽനിന്നാരംഭിക്കുന്ന

പ്രസ്ഥാനങ്ങളെ അച്ചന്മാരും, സർവന്മാരും, തോൾകൊണ്ടു താങ്ങി, തലകൊണ്ടു ചുമക്കണമെന്ന്, ഓർമ്മിപ്പിക്കുവാൻ മാത്രം ആകുന്നു. സമുദായത്തിന്റെ ദയനീയതയെക്കണ്ടു ക്ലേശിക്കുന്നവരിലും ഉന്നമനത്തെ കാംക്ഷിക്കുന്നവരിലും, ഇന്നു നമ്മുടെ ബാവാ തിരുമേനിയേയും മററു തിരുമേനിമാരേയും കവിയുന്നവർ ആരുമില്ല. സമുദായം വകയായി ആരംഭിക്കുന്ന സകല പ്രസ്ഥാനങ്ങളും —— തിരുമേനിമാർ സന്നിഹിതന്മാരായിരിക്കുന്ന കമ്മട്ടികൾ, വാദപ്രതിവാദംചെയ്തു്, പിണങ്ങി, ആലോചനയ്ക്കുശേഷം, ഇണങ്ങി—രൂപം പൂണ്ടവയത്രെ. അവ നടപ്പിൽവരുന്നതിനു് ആവശ്യമായ സകല കരുതലുകളെ, ഭരണഘടനപ്രകാരമുള്ള കമ്മട്ടികളും തിരുമേനിമാരും ചെയ്യുന്നുണ്ടു്. അടുത്തു് 1111 മേടമാസത്തിൽ ഒരു വാർഷികപ്പിരിവു് നടക്കേണ്ടതായിരിക്കുമല്ലൊ. അതിന്റെ രൂപത്തേയും വിധത്തേയും അതിന്റെ ഭാരവാഹകന്മാർ വിധാനംചെയ്യുന്നുണ്ടു്. എന്നാൽ രൂപവും വിധവും എന്തുതന്നെ ആയാലും, അതു ചുമക്കേണ്ട ഭാരം, സഭാഭാരം എപ്പോഴും ചുമക്കുന്ന അച്ചന്മാർ തന്നെ, വഹിക്കേണ്ടിവരും. അല്ലാതെ അതു വഹിക്കുവാൻ വേറെ ആളുകൾ ഇല്ല. ഒരിടവകയിൽ ഇടവകക്കാരേക്കുറിച്ചു് ചിരപരിചയം സമ്പാദിച്ച അച്ചന്മാരെ കവിഞ്ഞു് ആ ഇടവകയിൽ കാര്യം വഹിക്കുവാൻ വേറെ ആളുകൾ, ഉണ്ടാകേണ്ടതുമില്ല. ഇതരസമുദായങ്ങളുടെ പ്രലോഭനങ്ങൾക്കു വഴിപ്പെടാതെയും—ധനം, സമയം, ശരീരം, ബുദ്ധി, എന്നീ ഇനങ്ങളിൽ കഠിനമായ വ്യായാമം സഹിച്ചും—പല വർഷങ്ങളായി സമുദായം സമുദായം എന്ന നിരന്തരചിന്തയിൽ—നിന്നേടത്തുതന്നെ ഉറച്ചുനിൽക്കുന്ന നമ്മുടെ അച്ചന്മാർ—അനുകമ്പാർഹന്മാരും, പ്രശംസനീയന്മാരും, പാവപ്പെട്ട ഈ സഭയുടെ രക്ഷാകേന്ദ്രങ്ങളും, തന്നെ. കാലംചെയ്ത മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് ഒരിക്കൽ ഇങ്ങനെ കല്പിക്കുകയുണ്ടായി:—"പോകാനുള്ളവരൊക്കെയും പോയി; നിൽക്കുന്നവരെ ആരും ഉണർത്തുകയോ ഉത്സാഹിപ്പിക്കുകയോ ആവശ്യമില്ല. അവർ ഒക്കെയും അവരുടെ അറിവും കഴിവും അനുസരിച്ചു് സമുദായകാര്യം അന്വേഷിച്ചുകൊള്ളും." ഇതാണു നസ്രാണികളുടെ നായകന്മാരായ അച്ചന്മാരുടെ തനിനിറം. സമുദായകാര്യം നിർവഹിക്കപ്പെടുന്നതിൽ സർവപ്രധാനമായ ആധാരം പട്ടക്കാരാണു്, എന്നുള്ളതിനേക്കുറിച്ചു്—ഇതിലധികം ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല.

**പുരോഗമനസോപാനങ്ങൾ.**

വിജ്ഞാപനങ്ങളിൽ ഓരോന്നും ഗൃഹനായകന്മാർ വായിച്ചശേഷം വലിച്ചെറിയുവാൻ അല്ല, നിർദ്ദേശിക്കപ്പെട്ടിരുന്നതു്. ഓരോ വിജ്ഞാപനവും ഇടവകകളിൽ ഓരോ സംഗതികളെ നടത്തണമെന്നു നിർദ്ദേശിച്ചിരുന്നു. ഇങ്ങനെ ഇടവകജനങ്ങൾ ഓരോ സംഗതികൾ നടത്തേണ്ടിവന്നതിനാൽ പ്രത്യക്ഷമായ ഫലം, ആ സംഗതി നടന്നു എന്നുള്ളതാണു്. എന്നാൽ അതിനെ കവിഞ്ഞ ഫലം ഇവിടെ പ്രത്യേകം സ്മരണീയമായിട്ടുണ്ടു്. നിധിനിർവഹണം സംബന്ധിച്ചു് ഓരോ സംഗതി നടത്തുവാനായി ആളുകൾ കൂടുകയും, സംസാരിക്കുകയും, സംഗതികൾ നടത്തുകയും, ചെയ്യുമ്പോൾ ഒക്കെയും—നിധികാര്യത്തിന്റെ ഗൗരവത്തെ അവർതന്നെ ഗ്രഹിക്കുന്നതിനും, ഇതരന്മാരെ ഗ്രഹിപ്പിക്കുന്നതിനും, ഇടയാകുന്നതാണല്ലൊ. സദ്വിഷയങ്ങൾ സ്വയം പുരോഗമനശക്തി ഉള്ളവയാണു്. സമുദായത്തിനു് അത്യാവശ്യമായ നിധിസംഭരണത്തിന്റെ പല വശങ്ങളേക്കുറിച്ചു് ചിന്തിക്കുന്ന ഇടവകകളിൽ,—നിധിസംഭരണം വേണ്ട അളവിൽ നടക്കാതിരിക്കുവാൻ തരമില്ല: അങ്ങനെയാണു് അനുഭവം കണ്ടതും. നിധിസംഭരണദിവസം ആയ മേടം 20-ാം നു-യിലേക്കു്, ഓരോ ഇടവകയും ജയിച്ചുകയറിയ പടികൾ ഇങ്ങനെയാണു്. 1) ഓരോ ഇടവകയേയും, വലിപ്പമനുസരിച്ചു് പല വാർഡുകളിലായി തിരിച്ചു്, ഓരോന്നിലും ഉൾപ്പെട്ട വീടുകളുടെ സെൻസസ് എടുക്കുവാനായി രണ്ടോ നാലോ ആളുകൾ പ്രത്യേകം നിയുക്തന്മാരായി. അവർ എഴുതിത്തീർക്കുന്ന ലിസ്റ്റുകൾ നിധി ആഫീസിലേക്കു അയച്ചുകൊടുക്കണം എന്നു് ഉണ്ടായിരുന്ന അപേക്ഷയനുസരിച്ചു്—അനേകം പള്ളികളിൽ നിന്നു് ലിസ്റ്റുകൾ വന്നില്ല: അനേകം പള്ളികളിൽനിന്നു ലിസ്റ്റുകൾ വന്നു. 2) സമുദായത്തിൽ പെട്ട ഓരോ ഗൃഹത്തിന്റെയും മുഖത്തു് ഒട്ടിക്കുവാനായി ഒരു നോട്ടീസിന്റെ ആവശ്യമായ പ്രതികൾ അച്ചടിച്ചു് ആഫീസിൽനിന്നു് അയച്ചുകൊടുത്തു. നോട്ടീസിന്റെ പകർപ്പ് ഇങ്ങനെയാണു്.

## കാതോലിക്കേറ്റു നിധി

### സംഭരണം

## 1110 മേടം 20-ാംതീയതി।

## വെള്ളിയാഴ്ച

നമ്മുടെ സമുദായത്തിന്റെ ആത്മികജീവനെയും അഭിമാനത്തെയും പോഷിപ്പിക്കുവാനായി സംഭരിക്കപ്പെടുന്ന ഈ നിധിയിലേക്കു് ഈ വീട്ടിൽ നിന്നു കഴിയുന്നത്ര കൂടുതൽ സംഖ്യ കൊടുക്കണമെന്നും, കൂടാതെയും ഈ വീട്ടുടമസ്ഥൻ അന്നേദിവസം നിധിപ്പിരിവു സംഘത്തോടൊരുമിച്ചു് ഈ ഇടവകയിൽ സഞ്ചരിക്കണമെന്നും, താല്പര്യപ്പെടുന്നു.

എന്നു് വികാരി.

ഇടവകയിൽ പെടുന്ന ഗൃഹങ്ങളേക്കുറിച്ചുള്ള വിവരങ്ങൾ എല്ലാം ഇടവകകളിൽ നിന്നും, മുൻകൂർ, ആഫീസിൽ ചെന്നു ചേരാഞ്ഞതിനാൽ, ഈ "പുരവാതിൽപ്പതിവു്" പൂർണ്ണമായി തൃപ്തികരമായില്ല എന്നു തോന്നുന്നു. എങ്കിലും പരന്ന തിരുവിതാംകൂറിൽ നിരന്നുകിടക്കുന്ന ഇടവകകളിൽ കാട്ടിലും മേട്ടിലും പട്ടണങ്ങളിലും പെടുന്ന അനേകസഹസ്രം ഗൃഹങ്ങളിൽ, നോട്ടീസുകൾ ചുമക്കുന്ന ചുണക്കുട്ടികൾ, കയറി ഇറങ്ങി, വരിപ്പണത്തിന്റെ വിവരം പശവച്ചു് പററിച്ചുപോന്ന സമയം—സമുദായത്തിൽ നിധി സംബന്ധിച്ച ചൈതന്യം ഉണർന്നു എന്നതിലേക്കു സംശയമില്ല. ഇതു നടന്നുകഴിയുന്നതുവരെയ്ക്കു്, വേണ്ട ഉണർവു ഈ വിഷയം സംബന്ധിച്ചു് സമുദായത്തിലുണ്ടായികഴിഞ്ഞിരുന്നില്ല. അതിനാൽ—ഈ ജോലി വഹിക്കുന്നതിനു്, ആവശ്യം ഉണ്ടായടത്തോളവും വാളണ്ടിയറന്മാർ ഉണ്ടായിരുന്നില്ല. ആ പണി നിർവ്വഹിക്കേണ്ടതാണെന്നു് ഉറച്ചു്—വിശന്നും വെയിലേററും വിഷമിച്ച സമുദായഭക്തന്മാർ പ്രത്യേകം അഭിനന്ദനാർഹന്മാരാണു്. അവരുടെ പരിശ്രമത്തിന്റെ ഫലം അവരുടെ കൃതാർത്ഥത തന്നെ. അതിൽ കവിഞ്ഞ യാതൊന്നും അവർ ആവശ്യപ്പെടുന്നുമില്ല. 3) പുരവാതിൽപ്പതിവു്" കഴിഞ്ഞശേഷം നടന്നതു്,——ഓരോ ഇടവകയിൽനിന്നും എന്തു സംഖ്യ വരുമെന്നു്, അതതു് ഇടവകയിൽ നിന്നു നിധിആഫീസിൽ വരുത്തിവച്ചിരുന്ന ലിസ്റ്റു് നോക്കി—ഇത്ര വീട്ടുകാരുള്ള ആ ഇടവകയിൽ നിന്നു് ആകെത്തുക എന്തുവരുമെന്നു്, ആഫീസിൽനിന്നു ചോദിക്കുക ആയിരുന്നു. അതു നിധിനിർവഹണതല്പരന്മാർ ഉത്സാഹം പൂഴുവാനും, അല്ലാത്തവർ തമ്മിൽ കണ്ണുമിഴിച്ചു് നോക്കുവാനും സന്ദർഭം നൽകി. മുൻകൂട്ടി ഇങ്ങനെ തുക പറയുകയും, ആ തുക ആഫീസിൽ സൂക്ഷിക്കപ്പെടുകയും, മേടം 28-ാംനു- ഇതു ചോദിക്കുവാൻ ഇടവകയിൽതന്നെ ആളുകൾ ഉണ്ടാകുകയും, ചെയ്യുമെന്നു കണ്ടുതുടങ്ങിയ സമയം—പണം കൊടുക്കേണ്ടവർക്കു്, ഈ ക്ഷാമകാലത്തു ഉണ്ടായ മനോവ്യായാമം ഊഹിച്ചുകൊള്ളുക. സമുദായത്തിനു പണം വേണമെന്നും, തേങ്ങായ്ക്കു വില കുറഞ്ഞുപോയെന്നും, അനേകമനേകം ഇടവകകളിൽ, ആ ദിവസങ്ങളിൽ നടന്ന ഘോഷപ്രതിഘോഷങ്ങളുടെ പടമെടുത്തു കണ്ണാടിയിൽ സൂക്ഷിക്കാമായിരുന്നു എങ്കിൽ—ഇന്നു നടപ്പിലിരിക്കുന്ന സകല സിനിമാപ്രദർശനങ്ങളും അടിപണിയുമായിരുന്നു. ആ ഘട്ടം നിധി നിർവഹണത്തിന്റെ വിജയത്തിന്റെ ഒരു പ്രധാന ഘട്ടമായിരുന്നു. വീടുകളുടെ സംഖ്യകൊണ്ടു വിധിച്ചാൽ രൂപയുടെ സംഖ്യ ചെറുതാണെന്നു ആഫീസിൽ നിന്നും, തേങ്ങയുടെവിലയുടെ സംഖ്യ കൊണ്ടു വിധിച്ചാൽ രൂപയുടെ സംഖ്യ വളരെ വലുതാണെന്നു് ഇടവകകളിൽ നിന്നും, ഉത്തരങ്ങളും പ്രത്യുത്തരങ്ങളും, യാതൊന്നും അറിയാത്ത അഞ്ചൽക്കാരന്മാർ, ആ ദിവസങ്ങളിൽ ചുമടുകളായി ചുമക്കുക ഉണ്ടായി. എന്നാൽ നിധിനിർവഹണം എന്ന ഭാരം ഭരമേററ, മററുള്ള സംഗതികളെക്കുറിച്ചു കാതു കേളാതായ അച്ചന്മാരും, അവരെ സഹായിച്ച അത്മായന്മാരും, യാതൊരു വക എതിർന്യായങ്ങളും വക വച്ചില്ല. അധികാരമില്ലാത്തവർ ചോദിച്ചാൽ ബുദ്ധിമുട്ടിന്റെ കാര്യം പറയാതെ—മനസ്സില്ല—എന്നു മാത്രം പറഞ്ഞു്, മാറികളയുവാൻ അധികാരമുള്ളവർ—തുക കുറയ്ക്കുവാൻ നിന്നു പിണങ്ങുന്നതു്—അവർ നിധിക്കു പണം കൊടുക്കാതെ പോവുകയില്ല—എന്നതിന്റെ പ്രത്യക്ഷ ലക്ഷ്യമാണല്ലോ. ആയതിനാൽ പണം ചോദിക്കുവാൻ കാപ്പു കെട്ടിയവർ, കൂടുതൽ കൂടുതൽ ചുണകാണിക്കുന്നതിനു, വൈഷമ്യവും ഇല്ലായിരുന്നു. ഒരേ ലക്ഷ്യത്തെ പ്രാപിക്കുവാനായി പരിശ്രമിക്കുന്നവർ, ഇരുകക്ഷികളായി നിന്നു പിണങ്ങുന്ന പിണക്കം—തൽക്കാലം അല്പം ക്ഷോഭഹേതുകം ആവാം എങ്കിലും—പിൽക്കാലം ചിരിച്ചിരിക്കുവാൻ മാത്രം ഉപയോഗപ്പെടും. 4] തിരുമേനിമാർ ഇടവകകളിൽ നിധി നിർവഹണപരമായി ചെയ്ത പ്രേരണം ബഹുമുഖമായി വ്യാപിച്ചിരുന്നു. കാതോലിക്കാ ബാവാ തിരുമേനി മുതൽക്കു് എല്ലാ തിരുമേനിമാരും ഇതു സംബന്ധിച്ചു കല്പനകൾ അയയ്ക്കുകയും വേറെ പ്രകാരങ്ങളിൽ സമയോപയോഗം ചെയ്യുകയും ചെയ്തിട്ടുണ്ടു്. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു് ഇതു സംബന്ധമായി അദ്ധ്യക്ഷ്യം വഹിച്ച മകാംകുന്നയോഗത്തിൽ, പതിനായിരത്തിലധികം ആളുകളാണു്, സംബന്ധിച്ചതു്. കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്, പാമ്പാടി, വാകത്താനം, അമയന്നൂർ എന്ന സ്ഥലങ്ങളിൽ വലിയ യോഗങ്ങൾ സമ്മേളിപ്പിക്കുക ഉണ്ടായി. നിരണം ഇടവകയുടെ മാർ സേവേറിയോസ് മെത്രാ

മ്പ്ലോലീത്താ തിരുമനസ്സുകൊണ്ട്, നിരണം, മല്ലപ്പള്ളി, മുതലായ പ്രദേശങ്ങളിൽ ആളുകളെ കണ്ടു സംസാരിച്ചും കല്പനകൾ അയച്ചും പല പ്രകാരങ്ങളിൽ ഒത്താശകൾ ചെയ്തു. തുമ്പമൺ ഇടവകയുടെ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്, കടമ്പനാട്ട്, അടൂർ മുതലായ സ്ഥലങ്ങളിൽ നടന്ന യോഗങ്ങളിൽ അദ്ധ്യക്ഷ്യം വഹിച്ചും അല്ലാതെയും സഫല പരിശ്രമം ചെയ്തുകയുണ്ടായി. 5) ഇതിനിടയ്ക്കു—മേടം 20-ാംനു മുമ്പ്—ഓർഗനൈസിംഗ് സെക്രട്ടറി അനേകം സ്ഥലങ്ങളെ വിസിററു ചെയ്തുകയും, വേണ്ട പ്രബോധനങ്ങളെ, അഭിമുഖം, വാങ്മൂലം, നൽകുകയും ചെയ്തുകൊണ്ടിരുന്നു. കുഴിമററം, നിരണം, പുത്തൻകാവ്, മാവേലിക്കര, ചെങ്ങന്നൂർ, മാക്കാംകുന്ന്, കല്ലൂപ്പാറ, കുണ്ടറ, പ്രാക്കുളം, കൊട്ടാരക്കര, അടൂർ, പത്തിച്ചിറ, വാകത്താനം, ചാത്തന്നൂർ കുടശ്ശനാട്ട്, തുമ്പമൺ, അറത്തുങ്കൽ, അയിരൂർ, കുറിച്ചി, പള്ളം, തിരുവല്ലാ, കടമ്പനാട്ട്, കാർത്തികപ്പള്ളി മുതലായ പല സ്ഥലങ്ങളെ ഓർഗനൈസിംഗ് സെക്രട്ടറി വിസിററു ചെയ്തുകയുണ്ടായി. അദ്ദേഹം തനിച്ച് ഒരേ സ്ഥലത്തും പോകേണ്ടതായി വന്നില്ല എന്നു സാമാന്യേന പറയാം. മെ. പി. എം. മാമ്മൻ, പി എം. ജയിക്കബ്, കെ. ററി. സ്ക്കറിയാ ബി. ഏ. ദിവ്യശ്രീ എം. സി. കുറിയാക്കോസ് കശിശാ ബി. ഏ. മെ. ഇലഞ്ഞിക്കൽ ഉണ്ണൂണ്ണി, കെ. എ. മാമ്മൻ വക്കീൽ, സി. ജി. വറുഗീസ് ബി. ഏ. എൽ. ററി. കെ. ററി. ചെറിയാൻ, എം. എം. അബ്രാഹം, റവ. ഫാദർ ഡേവിഡ് ബി. ഏ. ബി. ഡി., റവ. ജോസഫ് ഡീക്കൻ എം. ഏ., ചെറിയമഠത്തിൽ മല്പാൻ സ്ക്കറിയാ കത്തനാർ, വടക്കേക്കൊത്തു ഗീവറുഗീസുകത്തനാർ, കല്ലട വറുഗീസുകത്തനാർ, മെ. സി. ഒ. ഉമ്മൻ, കൂടത്തുംമുറിയിൽ വറുഗീസ് കെ. ഐ. വറുഗീസ് മാപ്പിള. ജേക്കബ് കുര്യൻ, കെ. പി. വറുഗീസ് മാപ്പിള, വി. ജി. ജോർജ്ജു ബി. ഏ. എൽ. ററി, കെ. എം. മാത്തൻ മാപ്പിള ബി. എ. ഇ. ജെ. പീലിപ്പോസ് ബി. ഏ. ബി. എൽ, ഇടിച്ചാണ്ടിപ്പണിക്കർ, കെ. സി. മാമ്മൻമാപ്പിള, ഏ. എം. വർക്കി, ദിവ്യശ്രീ കുററിക്കണ്ടത്തിൽ അലക്സന്ത്രയോസ് കത്തനാർ, കുണ്ടറ ഉണ്ണൂണ്ണിത്തരകൻ, കിഴക്കേവീട്ടിൽ ഉണ്ണൂണ്ണിമുതലാളി, എന്നിങ്ങനെ ഓർഗനൈസിംഗ് സെക്രട്ടറി ക്ഷണിച്ച സർവന്മാരും വേറെ പലരും സ്വന്തആവശ്യങ്ങളെ മാററിവച്ചും, അതതു സ്ഥലങ്ങളിൽ അവരവർക്കുള്ള സ്വാധീനം ഉപയോഗിച്ചും—നിധി, കാര്യത്തെ—പ്രഹർഷപൂർവം—സഹകരിച്ചുംസഹായിച്ചും വർത്തിച്ചുകൊണ്ടിരുന്നു. ഇവരിൽ ചിലർ സെക്രട്ടറിയെ കൂടാതെയും ഇതു സംബന്ധിച്ചു സ്ഥലസന്ദർശനം ചെയ്തിട്ടുള്ളവരാണ്. ഓർഗനൈസിങ്ങുസെക്രട്ടറി മിക്കപ്പോഴും സഞ്ചാരത്തിൽത്തന്നെ കഴിയേണ്ടിവന്നിരുന്നു: ആയതിനാൽ പല തരത്തിലായി അനേകായിരം പ്രതിവിജ്ഞാപനങ്ങളും, അനേകമെഴുത്തുകളും, തുടരെത്തുടരെ വന്നുകൊണ്ടിരുന്ന എഴുത്തിനു മറുപടികളും, എഴുതാത്തവർ എഴുതാത്തത് എന്തുകൊണ്ടാണെന്ന് അന്വേഷിക്കുന്ന എഴുത്തുകളും, മററു പലതും, ആർഗനൈസിംഗുസെക്രട്ടറിയുടെ നിർദ്ദേശപ്രകാരവും, പലപ്പോഴും സ്വന്തമായും, ഇടവകകളിലെത്തിച്ചുകൊടുക്കേണ്ട ഭാരം മുഴുവൻ—ആപ്പീസ് സെക്രട്ടറി ദിവ്യശ്രീ എം. സി. കുറിയാക്കോസ് കശീശാ തനിച്ചു ഭരമേൽക്കേണ്ടിവരികയാണു ചെയ്തത്. പുരവാതുക്കൽ പതിവുനോട്ടീസ് 25000 പ്രതികളും രസീതുകൾ 75000 പ്രതികളുമാണ് ആപ്പീസിൽനിന്നു വെളിയിലേക്ക് അയച്ചത്. ഇതുസംബന്ധിച്ച് ആപ്പീസിൽ പലവക ലിസ്റ്റുകൾ രജിസ്റ്ററുകൾ മുതലായവ കൃത്യമായി സൂക്ഷിക്കേണ്ട ആവശ്യത്തെക്കുറിച്ച്, വിപുലമായ വിഷയങ്ങളിൽ പരിചയം കുറഞ്ഞവർ, ഗ്രഹിക്കുവാൻ എളുപ്പമില്ല. എന്നാൽ മുന്നൂറോളം പള്ളികളെയും ഇരുപത്തയ്യായിരത്തോളം വീടുകളെയും ഏതാനുമാഴ്ചകൾക്കുള്ളിൽ സ്പർശിച്ചു പ്രവൃത്തി നടക്കേണ്ട ഈ വിഷയം സംബന്ധിച്ച ലേഖകവൈഷമ്യം, എത്ര സങ്കീർണ്ണമാണെന്ന്, അറിവുള്ളവർ ഊഹിച്ചുകൊള്ളും. ഇതുസംബന്ധിച്ചു പത്തിരുപതിനായിരമാളുകളുടെ പേരടങ്ങിയ ഒരു പട്ടിക എഴുതേണ്ടിവന്ന ഒരു ഘട്ടത്തിൽ മാത്രമേ—സ്വല്പമായ പ്രതിഫലത്തിന്മേൽ—ഇതരനെ ഏതാനും ദിവസത്തേക്ക് ആപ്പീസിൽ കൂട്ടതലായി നിയമിക്കുക ഉണ്ടായിട്ടുള്ളു. രാപ്പകലില്ലാതെ തുടരെ ജോലി ചെയ്കയാൽ—ദേഹാസ്വാസ്ഥ്യംമൂലം—ആപ്പീസുസെക്രട്ടറി കിടപ്പിലായിപ്പോകയുണ്ടായി: എങ്കിലും ഏതാനും ദിവസങ്ങൾക്കകം സുഖംപ്രാപിച്ച് വീണ്ടും ഈ കൃത്യത്തിൽ ബദ്ധപ്പെടുവാൻ സൗകര്യം ലഭിച്ചത്, ഒരു ഭാഗ്യമായി അദ്ദേഹം—സ്തോത്രപൂർവം—കരുതിപ്പോരുന്നു. 6) ഈ വകപ്പണികൾ ഒന്നുകൊണ്ടോ, എല്ലാംകൊണ്ടുമോ, സർവഗൃഹങ്ങളിലും വ്യാപരിക്കേണ്ട നിധിപ്രസ്ഥാനം സർവഗൃഹങ്ങളെ സ്പർശിച്ചുകഴിഞ്ഞുവോ എന്ന്, അന്വേഷിക്കേണ്ട ആവശ്യമുണ്ടായിരുന്നു. ഈ അന്വേഷണം മാത്രമല്ല, നിധിപ്പിരിവു നടക്കുന്ന സമയം വാളണ്ടീയറന്മാർക്കു കൃത്യങ്ങളെ നിശ്ചയിക്കുക, വാളണ്ടിയറന്മാർ തമ്മിലുണ്ടാകാവുന്ന അഭിപ്രായഭേദങ്ങളെ പറഞ്ഞുതീർക്കുക, എല്ലാ ഗൃഹങ്ങളിലും അർത്ഥനം നടന്നു നിന്നു എന്നു നിശ്ചയം വരുത്തുക, സംഭാവന ചെയ്യുന്നവർക്കു രസീതുകൾ കൊടുക്കുക, പിരിയുന്ന പണം കോട്ടയത്തു പണം വാങ്ങുവാനായി നിശ്ചയിക്കപ്പെട്ടിരുന്ന കമ്മട്ടിയിലേക്കു കൊണ്ടുവരിക, മുതലായവയ്ക്കു—പ്രത്യേകം ഏർപ്പാടുകൾ—ചെയ്യേണ്ട ആവശ്യവുമുണ്ടായി. ആയതിലേക്കായി തിരുവിതാംകൂർ സ സ്ഥാനത്തിൽ, നിധിയിലേക്കു—പണം സംഭാവനം ചെയ്യുമെന്നുള്ള പള്ളികളെ മുപ്പത്തിരണ്ടു ഗ്രൂപ്പുകളായി തിരിക്കുകയും ഓരോ ഗ്രൂപ്പിലേക്ക് ഓരോ ലീഡർമാരെ നിയമിക്കുകയും, ആണു ചെയ്തത്. ഇടവകകളുടെ വലിപ്പം, ഗമനാഗമനസൌകര്യം, ധനസൌലഭ്യാസൌലഭ്യം മുതലായ പല കാരണങ്ങളെ കണക്കാക്കി—ഗ്രൂപ്പുകളിൽ ഇടവകകൾ ഒന്നോ അധികമോ ഉൾപ്പെട്ടിരുന്നു. ഏററവും കൂടുതൽ ഇടവകകൾ അടങ്ങിയ കൊല്ലംഗ്രൂപ്പിൽ 19 പള്ളികൾ സംയോജിതമായിരുന്നു. ലീഡർമാർ മേടമാസം 1-ാംനു-അവരവരുടെ ഗ്രൂപ്പുകളിൽ ചെന്നുചേരണമെന്നായിരുന്നു, ആഫീസ്സിൽനിന്നു ചെന്നിരുന്ന അറിയിപ്പ്. അതിവൈഷമ്യം ഉണ്ടായിരുന്നു. രണ്ടോ മൂന്നോപേരെ ഒഴിച്ച്—ശേഷിച്ച സർവ ലീഡറന്മാരും അവരവരുടെ ഗ്രൂപ്പുകളിൽ നിശ്ചിത തീയതിക്കുതന്നെ, ചെന്നുചേരുക ഉണ്ടായി. അന്നേദിവസം മുതൽ നിധിയെ സംഭരിച്ച് കോട്ടയത്ത് ആപ്പീസിൽ ചെന്നുചേരുന്നതുവരയ്ക്കു—അവർ പെട്ട പാടുകളും, സഹിച്ച ക്ലേശങ്ങളും, ചെയ്ത വാഗ്സമരങ്ങളും, പ്രയോഗിച്ച നയങ്ങളും, പരമപ്രശംസനീയംതന്നെ. അവരിൽ ഓരോരുത്തരേയും ഇവിടെ പേരുപറഞ്ഞു അഭിനന്ദിക്കേണ്ടതാണ്. എങ്കിലും അവർ അതിനെ കാംക്ഷിക്കുന്നില്ലാത്തതും—അവരെ അഭിനന്ദിക്കേണ്ടതു്, ഇതെഴുതുന്നവരെ കവിഞ്ഞുള്ളവരും—ആകേണ്ടതാകയാൽ—ആ ഭാഗത്തിലേക്ക് ഇവിടെ പ്രവേശിക്കുന്നില്ല. ഈ ലീഡറന്മാർ ഗ്രൂപ്പുകളിൽ കയറിയ ദിവസം മുതൽ—ചൂളകളിൽ ജ്വാലകൾ ആളിയതുപോലെ—ഇടവകകളിൽ നിധികാര്യം പ്രോജ്ജ്വലിതമായി. ഉറങ്ങിക്കിടന്ന ഇടവകക്കാർ ഉണർന്നു ഉണർന്നുനിന്ന ഇടവകക്കാർ ഓടിത്തുടങ്ങി. കമ്മട്ടികൾ ഇല്ലാഞ്ഞേടങ്ങളിൽ സർവന്മാർ സന്നദ്ധന്മാരായി. പുരവാതുക്കൽ നോട്ടീസ് പതിയാഞ്ഞേടങ്ങളിൽ—ആ പടിയെ കവച്ചുകടന്ന ലീഡറന്മാരും പരിവാരങ്ങളും, വീടുകളിൽ കടന്നു തുക ഇടുവിച്ചുതുടങ്ങി. മത്സരമുള്ളേടങ്ങളിൽ, മത്സരംപിന്നെ ആകാമെന്നു തീർപ്പുകൾ തുടരെ നടന്നു: വീടുകൾ തമ്മിൽ പിണങ്ങി പണം കൊടുക്കേണമെന്ന്, ലീഡറന്മാർ പറയടിച്ചു വിളംബരംചെയ്തു. മേടമാസം 20-ാംനു പ്രഭാതമായി. നടന്നുകഴിഞ്ഞ സംഗതികൾ ഒക്കെയും നിസ്സാരമാണ് എന്നു നടന്നുകഴിയുമ്പോൾ തോന്നാം: എങ്കിലും തിരുവിതാംകൂറിൽപെടുന്ന അനേകം ഇടവകകളിലായി—മുപ്പത്തിരണ്ടു ലീഡറന്മാരും, സമുദായത്തിൽപെട്ട എല്ലാ അച്ചന്മാരും, നാലായിരത്തിലധികം അല്മായവാളണ്ടിയറന്മാരും—ഏകശ്വാസമായി പണിചെയ്ത്, എട്ടുമണിക്കൂർകൊണ്ട് ഏകദേശം ഇരുപതിനായിരംരൂപാ പിരിച്ചെടുത്ത്, വേറെ ധനം വരുത്തി ചെലവുചെയ്ത് മോട്ടോർകാറുകളിൽ കോട്ടയത്തിനയച്ചുകൊടുത്ത—വാസ്തവം—എതിരില്ലാത്തതും, സർവാഭിനന്ദനത്തെ അർഹിക്കുന്നതും, ഇതു സംബന്ധിച്ചു ക്ലേശം വരിച്ച സമുദായഭക്തന്മാർ ആത്മാഭിമാനപൂർവം സ്മരിക്കാവുന്നതും, തന്നെ. അന്നേദിവസം മദ്ധ്യാഹ്നത്തിൽ, ആകാശത്തുനിന്ന് ആരെങ്കിലും തിരുവിതാംകൂറിനെ ഛായാഗ്രഹണം ചെയ്തിരുന്നു എങ്കിൽ—സൈക്കിളിൽ ഓടുന്നവരും, പണത്തിനു പിണങ്ങുന്നവരും. ചിരിച്ചുകൊണ്ടു വാരിക്കൊടുക്കുന്നവരും—ആയ—ബഹുസഹസ്രം ആളുകൾ ഉൾപ്പെടുന്ന ഒരു കാതോലിക്കററു വിശ്വരൂപം—ഏതു ഭാവനാ പരമമൂഢനേയും കൾത്തുറപ്പിക്കുമാറു പ്രഹർഷ ഹല്ലോഹലസമാക്രാന്തമായ ഒരു അപ്രതിരൂപ കാതോലിക്കററു പ്രതിരൂപം—നമുക്കു ലഭിക്കുമായിരുന്നു. മേടമാസം 20-ാംനു വൈകിട്ടു മുതൽ, നിധിദ്രവ്യം കോട്ടയത്തു വന്നുചേർന്നതിനെക്കുറിച്ചും മററും ഉള്ള വിവരങ്ങൾ, പത്രം വിജ്ഞാപനത്തിൽ സാമാന്യമായി കാണാവുന്നതാകയാൽ—ഇവിടെ ആവർത്തിക്കപ്പെടേണ്ടതില്ല.

**വടക്കൻ ഇടവകകൾ.** മേടമാസം 20-ാംനു കൊച്ചീരാജ്യത്തുള്ള പള്ളികളിലും തിരുവിതാംകൂറിന്റെ വടക്കെ അതിരു് അടുത്തുള്ള ഏതാനും പള്ളികളിലും, പിരിവ് നടക്കുകയുണ്ടായില്ല. അവ സമുദായത്തിന്റെ കേന്ദ്രത്തിൽ നിന്ന് വളരെ ദൂരത്താണ് എന്നതാണ്, മേല്പടി തീയതിയിൽനിധിപ്പിരിവ് അവിടെനടക്കാഞ്ഞതിന്റെ കാരണങ്ങളുടെ നാരായവേര്. വടക്കൻ പ്രദേശങ്ങളിലുള്ള ഇടവകകളിൽ പലതുകൊണ്ടും, പ്രധാനം കുന്നംകുളങ്ങര ആണല്ലോ. 1110-ന്റെ അവസാനത്തിലും അടുത്തമാസങ്ങളിലും ആ പ്രദേശങ്ങളിൽ പ്ലേഗ് പിടിപെട്ടതു്, വടക്കൻ ദിക്കുകളിൽ പിരിവു നീട്ടിവയ്ക്കുന്നതിനു്, വീണ്ടും കാരണമായി. കൂടാതെയും ലീഡറന്മാർ മുഖാന്തിരം പിരിവു നടത്തുക എന്നതു്, പല കാരണങ്ങളെകൊണ്ടും അസാദ്ധ്യം ആണ് എന്നു വടക്കൻ ഇടവകകളെ കുറിച്ചു തെളിഞ്ഞു കണ്ടതിനാൽ—പിരിവു നടക്കേണ്ട ഓരോ ഇടവകയിലും ഓർഗനൈസിംഗു സെക്രട്ടറി

തന്നെ ചെന്നു താമസിക്കേണ്ട ആവശ്യവും ഉണ്ടായി. 1111 തുലാം മുതൽ കുംഭം വരെക്കൊണ്ടാണ്, ആ പ്രദേശങ്ങളിൽ പിരിവു നടന്നതു്. കുന്നംകുളങ്ങര, വടക്കാഞ്ചേരി, ചേലക്കര, കോട്ടപ്പടി, പറവൂർ, പള്ളിക്കര, തൃപ്പൂണിത്തുറ, കണ്ടനാടു, മുളന്തുരുത്തി, പിറവം, ആരക്കുന്നം, മാന്തുരുത്തേൽ എന്ന ഇടവകകളിൽ ആണ്, ഓർഗനൈസിംഗു സെക്രട്ടറി തന്നെ ചെന്ന്, പണപ്പിരിവിന്റെ ഭാരം വഹിക്കേണ്ടി വന്നതു്. ആ ഇടവകകളിൽ നിധിയുടെ സദ്വിനിയോഗത്തെക്കുറിച്ചു പലർക്കും നിശ്ചയം വന്നിട്ടില്ല എന്നും, സമുദായത്തിനു പതിവായ വിഫലവിനിയോഗത്തെക്കുറിച്ചു പേടി ശേഷിച്ചിട്ടുണ്ടു് എന്നും, പ്രത്യക്ഷമായിരുന്നു. ദീർഘകാലം വ്യവഹാരത്തിൽ കഴിയുന്ന ഒരു സമുദായത്തിൽ—അനേകം അനേകം ആളുകൾ—വ്യവഹാരാവശ്യത്തിന്റെ ആന്തരികഹേതുക്കളെ കാണാതെയും, വ്യവഹാരത്തിന്റെ ഭാരത്തെ കണ്ടും, കഴിയുമെന്നു് ഉള്ളതിനാൽ—ഓരോ സംഭവങ്ങളുടെ യഥാർത്ഥമായ മുഖത്തെയും ഗതിയേയും ഗ്രഹിക്കുന്നതിനു്, കാലം ആവശ്യം ആകുന്നു. പാഠശാലകൾ, സമുദായപത്രങ്ങൾ, സ്വസ്ഥാനത്തെക്കവിഞ്ഞു വ്യാപരിക്കുന്ന സ്ഥാപനങ്ങൾ എന്നിവയുടെ ന്യൂനതയും അഭാവവും ഉള്ള പ്രദേശങ്ങൾ—സർവവ്യാപകമായ—വിഷയങ്ങളിൽ അഭിനിവേശം പ്രദർശിപ്പിക്കുക വിഷമമാണ്; എന്നുള്ളതു്, ജീവിത സർവ പഥങ്ങളിലും യഥാർത്ഥം തന്നെ. ഈ അവസ്ഥ പുരോഗമനപ്രതികൂലം ആണ് എങ്കിലും സ്വാഭാവികമാണ് എന്നും, വിച്ഛേദം ഭവിക്കാത്ത വിപത്തല്ലാ എന്നും, ഓർക്കുമ്പോൾ—ഭാവൈശ്വര്യത്തെക്കുറിച്ചു ഭയപ്പെടേണ്ടതില്ല. വടക്കുള്ളതായി മുൻപറഞ്ഞ ഓരോ ഇടവകയെക്കുറിച്ചും ഗാധചിന്തകന്മാർ അപരാധം ആരോപിക്കാവുന്നതും, അന്തരീക്ഷത്തെ അറിയാവുന്ന അഗാധചിന്തകന്മാർ സംതൃപ്തി പൂഴാവുന്നതും, തന്നെ. വടക്കൻ ഇടവകകളിൽ സർവപ്രാധാന്യത്തെ അർഹിക്കുന്നതു്, കേരളപ്രസിദ്ധമായ കുന്നംകുളങ്ങര, തന്നെ. പൂർവചരിത്രം ഉള്ളതു് എന്നു നസ്രാണിമാർ ശതവർഷങ്ങളായി അഭിമാനിച്ചുപോരുന്ന ആർത്താറ്റു കുന്നംകുളം ഇടവക, ബഹുശതം ഓർത്തോഡുക്സോക്കന്മാരെക്കൊണ്ടു്, ഇന്നും വിജയിച്ചു വർദ്ധിക്കുന്നു. ഈ നിധികാര്യം പ്രചാരത്തിൽ വരേണ്ടതിനായി, കുന്നങ്കുളങ്ങരയിലേക്കു് തൃശ്ശൂരിൽനിന്നു് മി. എ. ഏ. ചാക്കോ, മി. എം. പി. വർക്കി. മുക്കൻചേരിൽ മി. പൈലി, എന്നിവർ ഓർഗനൈസിംഗു സിക്രട്ടറിയെ അനുഗമിക്കുകയും, ആ പട്ടണത്തിൽ നിധിവിഷയം അവർ കൂടെ സന്നിഹിതന്മാരായിരുന്ന ഒരു യോഗത്തിൽ ഉൽഘാടിതമാകയും, ചെയ്തു. കുന്നങ്കുളങ്ങര മാത്രമല്ല വടക്കുള്ള സർവ്വ ഓർത്തോഡുക്സ് ഇടവകകളിലും, ദേശകാല സമീക്ഷണ നിപുണനായ—മി. എം. ഏ. ചാക്കോ—നിധിവിഷയകമായി സൃഷ്ടിച്ചിരുന്ന അന്തരീക്ഷം,—അവിടവിടെ പ്രത്യക്ഷമായ അനുകൂലാന്തരീക്ഷത്തിന്റെ ഒരു അംശം ആയിരുന്നു എന്നുള്ളതു പ്രസ്താവ്യമാണ്. കുന്നങ്കുളങ്ങരയിൽ വന്ദ്യദിവ്യശ്രീ കുറിയാക്കോസ്സ് കോറപ്പിസ്കോപ്പാ അച്ചൻ, ദിവ്യശ്രീമാന്മാരായ ദാവീദച്ചൻ, യാക്കോബുഅച്ചൻ എന്നവർ—ഇടവകസംബന്ധിച്ച് തെക്കൻ പള്ളികൾക്കു സാധാരണ പരിചയം ഇല്ലാത്തവിധത്തിൽ, ഭാരം കൂടുന്ന ഇടവകഭാരം വഹിക്കുന്നതിനിടയ്ക്കു്—ഓർഗനൈസിംഗു സിക്രട്ടറി സ്ഥലത്തു താമസിച്ച സർവ്വ ദിവസങ്ങളിൽ, നിധി സംഭരണ നിരതന്മാരായിരുന്നു പള്ളിക്കാര്യം അന്വേഷിക്കുവാനായി പകൽ മുഴുവനും പള്ളിമുറിയിൽ താമസിക്കുകയോ, പള്ളിക്കാര്യങ്ങൾക്കായി മാത്രം പള്ളിമുറിവിട്ടു് തൃശ്ശൂർ, എറണാകുളം, മുതലായ സ്ഥലങ്ങളിൽ സർക്യൂട്ട് ചെയ്യുകയോ, ചെയ്ത ദിവസങ്ങളെ പിൻതള്ളുന്ന മി. സി. റ്റി. മാത്യു നിധിവിഷയത്തിലും മനസ്സ് ഉപയോഗപ്രദമാകുംവണ്ണം പ്രവേശിപ്പിച്ചു കുന്നങ്കുളങ്ങരയുടെ ഓരോ വാർഡുകളിൽ പിരിവുനടത്തുന്നതിനു് പ്രധാന സഹായകന്മാരായി നിന്നതു്, മെ. പി. ഐ. ചേറു സി റ്റി. മാത്യു സി. പി. ചേറു കെ. വി. ചാക്കോ കെ. സി. മാത്യു കെ. വി. കാക്കുണ്ണി എന്നിവരത്രെ. ഇവരിൽ മി. കാക്കുണ്ണി സ്വന്ത വാർഡിൽ മാത്രമല്ല ഇതര സ്ഥാനങ്ങളിലും ഉപയോഗപ്പെടുകയുണ്ടായി. പെൻഷൻ ഡി. രജിസ്ട്രാർ മി. സി. വി. ഇട്ടൂപ്പു ബി. ഏ. ബി. എൽ ഒരു നല്ല സംഭാവനചെയ്തു മാത്രമല്ല, നിധികാര്യം പ്രോത്സാഹനാർഹമാണ് എന്നു പ്രകടനം ചെയ്തതു്. കാതോലിക്കേറ്റു നിധിയെക്കുറിച്ചു് പ്രചരണവേല ചെയ്യുന്നതിൽ സഫലമായ പരിശ്രമം സാർവകാലികമായി ചെയ്തുതന്ന അസോസ്യേഷൻ കമ്മററിമെംബർ—യുക്തിമാനും വിനയാനുനയവിശാരദനുംആയ പുങ്കത്തിൽ മി. സി. വി. ഇയ്യു, ഇവിടെ പ്രത്യേകം സ്മർത്തവ്യൻ അത്രെ. ഇടവക ജനങ്ങൾക്കു് ഇദ്ദേഹത്തെക്കുറിച്ചുള്ള നിരപ്പു നിമിത്തവും, ഇടവകക്കാര്യങ്ങളിൽ ഇദ്ദേഹത്തിനുള്ള ഭക്തി നിമിത്തവും, ഇടവകയിൽ സാധിക്കാവുന്നതു് ഒക്കെയും സാധിക്കുവാൻ ഇദ്ദേഹത്തിനുള്ള സൌകര്യം നിധി നിർവഹണ വിഷയത്തിൽ സംപൂർണ്ണമായി വിനിയോഗിക്കപ്പെട്ടിരുന്നു. അയ്യംപള്ളി എന്നതു് ഒരു വലിയ ഇടവക ആണ് എന്ന പ്രസിദ്ധി ഉണ്ടായതു് ഇടവകക്കാരുടെ സംഖ്യാധിക്യം കൊണ്ടല്ല, സമുദായമുഖമായ ഔദാര്യത്തിന്റെ ആധിക്യംകൊണ്ടു മാത്രമാണ്—എന്നു് അറിയാവുന്നവർ അധികം ഉണ്ടെന്നു് തോന്നുന്നില്ല. ആ പ്രദേശങ്ങളിൽ പല കാര്യങ്ങളിൽ നായകനായ മി. എം. എ. കോരുതു് സമു



ദായപുരോഗമന വിഷയങ്ങളിൽ ദൃഢനിഷ്ഠനും സമുദായം ദൃഷ്ടിവയ്ക്കേണ്ട ആലോചനകൾ പറയുവാൻ കഴിയുന്ന ഒരു ബുദ്ധിമാനും ആണ്. പ്രസിദ്ധമായ പാറൂർ പുത്തൻവീട്ടുകുടുംബം സമുദായത്തിന്റെ ശുഭഭാവിയെ പ്രതീക്ഷിച്ചുകൊണ്ടുതന്നെ ഇന്നും വിജയിക്കുന്നു. വടക്കാഞ്ചേരി മുൻസിപ്പു കോടതിവക്കീൽ മി. സി. റ്റി. ചാക്കുണ്ണി സമീപസ്ഥലങ്ങളിലേക്കും വളരെ പ്രയോജനപ്പെടുകയുണ്ടായി. സ്ഥലത്തുതന്നെ വക്കീൽ മി. ഇട്ടൂപ്പിന്റെ സമുദായ നിരന്തര താല്പര്യം നിധി കാര്യത്തിനും പുരോഗമനം അനുവദിച്ചു. പള്ളിക്കര പുതിയ പള്ളിയിൽ അഞ്ചാറു വീട്ടുകളിൽ അധികം അംഗങ്ങൾ ഉള്ളതായി തോന്നുന്നില്ല. അവിടെ പിരിഞ്ഞ സംഖ്യ സമുദായ സർവ്വാംഗീണനായ മി. സി. പി. 'തരകൻ തന്നെ, രണ്ടു മണിക്കൂർകൊണ്ടു പിരിച്ചു തരികയായിരുന്നു എന്നു പറയാം. മാന്തുരുത്തേൽ എന്നതു് ഒരു ചെറിയ ഇടവകയാണ്. ഏറെക്കുറെ ഇരുപതു സിറിയൻവീട്ടുകളും നാല്പതോളം അധഃകൃതന്മാരുടെ വീട്ടുകളും മാത്രമാണ്, ഈ പള്ളിയിൽ കൂടി നടക്കുന്നതു്; എന്നാൽ പരേതനായ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സെക്രട്ടറി എന്ന നിലയിൽ സമുദായം മുഴുവനും അറിയപ്പെടുന്ന യാക്കോബുശെമ്മാശൻ—ഇന്നു ദിവ്യശ്രീ യാക്കോബുകത്തനാർ എന്ന പേരിൽ—ആ പള്ളിയിൽ വി



കാരി അത്രെ. നാലുപാടും കമ്പു വിടൎന്ന അരയാലിൻെറ അടുത്തു്, പൊക്കം പൊങ്ങിയ തേക്കുതടി തന്നെയും ഇറക്കം ഇറങ്ങിക്കാണാറാവുക, സാധാരണമാണു്. അതുപോലെ സൎവ്വത്തിൻെറ പ്രഭുവായ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അടുക്കൽ കണ്ടു്, നാം പരിചയപ്പെട്ടിരിക്കുന്ന ശെമ്മാശൻ—കൊച്ചനാണു്—എന്നു പലക്കും ഭ്രമം ഉണ്ടാകാം. എന്നാൽ പ്രധാനമായി യാക്കോബച്ചൻെറ ഭരണനൈപുണ്യം നിമിത്തം, മാൻതുരുത്തേൽപള്ളി, പല വകുപ്പുകളിൽ, ഇന്നു്, ഇടവകൾക്കു മാതൃകയാണു്. ഇടവകപ്പണത്തിൻെറ ഐശ്വൎയ്യാവഹമായ ഉപയോഗം, ഇടവക ജനങ്ങളുടെ സുഖാസുഖങ്ങളെക്കുറിച്ചുള്ള അന്വേഷണം, സൺഡെസ്കൂൾ സംവിധാനം, ആരാധനാ നിൎവ്വഹണം, എന്നിങ്ങനെയുള്ള പല വിഷയങ്ങൾ, അവിടെ അസൂയാജനകവും, അനുകരണീയവും, തന്നെ. വടക്കൻപള്ളികളിൽ പിരിവിൻെറ ആകത്തുക പൊതുവെ കുറവാണു എന്നു മുകളിൽ പറഞ്ഞു: എന്നാൽ മാൻതുരുത്തേൽ പള്ളിയുടെ അവസ്ഥയ്ക്കു്, അവിടെ ലഭിച്ച തുക കുറവല്ല. അതു് എണ്ണി വാങ്ങുന്നതിനു ഉള്ള പരിശ്രമം മാത്രം, അച്ചൻ, ഓൎഗനൈസിംഗ് സെക്രട്ടറിക്കു്, ശേഷിപ്പിക്കുകയും ചെയ്തിരുന്നു. യാക്കോബു് അച്ചൻെറ സമുദായഭക്തിയും നിൎവ്വഹണപാടവവും, മാൻതുരുത്തേൽ ഇടവകയിലേയ്ക്കു മാത്രം അല്ല ഉപയോഗപ്പെട്ടതു്. തൃപ്പൂണിത്തുറ, കണ്ടനാടു്, മുളന്തുരുത്തി, ആരക്കുന്നം, പിറവം, എന്ന ഇടവകകളിലും, ബഹുമാനപ്പെട്ട അച്ചൻ അവർകൾ—സന്തത സന്നദ്ധനായ തയ്യിൽ മി. ചെറിയാനോടു് ഒരുമിച്ചു്—കാൽകൊണ്ടു നടന്നു്, നാവുകൊണ്ടു സംസാരിച്ചു്, സൎവ്വാംഗങ്ങളിൽ വിയൎത്തു്, വിജയിച്ച വീൎയ്യത്തിൻെറ വിസ്ഫുരണമാണു്, ആ പ്രദേശങ്ങളിൽ നിന്നു ലഭിച്ച നിധിയുടെ ഒരു വലിയ അംശം, എന്നു നിസ്സംശയം പറയാം.

**ജഡതാഭാഗങ്ങൾ.**

നിധിപ്പിരിവു സംബന്ധിച്ചു്, പ്രത്യക്ഷമായ ഏതാനും സമുദായ ജഡതാഭാഗങ്ങളെക്കുറിച്ചുകൂടെ, ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. തോതു് വളരെ വിപുലമായിരുന്നു എങ്കിലും—ഈ പിരിവിൽ സംബന്ധിക്കാതെ, സമുദായത്തിൽ അനേകായിരം ഗൃഹങ്ങളും അനേകം പള്ളികളും ശേഷിച്ചിട്ടുണ്ടു്, എന്നതിലേക്കു സംശയമില്ല. അച്ചന്മാർ കാതോലിക്കേറ്റുപ്രസ്ഥാനത്തിനു് അനുകൂലമല്ലാത്ത അനേകം പള്ളികളിൽ ചേൎന്നു നടക്കുന്ന കാതോലിക്കേറ്റുഭക്തന്മാരെ. ഈ നിധിപ്പിരിവു്, ദൃഷ്ടി വിഷയമാകുമാറു്, സ്പർശിക്കുകയുണ്ടായില്ല, എന്നു തന്നെ പറയാം. സമുദായഭക്തന്മാരായി അനേകം ആളുകൾ ഈ സമുദായത്തിൽ ഉണ്ടു് എന്നു് ഈ നിധിപ്പിരിവു്, തെളിയിച്ചിട്ടുണ്ടു്. എങ്കിലും പല ലക്ഷം ആളുകൾ അടങ്ങുന്ന ഈ സമുദായത്തിൽ, നിരവധി ജനങ്ങൾ, സമുദായകാൎയ്യങ്ങളെക്കുറിച്ചു ശ്രദ്ധ പോരാത്തവരും—സമുദായത്തെ വ്യവസ്ഥാപനം ചെയ്തു്—സ്വന്തം നിലയുടെ മാനത്തെ രക്ഷിക്കുന്നതിനെയും, ഈ പൌരസ്ത്യ രാജ്യത്തിൽ ക്രൈസ്തവാദൎശങ്ങൾ പ്രബലപ്പെടുന്നതിനു കാതോലിക്കേറ്റു സ്ഥാപനം എത്ര ആവശ്യവും, ഉപയുക്തവും, ആണു് എന്നതിനെയും—കുറിച്ചു്, വേണ്ട അളവിൽ ജ്ഞാനം പോരാത്തവരും,—അശേഷം ജ്ഞാനം ഇല്ലാത്തവരും—ആണു്, എന്നു പ്രത്യക്ഷമായി പ്രത്യക്ഷമാകുന്നു. 3-ാം വിജ്ഞാപനത്തിൽ 1500 വാളണ്ടിയറന്മാരെ ആവശ്യപ്പെട്ടിരുന്നു: എന്നാൽ എത്രയും ചുരുക്കം ആളുകളുടെ മറുപടി മാത്രമാണു്, ഇതിനു ലഭിച്ചതു്. കടലിൻെറ മേൽത്തട്ടിൽ കപ്പലുകളെ തട്ടി മറിക്കുന്ന ഓളങ്ങൾ, കുന്നിനു മേലെ കുന്നു പോലെ കയറിമറിയവെ—അഞ്ചുനാഴികയോളം ആഴം ഉള്ള ആഴങ്ങളിൽ, വെള്ളം അനക്കമില്ലാതെ, ഇക്കരെ മുതൽ അക്കരെ വരെയ്ക്കു, കിടക്കുകയാണു്, എന്നു്, സമുദ്ര ഗർഭ ശാസ്ത്രജ്ഞന്മാർ പ്രസ്താവിക്കാറുണ്ടു്. അതുപോലെ സമുദായകാൎയ്യങ്ങളെ കുറിച്ചു സാമാന്യമായ പരിശ്രമസന്നദ്ധത ഉള്ള അഞ്ഞൂറോ, ആയിരമോ ആളുകൾ ഇവിടെ ഉണ്ടായിരിക്കാം: ഇവർ സമയവും, ധനവും അർപ്പിച്ചു്, സമുദായത്തെ പുരസ്കരിച്ചു ത്യാഗസന്നദ്ധത സാമാന്യം ഉള്ളവരാകുന്നു എന്നു സ്മരിക്കപ്പെടേണ്ടതു തന്നെ. എന്നാൽ ബഹുസഹസ്രം ആളുകൾ, സുറിയാനി സമുദായത്തിൻെറ ദുർഘടഭാഗങ്ങളെ കുറിച്ചു് അശേഷം ബോധം ഇല്ലാത്തവരും—സമുദായത്തെ കുറിച്ചു ചിന്തയുണ്ടു് എങ്കിൽ, ആ ചിന്ത, സമുദായം സ്വയം രക്ഷിച്ചുകൊള്ളും എന്നു മാത്രം ആയിരിക്കുന്നവരും—ആകുന്നു. ഈ മനസ്ഥിതി, പ്രത്യേകിച്ചു് ഈ പരിവൎത്തനഘട്ടത്തിൽ, സങ്കടാവഹം തന്നെ. സമുദായഭക്തന്മാരായ ആളുകൾ—പ്രത്യേകം അച്ചന്മാർ—ഈ സംഗതിയെ ഗൌനിക്കേണ്ടതും, അവസരം ഉള്ളപ്പോൾ ഒക്കെയും, സമുദായജനങ്ങളുടെ ദൃഷ്ടിയെ സമുദായകാൎയ്യങ്ങളിലേയ്ക്കു് ആകൎഷിക്കേണ്ടതും, അത്യാവശ്യമാകുന്നു. ശക്തിമാൻ ശക്തി പ്രദൎശനത്തിനു സന്ദർഭം കാംക്ഷിക്കുന്നു എന്നുള്ളതു്, ഒരു മനഃസത്യമാകുന്നു. സുറിയാനി സമുദായത്തിൽ ജനിച്ചു വളൎന്ന അംഗങ്ങളുടെ ശക്തി പ്രദൎശനകാംക്ഷയെ, സമുദായം ഉപയോഗിക്കേണ്ടതു് അത്യാവശ്യം അത്രെ. അംഗങ്ങളുടെ ശ്രദ്ധയെ, സമുദായ മുഖമാക്കി പോഷണം ചെയ്യുന്നതിനുള്ള മാൎഗ്ഗം, യുവജനങ്ങൾക്കു സമുദായസംബന്ധമായി പ്രവൎത്തിക്കുന്നതിനു്, സ്ഥാനം അനുവദിക്കണം എന്നതാകുന്നു. ആയിരത്തിഅഞ്ഞൂറു വാളണ്ടിയറന്മാരെ ലഭിക്കുവാൻ ആദ്യഘട്ടത്തിൽ സാധിച്ചില്ല: എങ്കിലും, ഈ നിധി നിൎവ്വഹണവിഷയം പുരോഗമനം ചെയ്യുകയും, വിജയപൂൎവ്വം ശക്തി പ്രദൎശനം ചെയ്യുന്നതിനു മാൎഗ്ഗമുള്ളതാണു് എന്നു തെളിയുകയും, ചെയ്ത ഘട്ടത്തിൽ—പ്രതിഫലം കൂടാതെ പണിയെടുക്കുവാൻ, നാലായിരം ആളുകൾ മേടമാസം 20-ാംനു- സന്നദ്ധന്മാരായി. സുവിശേഷ ഘോഷണം, ഇടവക വ്യവസ്ഥാപനം, മുതലായവ സംബന്ധിച്ചു്, ഭരണഘടനക്രമം അനുസരിച്ചു്, പല പദ്ധതികൾ തുറക്കപ്പെടുവാനുണ്ടു്. ആയവയെ നടപ്പിൽ വരുത്തുന്ന പക്ഷം, യുവജനങ്ങളുടേയും, ഇതരന്മാരുടെയും, സമുദായബോധം ഉണരുവാനും പ്രയോജനപ്പെടുവാനും, മാൎഗ്ഗം ഉണ്ടാകുന്നതാണു്. കാതോലിക്കേറ്റുനിധിയെന്നതു്—കാതോലിക്കേറ്റിൻെറ വ്യവസ്ഥാപനത്തെ കാംക്ഷിക്കുന്നവർ സ്വന്തം കീശയിൽനിന്നു നൽകുന്ന പണം ആണു് എന്നും; ആയതിലേക്കു പള്ളികളിൽനിന്നു പണം എടുത്തുകൂടാ എന്നും; പൊതുജനങ്ങൾ നിശ്ചയിച്ച ചട്ടത്തെ, സകല പള്ളിക്കാരും അക്ഷരശഃമാനിച്ചു പ്രവൎത്തിച്ചതുതന്നെ—സമുദായജനങ്ങൾ നിയന്ത്രണത്തിൽ നിൽക്കുന്നുവെന്നും, നിയന്ത്രണം ആവശ്യമാണു് എന്നും, ഉള്ളതിലേക്കു ലക്ഷ്യം ആകുന്നു. സമുദായാംഗങ്ങളുടെ വ്യവസായം സമുദായമുഖമായി വ്യാപരിക്കുമാറും, സമുദായാംഗങ്ങളുടെ ഐശ്വൎയ്യത്തിൻെറ ഒരംശം സമുദായ ശരീരത്തിനു കൂടെയും ലഭിക്കുമാറും, സമുദായാംഗങ്ങൾ സമുദായകാൎയ്യങ്ങളിൽ ബദ്ധപ്പെട്ടു വൎത്തിക്കുവാൻ, സമുദായനേതാക്കന്മാർ ബുദ്ധിപൂൎവ്വം ചിന്തിച്ചു്, പ്രവൎത്തിപഥങ്ങളെ നിൎമ്മിക്കുവാനുള്ള കാലം വളരെ അതിക്രമിച്ചിരിക്കുന്നു. സമുദായപരിധിയിൽ ശക്തിപ്രദൎശനത്തിനു മാൎഗ്ഗം കാണാത്ത സമുദായാംഗങ്ങളുടെ മനസ്സു്—മാൎഗ്ഗം കാണുന്ന ഇതരസ്ഥാനങ്ങളിലേയ്ക്കു, തിരിഞ്ഞു നടന്നു പോകും. ഈ മനഃസത്യത്തെ സുറിയാനിസമുദായനേതാക്കന്മാർ പ്രത്യേകം ഗൌനിച്ചു പേടിക്കുവാനുള്ളതാകുന്നു. തണലിൽ നിൽക്കുന്ന വള്ളി, വെയിൽ കിട്ടുന്ന വശത്തേക്കു്, ചാഞ്ഞു ചരിഞ്ഞു വളരുന്ന രീതി, ഇവിടെ ഉപമയാകും.

സമുദായാംഗങ്ങൾക്കു് ആത്മികരീത്യാ സമുദായചരിത്രത്തോടുള്ള ബന്ധം ശിഥിലമാകുന്നുണ്ടു് എന്നു്, പല ലീഡറന്മാരും പ്രത്യക്ഷം പ്രസ്താവിക്കുന്നുണ്ടു്. ഇതു പലരും പലപ്പോഴും പ്രസ്താവിക്കാറുള്ളതുതന്നെ: എങ്കിലും, ഈ അപകടത്തിൻെറ ആഴം അറിഞ്ഞവർ അധികമില്ല. അഭ്യസ്തവിദ്യന്മാരും സമുദായഭക്തന്മാരും ആയ ലീഡറന്മാർ—സമുദായകാൎയ്യം എന്ന ചിന്തയിൽ തന്നെ നിരതന്മാരായി, മൂന്നാഴ്ചകളോളം പല പള്ളികളിൽ താമസിച്ചു് അനേകം ആളുകളെ കണ്ടു് സംസാരിക്കയും, പിണങ്ങുകയും, ഇണങ്ങുകയും, പല കാൎയ്യങ്ങളെക്കുറിച്ചു നിശ്ചയം ചെയ്യുകയും ചെയ്ത ശേഷം—എഴുതപ്പെട്ടിട്ടുള്ള ഈ റിപ്പോൎട്ടുകൾ—കേവലം ഒരു പണപ്പിരിവു ചരിത്രം എന്ന രീതിക്കു മാത്രം—വീക്ഷിക്കപ്പെടേണ്ടവയല്ല. റിപ്പോൎട്ടുകളിൽ കുറവു കൂടാതെ കാണാവുന്ന നിറം—സമുദായത്തിൻെറ അന്തൎഭാഗത്തിൽ എവിടെയും, അഗൌരവം, അനാസ്ഥ, മന്ദത, ചൈതന്യചിന്തയുടെ അഭാവം, എന്നവ വളൎന്നു പിടിച്ചിട്ടുണ്ടു്—എന്നതാകുന്നു. സമുദായത്തിൻെറ പൂൎവ്വചരിത്രത്തെക്കുറിച്ചുള്ള അഭിമാനവും, ആ അഭിമാനത്തെ പുലൎത്തുന്നതിനു കാതോലിക്കേറ്റു് ഉപയോഗപ്പെടുമെന്ന ബോധവും, ആകുന്നു—ക്രൈസ്തവമായ സ്ഥാപനത്തിൻെറ ഉന്നതങ്ങളായ ആദൎശങ്ങളോ, അവയെ പ്രയോഗത്തിൽ വരുത്തുന്നതിനു് ഈ പൌരസ്ത്യസഭയ്ക്കുള്ള അൎഹതയോ,—അല്ല—അനേകം പള്ളികളേയും പല സഹസ്രം ആളുകളെയും തമ്മിൽ ഇപ്പോൾ യോജിപ്പിൽ നിറുത്തിയിരിക്കുന്നതു്. ഈ ദൌർഭാഗ്യം—മർത്തോമ്മാശ്ലീഹാസ്ഥാപിച്ച സഭ, അധീനതയിൽ വന്നിരിക്കുന്ന തിരുമേനിമാരും അച്ചന്മാരും സകല ക്രൈസ്തവ സമുദായഭക്തന്മാരും കണ്ണീരോടുകൂടി, കരഞ്ഞുകൊണ്ടു്, രാവും പകലും ചിന്തിക്കേണ്ട ഒരു വിഷയം ആകുന്നു. ക്രൈസ്തവധൎമ്മത്തിൻെറ പ്രഥമപാഠങ്ങളെ കുറിച്ചു കേട്ടിട്ടില്ലാത്ത അനേകം—ആളുകൾ മാത്രമല്ല,—ഇടവകകൾ തന്നെയും—ഉണ്ടു്, എന്നുള്ളതിനെ കവിഞ്ഞ ഒരു സങ്കടകാരണം വേറെ എന്തുണ്ടു്? അച്ചടി ആപ്പീസിൽ ഗുമസ്തന്മാർ കുറവാണു് എങ്കിലും. മഷി ഉണ്ടു് എങ്കിൽ പണി നടക്കാം. ബാങ്കാപ്പീസിൽ മേശയുടെ എണ്ണം കുറവാണു് എങ്കിലും പണം ഉണ്ടു് എങ്കിൽ കൃത്യാനുഷ്ഠാനം നടക്കാം. എന്നാൽ മഷി എത്തിയ അച്ചടി ആപ്പീസു പോലെ—പണം ഒഴിഞ്ഞ ബാങ്കാപ്പീസുപോലെ—ക്രൈസ്തവമായ ധർമ്മബോധം കുറഞ്ഞു കുറഞ്ഞു പോകുന്ന ക്രൈസ്തവസ്ഥാപനം. അപകടമാകുന്ന കടലിൻെറ നടുവിൽ കിടക്കുന്നു. സമുദായത്തെ ഇപ്പോൾ സമുദായമായി യോജിപ്പിച്ചു നിർത്തുന്ന പൂൎവ്വചരിത്രാഭിമാനം, കാതോലിക്കേറ്റു പ്രേമം, മുതലായ ചരടുകൾ, ഭാരം താങ്ങുവാൻ മതിയായവ അല്ല. ആയിരം തുലാം തൂങ്ങുന്ന ഇരുമ്പു തുലാം, ചിതലുള്ള രാജ്യത്തു, കയറിൽ, കാററത്തു്, എത്രനാൾ തൂങ്ങും? ലീഡറന്മാർ ഇവിടെ അയച്ചുതന്നിട്ടുള്ള റിപ്പോൎട്ടുകൾ, ഈ പുസ്തകത്തിൽ അന്യത്ര കാണാവുന്നതാണു്.

എന്നാൽ വ്യക്തിപരമായ വിദ്വേഷത്തോടുകൂടെ എഴുതപ്പെട്ടവയാണ് എന്ന്—ദുർവ്യാഖ്യാനം ഉണ്ടാകും എന്നുള്ള ഭയം നിമിത്തം—ആ റിപ്പോർട്ടുകളെ ഇവിടെ ശോധനം ചെയ്ത ശേഷം, പല ഭാഗങ്ങളെ ശാന്തമായ ഭാഷ ഉപയോഗിച്ചു രൂപഭേദം ചെയ്തിട്ടുണ്ട്. ശോധിതമായ റിപ്പോർട്ടുകളിൽതന്നെയും കാണുന്ന ക്രൈസ്തവധർമ്മബോധം, എത്ര അസാരവും, ബീഭത്സവും, ഭയാനകവും ആണ് എന്ന്, അറിയേണ്ടവർ അറിഞ്ഞുകൊള്ളും എന്നു ഞങ്ങൾ ദൈവത്തിൽ ശരണപ്പെടുന്നു. സമുദായ പുരോഗമന കാംക്ഷകന്മാരായ ഈ ലീഡറന്മാരെ തിരുമേനിമാരുടെ സാന്നിദ്ധ്യമുള്ള ഒരു മീറ്റിംഗിലേക്കു ക്ഷണിച്ച്, അവർ കഴിഞ്ഞ മേടമാസത്തിൽ അവരവരുടെ ഗ്രൂപ്പുകളേക്കുറിച്ചു സമ്പാദിച്ച പരിചയത്തെക്കുറിച്ചു കേൾക്കുന്നതു്, പല കാര്യങ്ങളെ സംബന്ധിച്ചു പ്രയോജനകരമായിരിക്കും. അവർ നിർവഹിച്ച വിപുലമായ ശുശ്രൂഷയെ സംബന്ധിച്ച്-അതു് അല്പമായ ഒരു അഭിനന്ദനവും ആവും. എഴുതപ്പെട്ടതു കൊണ്ട്, അറിയേണ്ടതെല്ലാം അറിവാകയില്ല എന്നുള്ളതു കൊണ്ടും—അറിവാനുള്ളതൊക്കെയും എഴുതപ്പെടാവതല്ലാത്തതു കൊണ്ടും—എഴുതപ്പെട്ടതൊക്കെയും പരസ്യമായി കൂടാത്തതുകൊണ്ടു—ഈ പുസ്തകത്തിൽ കാണുന്ന റിപ്പോർട്ടുകളിൽ നിന്നു ലഭിക്കുന്ന ജ്ഞാനം, ഒരു അഭിമുഖസംഭാഷണത്തിൽ നിന്നു ലഭിക്കാവുന്ന ജ്ഞാനത്തിന്റെ അല്പാംശം എങ്കിലും ആകുന്നില്ല. സമുദായ മുഖമായ അനാസ്ഥ—സമുദായ ദൃഢീകരണത്തെ പുരസ്കരിച്ചു ചെയ്യേണ്ടവയും, ചെയ്യാവുന്നവയും ആയ കൃത്യങ്ങൾ—ഇതര സമുദായാംഗങ്ങൾ സമുദായത്തിനെതിരായി ചെയ്യുന്ന അക്രൈസ്തവമായ പ്രലോഭനം—ഉടൻ പ്രവർത്തിക്കേണ്ടതിനെ പ്രവർത്തിക്കാഞ്ഞാൽ ഉണ്ടാകുന്ന വിപത്ത്—തെക്കും വടക്കും ഉള്ള ഇടവകകളിൽ പ്രത്യേകം ആവശ്യമായ സംരക്ഷണപദ്ധതി നിർമ്മാണം—സമുദായബോധം സൃഷ്ടിക്കേണ്ടതിന്റെ അത്യന്താവശ്യകത—കാതോലിക്കേറ്റിൽ എവിടെയും ആത്മികമായ അന്തരീക്ഷത്തിന്റെ വ്യാപാരത്തിന്റെ ഉപയോഗിതയെ കുറിച്ചു പ്രബോധനം—എന്നിവയെ കുറിച്ച് ഒക്കെയും, വിവരിച്ചു കാണിക്കുവാൻ, ലീഡറന്മാരുടെ കൈകളിൽ വിഭവങ്ങൾ വളരെ ഉണ്ട്. ആരെങ്കിലും ഒരുവൻ അഞ്ചു വർഷം കൊണ്ടു സമ്പാദിക്കാവുന്ന സമുദായ പരിചയം, ഇവരിൽ ചിലരോടു് അഞ്ചു് മണിക്കൂർ സംസാരിച്ചാൽ, പല പള്ളികളെ കുറിച്ചും പ്രദേശങ്ങളെക്കുറിച്ചും ലഭിക്കുന്നതാകുന്നു. ഈ വക വിഷയങ്ങളെയും അസോസേഷ്യൻ മാനേജിംഗ് കമ്മറ്റി ആലോചിച്ചു വേണ്ടതു ചെയ്യുമെന്നു കരുതുന്നു.

സാധിക്കപ്പെട്ടവ

നിധിസമ്പാദിച്ചതുകൊണ്ടുള്ള ഒന്നാമത്തെ ഫലം, നാം നിധി സമ്പാദിച്ചു എന്നു തന്നെ—സമുദായം എന്നതു് ആത്മികകാര്യങ്ങളുടെ പ്രഭവത്തിനും പ്രകൃഷ്ടതയ്ക്കും ആവശ്യമായ ലോകാവരണം ആകുന്നു: അതിനാൽ സമുദായം എന്നതിനെ, ധർമ്മപുരോഗമന കാംക്ഷകന്മാർ വിസ്മരിച്ചുകൂടാ. സമുദായം എന്നതിന്റെ പോഷണത്തിനു നിധി അത്യാവശ്യം തന്നെ,—എന്നാൽ ഈ കാതോലിക്കേറ്റിനെ ഒന്നാകെ വീക്ഷിക്കുന്നതിനു പരിചയം ലഭിച്ചവർ, നമ്മുടെ ഇടയിൽ വളരെ കുറയും: സ്വന്തം ഇടവക തന്നെ സമുദായകേന്ദ്രം എന്നോ, സമുദായം തന്നെ എന്നോ, ഭ്രമമുള്ളവരുടെ സംഖ്യ, വളരെ അധികവുമാകുന്നു. വേരിനു കേടു തട്ടിയാൽ—ഇപ്പോൾ കായും പൂവും ഇലയും, കമ്പും ഇടതൂന്നു വളന്ന്, നിബിഡതാവിചിത്രമായി കാണപ്പെടുന്ന മരം തന്നെയും, ക്രമശ: വാടി മടുത്തുപോകുമെന്ന്, അനേകരും കണ്ണുകൊണ്ടു കണ്ടറിയുന്നില്ല. പത്തഞ്ഞൂറു പള്ളികളും, അതിനടുത്ത ജംഗമാജംഗമ വിഭവങ്ങളും പല ലക്ഷം ആളുകളും ഉൾപ്പെട്ട്—ഈ ചെറിയ രാജ്യത്തു് ഒരു വലിയ സമുദായമായി—മുത്തുക്കുടകളുടെ കീഴിൽ മഹാരാജോചിതമാംവണ്ണം തിരുമേനിമാരെ പ്രതാപപൂർവ്വം എഴുന്നള്ളിക്കുന്ന—കേരളസുറിയാനി സമുദായം—ധനകാര്യങ്ങളേക്കൊണ്ട് ആലോചിച്ചാൽ-ദരിദ്രവും പരമദയനീയവും തന്നെ. ഈ വാസ്തവത്തെ അറിയാവുന്നവരും, അതിനേക്കുറിച്ചു ചിന്തിക്കുന്നവരും, ഭാവി ദുർഗതികളേക്കുറിച്ചു ക്ലേശിക്കുന്നവരും, ആയ ഒരു അൻപതു് ആളുകൾ സമുദായത്തിൽ ഉണ്ടു് എന്നു തോന്നുന്നില്ല. പള്ളിസ്വത്തുകൾ സമുദായകേന്ദ്രത്തിലേക്കു നിയമേന വരായ്ക നിമിത്തവും, സമുദായ സ്വത്തുകളെന്നു വച്ചിരിക്കുന്നവയുടെ അല്പത നിമിത്തവും— തിരുമേനിമാരുടെ നിത്യച്ചെലവു്, അച്ചന്മാരുടെ കുടുംബസംരക്ഷണം, ആത്മികമായ ചൈതന്യങ്ങളുടെ ആധാരമായ സ്ഥാപനങ്ങളുടെ വിജയം, ക്രൈസ്തവന്മാരുടെ പ്രധാനകൃത്യമായ സുവിശേഷ ഘോഷണം, മുതലായവ—എത്ര കഷ്ടിച്ചും വെട്ടം കാണാതെയും കഴിഞ്ഞു കൂടുന്നു എന്നുള്ള ഭാഗത്തേക്ക്—നാണവും ശോകവും നിമിത്തം, ഇജ്ജനം ഇവിടെ പ്രവേശിക്കുന്നില്ല. ദാരിദ്ര്യത്തിന്റെ ഗുരുത്വവും, ആവശ്യങ്ങളുടെ ആധിക്യവും നിമിത്തം—സമുദായം ഒരടി മുന്നോട്ടു പോകാതവണ്ണം, ഇപ്പോൾ ജീർണ്ണിച്ചു നിൽക്കുകയത്രെ. ഈ ഘട്ടത്തിൽ ധനകാര്യം, ഒരു മഹാകാര്യമായി ഗണിക്കപ്പെടേണ്ടതാകുന്നു. നാം സാധാരണമായി ഗണിക്കാറില്ലാത്ത ഏതെങ്കിലും ഒരു നൂതന മാർഗ്ഗത്തുടെ, പ്രതിവർഷം, ഒരു പതിനായിരം രൂപാ എങ്കിലും, സമ്പാദിക്കുന്നതിനു മാർഗ്ഗമുണ്ടാകയില്ല, എന്നാണ് എങ്കിൽ—സമുദായം, നിൽക്കുന്നേടത്തു നിൽക്കും: നിൽക്കുന്നേടത്തുനിന്നു ജീർണ്ണിക്കും: നിൽക്കുന്നേടത്തു നിന്നു ജീർണ്ണിച്ചു വീണു തകരും. ഈ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന നാം, ഈ നിധിസംഭരണ വിഷയത്തിൽ മുഖം വച്ചതും, സാധിച്ചിടത്തോളം സാധിച്ചതും, ഒരു വലിയ സംഗതി തന്നെ. പ്രത്യക്ഷമായ ഈ സംഗതിയെ കൂടാതെ, ഈ നിധി പ്രസ്ഥാനം വേറെ ഒരു പ്രത്യേക സംഗതിയേയും സാധിച്ചിട്ടുണ്ട്. മുകളിൽ ഒന്നിലധികം സ്ഥാനങ്ങളിൽ പ്രസ്താവിച്ചതുപോലെ, സമുദായത്തിനു തട്ടിയിരിക്കുന്ന സാരമായ ഒരു കേടു, സമുദായ ഐക്യത്തിന്റെ ആവശ്യകതയെക്കുറിച്ചു ബോധമുള്ളവർ, അധികം ഇല്ല എന്നുള്ളതാകുന്നു. കൊട്ടാരക്കരയും കുന്നംകുളങ്ങരെയും താമസിക്കുന്നവർ, പല ലോകവ്യവഹാരങ്ങളെ സംബന്ധിച്ച്, തമ്മിൽ ബന്ധമില്ലാത്ത സ്വതന്ത്രന്മാർ തന്നെ: എങ്കിലും ഒരേ സമുദായത്തിലുൾപ്പെട്ടവരാണെന്ന ബോധം, സമുദായത്തിന്റെ സ്ഥിരതയ്ക്കും വളർച്ചയ്ക്കും ഫലപ്രാപ്തിക്കും അത്യാവശ്യം ആകുന്നു.—കുന്നംകുളങ്ങര മന്ദമായാൽ കൊട്ടാരക്കര കോടിപ്പോകുമെന്നും, മേല്പാടം മുന്നേറ്റം ചെയ്താൽ പീയർമേടു പുഷ്ടം ആകും എന്നും, ഉള്ള—യാഥാർത്ഥ്യത്തെ കാണുകയും അതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യുന്നതിന്, പ്രേരകമായി വർത്തിക്കുന്ന ബോധത്തെയാണ്—സമുദായൈക്യബോധം എന്ന പദം നിർദ്ദേശിക്കുന്നത്. ഭാവി മംഗളത്തിന് ആധാരമായ ആ ബോധം, സമുദായത്തിൽ ഇപ്പോൾ പരമ ക്ഷീണമായിട്ടുണ്ട്. അനേകം വ്യവഹാരങ്ങളിലും വിപത്തുകളിലും കൂടി കടന്ന്, ആത്മരക്ഷയെക്കുറിച്ചു മാത്രം, സർവ്വ മുഹൂർത്തങ്ങളിലും ചിന്ത ചെയ്യേണ്ടിവന്നതുനിമിത്തം, പല പള്ളിക്കാരും ഇതരകാര്യങ്ങളെ വിസ്മരിക്കുവാൻ ഇടയായതായിരിക്കാം. അതിൽ വളരെ വാസ്തവം ഉണ്ട്: എന്നാൽ അതു വാസ്തവമാണ് എന്നതുകൊണ്ട്, അതിന്റെ ഫലത്തെ നാം അനുഭവിക്കാതിരിക്കുവാൻ തരമില്ല. മരത്തിൽനിന്നു കൈ വിടുവാൻ ഇടയായതു്, യദൃച്ഛാ സംഭവം ആണ്: എങ്കിലും കൈ വിട്ടവൻ വീഴുക തന്നെ ചെയ്യും. സമുദായത്തിന്റെ ഇപ്പോഴത്തെ ഒരു പരമാവശ്യം, ലോകദൃഷ്ട്യാ ദർശിക്കുന്നതായാൽ—സമുദായൈക്യബോധത്തെ സൃഷ്ടിക്കണമെന്നുള്ളതു്—ആകുന്നു. അതിന്റെ ഒരു പ്രാരംഭം ആയി, ഈ നിധി സംഭരണ പ്രസ്ഥാനം—വളരെ വളരെ—ഉപയോഗപ്പെട്ടിട്ടുണ്ട് എന്നതു്, പരോക്ഷമായി വ്യാപരിക്കുന്ന ഒരു പരമാർത്ഥം ആണ്. സമുദായകേന്ദ്രത്തിൽനിന്നു പുറപ്പെടുന്ന ആജ്ഞകൾ ഏതാനും പ്രധാന പള്ളിക്കാരുടെയും, ഏതാനും ഇതരന്മാരുടെയും ശ്രദ്ധയെ മാത്രം ആകർഷിക്കുന്നതായിട്ടാണ്, നമ്മുടെ, സാധാരണ പരിചയം. എന്നാൽ നിധിയെ സംബന്ധിച്ച നിശ്ചയം സകല പള്ളിക്കാരുടെയും പ്രതിനിധികൾ അടങ്ങിയ അസോസേഷ്യനിൽ പാസ്സാവുകയും, അതിനെ തുടന്ന്, പട്ടിക്കാടുകളിലും, കാടുകളിലും ഉള്ള സർവ്വ സുറിയാനിഗൃഹങ്ങളിലും—പ്രസംഗങ്ങൾ വഴിയായും, വിജ്ഞാപനങ്ങൾ വഴിയായും, പാസ്സായ നിശ്ചയത്തിന്റെ കതിരുകളും ജ്വാലകളും വീശുകയും—ചെയ്ത ഘട്ടങ്ങളിൽ—മലങ്കര സുറിയാനി സമുദായം, ഏകവും അഖണ്ഡ്യവും ആയ ഒരു മഹായന്ത്രം ആണ്—എന്ന ബോധത്തിനു പ്രേരകമായ ഒരാധാരം ഉണ്ടായി. പുക്കവണ്ടിപ്പെട്ടിനിരയുടെ ഒരറ്റത്തു തീ കൂട്ടിയാൽ, മറ്റെ അറ്റം ഇളകും: അതു കാണുമ്പോൾ ആണ്, വണ്ടിപ്പെട്ടികൾ, തൊട്ടു തൊട്ടു കിടക്കുക മാത്രമല്ല, തമ്മിൽ ബന്ധിക്കപ്പെട്ടിട്ടും ഉണ്ട്, എന്നു സാധാരണന്മാർ ഗ്രഹിക്കുന്നതു്. സുറിയാനിസമുദായത്തിന്റെ കേന്ദ്രത്തിൽനിന്ന് അകന്ന്, സമുദായം സംബന്ധിച്ച ആശയങ്ങളുടെ ദൂരമായ അതിരുകളിൽ താമസക്കാരുടെ വീടുകളുടെ മുഖത്ത്, നിധിപ്പരസ്യക്കടലാസ്സുതുണ്ടുകൾ, പശയിൽപ്പിടിച്ചു കയറി നിന്ന സമയം—ഇതിന് അനുവാദം ചോദിക്കുവാൻ ആവശ്യമില്ല എന്നു പരസ്യം പതിച്ചവരും, അനുവാദമില്ലാതെതന്നെ പതിക്കുവാൻ വീടിന്മേൽ അധികാരം ഉള്ളവർ വേറെയുണ്ട് എന്ന് ഉടമസ്ഥന്മാരും—ഒരുമിച്ചു ഗ്രഹിച്ചു. ഉണ്ട് എന്നു വച്ചിരിക്കുന്ന ബന്ധം ഉണ്ടാകുന്നതും, ആ ബന്ധം ഉണ്ടായ വിവരത്തിനു തെളിവു കാണാറാകുന്നതും, ഇങ്ങനെയുള്ള സഹകരണ വ്യവസായങ്ങളിൽനിന്നത്രെ. സമുദായത്തിന്റെ കേന്ദ്രങ്ങളോടു യാതൊരു ബന്ധവും ഇല്ലാതെ തലമുറകളായി കഴിഞ്ഞുപോന്ന ഗൃഹങ്ങൾ—സമുദായകാര്യങ്ങളെ ശ്രദ്ധിക്കണമെന്നും, സമുദായകാര്യങ്ങളോടു് ഒട്ടണമെന്നും—ആവശ്യപ്പെടുവാനായി—ദൂരസ്ഥാനത്തുനിന്ന് അധികാരപത്രവും വഹിച്ചുകൊണ്ടു, പേരുകേട്ട ലീഡറന്മാർ ചെന്ന അവസരങ്ങളിൽ—പണം കൊടുക്കണമെന്ന ഭയത്തോടുകൂടെ എങ്കിലും—അന്വേഷിക്കുവാൻ ആളുണ്ട് എന്ന്, നിധിസംഭരണം സംബന്ധിച്ചു കോൾമയിർകൊണ്ടവർ വളരെയാണ്. സമുദായകാര്യങ്ങളെക്കുറിച്ചു കേട്ടിട്ടില്ലാത്തവർ, സമുദായകാര്യങ്ങളെ ഗ്രഹിക്കുവാനും, അവയെക്കുറിച്ചു വാഗ്വ്യാപാരം ചെയ്യുവാനും, അവയെ ധനം കൊണ്ടു സഹകരിക്കുവാനും, സന്ദർഭം ഉണ്ടാകുന്നതു്—അവർ സമുദായകാര്യങ്ങളിൽ പ്രവേശിക്കുന്നതിന്റെയും, അഖണ്ഡിതമായ സമുദായത്തിന്റെ ശുഭാശുഭങ്ങളെക്കുറിച്ച് അന്വേഷിക്കുന്നതിന്റെയും, മുഖവുര ആകുന്നു. ഭാവിയെ സംബന്ധിച്ച മംഗളസൂ

ചകമായ ഈ മനഃസ്ഥിതി സമുദായത്തിൽ ഉണ്ടാകുന്നതിന്റെ ഒരു പ്രാരംഭകമായി—ഇപ്പോൾ നടന്നുകഴിഞ്ഞ നിധി നിർവഹണവിഷയത്തിനു്, ഒരു വലിയ സ്ഥാനമുണ്ടു്. വററിക്കിടക്കുന്ന കിണററിൽ ചെറിയ ഉറവു കണ്ടാൽ, ക്രമേണ വെള്ളം വന്നു കൊള്ളും എന്നു് ആശയ്ക്കു മാർഗ്ഗം ഉള്ളതാണല്ലൊ. എന്നാൽ ഇങ്ങനെയുണ്ടായ ആരംഭത്തെ—തുടന്നു്, ബലപ്പെടുത്തേണ്ടതത്രെ. ഉണന്നു സമുദായം ഉറങ്ങുവാൻ അനുവദിച്ചാൽ, ഭവിച്ച നിദ്രാഭംഗം, അടുത്തുതന്നെ അഗാധമായ നിദ്രയ്ക്കു ഹേതുവാകും. സമുദായം എന്ന ചിന്തയ്ക്കു് ഈ നിധി നിർവഹണം വാതിൽ തുറന്നു എന്നതിനു സംശയമില്ല. എന്നാൽ ഇതിനെ തുടന്നു വാതിൽ അടഞ്ഞുപോകാതെ ആകുവാനും—കേന്ദ്രത്തിൽനിന്നു പരിധിയിലേക്കും, പരിധിയിൽനിന്നു കേന്ദ്രത്തിലേക്കും, ജീവൻ വ്യാപരിക്കുവാനും—ഉള്ള മാർഗ്ഗങ്ങൾ, ബലപ്പെട്ടു ബലപ്പെട്ടു വരുമാറു്, പദ്ധതികൾ പ്രഭവിക്കേണ്ടതത്രെ. ഇതു് ഒരു വലിയ വിഷയമാകുന്നു: ഈ വലിയ വിഷയത്തിൽ സമുദായ ധുരംധരന്മാരുടെ ശ്രദ്ധ വർദ്ധമാനമായി പതിയുമെന്നു്, ആശ അസ്ഥാനത്തു് ആകാതിരിക്കട്ടെ.

ഈ കണക്കു പ്രസിദ്ധീകരണം ഇതിനു മുൻപുതന്നെ നടന്നിരുന്നു എങ്കിൽ നന്നായിരുന്നു എന്നു പ്രത്യക്ഷമാണു്. പിരിവിനു താമസം വന്നതിനുണ്ടായ ഹേതുക്കളെ മുകളിൽ പ്രസ്താവിക്കുകയുണ്ടായി: അവയെ ഇവിടെ ആവർത്തിക്കുന്നില്ല. ഏതെങ്കിലുമാകട്ടെ, ഈ പ്രസിദ്ധീകരണം സംബന്ധിച്ചു വന്നുപോയ കാലതാമസത്തെ ഉദാരന്മാരായ സമുദായകാര്യാന്വേഷകന്മാർ അനിവാര്യം എന്നു കണ്ടു്, ക്ഷമിക്കണം എന്നു് അപേക്ഷിച്ചുകൊള്ളുന്നു.

കണക്കു്.

പിരിഞ്ഞുകിട്ടിയ സകല തുകകളും, ഈ കണക്കിൽ പ്രത്യേകം പ്രത്യേകം വരവുവച്ചിട്ടുണ്ടു് എന്നു്—ഈ പുസ്തകത്തിൽ ഓരോ പള്ളിയിലെ പിരിവു നോക്കിയാൽ ഗ്രഹിക്കാവുന്നതത്രെ. ഒരു രൂപായിൽ താഴെയുള്ള തുകകൾ പ്രത്യേകം കാണിക്കേണ്ട എന്നു് അഭിപ്രായം ആദ്യം ഉണ്ടായിരുന്നു. എന്നാൽ ചെറിയവക്കു ചെറിയതുക, വലിയ തുകയാണു്, എന്നതിനെ ഗണിച്ചു്, സകല ദാതാക്കളുടെയും നാമങ്ങൾ ഇതിൽ യോജിക്കപ്പെട്ടിട്ടുണ്ടു്. ഇതിൽ കാണുന്ന ചിത്രങ്ങളെ നോക്കിയാൽ വേറെ ചില ചിത്രങ്ങളും ചേക്കാഞ്ഞതു്, അയുക്തമായി എന്നു തോന്നാം. ആപ്പീസിൽനിന്നാവശ്യപ്പെട്ട എല്ലാ ചിത്രങ്ങളും വന്നു ചേരായ്കനിമിത്തം, വന്നുപോയ പോരായ്മ മാത്രമാണു് ഇതു്. രണ്ടുമൂന്നു ലീഡർ റിപ്പോർട്ടുകളും ഇതിൽ കാണുന്നില്ല: അങ്ങനെ വന്നതു്, അവ, ഇവിടെ കിട്ടാഞ്ഞു മാത്രമാകുന്നു. പിരിവുപട്ടികയിൽ, പള്ളിവികാരിമാരുടെ പേരു സംബന്ധിച്ചു, ചിലേടങ്ങളിൽ പിശകു പററിയിട്ടില്ലയോ എന്നു് ഇവിടെ സംശയമുണ്ടു്. ആ പേരുകളെ പ്രയാസേന ഇവിടെ സമ്പാദിച്ചതാണു്: ഇതിൽ എന്തെങ്കിലും വേണ്ടായ്ക ഉണ്ടു് എങ്കിൽ—കാണുന്നവർ ക്ഷമിക്കണം എന്നു് അപേക്ഷിക്കുന്നു. പിരിഞ്ഞ പണത്തിന്റെ കണക്കു്, ഇങ്ങനെ ആണു്.

## കാതോലിക്കേററു നിധി സംഭരണം.

1110 മകരം 1-ാംനു- മുതൽ 1111 മേടം 10-ാംനു- വരെയുള്ള

## വരവു ചെലവു കണക്കു്.

—→←—

| | രൂ. | ച. | കാ. | രൂ | ച | കാ |
|---|---|---|---|---|---|---|
| സെക്രട്ടറിമാർ കടം എടുത്തതു്. | 500 | 0 | 0 | | | |
| കൊല്ലം ഭദ്രാസന ഇടവക. | 4057 | 12 | 8 | | | |
| തുമ്പമൺ ഭദ്രാസന ഇടവക. | 5031 | 3 | 3 | | | |
| നിരണം ഭദ്രാസന ഇടവക. | 5455 | 15 | 11 | | | |
| കോട്ടയം ഭദ്രാസന ഇടവക. | 4583 | 22 | 8 | | | |
| വടക്കൻ ഭദ്രാസന ഇടവകകൾ. | 674 | 27 | 8 | | | |
| എണ്ണത്തിൽ കൂടുതൽ കണ്ടതു്. | 1 | 11 | 12 | | | |
| പലിശ. | 15 | 5 | 6 | | | |
| ആപ്പീസിൽ സ്റ്റേഷനറി മുതലായവ | | | | 31 | 5 | 4 |
| അച്ചടി—(കല്പനകൾ, വിജ്ഞാപനങ്ങൾ, പുരവാസ്തുക്കൾ പതിവുനോട്ടീസ്, രസീതു മുതലായവ.) | | | | 361 | 23 | 4 |
| അഞ്ചൽ, തപാൽ. | | | | 103 | 9 | 4 |
| യാത്ര—രണ്ടു സെക്രട്ടറിമാർ | | | | 301 | 27 | 12 |
| ലീഡറന്മാർ മുതലായവർ | | | | 477 | 20 | 0 |
| ശമ്പളം | | | | 310 | 0 | 0 |
| സ്പെഷ്യൽ ക്ലാർക്ക്, സെർവൻറ് മുതലായവർക്കു് | | | | 30 | 27 | 8 |
| നിധിസ്വീകരണവും നിക്ഷേപവും | | | | 101 | 17 | 4 |
| മററു ചെലവുകൾ | | | | 3 | 4 | 4 |
| തിരിവുനാണയങ്ങൾ | | | | 6 | 11 | 0 |
| നിധി ട്രസ്റ്റികളെ ഏല്പിച്ചതു് | | | | 17406 | 3 | 4 |
| സെക്രട്ടറിമാർ പലിശസഹിതം തിരിച്ചെടുത്തതു് | | | | 507 | 4 | 0 |
| ബ്ലോക്കുകൾ. | | | | 176 | 3 | 8 |
| നീക്കിയിരിപ്പു്—ബാങ്കിൽ | | | | 370 | 21 | 10 |
| ആപ്പീസിൽ | | | | 81 | 6 | 2 |
| വാർഷികപ്പിരിവിലേക്കു് അതിന്റെ സെക്രട്ടറിമാരെ ഏല്പിച്ചതു് | | | | 50 | 0 | 0 |
| ആകെ. | 20319 | 13 | 0 | 20319 | 13 | 0 |

വരവുചെലവു കണക്കുകൾ മാനേജിംഗ് കമ്മിട്ടി നിശ്ചയിച്ച ഓഡിററായ ആലപ്പുഴ കമേഷ്യൽ സ്കൂൾ അദ്ധ്യാപകൻ മി. കെ. ഐ. ഈപ്പൻ 1110 കർക്കടകം 11-ാംനു-യും 1111 മേടം 11-ാംനു-യും പരിശോധിച്ചു താഴെ കാണുന്നപ്രകാരം സാക്ഷിപ്പെടുത്തിയിട്ടുണ്ടു്. "1 have examined the above receipts and payments account, with the books and vouchers and certify that it is correct."

Signed: K. I. Eapen, Certified auditor.

മുകളിൽ കാണുന്ന വരവു രൂപായിൽ കാതോലിക്കേററു നിധി പ്രസിഡൻറു് ആയ കോട്ടയം ഇടവകയുടെ നി. വ. ദി. ശ്രീ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പററിയ പണത്തിനു്, നിധി സെക്രട്ടറിമാർക്കു് അയച്ചിരിക്കുന്ന കല്പനയുടെ പ്രതിരൂപം കാണുക.



തിരുവിതാംകൂറിൽ പിരിവുകഴിഞ്ഞു് ആദ്യം കൂടിയ അസോസ്യേഷ്യൻ കമ്മട്ടിയോഗത്തിൽ ഓർഗനൈസിംഗു സെക്രട്ടറി ഇങ്ങനെ ഒരു എഴുത്തു വായിക്കുകയുണ്ടായി. ഈ എഴുത്തു്, ആർഗനൈസിംഗു സെക്രട്ടറി, സമുദായസെക്രട്ടറിക്കു, യോഗദിവസത്തിനു മുമ്പുതന്നെ അയച്ചിരുന്നതും, ആണു.

കാതോലിക്കേററുനിധി ആഫീസ്,

കോട്ടയം,

26 മേടം 110.

സർ,

കാതോലിക്കേററു നിധി വകയിലേക്കു പണപ്പിരിവു മേടമാസം 20-ാംനു- കഴിഞ്ഞിരിക്കുകയാണല്ലോ. അതു സംബന്ധിച്ച റിക്കാർട്ടുകൾ ഇവിടെ ഇരിക്കുന്നു. എന്നാൽ അലമാരിയോ ആഫീസുമുറിയോ, സ്ഥിരമായ സ്റ്റാഫോ ഇല്ലാത്തതിനാൽ, ഈ റിക്കാർട്ടുകളെ ദീർഘകാലം സൂക്ഷിക്കുവാൻ ഞങ്ങൾക്കു നവൃത്തിയില്ല. ഇവയെ ആഡിററു ചെയ്യുവാനും റിക്കാർട്ടുകളെ പ്രധാനമെന്നും അപ്രധാനമെന്നും ഭാഗിച്ചു ചുടേണ്ടവയെ ചുടേണ്ടവയെന്നു് അനുവദിച്ചുതരുവാനും, പ്രാപ്തനായ ആഡിററരെ നിയമിക്കേണ്ടതു് അത്യാവശ്യമാകുന്നു. ശേഷിക്കുന്ന രേഖകളെ അധികാരമുള്ളവർ ഏററുവാങ്ങുകയും വേണം. ഇവിടെ പണം എണ്ണി വാങ്ങുവാൻ നിയമിക്കപ്പെട്ടവർ ബദ്ധപ്പാടിൽ അവരുടെ പണി ചെയ്യുകയായിരുന്നു. ഭരമേററ ഭാരം അവർ ഭംഗിയായി നിർവഹിച്ചു. എന്നാൽ അവർ ഇവിടെ വച്ചിരിക്കുന്ന നോട്ടുകളും പെൻസൽ കുറിപ്പുകളും മററും—വിപുലമായ ഈ പ്രസ്ഥാനത്തിനു് അനുയോജ്യമായ വിധം, ഗൌരവവും പ്രത്യക്ഷാർത്ഥവും ഉള്ളതായി ഞങ്ങൾക്കു തോന്നുന്നില്ല. അടുത്തുതന്നെ കൂടുന്ന സമുദായഭരണസഭയിൽ പ്രസ്താവിക്കുവാനായി ഞങ്ങൾ ഈ വിവരം ഇപ്പോൾതന്നെ അറിയിക്കുകയാണു്. ഈ ലററർ സമുദായ റിക്കാർട്ടുകളിൽ സൂക്ഷിച്ചുകൊള്ളണമെന്നു്, അപേക്ഷിക്കുകയും ചെയ്യുന്നു.

ഒ. എം. ചെറിയാൻ.

അന്നു് ആഡിററരായി, അസോസേഷ്യൻകമ്മട്ടി നിശ്ചയിച്ചതു് ആലപ്പുഴ കമേഴ്സ്യൽസ്കൂൾ അദ്ധ്യാപകൻ മി. കെ. ഐ. ഈപ്പനെ ആണു്. അദ്ദേഹം പരിശോധിച്ചു് എഴുതിയ സർട്ടിഫിക്കേററു മുകളിൽ കാണിച്ചിരിക്കുന്നു. ആപ്പീസുസെക്രട്ടറിയുടെ കൈയിൽ ഇനി നിലവുരൂപാ (370+81+50) 501 ചിലവാനത്തിൽനിന്നു്, ഈ പുസ്തകം അച്ചടിവകക്കുള്ള കൂലിയും, ഈ പുസ്തകത്തിൻെറ പ്രതികൾ, പള്ളികളിലും മററും എത്തിച്ചുകൊടുക്കേണ്ടതിൻെറ ചെലവും, പോകുവാനുണ്ടു്. ബാക്കി ഉണ്ടാകുമെങ്കിൽ, അതു നിധി പ്രസിഡണ്ടിനെ ഏല്പിക്കുന്നതായിരിക്കും.

**ഉപസംഹാരം**

മലങ്കര ഓർത്തോ ഡുക്സോ സുറിയാനിസമുദായത്തിൻെറ അഭൂതപൂർവ്വവും വിപുലവും ആയ ഈ പരിശ്രമത്തിൽ ഇങ്ങനെ സംബന്ധിക്കുവാൻ സ്ഥാനം ലഭിച്ചതിനെക്കുറിച്ചും—ഈ പരിശ്രമം വിജയമായേടത്തോളവും വിജയമായതിനെക്കുറിച്ചും—സെക്രട്ടറിമാർക്കു് അധികമായ കൃതജ്ഞതയും, സന്തോഷവും ഉണ്ടു്. പല അളവുകളിൽ പിണക്കത്തിൽ കഴിയുന്ന അനേകം പള്ളികൾ—ഈ നിധി നിർവ്വണവിഷയത്തിൽ, ഭേദബുദ്ധി മാററിവച്ചു്, ഇണങ്ങി, ഉത്സാഹപൂർവ്വം വർത്തിച്ചു എന്നതു്—വിസ്മയജനകം ആണു് എന്നല്ലാതെ തോന്നാവുന്നതല്ല. സൽപ്രേരണങ്ങൾക്കു് ഉചിതമായ പ്രതിപ്രേരണം എവിടെയും ഉണ്ടാകും എന്ന പ്രമാണവും—മലങ്കര ഓർത്തോ ഡുക്സോ സുറിയാനിസമുദായത്തിൽ ഒതുങ്ങുന്ന ബഹുസഹസ്രംജനങ്ങൾ, ഇതരകാര്യവ്യാപൃതന്മാരാണു് എങ്കിലും, ജനിച്ചുവളർന്ന സമുദായത്തെക്കുറിച്ചു് അഭിമാനദീപം അന്തരംഗത്തിൻെറ ആഴങ്ങളിൽ കെടാതെ കാത്തുകൊള്ളുന്നുണ്ടു് എന്ന വാസ്തവവും—ഈ നിധിനിർവഹണസംവിധാനത്തിൻെറ അടിക്കല്ലുകളാകുന്നു, എന്നു കരുതപ്പെടാം. ജരാജീർണ്ണമായ ഈ സമുദായത്തിൻെറ ശരീരത്തിൽ ദൈവകൃപയാകുന്ന പ്രാണൻ, ഇന്നും പ്രാണനം ചെയ്യുന്നുണ്ടു്: നിശ്ചയം. മലങ്കര ഓർത്തോ ഡുക്സോ സുറിയാനിസമുദായത്തോടുള്ള കൃതജ്ഞതയെ. നിധിനിർവഹണഭാരവാഹന്മാർ ഇവിടെ പ്രകടനം ചെയ്യുന്നു. നിതാന്ത







കാതോലിക്കേറ്റുനിധിയുടെ ഒന്നാമത്തെ ട്രസ്റ്റികൾ.

വന്ദ്യ ദിവ്യ മഹിമശ്രീമാനായ മോറാൻ മാർ ബസ്സേലിയോസു കാതോലിക്കാബാവാ തിരുമനസ്സിലെയും മറ്റുള്ള വന്ദ്യ തിരുമേനിമാരുടെയും അനുഗ്രഹബുദ്ധികൊണ്ട്—സർവ്വ പ്രസ്ഥാനങ്ങളും ഉത്തരോത്തരം, ദൈവകൃപയിൻകീഴിൽ വളന്ന്, പൌരസ്ത്യ കാതോലിക്കേറ്റു—വർദ്ധമാനമായി, വ്യവസ്ഥാപിതമായി വർദ്ധിച്ചു വർദ്ധിക്കട്ടെ.

കാതോലിക്കേറ്റുനിധി ആപ്പീസ്,
കോട്ടയം, 1111 മേടം 1.

റാവുസാഹിബ് ഒ. എം. ചെറിയാൻ.
എം. സി. കുറിയാക്കോസ് കശീശാ.



# മലങ്കര സഭ.

(റാവുസാഹിബ് ഒ. എം. ചെറിയാൻ.)

ഇൻഡ്യയിൽ അനേകം നൂററാണ്ടുകളായി വിസ്മയാവഹമായി നിലനിന്നു പോരുന്ന ക്രൈസ്തവസഭ പല പേരുകളിൽ അറിയപ്പെടുന്നുണ്ടു്. അതിനു മലങ്കര സഭ എന്നുള്ള നാമം, ഗൗരവാവഹമായ അർത്ഥത്തെ സൂചിപ്പിക്കുന്ന ഒന്നല്ല. ആ പദം കൊണ്ടു് അർത്ഥജ്ഞന്മാർ ഗ്രഹിക്കുന്നതു്, ആർത്തോദുക്സോ കാതോലിക്കേററ്, എന്ന രണ്ടു പദങ്ങളാൽ വ്യാഖ്യാനിക്കപ്പെടേണ്ടതായി മലങ്കരയിലുള്ള സിറിയൻ ക്രൈസ്തവസമുദായത്തെ ആകുന്നു. ആ രണ്ടു പദങ്ങളെ വ്യാഖ്യാനിക്കുവാനാണു്, ഈ ഉപന്യാസം ഉത്സാഹിക്കുന്നതു്. ക്രൈസ്തവമതത്തിൻെറ ഒരു് ആധാരമായ യഹോവാ മതത്തെ വിശ്വസിച്ചു പോന്ന സമുദായത്തിൻെറ പ്രഭവകനായപുരുഷൻെറ നാമം, അബ്രാം എന്നു് ആയിരുന്നു. വിശ്വാസികളുടെ പിതാവു് എന്നു് അർത്ഥം സിദ്ധിക്കുമാറു്—അതിനു്, യഹോവാ തന്നെ, അബ്രഹാം എന്നു്, രൂപഭേദം നൽകി. വിശ്വാസികളുടെ പിതാവു് എന്നതിൽ കാണുന്ന വിശ്വാസികൾ എന്ന പദത്തിൻെറ പ്രഥമമായ അർത്ഥം, ഇസ്രയേൽ സമുദായം, എന്നു തന്നെ. എന്നാൽ ഇസ്രയേല്യർക്കു ലഭിച്ച പരിശീലനം, ക്രൈസ്തവ സമുദായം രൂപം പൂഴുന്നതിൻെറ പീഠിക ആയിരുന്നു, എന്നു വിശ്വസിക്കുന്ന ക്രൈസ്തവന്മാർ ആകട്ടെ—വിശ്വാസികൾ എന്നതിൻെറ രണ്ടാമത്തെ അർത്ഥമായി, ക്രൈസ്തവന്മാർ എന്നു ഗ്രഹിച്ചു പോരുന്നു. പുതിയ നിയമത്തിൽ ക്രൈസ്തവന്മാർ എന്ന പദം മൂന്നു പ്രാവശ്യം മാത്രമാകുന്നു കാണുന്നതു്. നടപ്പുകൾ 11·26. "ആദ്യം അന്ത്യോഖ്യയിൽവച്ചു ശിഷ്യന്മാർക്കു ക്രിസ്ത്യാനികൾ, എന്ന നാമം ഉണ്ടായി." നടപ്പുകൾ, 26·28: 1 പത്രോസു 4·16 എന്ന വാക്യങ്ങളും കാണുക. സുവിശേഷങ്ങളിലും അതിനേത്തുടർന്നു നടപ്പുകളിലും, ശിഷ്യന്മാർ എന്ന പദം ചിലേടങ്ങളിൽ കാണുന്നുണ്ടു്: എന്നാൽ ഇതു്, ഒരു മതവിഭാഗത്തിൽ പെട്ടവരുടെ നാമമായി ഉദ്ദേശിക്കപ്പെട്ടതായി തോന്നുന്നില്ല. ക്രിസ്തുവിനെ അനുഗമിക്കുന്നവരെ അക്കാലത്തും, അടുത്ത പിൽക്കാലങ്ങളിലും "ശിഷ്യന്മാർ" എന്നു്, ചിലർ, ചിലേടങ്ങളിൽ പറഞ്ഞു എന്നു മാത്രമാണു്. ക്രൈസ്തവന്മാർക്കു് ആദിമകാലത്തു്, ഉറപ്പായിത്തീർന്ന നാമം വിശ്വാസികൾ എന്നായിരുന്നു എന്നതിനെക്കുറിച്ചു പക്ഷഭേദം ഉണ്ടാകാവുന്നതല്ല. നടപ്പുകൾ 4. 32 "വിശ്വസിച്ചവരുടെ കൂട്ടം ഏകഹൃദയവും ഏകമനസ്സും ഉള്ളവരായിരുന്നു." നടപ്പുകൾ 10. 49. "പത്രോസിനോടുകൂടെ വന്ന വിശ്വാസികൾ, ............വിസ്മയിച്ചു." നടപ്പുകൾ 10·46-ം: 15·5-ം കാണുക. 1 കോറി 1·2 എന്ന ഇടത്തിൽ വിശുദ്ധന്മാർ എന്ന പദം കാണുന്നു: എഫേസ്യർ 1·1-ൽ "വിശുദ്ധന്മാർ, വിശ്വാസികൾ" എന്നരണ്ടുപദങ്ങളും കാണുന്നു. ഇവയിൽ നിന്നും, മററു പലേടങ്ങളിൽനിന്നും തെളിയുന്നതു്—ക്രിസ്തുവിൻെറ അനുഗന്മാർക്കു, ക്രൈസ്തവന്മാർ എന്ന നാമം നൽകപ്പെടുകയുണ്ടായി എങ്കിലും ഇവരെ സംബന്ധിച്ചു് ഉറച്ചതു്, വിശ്വാസികൾ എന്ന നാമമായിരുന്നു—എന്നത്രെ. പല ദശവർഷങ്ങൾ കടന്നു: ശതവർഷങ്ങൾ കടന്നു: ക്രൈസ്തവവിശ്വാസത്തിൻെറ സ്വഭാവത്തെക്കുറിച്ചു ചിന്തകളും അഭിപ്രായഭേദങ്ങളും ആശയസംഘട്ടനങ്ങളും ക്രമേണ ഉണ്ടായി. സത്യമായ വിശ്വാസം ഏതു് അസത്യമായ വിശ്വാസം ഏതു് എന്നതിനെക്കുറിച്ചു്, വാദപ്രതിവാദങ്ങളും നിഷേധങ്ങളും വിധികളും സംഭവിച്ചു. അങ്ങനെ ഭവിച്ച കാലങ്ങളിൽ, വിശ്വാസികൾ എന്ന പദം, ക്രിസ്തുവിൻെറ യഥാർത്ഥന്മാരായ അനുഗന്മാരെ നിർവചനം ചെയ്യുന്നതിനു് ആകാത്തതായി. ഒരു സംഗതിയെക്കുറിച്ചു പലതരം അഭിപ്രായങ്ങൾ ഉണ്ടായാൽ—യഥാർത്ഥമായ അഭിപ്രായത്തെ തുടരുന്നവരെ കുറിക്കുന്നതിനു്—പ്രത്യേക പദം ആവശ്യമാണല്ലൊ. ശരിയായ പാഥയിൽ തന്നെ പുരോഗമനം ചെയ്തവർ ആകട്ടെ—സത്യവിശ്വാസികൾ അല്ലെങ്കിൽ ആർത്തോദുക്സോ സഭക്കാർ എന്നു്,—സ്വയം പേർവിളിച്ചുതുടങ്ങി. അന്നു് പ്രാബല്യത്തിൽ ഇരുന്ന ഭാഷ, ഗ്രേക്കു് അത്രെ. ആർത്തോദുക്സോ എന്ന ഗ്രേക്കുപദത്തിനു സമമായ സുറിയാനിപ്പദം, "ത്രിസ്സേസ്ത്തുബഹോ" എന്നാണു്. ഇതിനെയാണു്, "സ്തുതിചൊവ്വാകപ്പെട്ട" എന്ന മലയാളപ്പദം കുറിക്കുന്നതു്. കൊല്ലം തരീസ്സാപള്ളി എന്നു പലരും കേട്ടിരിക്കാം. ഈ "തരീസ്സം" എന്നതു്, "ത്രിസ്സേ ശുബഹോ" എന്നതിൻെറ ആകുഞ്ചനം ആകുന്നു. എന്നാൽ പ്രബലമായ ഗ്രേക്കുഭാഷയിലുള്ള ആർത്തോദുക്സോ എന്ന പേരിനാണു്, പ്രസിദ്ധി. ആർത്തസ്, ദോക്സാ എന്ന രണ്ടു പദങ്ങളുടെ സംയോഗമാണു്; ആർത്തോദുക്സോ എന്നുള്ളതു്. ആർത്താ എന്നാൽ കള്ളം കലരാത്തതു്: ദോക്സാ എന്നാൽ അഭിപ്രായം: എന്നാണു് അർത്ഥം. ക്രൈസ്തവസഭകളിൽ പാശ്ചാത്യമെന്നും പൌരസ്ത്യമെന്നും രണ്ടു വലിയ വിഭാഗങ്ങൾ, പ്രഥമശതകങ്ങളിൽതന്നെ ഉണ്ടായി. അങ്ങനെ ഉണ്ടായതിൻെറ ഹേതുക്കളെക്കുറിച്ചു വിചാരണാ ചംക്രമണം, അല്പമായി, ഇതിനു കീഴകാണും. പാശ്ചാത്യവും പൌരസ്ത്യവും ആയ രണ്ടുശാഖകളിൽപെടുന്ന പല സഭകളിൽ ഓരോന്നും, തങ്ങൾ മാത്രമാണു്—ഏകം, വിശുദ്ധം, അപ്പോസ്തോലികം, കാതോലികം എന്നു—മുറുകെ പിടിച്ചു പറയുന്നു. ഈ നാലു വിശേഷണങ്ങളേയും സന്ദർഭം ആവശ്യപ്പെടുമ്പോൾ, ഓരോ സഭയും സ്വന്തമെന്നു പ്രകടനം ചെയ്യും: എങ്കിലും സാധാരണ സന്ദർഭങ്ങളിൽ ഇവയിൽ ഒന്നിനേയോ ചിലതിനേയോ മാത്രമാണു്, സഭകൾ മുറുകെപ്പിടിക്കാറുള്ളതു്. സ്വീകാര്യമെന്നു സമ്മതിക്കപ്പെടുന്ന സർവ സംഗതികളേയും ഒരുപോലെ ഉറപ്പിച്ചുകാണുവാനും, അതനുസരിച്ചു വർത്തിക്കുവാനും—പരിമിതനായ മനുഷ്യൻ, സ്വഭാവത: അശക്തനാകുന്നു. തെങ്ങുകൃഷിയും ചിട്ടിഏർപ്പാട്ടും ധനസമ്പാദനത്തിനു സ്വീകാര്യമാണു് എന്നു സമ്മതിക്കപ്പെടുന്നുണ്ടു്. എന്നാൽ ഒരുവൻ തെങ്ങുകൃഷിയേയും ഇതരൻ ചിട്ടി ഏർപ്പാടിനേയും, ആണു്—ആധാരമായി ആശ്രയിക്കുന്നതു്. കർഷകൻ ചിട്ടിയേർപ്പാടിനെ അവഹേളിക്കുന്നു എന്നോ, ചിട്ടിമുന്നാളൻ കർഷകനെ അവഹേളിക്കുന്നു എന്നോ, ചിന്തിക്കപ്പെടേണ്ടതില്ല. എന്നതുപോലെതന്നെ മതം മുതലായവ സംബന്ധിച്ചും കണ്ടുപോരുന്നു. ക്രൈസ്തവസഭയുടെ നാലു ലക്ഷണങ്ങളും—തങ്ങൾക്കു തങ്ങൾക്കു് ഉണ്ടു് എന്നു്—പൌരസ്ത്യം പാശ്ചാത്യം എന്ന രണ്ടു വലിയ വിഭാഗങ്ങളിൽപെടുന്ന ഓരോ ഉപസഭയും—വാദിക്കുന്നുണ്ടു്. എന്നാൽ പാശ്ചാത്യസഭ ആധാരമായും നിർബന്ധമായും കാംക്ഷിക്കുന്നതും പ്രകടനം ചെയ്യുന്നതും—കാതോലികം എന്ന വിശേഷണത്തെയാണു്. ഇതുപോലെ പൌരസ്ത്യസഭ—മുൻപറഞ്ഞ നാലു വിശേഷണങ്ങളും തങ്ങൾക്കു മാത്രം യോജിക്കുന്നതു് എന്നു കരുതുകയും—എന്നാൽ വിശുദ്ധം എന്ന വിശേഷണത്തെ വീറോടെ വരിക്കുകയും, എതിരുകളെ എതിർത്തുകൊണ്ടു് ഏററുകൊള്ളുകയും—ചെയ്യുന്നു. അങ്ങനെ പാശ്ചാത്യക്രൈസ്തവശാഖകളിൽപ്പെട്ട സഭകൾക്കു കാതോലികസഭ എന്നും, പൌരസ്ത്യക്രൈസ്തവശാഖയിൽപെട്ട സഭകൾക്കു് ഓർത്തോദുക്സോ—അതായതു വിശുദ്ധസഭ—എന്നും—നാമങ്ങൾ പ്രസിദ്ധങ്ങളായി ഇങ്ങനെ പാശ്ചാത്യ പൌരസ്ത്യ സഭാവിഭാഗങ്ങൾ—കാതോലികം വിശുദ്ധം എന്ന വിശേഷണങ്ങളെ പ്രത്യേകം പ്രത്യേകം മുറുകെപ്പിടിക്കുവാൻ ഇടയായതിനു്—കാണപ്പെടാവുന്ന കാരണവുമുണ്ടു്. ക്രൈസ്തവസഭകൾ പൌരസ്ത്യം പാശ്ചാത്യം എന്ന വലിയ രണ്ടു വിഭാഗങ്ങളിൽപെടുന്നു എന്നതു വാസ്തവം തന്നെ. എന്നാൽ ആരംഭത്തിൽ—യേശുവിൻെറ കാലത്തിലും അതിനുശേഷം ഏതാനും ശതവർഷങ്ങളിലു—അറിയപ്പെട്ടിരുന്ന സകലഭൂമിയും ഏകമായ റോമസാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നതിനാൽ—പൌരസ്ത്യമെന്നും പാശ്ചാത്യമെന്നും രാജ്യവിഭാഗങ്ങൾ ഇല്ലായിരുന്നു. ക്രിസ്ത്വബ്ദം 250 മുതൽ സാമ്രാജ്യം ചിലപ്പോൾ രണ്ടായും ചിലപ്പോൾ ഒന്നായും ഭരിക്കപ്പെടുകയും, ക്രിസ്ത്വബ്ദം 364 ജനുവരി 17-ാംനു- ജോബിയൻ ചക്രവർത്തി നിര്യാതനായ സന്ദർഭം മുതൽ സാമ്രാജ്യം സ്ഥിരമായി രണ്ടു വിഭാഗങ്ങളാകയും ചെയ്തു. പലപ്പോഴും തമ്മിൽ പിണങ്ങിയും പോരുചെയ്തും ദീർഘകാലം വർത്തിച്ച രണ്ടു സാമ്രാജ്യങ്ങളിൽപെട്ടു കിടന്ന ക്രൈസ്തവസഭയും—പൌരസ്ത്യമെന്നും പാശ്ചാത്യമെന്നും വിഭക്തമായി. ഈ രണ്ടിൽ സാരംകൊണ്ടു പ്രഥമഗണനീയവും, സർവ ക്രൈസ്തവ ചരിത്രത്തിനും ആധാരഭൂതവും, ആയതു്—പൌരസ്ത്യ ക്രൈസ്തവവിഭാഗമാണു് എന്നുള്ളതു സ്പഷ്ടമത്രേ. ക്രൈസ്തവമതം ഉൽഭൂതമായതു പൌരസ്ത്യവിഭാഗത്തിൽപ്പെട്ട പലസ്തീൻപുണ്യഭൂമിയിൽ ആണല്ലോ. വേദശാസ്ത്രം എഴുതപ്പെട്ടതും പൌരസ്ത്യമായ ഗ്രേക്കുഭാഷയിൽത്തന്നെ. അകമാനസുന്നഹദോസുകളുടെ ഭാരസാരത്തെ വഹിച്ചതും ക്രൈസ്തവവിശ്വാസത്തിനു രൂപം കൊടുത്തതും, പൌരസ്ത്യന്മാർ അത്രെ. രണ്ടായി പകുക്കപ്പെട്ടതോടുകൂടെ, രണ്ടു സാമ്രാജ്യവിഭാഗങ്ങൾ—ആശയം, ലക്ഷ്യം, ഭരണം, മുതലായ വലിയ വിഷയങ്ങളിൽ—

ഭിന്നരീതികളിൽ, വളൎന്നുപോന്നു. പൌരസ്ത്യസഭക്കു ഗ്രേക്കുസഭ എന്നും പേർ ഉണ്ടായി. ക്രൈസ്തവസഭവിഭക്തമായപ്പോൾമുതൽ—റോമാപ്പട്ടണത്തിന്റെ വളൎച്ചയും വിപുലതയും പ്രബലതയും അനുസരിച്ച്—പാശ്ചാത്യസഭയാകട്ടെ, കാതോലികം—സാർവ്വലൌകികം—എന്ന നാമത്തെയും; പലസ്തീൻ മുതലായ പ്രദേശങ്ങൾ ഉൾപ്പെടുന്നതിനാലും, ക്രൈസ്തവസഭയുടെ മാതാവ് എന്ന നാമത്തെ അർഹിക്കുന്ന പലസ്തീനിൽ സ്ഥാപിതമായതിനാലും, മററുകാരണങ്ങളാലും, പൌരസ്ത്യസഭയാകട്ടെ, വിശുദ്ധം—ആർത്തുഡോക്സ്—എന്ന നാമത്തെയും; പ്രധാനമായി മുറുകെപ്പററിപ്പോന്നു. ഇങ്ങനെ ക്രൈസ്തവസഭ രണ്ടായതിന്റെ പ്രത്യക്ഷമായ ഹേതു രാജ്യവിഭജനം തന്നെ. രാജ്യഭരണം അനുസരിച്ചുണ്ടായ പൌരസ്ത്യസാമ്രാജ്യത്തിൽ, ഭരണാവശ്യം പ്രമാണിച്ച്, ഉപവിഭാഗങ്ങൾ ഉണ്ടായി. ഒരു മഹാരാജാവിന്റെ അധീനതയിൽ വർത്തിക്കുന്ന രാജ്യം, ഭരണസൗകൎയ്യം പ്രമാണിച്ച്—ഡിവിഷൻ, തഹശിൽ, എന്നിങ്ങനെ—ഭാഗിക്കപ്പെടാറുണ്ടല്ലോ. പൌരസ്ത്യസാമ്രാജ്യത്തിൽ അങ്ങനെയുണ്ടായ സിവിൽ വിഭാഗങ്ങൾ അനുസരിച്ച്, പൌരസ്ത്യ ക്രൈസ്തവ സഭയിലും—ആർതോഡക്സോ സഭയിലും—ഭരണവിഭാഗങ്ങൾ ഉണ്ടായി. പാത്രിയർക്കീസ്, മെത്രാപ്പോലീത്താ, എപ്പിസ്കോപ്പാ, മുതലായ നാമങ്ങൾ—വലിയതും ചെറിയതും ആയ ഓരോ വിഭാഗങ്ങളുടെ അധികാരികളുടെ നാമങ്ങൾ ആകുന്നു. എന്നാൽ ഈ അവസ്ഥാഭേദങ്ങളിൽ ഒക്കയും പൌരസ്ത്യശാഖയിലുൾപ്പെട്ട സർവ്വസഭകളും—എന്നു വച്ചാൽ അന്ത്യോഖ്യാ സഭയും—ഓർതോഡക്സോ എന്ന നാമത്തെ മുറുകെപ്പിടിച്ചുപോന്നു.

മലങ്കര ക്രൈസ്തവ സമുദായം മേൽക്കാണുന്ന ന്യായപ്രകാരം ഓർതോഡക്സോ സമുദായം തന്നെ. ഈ സമുദായത്തിനു "യാക്കോബായ" എന്ന നാമം പറയപ്പെടുവാൻ ഇടയായതു്, കേവലം യദൃച്ഛാകാരണം കൊണ്ടാണ്. ആ ഭാഗം സുഗ്രഹമാകുന്നതിനു ഒരു പൂർവ്വചരിത്രം അല്പം വിവരിക്കേണ്ടിയിരിക്കുന്നു. ക്രിസ്താബ്ദം 428-ൽ നെസ്തോറിയോസ് എന്നൊരുവൻ കുസ്തന്തീനോസ്പോലീസിൽ, ഒരു ഓർതോഡോക്സോ പാത്രിയർക്കീസ് സ്ഥാനത്തുകയറി. അദ്ദേഹത്തിന്റെ ഒരു ശിഷ്യൻ—അനസ്താസ്യോസ്—പുണ്യവതിയായ കന്യകമറിയം ആകട്ടെ, ദൈവമാതാവ് എന്ന നാമത്തെ അർഹിക്കുന്നില്ല എന്നു കുസ്തന്തീനോസ് പോലീസിലെ വലിയപള്ളിയിൽ ഒരിക്കൽ പ്രസംഗിച്ചു: ജനങ്ങൾ ക്ഷോഭിച്ചു: ജനങ്ങൾ ക്ഷോഭിച്ചപ്പോൾ, ആ ഉപദേശത്തിന്റെ സംരക്ഷകനും ന്യായവാദകനും ആയി, പാത്രിയർക്കീസ്—നെസ്തോറിയോസ്—തന്നെ വെളിയിൽ, ഇറങ്ങി. ഈനൂതനോപദേശത്തെക്കുറിച്ചു ദൂരദേശങ്ങളിൽ കേട്ട ഇതരപാത്രിയർക്കീസന്മാർ—പ്രത്യേകിച്ച് അലക്സന്ത്രിയായിലെ പാത്രിയർക്കീസ് ക്രൂറിലോസ്—അധികം ക്ഷോഭിച്ചു. ക്രൈസ്തവസഭ ഭാഗിക്കപ്പെട്ടുപോകുമെന്നു ഭയന്ന ചക്രവർത്തി—തീയോദ്ദോസ്യോസ്—ഈ മത്സരത്തിനു പരിഹാരം ഉണ്ടാകേണ്ടതാണ് എന്ന്, ആലോചന ആയി. സകല സഭകളിൽനിന്നും മേല്പട്ടക്കാരെ ക്ഷണിച്ച്—ഈ വിഷയത്തെക്കുറിച്ചും വേറെ പല വിഷയങ്ങളെക്കുറിച്ചും തീർപ്പുകൾ ഉണ്ടാകണമെന്നു ആശയം ഉറച്ചു. ക്രിസ്താബ്ദം 331-ൽ ഒരു സുന്നഹദോസ്—മൂന്നാം ആകമാനസുന്നഹദോസ്—എപ്പേസൂസിൽ കൂടി. അവിടെ നെസ്തോറിയോസിന്റെ മതം ഇങ്ങനെ പ്രകടിതമായി: "കന്യകമറിയം പ്രസവിച്ച ശിശു, കേവലം മനുഷ്യനാണ്: ആ ശിശു പൂർണ്ണമായ മനുഷ്യത്വത്തെ പ്രാപിച്ചു: അങ്ങനെ പൂർണ്ണനായ ക്രിസ്തുവെ, ദൈവസ്വഭാവം ആവരണം ചെയ്തു. ആയതിനാൽ ക്രിസ്തു എന്നപദം കൊണ്ടു രണ്ടു സ്വഭാവങ്ങളെയും രണ്ടാളുകളെയും നാം ഗ്രഹിക്കണം. ഒന്നു മനുഷ്യൻ: മററതു ദൈവം. കന്യകമറിയം, മനുഷ്യൻ മാത്രമായ ക്രിസ്തുവിന്റെ മാതാവാകുന്നു. ദൈവമായ ക്രിസ്തുവിന്റെ മാതാവ് അല്ല: കന്യകമറിയത്തെ ദൈവമാതാവ് എന്നു സംബോധനം ചെയ്തുകൂടാ: കുരിശിൽ മരിച്ചതു് ദൈവസ്വഭാവം അഴിഞ്ഞുനീങ്ങിയ ഒരു മനുഷ്യനത്രെ." ഈ ഉപദേശങ്ങളെ ദുരുപദേശങ്ങൾ എന്ന്, എപ്പേസൂസ് സുന്നഹദോസ് വിധിച്ചു എന്നുള്ളതു്, പ്രസിദ്ധമാണല്ലൊ. അന്ത്യോഖ്യാപാത്രിയർക്കീസും അനുയായികളും അക്കാലത്തു് നെസ്തോറിയോസിനെ അനുകൂലിച്ചവരാണ് എന്നും: സുന്നഹദോസിന്റെ ശേഷം മൂന്നാലുപാത്രിയർക്കീസന്മാർ, ഒരുവനു പുറകെ ഒരുവനായി, നെസ്തോറിയവിശ്വാസത്തിൽ ആയിരുന്നു എന്നും: സത്യസഭയെന്നു നാം ഇപ്പോൾ സ്വീകരിക്കുന്ന സഭയിലേക്ക്, ഏകദേശം അൻപതു വർഷങ്ങളുടെ ശേഷം അന്നുണ്ടായിരുന്ന അന്ത്യോഖ്യാ പാത്രിയർക്കീസ് തിരികെ വരുകയായിരുന്നു എന്നും: ഉള്ള വാസ്തവങ്ങൾ—ഇവിടെ സ്മരണയിൽ വരുന്നു. നെസ്തോറിയോസിന്റെ യുക്തികളെ സുന്നഹദോസിൽ പ്രബലമായി എതിർത്തതു്, അലക്സന്ത്രിയായിലെ ക്രൂറിലോസാണ്. അവിടെ ക്രൂറിലോസിനെ ന്യായങ്ങളെക്കൊണ്ടും യുക്തികളെക്കൊണ്ടും പിൻതുണ ചെയ്തവരിൽ ഒരുപ്രധാനൻ, എവിത്തിക്കൂസ് എന്നൊരുവനത്രെ. എന്നാൽ എവിത്തിക്കൂസിന്റെ നില. ക്രൂറിലോസിന്റെ നിലയിൽനിന്ന്, തത്വതഃ ഭിന്നിച്ചതാണ് എന്ന്, കാലക്രമേണ തെളിഞ്ഞു. എവിത്തിക്കൂസിന്റെ ഉപദേശം—ക്രിസ്തുവിൽ, ദൈവത്വവും മനുഷ്യത്വവും, നിരർഗ്ഗളമായും വ്യാഖ്യാനം ആവശ്യമില്ലാത്തവണ്ണവും, യോജിച്ച്, ഒരു സ്വഭാവമായി ഭവിച്ചു എന്നും: ആയതിനാൽ ക്രിസ്തു എന്ന ഒരാളിൽ സ്വഭാവം ഒന്നു മാത്രമാണ് എന്നും: അതിനു് അനുഗൃഹീതശരീരത്തിന്റെ സ്വഭാവമാണ് എന്നും: മനുഷ്യത്വത്തെ വലിച്ചുകുടിച്ചു മനുഷ്യത്വം ഇല്ലാതായ ക്രിസ്തുശരീരം, മനുഷ്യസ്വഭാവത്തിൽനിന്നു സ്വഭാവേന ഭിന്നമാണ് എന്നും: ആയിരുന്നു. എന്നാൽ ക്രിസ്തുവിൽ സ്വഭാവം രണ്ടാണ് എന്ന്, ഇതിനുമുമ്പു നെസ്തോറിയോസിനെ വിചാരണ ചെയ്ത സുന്നഹദോസ്സ്—എപ്പേസൂസ്സ്—തീർപ്പുചെയ്തിരുന്നതാണല്ലൊ. ഇതുനിമിത്തം എവിത്തിക്കൂസിനെ വിസ്തരിക്കേണ്ട ആവശ്യം, സഭാനേതാക്കന്മാർക്കുണ്ടായി. അതിലേക്കായി അവർ ഒന്നിലധികം പ്രാവശ്യം യോഗങ്ങൾ കൂട്ടുകയും പരസ്പരം പ്രതികൂലങ്ങളായ തീർപ്പുകൾ ഉണ്ടാകയും ചെയ്തിട്ടുണ്ട്. 451-ൽ കൽക്കദോന്യായിൽ കൂടിയ സുന്നഹദോസിന്റെ വിധിയെയാണു പ്രാബല്യത്തിൽ വന്നതായി, അന്നത്തെ ഗവമ്മെൻറു പ്രീതിപ്പെട്ടതു്. കൽക്കദോന്യാ സുന്നഹദോസ്സ് എവിത്തിക്കൂസിന്റെ ഉപദേശങ്ങളെ അബദ്ധമെന്നു തീർപ്പു ചെയ്യുകയും, അയാളെ പുരോഹിതസ്ഥാനത്തുനിന്നു നീക്കം ചെയ്യുകയും, ചെയ്തു. എന്നാൽ ഇതുസംബന്ധിച്ച് അന്ത്യോക്യസഭക്കു ഭവിച്ച ഒരു പ്രത്യേകതയെക്കുറിച്ച്, ഇവിടെ പ്രത്യേകം പ്രസ്താവിക്കേണ്ടതായുണ്ട്. എപ്പേസൂസിലെയും കൽക്കദുന്യായിലേയും നിശ്ചയങ്ങൾ അനുസരിച്ച്, ക്രിസ്തുവിൽ സ്വഭാവം രണ്ടുണ്ടു് എന്നു പാശ്ചാത്യന്മാരും അന്ത്യോഖ്യന്മാരും സമ്മതിക്കുന്നു. എന്നാൽ ആ രണ്ടു സ്വഭാവങ്ങൾ ക്രിസ്തുവിൽ യോജിച്ചിരിക്കുന്നതു് എങ്ങനെയാണ് എന്നതിനേക്കുറിച്ച്, കൽക്കദോന്യയിൽ ജയം നേടിയ പാശ്ചാത്യന്മാരുടെ അഭിപ്രായത്തെ, അന്ത്യോക്യസഭ സ്വീകരിച്ചില്ല: സ്വീകരിക്കുന്നതുമില്ല. കൽക്കദോന്യാ സുന്നഹദോസിൽ ജയം നേടിയ കക്ഷിയുടെ തീർപ്പാകട്ടെ—ദൈവത്വം മനുഷ്യത്വം എന്നവ—യാതൊരുഭേദം വരാതവണ്ണം, ഒന്നിനെ ഒന്നു വിഴുങ്ങിക്കളയാതവണ്ണം, ഒന്നോടൊന്നു ചേരാതവണ്ണം—പൂർണ്ണമായി, രണ്ടായി—ക്രിസ്തു എന്ന ഒരു പുരുഷനിൽ—യോജിച്ചിരുന്നു—എന്നത്രെ. അന്ത്യോക്യന്മാരുടെ അഭിപ്രായം ക്രിസ്തു എന്ന പുരുഷനിൽ രണ്ടുസ്വഭാവങ്ങൾ ഉണ്ടു് എന്നും: എന്നാൽ ആ രണ്ടു സ്വഭാവങ്ങൾ ഒരു തത്വമായി ഭവിച്ചിരിക്കുന്നു എന്നും: ആണ്. പാശ്ചാത്യ ശാഖാ സഭകളും അവരോടു യോജിച്ച പൌരസ്ത്യ ശാഖാ സഭകളും, ദ്വൈതസ്വഭാവപക്ഷന്മാർ എന്നു സ്വയം നാമകരണം ചെയ്യുകയും, ആ മതത്തെ അനുകൂലിക്കാത്ത എല്ലാ സഭകളേയും അദ്വൈത സ്വഭാവപക്ഷന്മാർ എന്നും സത്യവിശ്വാസത്തിൽനിന്നു തെററിയവർ എന്നും പ്രസംഗിക്കുകയും, ചെയ്തു: ചെയ്തുപോരുന്നു. അങ്ങനെ അന്നു കൽക്കദോന്യസുന്നഹദോസിൽനിന്നു പിന്മാറി, ഓർതോഡോക്സോ വിശ്വാസത്തെ രക്ഷിച്ചവരെന്ന് അഭിമാനിച്ചുപോരുന്നവരിൽ പ്രധാനന്മാർ, അന്ത്യോക്യന്മാരും, ഈജിപ്തായന്മാരും, അബിസ്സീനിയന്മാരും ആകുന്നു. ഇവർ കൽക്കദോന്യാ തീർപ്പിനെ ഇന്നും പ്രതികൂലിച്ചുതന്നെ നിൽക്കുന്നു. കൽക്കദോന്യാ സുന്നഹദോസിൽ അർമ്മീനിയന്മാർ സംബന്ധിക്കുക ഉണ്ടായില്ല. സുന്നഹദോസിലേക്കു പ്രതിനിധികളെ അയയ്ക്കുവാൻ അവർക്ക്, പീഡനിമിത്തം, സൌകര്യം ലഭിക്കാഞ്ഞതാണ്. അവർ പിൻകാലങ്ങളിൽ കൽക്കദോന്യൻ തീർപ്പിനെ പ്രതികൂലിച്ചും. അതിന്റെ ശേഷം അനുകൂലിച്ചും, വർത്തിച്ചിട്ടുണ്ട്. അവരുടെ യഥാർത്ഥനില എന്താണെന്ന് ഇനിയും വ്യക്തപ്പെടേണ്ടതാണ് എന്നു തോന്നും. എന്നാൽ അർമ്മീനിയന്മാർ അന്ത്യോക്യൻപക്ഷക്കാരോടു് ഇന്നു കൂടിക്കഴിയുന്നവരാണ്. കൽക്കദോന്യസുന്നഹദോസു മുതൽ അന്ത്യോക്യന്മാർ മുതലായവർ പൌരസ്ത്യസഭാവിശ്വാസത്തിൽനിന്ന്— ഓർത്തുഡോക്സ് വിശ്വാസത്തിൽ നിന്നു—തെററി എന്നു പാശ്ചാത്യന്മാരും: പാശ്ചാത്യന്മാർ കാതോലികവിശ്വാസത്തിൽ നിന്നു തെററി എന്ന് അന്ത്യോക്യന്മാർ മുതലായവരും: ഇന്നും പ്രസ്താവിച്ചു പിണങ്ങി നിൽക്കുകയാകുന്നു. മലങ്കരസഭയിലെ അച്ചന്മാർ പട്ടമേൽക്കുന്ന സമയത്തു് ഈ കാലത്തും പ്രതിഷേധിക്കുന്ന ഇടത്തുട്ടുകാരുടെ വർഗ്ഗത്തിൽ, എവിത്തിക്കൂസന്മാരും ഉൾപ്പെടുന്നുണ്ട്. പാശ്ചാത്യന്മാരാകട്ടെ, അന്ത്യോക്യൻ മുതലായ സഭകളെ അദ്വൈതപക്ഷന്മാർ എന്നു നാമകരണം ചെയ്യുകയും ചെയ്യുന്നു. പാശ്ചാത്യന്മാർ എഴുതി പ്രചരിപ്പിച്ചു വരുന്ന പല പുസ്തകങ്ങളും—അന്ത്യോക്യന്മാരുടെ നിലയെ തെററിധരിച്ചും തെററിധരിപ്പിച്ചും, പോരുന്നവയാണ്. അന്ത്യോക്യന്മാർ മുതലായവർ യാതൊരു വിശേഷവിധിയും ആവശ്യമില്ലാത്ത എവിത്തിക്കൂസന്മാരേപ്പോലെതന്നെ, അദ്വൈത സ്വഭാവ വാദികൾ, ആണ് എന്ന രീതിക്കാണ്, ആവക പുസ്തകങ്ങളുടെ സാമാന്യമായ ആശയം. എൻസൈക്ളോ പീഡിയാ ഓഫ് മോറൽസ് ആൻഡ് റിലിജൻ മുതലായ ഭൂലോകപ്രസിദ്ധങ്ങളായ ഏതാനും ഗ്രന്ഥങ്ങൾ—അന്ത്യോക്യന്മാർക്കു് കൽക്കദോന്യപക്ഷന്മാരിൽ നിന്ന് ഒരു ഭാഗത്തും, എവിത്തിക്കൂസ്പക്ഷന്മാരിൽനിന്നു മറുഭാഗത്തും, ഉള്ള ഭേദത്തെ സ്പഷ്ടമായി പ്രസ്താവിക്കുന്നു. എന്നാൽ ആവക പ-

ശ്ചാത്യഗ്രന്ഥങ്ങൾ തന്നെയും, അന്ത്യോക്യന്മാർ ആദിയായവരെ നിർവ്വിശേഷമായി അദ്വൈതസ്വഭാവപക്ഷന്മാർ എന്ന സംബോധനം ചെയ്തിരിക്കുന്നതു വിചിത്രമായിരിക്കുന്നു. എവിത്തിക്കുസന്മാർ അദ്വൈതവാദത്തിൽ അതിരുകവിഞ്ഞ കർക്കശന്മാർ ആകുന്നു എന്നും; അന്ത്യോക്യന്മാർ ആദിയായവർ അദ്വൈതവാദത്തിൽ അതിരിൽ ഒതുങ്ങുന്ന ശാന്തന്മാർ ആകുന്നു എന്നും: പാശ്ചാത്യന്മാരായ ചില പുസ്തകകർത്താക്കന്മാർ സമ്മതിക്കുന്നുണ്ടു്. അത്രയും വാസ്തവംതന്നെ. എന്നാൽ അങ്ങനെ സമ്മതിക്കുന്ന പാശ്ചാത്യന്മാർ—അവർ കർക്കശന്മാരായ ദ്വൈതവാദകന്മാരും, അന്ത്യോക്യന്മാർആദിയായവർ ശാന്തന്മാരായ ദ്വൈതവാദകന്മാരും ആണു് എന്നു സമ്മതിക്കാത്തതു വിസ്മയം അത്രെ. ക്രിസ്തു എന്നഒരാളിൽ രണ്ടുസ്വഭാവം ഉണ്ടു് എന്നും; എന്നാൽ ആ സ്വഭാവങ്ങൾ ഒരു തത്വമായി ഭവിച്ചിരിക്കുന്നു എന്നും ഉള്ള അന്ത്യോക്യൻ പ്രഖ്യാപനം, അർത്ഥമില്ലാത്ത ശബ്ദാർഭാടം ആണു് എന്നു കരുതുന്ന ദ്വൈതപക്ഷപാതികൾ ഉണ്ടു്. ഒന്നുകിൽ എവിത്തിക്കുസിനെപ്പോലെ പ്രത്യക്ഷമായ ഏകസ്വഭാവവാദം: അല്ലെങ്കിൽ കൽക്കദോന്യയിൽ വിജയിച്ചവരെപ്പോലെ ദ്വൈതസ്വഭാവവാദം—എന്നിങ്ങനെ ഏതെങ്കിലും ഒരു പക്ഷമല്ലാതെ—സ്വഭാവങ്ങൾ രണ്ടു് എന്നും, തത്വം ഒന്നു് എന്നും, ഉള്ള നിർവ്വചനം നിരർത്ഥമാകുന്നു; എന്നാണു്—അവരുടെ യുക്തി. ലോകരീതികളെ ആത്മികവ്യവഹാരങ്ങളിൽ അതിരുകവിഞ്ഞു കടത്തിവിട്ടാൽ പല അബദ്ധങ്ങളും പററും—എന്നുള്ള തത്വത്തെയാണു്—അന്ത്യോക്യന്മാർ ഇവിടെ ഇതരന്മാരെ ഓർപ്പിക്കുന്നതു്. ഒരു വിഷയം ഒരുവനു സുഗ്രഹമോ ദുർഗ്രഹമോ എന്ന കണക്കുനോക്കി പുറപ്പെട്ടാൽ, പരലോക പരമ കാര്യ വിചിന്തനം പുരോഗമനം ചെയ്യുക എന്നതു് പലപ്പോഴും ദുസ്സാധമായിരിക്കും. ക്രൈസ്തവമതം എന്നതിന്റെ സാരഭാഗം, മനുഷ്യന്റെ സ്വാഭാവികമായ ബുദ്ധിയിലൊ വിമർശനത്തിലൊ ഒതുങ്ങുന്നതല്ല എന്നും: അതു ദൈവികമായ വ്യാപാരത്തിൽനിന്നു സ്വയം തെളിയേണ്ടതാകുന്നു എന്നും: ഉള്ളതു്—സകല ക്രൈസ്തവന്മാരും സമ്മതിക്കുന്ന ഒരു തത്വമാണല്ലോ. യുക്തിയും വിമർശനവും തെളിയിക്കുന്ന വഴികളിലൂടെ മാത്രം നടന്നുകൊണ്ടു്—ദൈവം ഒന്നിൽ മൂന്നും മൂന്നിൽ ഒന്നും ആണു്—എന്ന തത്വത്തെ ഗ്രഹിക്കുവാൻ കഴിയുന്നവർ ലോകത്തിൽ എത്രപേർ ഉണ്ടായിരിക്കുമോ! എങ്കിലും ആ തത്വം അചഞ്ചലമായി വിശ്വസിക്കപ്പെടേണ്ട ഒന്നായി, സകല ക്രൈസ്തവന്മാരും വിശ്വസിച്ചുപോരുന്നുണ്ടു്. ദുർഗ്രഹമാണു് എന്നതിനെ ആധാരമാക്കി ഈശ്വരപരമായ ഒരു വിഷയത്തെ തള്ളിക്കളയാമോ എന്നും; അപരിമിതനായ ദൈവം പരിമിതമായ മനുഷ്യബുദ്ധിയിൽ ഒതുങ്ങുക ഇല്ല എന്നതു പ്രത്യക്ഷമാകയാൽ, ദുർഗ്രഹമായ നില ചിലപ്പോൾ യഥാർത്ഥമായ നില ആയിരിക്കാം എന്നും; ഇവിടെ ചിന്തയിൽ വരേണ്ടതാകുന്നു. മശിഹാതമ്പുരാന്റെ സ്വഭാവത്തെ കുറിക്കുന്നതിനു ഉപയോഗിക്കേണ്ട പദം, ഹോമോയുസ്സിൻ എന്നു് ആയിരിക്കണം എന്നു്, അറിയോസു്, വാദിക്കവേ—അങ്ങനെ അല്ലാ—ഹോമൂയുസ്സിൻ—എന്നു് ആയിരിക്കണം എന്നു നിഖ്യായിൽ, ബാവാന്മാർ ശാഠ്യം പിടിച്ചു. അതു സമ്മതമല്ലാഞ്ഞതുനിമിത്തം മാത്രമാണു്, അറിയോസും അനുയായികളും, മുടക്കപ്പെട്ടതു്. നിഖ്യയുടെ ആ നിർബന്ധം നിമിത്തം, ക്രൈസ്തവസഭയിൽ എത്ര വലിയ വിപ്ലവങ്ങൾ പല നൂററാണ്ടുകളിൽ, നടന്നു എന്നു ചരിത്രകാരന്മാർ വിവരിക്കുന്നു. ഒരക്ഷരത്തിനു പിണങ്ങിയ ദുർലോകമൂഢന്മാരായ സഭാപിതാക്കന്മാർ എന്നു്, മനുഷ്യലോകപണ്ഡിതനായ കാർലൈൻ ഒരിക്കൽ നിഖ്യയിലെ ബാവാന്മാരെ നിർവചനം ചെയ്യുക ഉണ്ടായി. എന്നാൽ പല വർഷങ്ങളുടെ ശേഷം, പക്വത പ്രാപിച്ചു് ആലോചനകളിൽ കുശലനായ ശേഷം, കാർലൈൻ പ്രസ്താവിച്ചതു്,—ആ അക്ഷരമത്സരം നിഖ്യയിൽ നടന്നില്ലായിരുന്നു എങ്കിൽ—ക്രൈസ്തവമതം ഒരു കെട്ടുകഥ ആകുമായിരുന്നു—എന്നാണു്. ദൈവകാര്യം തീയാണു്: അതിനെ മടിക്കുത്തിൽ കുട്ടുകാമെന്നു് ആരും കരുതരുതു്. അന്ത്യോക്യന്മാർ മുതലായവരുടെ ന്യായങ്ങളെക്കുറിച്ചു്, പാശ്ചാത്യന്മാർക്കു് അന്തർബോധം ഉണ്ടു്, എന്നതിലേക്കു് ഒരുതെളിവുണ്ടു് എന്നു തോന്നുന്നു. നിഖ്യാ, കുസ്തന്തീനോസ്പ്പോലീസ്, എപ്പേസൂസ്, എന്ന മൂന്നു സുന്നഹദോസുകളിൽനിന്നു തെററിയവരെ, ഇടത്തൂട്ടുകാർ, പാഷണ്ഡന്മാർ എന്നൊക്കെയും നാമകരണം, നിർവ്വിശങ്കം, ചെയ്യാറുള്ള പാശ്ചാത്യസഭകൾ തന്നെയും—കൽക്കദോന്യയിൽ ഇണങ്ങാഞ്ഞവരെ, കേവലം ഇണക്കക്കുറവുള്ളവരായി മാത്രം കരുതി—പിണങ്ങാതെ നിൽക്കുന്നു. ആ ക്രൈസ്തവസഭകൾ പ്രദർശിപ്പിക്കുന്ന ഈ ആശങ്ക, അവരുടെ സ്വന്ത നിലയെക്കുറിച്ചു് ഉള്ള ആശങ്കയിൽനിന്നു ഭവിക്കുന്നതാണു്, എന്നു മാത്രമാണു, പ്രത്യക്ഷത്തിൽ തോന്നാവുന്നതു്. ആ ഭാഗം അങ്ങനെ നിൽക്കട്ടെ: വിഷയം തുടരാം. സുന്നഹദോസിൽ വിജയം പൂഴന്ന കക്ഷിക്കു് ആക്കാലങ്ങളിൽ ഗവമ്മെൻറു സാഹായ്യം നിരന്തരം ലഭിച്ചുപോന്നു. അക്കാലത്തു ക്രൈസ്തവന്മാരായിരുന്ന ചക്രവർത്തിമാർ സുന്നഹദോസുകൾ കൂട്ടുവാൻ കാംക്ഷിച്ചതിന്റെ ഒരു കാരണം—പിതാക്കന്മാരുടെ വിധി എന്താണെന്നു് അറിഞ്ഞ ശേഷം, ഒരു പക്ഷത്തെ ബലപ്പെടുത്തുകയും ഇതരപക്ഷത്തെ മർദ്ദിച്ചു് അമർത്തുകയും ചെയ്തു്—രാജ്യത്തു പ്രജകളുടെ ഇടയിൽനിന്നു മത്സരത്തെ മാററി നിറുത്തുക എന്നതായിരുന്നു. അറിയോസ്; നെസ്തോറിയോസ്, എവിത്തിക്കുസ് മുതലായ വിധിപ്രതിഷേധകന്മാരും അവരുടെ അനുയായികളും സുന്നഹദോസുകളിൽ പരാജയപ്പെട്ടശേഷം—ക്ഷയിച്ചതിന്റെ ഒരു കാരണം—മനുഷ്യപ്രകാരം പറഞ്ഞാൽ—ഗവമ്മെൻറു് ചെയ്തുപോന്ന നിരന്തരമർദ്ദനം തന്നെ. കൽക്കദോന്യയിൽ പരാജയം സിദ്ധിച്ച അന്ത്യോക്യന്മാർ മുതലായവർ ക്രിസ്ത്വാബ്ദം 451 മുതൽ ക്ഷയത്തെ പ്രാപിച്ചു തുടങ്ങി. രാജാധികാരം ഒരു വശത്തു്: ക്രിസ്തുമതസംരക്ഷണത്തെക്കുറിച്ചുള്ള ചുമതലബോധമാകുന്ന വീറേറിയ വീര്യം മറുവശത്തു്: ഇങ്ങനെ നടന്ന മത്സരത്തിന്റെ ചരിത്രം, ഏതു മനസ്സിനേയും അനുനയിക്കുവാൻ മതിയായതാണു്; എന്നതിനു സംശയമില്ല. കൽക്കദോന്യപക്ഷത്തെ ഊർജ്ജിതപ്പെടുത്തി നിന്ന രാജാധികാരത്തിന്റെ ഉഗ്രതയെ സഹിച്ചവരിൽ പ്രഥമൻ, പരമപാവനനായ അന്ത്യോക്യാപ്പാത്രിയക്കീസ്—സേവേറിയോസ്—ആയിരുന്നു. ഒരു അക്രൈസ്തവകുടുംബത്തിൽ ജനിച്ചുവളന്നു്—അലക്സന്ത്ര്യായിൽ നിയമവിദ്യാഭ്യാസം ചെയ്തു—ബുദ്ധിമാനായ സേവേറിയോസ്—മുഖത്തുനിന്ന ലോകൌന്നത്യത്തെ തുത്തെറിഞ്ഞശേഷം—ക്രിസ്ത്വാബ്ദം 488-ൽ—സഖറിയാ എന്ന ഭക്തനായ ഒരു ക്രൈസ്തവസന്യാസിയുടെ ശിഷ്യത്വം സ്വീകരിച്ചു്—ഗാസാനഗരത്തിൽ മതാദ്ധ്യയനം പൂർണ്ണമാക്കി—അന്ത്യോക്യയുടെ പാത്രിയക്കീസായി ഉന്നമിതനായി. എന്നാൽ അല്പകാലത്തിനകം കുസ്തന്തീനോസ്പോലീസിൽ ചക്രവർത്തിയായ ജസ്റ്റിനിയൻ—കൽക്കദോന്യവിധികളെ അനുകൂലിക്കുന്നവൻ ആയിരുന്നതിനാൽ—ആ വിധികളെ പ്രതികൂലിച്ച അന്ത്യോക്യന്മാർ മുതലായവർക്കു്, ദുഷ്കാലം ആരംഭിച്ചു. കൽക്കദോന്യസുന്നഹദോസിലെ വിധികളെ പ്രതിഷേധിക്കുന്ന സർവ്വന്മാർക്കും ശാപം ചൊല്ലണമെന്നു്—ക്രിസ്ത്വാബ്ദം 518 ജൂലൈ 26-ാംനു- ഞായറാഴ്ച സന്ധ്യാരാധനം നടന്നുകൊണ്ടിരിക്കവേ—ജനങ്ങൾ പള്ളിയിൽ പിറുപിറുത്തു: മുറുമുറുത്തു: ഒച്ചവച്ചു: കൽക്കദോന്യ, കൽക്കദോന്യ, എന്നു കൂക്കുവിളി തുടങ്ങി. "സുന്നഹദോസുകൾ നാലാണു്: ചക്രവർത്തി ദീർഘായുഷ്മാനായിരിക്കട്ടെ: സേവേറിയോസിനു മഹറോൻ" എന്നിങ്ങനെയുള്ള ആരവാരങ്ങളും അട്ടഹാസങ്ങളും കൊണ്ടു്—ദേവാലയം കലഹസമാകുലമായി. "ആരാധനം കഴിഞ്ഞുകൊള്ളട്ടെ" എന്നു് ആരാധകനായ യോഹന്നാൻ ശമം പ്രസംഗിച്ചതിനു്—"സേവേറിയോസിനു മഹറോൻ പറയാതെ താൻ ഇവിടെനിന്നു് ഇറങ്ങുകയില്ല: പരിശുദ്ധസുന്നഹദോസുകൾ നാലു്, നാലു്: മറുപടി കിട്ടാതെ ഞങ്ങൾ പിന്മാറുന്നില്ല: ഈ ജനക്കൂട്ടം, രാത്രിയിൽ, ഈ പള്ളിയിൽ, കിടക്കും:" എന്നിങ്ങനെ—മറുപടിക്കൂർമുനനാരാചങ്ങൾ നാലുദിക്കുകളിൽനിന്നു പറന്നുചെന്നു. കുസ്തന്തീനോസ് പോലീസിൽ നിർബന്ധം, ദൂരസ്ഥമായ അന്ത്യോക്യയിലെ സേവേറിയോസിനെക്കുറിച്ചു് ഉണ്ടായതിൽ നിന്നു—സേവേറിയോസ് എത്ര പ്രസിദ്ധനും ബലവാനും കൽക്കദോന്യൻ രാജകക്ഷിക്കു ലഭിച്ച വിജയത്തെ എത്ര സമർത്ഥമായും പ്രത്യക്ഷമായും എതിർത്തവനും ആണു് എന്നു—പ്രത്യക്ഷമാകുന്നുണ്ടു്. "അന്ത്യോക്യായിലെ ദുഷ്ടനായ ചെന്നായ്" എന്നാണു; ആക്കാലത്തു് പല എപ്പിസ്ക്കോപ്പന്മാർ, അമരാത്ത സേവേറിയോസിനെ അമർത്തുവാനായി, പ്രസ്താവിച്ചതു്. അന്ത്യോക്യയിൽ ആ ദിവസങ്ങളിൽ—യൂദന്മാരും ക്രൈസ്തവന്മാരും തമ്മിൽ ഏതോ കാരണം പ്രമാണിച്ചു്—കലഹവും കൂട്ടക്കൊലയും നടന്നിരുന്നു. സമർത്ഥനായ സേവേറിയോസ് എന്തിനും സമർത്ഥനാണു് എന്നും: നടന്ന അപകടം, യൂദന്മാരോടു സേവേറിയോസ്, രഹസ്യമായി ചെയ്തിരുന്ന സഖിതയുടെ ഫലമാണെന്നും: ദുർവ്യാഖ്യാനം ചെയ്തു കൽക്കദോന്യക്രൈസ്തവന്മാർ—ക്ഷോഭം ക്ഷോഭിച്ചു്, ചക്രവർത്തിയായ ജസ്റ്റീനിയന്റെ സന്നിധിയിൽ, കടുത്ത വാക്കുകളെ തൊടുത്തി, പല പരാതികൾ അയച്ചു. "ഇവനോ ഇടയൻ! ക്രിസ്തുഭക്തന്മാരുടെ ഇടയിൽ ക്രൂരന്മാരായ യൂദന്മാരെ കയറൂരി വിട്ടുന്നു! പള്ളികളെ കൊള്ളചെയ്യുന്ന ബുഭുക്ഷുവായ ചെന്നാ! ഈ കൊലപാതകൻ, കുടിയൻ, ഭോഗങ്ങളെ ഭുജിച്ചു് തൃപ്തനാകാത്തവൻ! പള്ളികൾ ഒക്കെയും പെൺകളമായി! അഭിചാരം, കള്ളസ്സാക്ഷ്യം, ദൈവദ്രോഹം, സർവ്വദ്രോഹങ്ങളുടെ കലവറ—ഈ സേവേറിയോസിനെ—ഇവിടെ വേണ്ടാ." ഇങ്ങനെയുള്ള ഹരജികൾ ചെന്നതുകൊണ്ടും, ഇവിടെ വിവരിക്കുന്നില്ലാത്ത ഇതരഹേതുക്കളെകൊണ്ടും, കൽക്കദോന്യപ്രതിഷേധകന്മാരെ മർദ്ദിക്കുവാൻ ജസ്റ്റീനിയൻ മനസ്സുവച്ചു. ജസ്റ്റീനിയന്റെ ആൾക്കാർ അന്ത്യോക്യയിലേക്കു പുറപ്പെട്ടു. വിശ്വാസം വിടുകയില്ലെന്നു് ഉറച്ച സേവേറിയോസു്, എജിപ്തിലേക്കു് ഓടി: സിംഹാസനം ഒഴിവായി എന്ന ന്യായേന, അന്ത്യോക്യൻസിംഹാസനത്തിന്മേൽ ഒരു കൽക്കദോന്യൻ പക്ഷപാതി ആരൂഢനായി., കൽക്കദോന്യയെ ഊർജ്ജിതപ്പെടുത്തുന്ന സക്കാർ പരസ്യങ്ങൾ,

നാട്ടിൽ എവിടെയും പരസ്യം ചെയ്യപ്പെട്ടു: ആ വിളംബരങ്ങളെ പ്രതിഷേധിക്കുവാൻ എഴുനൂറ അമ്പതോളം എപ്പിസ്ക്കോപ്പാമാർ ദേശാന്തരനീതന്മാരായി: സർവ്വന്മാർ സ്ഥാനഭ്രഷ്ടന്മാരായി. ഈ അൻപതിൽ ഒരുവനായ പീലക്സീനോസ്സ്—ബന്ധിക്കപ്പെട്ട അറയുടെ കീഴറയിൽനിന്നു ചുരുളായി കയറിയ പുക ഏററു ശ്വാസം അററു മരിച്ചതു്—സർക്കാർ ഉദ്യോഗസ്ഥന്മാരുടെ ക്രൌര്യം നിമിത്തം ആണു് എന്നും: യാദൃശ്ചികമാണു് എന്നും: പക്ഷാന്തരം ഉണ്ടു്. പിന്നെയും നാട്ടിൻപുറങ്ങളിൽ എപ്പിസ്ക്കോപ്പന്മാർ ഒളിഞ്ഞു് അങ്ങിങ്ങു് അലഞ്ഞുനടക്കുന്നതായി വർത്തമാനം ഉണ്ടായതിനാൽ—അവർക്കെതിരായും കഠിനങ്ങളായ ചട്ടങ്ങൾ പുറകെ പുറകെ ഇറങ്ങി. നൂതനമായി ആക്കെങ്കിലും മേല്പട്ടം കൊടുക്കുന്നതായി അറിയപ്പെടുന്ന എപ്പിസ്ക്കോപ്പാ, കൊല്ലപ്പെട്ടമെന്ന വിളംബരം പ്രത്യേകം ഉണ്ടായി. വർഷങ്ങൾ കടന്നു: അതോടുകൂടെ ഓടിപ്പോകുന്നവരെ തേടിപ്പോകേണ്ടാ എന്നു്—കുസ്തന്തീനോസ്പോലീസിൽ അറിയാതെ—അതതു സ്ഥലങ്ങളിലുള്ള അധികാരങ്ങൾ ശാന്തതപ്പെട്ടകയാൽ—അനേകം അന്ത്യോഖ്യപ്പക്ഷപാതികൾ, എജിപ്തിലെ ഊഷരഭൂമികളിൽ ഉള്ള ആയിരങ്ങളായ ആശ്രമങ്ങളിൽ, അഭയം പ്രാപിച്ചു. മേല്പട്ടം കൊടുക്കുന്ന എപ്പിസ്ക്കോപ്പന്മാരെ കൊലചെയ്യുമെന്നുള്ള ചട്ടം മാത്രം ഊർജ്ജിതത്തിൽ തന്നെ ശേഷിച്ചതിനാൽ—അനേകം സന്യാസിമാരും, അവരിൽ വളരെ അധികം അൽമായന്മാരും, കൽക്കദോന്യാ പ്രതിഷേധകന്മാരായി, അവരവരുടെ സ്ഥാനങ്ങളിൽ, വളരുകയും ഉണ്ടായി. ചട്ടം ബലപ്പെടുന്ന അളവനുസരിച്ചു് ആശയങ്ങൾ ഉള്ളിലേക്കു് ഒതുങ്ങുകയും, ചട്ടം അയയുകയൊ ഇല്ലെന്നാവുകയൊ, ചെയ്യുമ്പോൾ—ആ അളവനുസരിച്ചു് ആശയങ്ങൾ വെളിയിൽ ആവുമ്പോലെ വെളിപ്പെടുകയും ചെയ്യുന്ന രീതി—പലേടങ്ങളിൽ പലപ്പോഴും കാണാവുന്നതാണല്ലൊ. മനുഷ്യമനസ്സിന്റെ ഈ അവസ്ഥ നിമിത്തം—ജസ്റ്റീനിയന്റെ ആഗ്രഹങ്ങൾ വേണ്ടവണ്ണം യഥാർത്ഥത്തിൽ ഫലിക്കാതെയും, പ്രത്യക്ഷത്തിൽ ഫലപ്പെട്ടതുപോലെയും, കഴിഞ്ഞുപോന്നു.

ദ്രോഹബുദ്ധിയെ അല്പാല്പമായി തടഞ്ഞുനിറുത്തുന്നതിനും, കൽക്കദോന്യപ്രതിഷേധകന്മാരോടു കാലക്രമേണ അല്പാല്പം ശമം കാണിക്കുന്നതിനും ജസ്റ്റീനിയനെ പ്രേരണം ചെയ്ത ഒരു പ്രത്യേക കാരണത്തെയും ഇവിടെ പ്രസ്താവിക്കേണ്ടതായുണ്ടു്. ജസ്റ്റീനിയന്റെ രാജ്ഞി—തീയോദോറാ—കൽക്കദോന്യൻ വിധികളെ വെറുത്തിരുന്നു. ദരിദ്രമായ കുടുംബത്തിൽ ജനിച്ചു്—നാടകവൃത്തികൊണ്ടും, അതിന്റെ ശേഷം തയ്യൽവൃത്തികൊണ്ടും പ്രാണധാരണം ചെയ്തു്—ശങ്കനീയമായ വൃത്തികളിൽ വർത്തിച്ചു്—ബുദ്ധിബലം നിമിത്തം ക്രമേണ പ്രഭുക്കന്മാരുടെ ദൃഷ്ടികളിൽ പെട്ടു്—കുസ്തന്തീനോസ്പോലീസിന്റെ സിംഹാസനത്തെ ഒരു കാലത്തു് അലങ്കരിക്കുന്നതിനു് അവകാശം ഉണ്ടായിരുന്ന ജസ്റ്റീനിയന്റെ അന്തഃകരണത്തെ അപഹരിച്ചു—തീയോദോറാ—527-ൽ ജസ്റ്റീനിയനാൽ വിവാഹിതയായി. ഈ ഭാഗ്യവതി, ജസ്റ്റീനിയന്റെ ഭാര്യ മാത്രമല്ല, കിരീടം ധരിച്ച രാജ്ഞി ആയി—സിംഹാസനത്തിന്റെ അർദ്ധത്തിന്റെ അവകാശിനിയായി. തിയോദോറാ, ജസ്റ്റീനിയനെപ്പോലെതന്നെ, ഉയർന്നതരം ഉദ്യോഗസ്ഥന്മാരിൽനിന്നു് ഭക്തിപ്രതിജ്ഞ വാങ്ങിപ്പോന്നു: മററു ഗവമ്മെൻറുകളുമായി എഴുത്തുകുത്തു നടത്തി: രാജദ്രോഹികൾക്കെതിരായി പല ചട്ടങ്ങളെ സ്വന്ത നാമത്തിൽ നടപ്പിലാക്കി. ക്രിസ്ത്വാബ്ദം 530-ൽ, ശത്രുക്കളെ ഭയന്നു നാടുവിട്ടു് ഓടുവാൻ ഉദ്ദേശിച്ച ജസ്റ്റീനിയനെ തടഞ്ഞുനിറുത്തി, പടപൊരുതു ശത്രുക്കളെ ഓടിച്ചു്, കിരീടം വംശത്തിൽ ഉറപ്പിച്ചു നിറുത്തിയ തിയോദോറാ—ജസ്റ്റീനിയന്റെ സകല ആലോചനകളിലും ഭാഗം ഭജിക്കുവാൻ ഇടയായതു വിസ്മയമല്ല. രാജശാസനങ്ങൾ കൽക്കദോനിയാപ്രതിഷേധകന്മാർക്കു് എതിരായി പുറപ്പെടവെ—ചക്രവർത്തിയോടു പ്രത്യക്ഷത്തിൽ മത്സരിക്കാതെയും, എന്നാൽ പീഡിതന്മാരായ അന്ത്യോഖ്യൻ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു് ആശ്വാസം നൽകുവാൻ മാർഗ്ഗം അന്വേഷിച്ചും—ഈ തന്ത്രസ്വതന്ത്ര, രാജധാനിയിൽ സന്നദ്ധ ആയിരുന്നു. എജിപ്തിലേക്കു് ഓടിപ്പോകുവാൻ സാധിക്കാഞ്ഞവർ—കൊൻസ്റ്റാൻറിനോപ്പിൾ കൊട്ടാരത്തിലേക്കു് അടുത്തു ചെന്നു്—സർക്കാരധികാരികളുടെ അക്രമങ്ങളെ സ്വകാര്യമായി വിവരിച്ചു പറഞ്ഞു്—രാജ്ഞിയാൽ സംരക്ഷിതന്മാരായി. രാജാവും രാജ്ഞിയും മതകാര്യങ്ങളിൽ പ്രതിമുഖമായും എന്നാൽ തമ്മിൽ പിണങ്ങാതെയും—വർത്തിക്കുന്നതു്—ക്രൈസ്തവന്മാരെ തമ്മിൽ അടിപ്പിച്ചു പ്രജാപൌരുഷം നശിപ്പിക്കുവാനാണു്—എന്നു തന്നെയും അപരാധാരോപണം ഉണ്ടായിട്ടുണ്ടു്. തിയോദോറാ—മതദ്രോഹികളായ സന്യാസികളെ, കൌതുകപദാർത്ഥങ്ങളെപ്പോലെ, വച്ചു പൂജിക്കുന്നു എന്നു്, കൽക്കദോന്യപക്ഷക്കാർ വിസ്മയപൂർവം പ്രസ്താവിച്ചു. കാംദിശീകന്മാരായ സന്യാസിമാരുടെ താമസത്തിനും ആരാധനാനിർവഹണത്തിനും ആയി—ആവശ്യമായ അറകളും പീഠങ്ങളും നൂതനമായി ഇണങ്ങിയ—ഒരു കൊട്ടാരം തന്നെ—കടലോരത്തു്—പ്രത്യേകം പൃഥക്കൃതമായി. ചട്ടത്തിനു വിരോധമായ ഈ സ്ഥാപനം, ഒരു വക "മരുന്നില്ലാമാരി" പോലെ, രഹസ്യമല്ലാതായി, പട്ടണത്തിൽ നിന്നു. ചക്രവർത്തി തന്നെയും, അതിൽ താമസമായിരുന്ന ഭക്തന്മാരെ, അത്ര രഹസ്യമല്ലാതെ, ചെന്നു കാണാറുണ്ടായിരുന്നു എന്നും; ആ രക്ഷാസ്ഥാനത്തു ചിലപ്പോൾ ആയിരം സന്യാസിമാരോളം ഉണ്ടായിരുന്നു എന്നും പറയപ്പെടുന്നു. എജിപ്തിലേക്കു് ഓടി ഇറങ്ങിയും, കുസ്തന്തീനോസ്പോലീസിലേക്കു തേടിക്കയറിയും, ഈ അന്ത്യോക്യഭക്തന്മാർ മാറിനിന്നാൽ—നാട്ടിൽ കശപിശ ഒതുങ്ങുമെന്നുള്ള ആശയവും, ചക്രവർത്തിയിൽ പ്രബലപ്പെട്ടിരിക്കാം. എജിപ്തിലേക്കു ജസ്റ്റീനിയന്റെ കൈ കടന്നിട്ടില്ലായിരുന്നു എന്നാണു്, സാധാരണവയ്പു്; എങ്കിലും അലക്സന്ത്രിയായിലെ തിയോദോസ്യോസ് എന്ന പാത്രിയക്കീസ്, അനുഗ്രഹീതമായ ആ കാരാഗൃഹലോകത്തിൽ, മുപ്പതു വർഷം വലിയവനായി വാണു. പബ്ളിക്കല്ലാത്ത ഈ സ്ഥാപനത്തിൽ തടയപ്പെട്ടു കിടന്ന എപ്പേസൂസുകാരനായ യോഹന്നാൻ എന്ന സന്യാസി—അക്രൈസ്തവന്മാരുടെ ഇടയിൽ മാത്രം ജോലി ചെയ്യുന്നതിനു്, എന്ന ന്യായേന, ചട്ടത്തിൽ പെടാത്ത അനുവാദം വാങ്ങി ഇറങ്ങി നടന്നു്—പതിനേഴു വർഷങ്ങളിൽ—എൺപതിനായിരം ആളുകളെ ബപ്തീസ്മ ചെയ്യുകയും, തൊണ്ണൂറെറട്ടു പള്ളികളേയും പതിനേഴു സന്യാസാശ്രമങ്ങളേയും പണിയിക്കുകയും ഉണ്ടായിട്ടുണ്ടു്. ഈ യോഹന്നാൻ ചെല്ലുന്നേടങ്ങളിൽ ചെല്ലുന്നേടങ്ങളിൽ അന്ത്യോക്യഭക്തന്മാരെ പ്രോത്സാഹിപ്പിച്ചു സഞ്ചരിച്ചു. വാതിൽ തുറന്നുകിടന്ന ഈ ജയിലിൽനിന്നു മോചനം സമ്പാദിച്ച യോഹന്നാൻ എന്നു തന്നെ പേരായ ഒരു എപ്പിസ്ക്കോപ്പയെ സംബന്ധിച്ച ഒരു സംഭവം വിചിത്രമത്രെ. മുൻപറഞ്ഞതുപോലെ സർക്കാർ ചട്ടം ആക്കാലങ്ങളിൽ ഉഗ്രമായി വ്യാപരിച്ചതു്, മേല്പട്ടക്കാരെ നൂതനമായി വാഴിച്ചുകൂടാ എന്നതിലാണു്. ആയതിനാൽ, ആവശ്യങ്ങളെ നിർവഹിക്കുന്നതിൽ അന്ത്യോക്യാരീതിയിൽപെട്ട ക്രൈസ്തവന്മാർക്കു്, ആക്കാലങ്ങളിൽ വൈഷമ്യം വലുതായിരുന്നു. നാട്ടിൽ ചുററി നടന്നു് ആവശ്യങ്ങൾ നിർവഹിച്ചു കൊടുക്കാമെന്നു്, ഈ യോഹന്നാൻ, തിയോദോറായെ സ്വകാര്യമായി ഗ്രഹിപ്പിച്ചു. ഇതു സംബന്ധിച്ച സ്വകാര്യം അക്കാലത്തു പരസ്യകാര്യത്തിൽനിന്നു വലിയ ഭേദമുള്ള നിലയിൽ അല്ലായിരുന്നതിനാൽ, യോഹന്നാനു് അബദ്ധം പററി. ആലോചന വേണ്ടവണ്ണം ഇല്ലായിരുന്ന ആ എപ്പിസ്ക്കോപ്പ—ഒളിവിനു വേണ്ട ഒളിവു യാതൊന്നും കൂടാതെ, വെളിയിൽ ഇറങ്ങിയതായി വെളിപ്പെട്ടതിനാൽ—കാരാഗാരത്തിന്റെ കാവൽക്കാർ തടുക്കാതെ തരമില്ല എന്നായി. അവർ യോഹന്നാനെ തടുത്തു. യോഹന്നാൻ അധികാരികളുടെ മുമ്പിൽ ചെന്നു നിൽക്കേണ്ടി വരുമെന്നു ദിക്കായി. യോഹന്നാനാകട്ടെ, തിയോദോറായുടെ മുമ്പിൽ ചെന്നു വിവരം പറഞ്ഞു്, പട്ടാളക്കാരുടെ മുട്ടാളത്തനത്തെക്കുറിച്ചു പ്രസംഗിച്ചു. സ്വാതന്ത്ര്യത്തിനു സൌകര്യം സമ്പാദിച്ചുകൊടുക്കാമെന്നല്ലാതെ, ബുദ്ധികേടിനെ ഒക്കെയും താങ്ങിത്താങ്ങി നിൽക്കുക വിഷമമാണെ", എന്നു ചക്രവർത്തിനി കോപിച്ചുപോലും. ഈ മനുഷ്യനു തന്നെ വേറൊരവസരത്തിൽ തടവുചാട്ടം കൊണ്ടു നാട്ടിൽ ഇറങ്ങുവാൻ "അനുവാദം" ഉണ്ടായി.

തിയോദോറായുടെ പ്രേരണം കൊണ്ടും മററു കാരണങ്ങളെക്കൊണ്ടും ക്രമേണ ശാന്തതയെ പ്രാപിച്ച ജസ്റ്റീനിയൻ, അന്ത്യോക്യൻപക്ഷപാതികളെ ഇണക്കി നിറുത്തുവാനായി ക്രിസ്ത്വാബ്ദം 531-ൽ കുസ്തന്തീനോസ്പോലീസിൽ ഒരു സമാജം വിളിച്ചുകൂട്ടുകയും, എജിപ്തിൽനിന്നു സേവേറിയോസിനെ ക്ഷണിക്കുകയും, ചെയ്തു. സേവേറിയോസു് ചെല്ലുക ഉണ്ടായില്ല. സമാജംകൊണ്ടു പറയത്തക്ക രക്ഷ, കൽക്കദോന്യൻ പ്രതിഷേധകന്മാർക്കു ലഭിച്ചതുമില്ല. ആ ഘട്ടത്തിൽ കുസ്തന്തീനോസ് പോലീസിലെ പാത്രിയക്കീസു മരിക്കുകയാൽ—കൽക്കദോന്യൻ വിധികളെക്കുറിച്ചു വലിയ നിർബന്ധം ഇല്ല എന്നു കേൾവി ഉണ്ടായിരുന്ന അന്തീമൂസ് എന്നയാളെ—ഒരു വലിയ ഭക്തനാണു", എന്നു് അറിഞ്ഞു്—ജസ്റ്റീനിയൻ—പാത്രിയക്കീസായി വരുത്തി. വീണ്ടും ഒരു രാജിയാലോചനസ്സംവട്ടം നടന്നു. സേവേറിയോസു ക്ഷണിക്കപ്പെട്ടു: ചെന്നു: രാജ്ഞിയുടെ അതിഥിയായി താമസിച്ചു: അന്തീമൂസുമായി സൌഹാർദ്ദത്തിൽ കഴിഞ്ഞു: ജസ്റ്റീനിയനോടു് വേദശാസ്ത്രവിഷയകമായി സംഭാഷണം ചെയ്യുകയും ഉണ്ടായി. എന്നാൽ രാജ്യവിഷയകമായ ചില വൈഷമ്യങ്ങൾ അപ്പോൾ നേരിട്ടതു നിമിത്തം—കൽക്കദോന്യൻ പ്രതിഷേധകന്മാരോടു യോജിക്കുക എന്നതു് ജസ്റ്റീനിയനു സാധിച്ചുകൂടാത്തതായി. രാജിയാലോചനകൾക്കു പുരോഗമനം ഉണ്ടായില്ല: അന്തീമൂസുതന്നെയും അകന്നു മാറേണ്ടതായി വന്നു. എന്നാൽ കൽക്കദോന്യയെ അനുകൂലിക്കുകയോ സ്ഥാനത്യാഗം ചെയ്യുകയോ ഒന്നു ചെയ്യേണ്ടതായി വരുമെന്നു കണ്ടസമയം—അന്തീമൂസ് സ്ഥാനത്യാഗത്തെത്തന്നെ വരിച്ചു്—എപ്പിസ്ക്കോപ്പാവേഷം ജസ്റ്റീനിയന്റെ മുമ്പിൽ അഴിച്ചുമാററി—കേവലസന്യാസിയായി—തിയോദോറാ രക്ഷിച്ച അരമനജയിലിലേക്കു നടക്കുകയാണു ചെയ്തതു്. നമ്മുടെ തുബദേനിൽ കുർബാനമദ്ധ്യേ സ്മരിക്കപ്പെടുന്ന അന്തീമൂസ് ഇദ്ദേഹമാണെന്നു തോന്നുന്നു. അന്തീമൂസ്സിനെ ഈ ത്യാഗകർമ്മത്തിൽ ഉത്സാ

ഹിപ്പിച്ചതു്, സേവേറിയോസായിരുന്നു. സേവേറിയോസിനെ കൊല്ലണമെന്ന് പ്രതിപക്ഷക്കാർ കാംക്ഷിച്ചു: നിർബന്ധിച്ചു: ഉപായങ്ങളെ അന്വേഷിച്ചു: എങ്കിലും അഭയം നൽകി, എജിപ്റ്റിൽനിന്നു വരുത്തിയിരുന്ന സേവേറിയോസ്സ് രാജധാനിയിൽനിന്നു പൊയ്ക്കൊൾവാൻ ജസ്റ്റീനിയൻ അനുവാദം നൽകുകയാണ്, ചെയ്തതു്. ജസ്റ്റീനിയൻ രാജ്യവിഷയകമായ വൈഷമ്യത്തിൽനിന്ന ആ ഘട്ടത്തിൽ തന്നെ—കൽക്കദോന്യൻവിധികളെ അനുകൂലിച്ചു, അധികം പ്രസാദങ്ങളെ സമ്പാദിക്കാമെന്നുള്ള സൗകര്യം നിമിത്തം—ഒരു വൈദികസംഘത്തെ വിളിച്ചുകൂട്ടുവാൻ—കൽക്കദോന്യൻ പക്ഷവാദികൾ നിർബന്ധം തുടങ്ങി. സംഘം കൂടി. അന്തീമൂസിൻെറ സ്ഥാനത്തു കയറിയിരുന്ന മെന്നാസ് എന്ന പാത്രിയർക്കീസ്, സംഘത്തിൽ അഗ്രിമനായി. അന്തീമൂസ്സ് അപരാധിയാണ് എന്നു നിശ്ചയം പാസ്സായി. കൽക്കദോന്യന്മാരുടെ വലിയ ഭൂരിപക്ഷം ഉണ്ടായിരുന്ന ആ സംഘത്തിൽ, പ്രതിഷേധകന്മാരായ ആർത്തോഡക്സുകാരെ പ്രതിഷേധിച്ചു്, പല നിശ്ചയങ്ങൾ വേഗത്തിൽ നടന്നു. സേവേറിയോസിനെക്കുറിച്ചാണ്, പല കഠിനനിശ്ചയങ്ങൾ പാസ്സായതു്. "കുപ്രസിദ്ധനായ ഇസ്സഹാക്ക് എന്ന ആഭിചാരകൻെറ ശിഷ്യനാണ്: കൽക്കദോന്യൻ ബപ്തീസ്മ ഉള്ള ശിശുക്കളെ വീണ്ടും ബപ്തീസ്മ ചെയ്യുന്നു: പിശാചാരാധകനാണ്: അക്രൈസ്തവജന്മം നിമിത്തം ലഭിച്ച പാരമ്പര്യം മറന്നിട്ടില്ല:" എന്നിങ്ങനെ ഭാവനയിൽ വരാവുന്ന സകല അപരാധങ്ങളും, സേവേറിയോസിൻെറ എതിരായി സംഘത്തിൽ പ്രസ്താവിതങ്ങളായി. ക്രിസ്ത്വാബ്ദം 536–ൽ ജസ്റ്റീനിയൻ, ഇങ്ങനെ വിധി, പ്രസ്താവിച്ചു. "അന്തീമൂസ് നഗരത്തിൽ കടക്കരുതു്: വെളിയിൽ എവിടെയെങ്കിലും താമസിച്ചുകൊള്ളണം. നെസ്തോറിയോസ്, എവിത്തിക്കൂസ് എന്ന ഇരുവരുടെയും പാഷണ്ഡപഥങ്ങളെയും സ്വീകരിച്ചിരിക്കുന്നതായി തെളിഞ്ഞിരിക്കുന്ന സേവേറിയോസ്സ്—സഹചരന്മാരോടുകൂടെ—നഗരങ്ങളോടു് അഞ്ചുമൈൽ അടുക്കാതെ—മാറിപ്പൊയ്ക്കൊള്ളണം: അവർ പ്രസംഗിച്ചുകൂടാ: കുർബാന ചൊല്ലരുതു്: അവർ എഴുതിയ പുസ്തകങ്ങൾ കൈവശം ഉള്ളവർ ശിക്ഷാർഹന്മാരായിരിക്കും." അന്തീമൂസ് എവിടെയാണെന്ന് ജസ്റ്റീനിയൻ, അന്വേഷിച്ചില്ല: ആയതിനാൽ ആ പാത്രിയർക്കീസ്, തീയോദോറാ അനുവദിച്ച രക്ഷാസ്ഥാനത്തു് ആ ഞെരുക്കകാലത്തു്, വലിയ ഞെരുക്കം കൂടാതെ, കാലം നയിച്ചു. സേവേറിയോസ്സ് എജിപ്റ്റിലേക്കു തിരിയെ പോയി: രണ്ടു വഷത്തിനകം എൺപതു വയസ്സുചെന്ന വൃദ്ധയോധനായി—വിശ്വാസത്തിൽനിന്ന് വിശ്വാസത്തിനുവേണ്ടി പൊരുതു്—മരണം കണ്ടു. സേവേറിയോസ് വിശ്വാസത്തിൽ ദൃഢനിഷ്ഠനായിരുന്നു: എങ്കിലും—രാജാധികാരം പിന്നിലുണ്ടായിരുന്ന കൽക്കദോന്യൻ വിധിനിഷ്ഠന്മാരിൽനിന്ന് ഉപദ്രവത്തെ തടുത്തു്, വിശ്വാസികൾക്കു വലിയ സഹായകർമ്മം ചെയ്‌വാൻ കഴിവുള്ളവനായില്ല. പണ്ഡിതനായ സേവേറിയോസ്—നമ്മുടെ പള്ളികളിൽ തുബദേനിൽ ഇന്നും സ്മരിക്കപ്പെടുന്ന പരിശുദ്ധനായ ഈ സേവേറിയോസ്—വിശ്വാസസംബന്ധമായി അനേകം എഴുത്തുകളെ ശേഷിപ്പിച്ചിട്ടുണ്ടു്: ആ എഴുത്തുകൾ അന്ത്യോക്യൻ അനുയായികൾക്കു്, ഇന്നും ബലമേറുന്ന അഭയസ്ഥാനമാകുന്നു.

അന്ത്യോക്യയിൽ യൂദന്മാരും ക്രൈസ്തവന്മാരും തമ്മിൽ നടന്ന കൂട്ടക്കൊല സംബന്ധിച്ചു് അന്ത്യോക്യയിലുള്ള കൽക്കദോന്യന്മാർ സേവേറിയോസിൻെറ മേൽ അപരാധം ആരോപിച്ചു്, ജസ്റ്റീനിയൻ ചക്രവർത്തിക്കു ഹർജികൾ അയച്ചു എന്നും: ആ ഘട്ടത്തിൽ സേവേറിയോസ് എജിപ്റ്റിൽ അഭയം നേടി എന്നും: മുകളിൽ പറഞ്ഞു. അപ്പോൾ സിംഹാസനം ഒഴിവായി എന്ന വ്യാജേന സിംഹാസനത്തിൽ കയറിയ കൽക്കദോന്യൻ പാത്രിയർക്കീസ്സ് ആകട്ടെ, പൌലൂസ് എന്നു പേരായ ഒരു യൂദനത്രേ. സേവേറിയോസ് സ്ഥാനാരോഹണം അനുവദിച്ച യോഹന്നാൻ പാത്രിയർക്കീസ്സ്, വിശ്വാസത്തെ സംരക്ഷിച്ചുകൊണ്ടും വിശ്വാസികളെ പ്രബോധനം ചെയ്തുകൊണ്ടും, അലഞ്ഞുനടന്നു. സേവേറിയോസിൻെറ ഒരു ജന്മശത്രുവായ പൌലൂസ്സ്, കൽക്കദോന്യാപ്രതിഷേധകന്മാരെ ഉഗ്രമായി പീഡിപ്പിച്ചു. രാജാധികാരത്തിൽനിന്ന ചെന്ന സൈനികന്മാർ നാട്ടിൽ നെടുനീളെ നടന്ന്—മഠങ്ങളെ ഇടിച്ചുനിരത്തിയും സന്യാസികളെ കൊന്നും—പൌലൂസ് ദുസ്സഹനായി. എപ്പിസ്കോപ്പന്മാർ മരിച്ച് ഒഴിവാകുന്ന സിംഹാസനങ്ങളിൽ ഒക്കയും, കൽക്കദോന്യന്മാർ കയറി: തൂണിന്മേൽ തപസ്സുചെയ്തുകൊണ്ടിരുന്ന പലരെ. പട്ടാളക്കാർ തള്ളി താഴെയിട്ടു. എന്നാൽ പലേടങ്ങളിൽ വിശ്വാസികൾ, ധീരധീരം പോരാടി; മശിഹാതമ്പുരാൻ എഴുത്തുകുത്തു ചെയ്തതായി ഐതിഹ്യം ഉള്ള അബ്ഗാർ എന്ന രാജാവ്—താഡിയസ് എന്ന അപ്പോസ്തോലനു ദാനമായി നൽകിയ സ്ഥലത്തു പണിയപ്പെട്ടിരുന്ന ഉറഹായിലെ പള്ളിയിൽ—അനേകം സന്യാസിമാർ—എപ്പിസ്കോപ്പ, കൽക്കദോന്യൻവിധികളെ അനുകൂലിക്കുന്നുവോ എന്നു സംശയിക്കുകയാൽ—ക്രിസ്തുമസ്സ് ദിവസത്തിൽ വലിയ മത്സരം മത്സരിച്ചു. രാജപുരുഷന്മാർ ചെന്ന് എപ്പിസ്കോപ്പയെ സഹായിച്ചു്, അനേകം കെട്ടിടങ്ങളെ ഇടിച്ചുനിരത്തി, സന്യാസിമാരെ ഓടിച്ചു. പിറേറന്നു വെളുത്തപ്പോൾ അവിടെ അവശേഷിച്ചു കണ്ടതു്, ഒരു ചെറിയ മഠവും അതിൽ പത്തുസന്യാസികളും, മാത്രം ആയിരുന്നു. ആദയനീയന്മാർ ഒരുമിച്ച്—കൽക്കദോന്യയെ ശപിച്ചു്—കുർബാനയുടെ ശേഷം—ചക്രവർത്തിയുടെ അധികാരത്തിനു വെളിയിൽ—ഒരു മരുഭൂമിയിൽ താമസിച്ചു. തീയോദോറാ സാധിച്ച ഏതോ ആനുകൂല്യം നിമിത്തം—ആറു വർഷങ്ങളുടെ ശേഷം—തിരികെ വരുവാൻ അവർക്കു കഴിഞ്ഞു. എന്നാൽ പൌലൂസ് ദീർഘകാലം സ്ഥാനത്തിരുന്നില്ല. സ്ത്രീദ്രോഹം കുപ്രസിദ്ധമാകയാൽ—അദ്ദേഹത്തെക്കുറിച്ചു് അപരാധാരോപണങ്ങൾ പലതുണ്ടായി. പൌലൂസ്, ഭ്രംശിതനായോ സ്വമനസ്സാ രാജിവച്ചോ, അപ്രത്യക്ഷനായി. പൌലൂസിൻെറ അടുത്ത കൽക്കദോന്യൻ പാത്രിയർക്കീസ്സ്, ഒരു് അശക്തനായിരുന്നു. അതിൻെറ ശേഷം സ്ഥാനത്തു കയറിയ പാത്രിയർക്കീസാകട്ടെ, സിവിൽ ഉദ്യോഗസ്ഥൻ എന്ന നിലയിൽ സമർത്ഥത കാണിച്ചതിനാൽ–പാത്രിയർക്കീസായി പ്രമോഷൻ നൽകപ്പെട്ട, ഒരു എപ്രയിം ആയിരുന്നു. ക്രൂരനായ എപ്രയിം, പട്ടാളക്കാരുടെ അകമ്പടിയോടുകൂടെ നടന്ന്, പരമോപദ്രവം ആരംഭിച്ചു. ഉറക്കം അശേഷം ഒഴിഞ്ഞു്, നിത്യജാഗരണം എന്ന വ്രതം സ്വീകരിച്ചു്, സ്വർഗ്ഗത്തിൽ എന്നതു പോലെ സദാ ഈശ്വര സ്തുതിഘോഷ പ്രഘോഷണം സ്വഭാവമായിരുന്ന സന്യാസിമാർ അടങ്ങിയ "തൽത്തുനി" എന്ന ആശ്രമത്തിൽ–എപ്രയീമിൻെറ ഭടന്മാർ കയറി—കന്നുകാലികളെ അഴിച്ചുവിട്ടു: വിളഭൂമികളെ നശിപ്പിച്ചു: സ്ഥിരവാസത്തിനു കൂടാരം അടിച്ചു. രക്ഷ കാണാഞ്ഞ സന്യാസിമാർ വനങ്ങളിലേക്ക് ഓടിപ്പോയി. നിരന്തരമായ പീഡനിമിത്തം വിവശന്മാരായ സന്യാസിമാർ–മൂന്നുരാജ്യങ്ങൾ ഒരുമിച്ചുകൂടുന്ന ഒരുതറയിൽ പാളയമടിച്ചിരുന്നു. പീഡകളുടെ ഉദയവും അസ്തമനവും അനുസരിച്ചു്, ഇങ്ങോട്ടും അങ്ങോട്ടും മാറി, അവർ ആശ്വാസം കണ്ടു എന്നു പറയപ്പെടുന്നു. ഏതാനും വർഷങ്ങളുടെ ശേഷം, ജസ്റ്റീനിയൻെറ ഏതോ ആജ്ഞനിമിത്തം—ഇതു തീയോദോറായുടെ കൈതന്നെ—ഈ സന്യാസിമാർ തിരികേ വരുകയുണ്ടായി. എന്നാൽ എപ്രയിം ഉപദ്രവം തുടർന്നുകൊണ്ടിരുന്നു. ഈ കാലമൊക്കെയും അന്ത്യോക്യയിൽ സേവേറിയോസിൻെറ അനുഗനായ യോഹന്നാൻ ഒളിഞ്ഞു നടന്നും, ആവശ്യപ്പെട്ടപ്പോൾ തെളിഞ്ഞിറങ്ങിയും—എപ്രയിമിനെ മനഃപീഡ ചെയ്യുകയാണ്. ആ സിദ്ധൻ ഒളിവിൽ പലപ്പോഴും താമസിച്ചതു്—ജേബൽസിംഗർ എന്ന ഒരു ഗുഹയിൽ, ആയിരുന്നു. ദീർഘസമയം ഏകാന്തതയിൽ ധ്യാനത്തിൽ കഴിക്കുക എന്നതു് ആ മഹാത്മാവിനു പരമപ്രിയമായിരുന്നു. ഒടുവിൽ, കോഴപറഞ്ഞു' ഒത്തുകൊണ്ടു്, ഒരുവൻ, യോഹന്നാൻ ഒളിവിലിരുന്ന സ്ഥലം പട്ടാളക്കാർക്കു കാണിച്ചു കൊടുക്കയുണ്ടായി. സന്യാസി ഇരുണ്ടു ഇരുളായ ഗുഹയിൽ, ചുരുണ്ടു ചുരുളായി കിടക്കുന്നതുകണ്ട പട്ടാളക്കാർ, അതു് ഏതോ മൃഗമാണ് എന്നു സംശയിച്ചുപോലും. എപ്രയിം പീഡിപ്പിക്കുകയും പ്രീണിപ്പിക്കുകയും ചെയ്തു കൊണ്ടു്–വിശ്വാസം മാറുവാൻ യോഹന്നാനെ നിർബന്ധിച്ചു്. "എന്തു്! നിറം മാറുക എന്നതു് ഓന്തിൻെറ സ്വഭാവം അല്ലയോ". എന്നാണ് മറുപടി ഉണ്ടായതു്. ഒടുവിൽ യോഹന്നാൻ, ജയിലറയിൽ, ബന്ധിതനായി. ആ അറയിൽ വേറെ ഉണ്ടായിരുന്ന മൂന്നു ക്രൈസ്തവന്മാരിൽ രണ്ടുപേർ, മതകാര്യമല്ലാത്ത ഏതോ കുറ്റത്തിനു ശിക്ഷിക്കപ്പെട്ട കൽക്കദോന്യപക്ഷപാതികൾ ആയിരുന്നു. മതപരമായ വാദപ്രതിവാദങ്ങളും ശണ്ഠകളും ജയിൽപുള്ളികൾ തമ്മിൽ നടന്നു. വാശിയോടും ആലോചന കൂടാതെയും പാത്രിയർക്കീസ്" ഒരിക്കൽ പറഞ്ഞ പദങ്ങൾ,–കൽക്കദോന്യവിധികൾക്കനുകൂലമാണ്, എന്നു വ്യാഖ്യാനിച്ചു കൊണ്ടു്—യോഹന്നാൻ മറിഞ്ഞു വന്നു എന്ന്—എതിർപുള്ളികൾ, അധികൃതന്മാരെ അറിവിച്ചു. സന്തുഷ്ടനായ എപ്രയിം ജയിലിൽ ചെന്നു ചോദ്യം ചെയ്തസമയം, ആ വൃദ്ധയോധൻ പറഞ്ഞു: "എന്തു് കൂറിലോസിനെ ഞാൻ ഉപേക്ഷിച്ചു എന്നോ? ദൈവം അങ്ങനെ വരുത്താതിരിക്കട്ടെ: എൻെറ പാത്രിയർക്കീസ്—സേവേറിയോസ്—തന്നെ വരട്ടെ: ക്രിസ്തുവിൽ യോജിപ്പിൻെറ ശേഷം സ്വഭാവം രണ്ടാണ്, എന്നു പറഞ്ഞാൽ—ഞാൻ മഹറോൻ പറയും." യോഹന്നാൻ തുറുങ്കിൽ തന്നെ കിടന്ന്, 538 ഫെബ്രുവരി മാസത്തിൽ—ചരമമടഞ്ഞു.

പിതാക്കന്മാർ ഇങ്ങനെ പീഡകളാൽ പീഡിപ്പിക്കപ്പെട്ടും—കരുണയാകുന്ന ശ്വാസം ഒളിവിൽ നിന്ന് ഊതിയ തീയോദോറായുടെ കരുണ മൂലം അനേകായിരം അത്മായന്മാരും പല പട്ടക്കാരും പ്രാണഭീതിയോടെ എങ്കിലും പ്രാണൻ പണയത്തിലാകാതെ കാലം കഴിച്ചും—അങ്ങിങ്ങു ജീവനോടെ ശേഷിച്ചമേൽപ്പട്ടക്കാർ ജീവാപായത്തെ പേടിച്ച് മേൽപ്പട്ടം ആർക്കെങ്കിലും നൂതനമായി നൽകുന്നതിനു ഭയന്നും—കൽക്കദോന്യാവിധികൾക്കെതിരായി പൊരുതിയ അന്ത്യോക്യൻ ആശയങ്ങളുടെ ഭാവി തുലാസ്സിൽ ആടവേ—കൽക്കദോന്യൻ വിധികൾ ക്രൈസ്തവസാമ്രാജ്യത്തിൽ സർവ്വജ്ഞ പീഠത്തിൽ എതിരില്ലാതെ ഉറയ്ക്കുവാൻ തിമിർക്കവേ—കൽക്കദോന്യ ദുരുപദേശങ്ങളെ എതിർത്തു തടുക്കുവാൻ കരുത്തു കൂടിയ ഒരു മഹാൻ—ചക്രവർത്തിയുടെയും, കാണപ്പെടാവുന്ന സകല ശക്തികളുടെയും ഊക്കേറിയ ഉഗ്രമായ വ്യാപാരത്തെ–തലകൊടുത്തു തടുത്തു്, കൈകൊണ്ടു പിടിച്ചു

നിറുത്തി–ചിറകെട്ടി ഒഴിച്ചുവിട്ടവാൻ—വീഴ്ച്ചവും വിഭവവും ആയ വ്യയ പരമോപായവും കൊണ്ട് അനുഗ്രഹീതനായ ഒരു പരമാനുഗ്രഹീതൻ--എഴുന്നു വന്നു. ആ വീഴ്ചവാൻ ആയ വ്യയ വിഭവനായ യാക്കോബു ബുർദാനാ തന്നെ. യാക്കോബു സാമാന്യം ധനസമൃദ്ധമായ ഒരു കുടുംബത്തിൽ ക്രിസ്ത്വാബ്ദം 500-ൽ ജനിച്ചു. ചെറുപ്പത്തിൽ തന്നെ ഭക്തനായിരുന്ന യാക്കോബ്, കപാറി എന്ന ദയറായിൽ വളന്നു: ഗ്രേക്ക്, സുറിയാനി, അറബി, എന്നീ ഭാഷകളിൽ അറിവു സമ്പാദിച്ചു. യുവാവായ യാക്കോബിൻെറ ശരീരബലവും ശ്രമക്ഷമതയും അസാധാരണമാണ്, എന്നു പ്രസിദ്ധമായി. ഉണക്കപ്പം മാത്രം അല്പാല്പം തിന്നുകൊണ്ട്, ദിവസം നാല്പതു മൈൽ വീതം ഒരു മാസത്തോളം തുടരെ സഞ്ചരിക്കുവാൻ, ആ ദൃഢദേഹനു കഴിയുമായിരുന്നു. തുടരെ മൂന്നാഴ്ചകളിൽ ഉപവസിക്കുക എന്നതു്, ആ ലോകാന്തരസാര സംപൃഷ്ടൻ പലപ്പോഴും സാധിച്ചിട്ടുള്ളതാണ്. അറിയിത്താസ് എന്നു പേരായ ഒരു അറബി പ്രഭുവിൻെറ ഗ്രാമത്തിൽ പരന്നു പടന്ന ഒരു വസന്തയെ—ഈ പ്രാത്ഥനാ സതപവാൻ ദൈവകൃപയെ ക്ഷണിച്ചു വരുത്തി, കെടുത്തുക, ഉണ്ടായിട്ടുണ്ട്. സഹനക്ഷമതയും, ആയുഃപ്രിയനായ അറിയിത്താസിൻെറ ആനുകൂല്യവും—ദൈവാനുഗ്രഹത്തിൻ കീഴ്—യാക്കോബിൻെറ ആയുർവിജയത്തിനു പ്രത്യേക ഹേതുക്കളായിരുന്നു. ഓർത്തോ ദ്ദൃക്സോ മതപ്രചരണത്തിൽ ആയുസ്സുകഴിക്കണമെന്ന്, യാക്കോബിനു പല ദർശനങ്ങൻ ഉണ്ടായി. ധർമ്മപഥങ്ങളിൽ സഞ്ചരിക്കണമെന്നു സ്വയം തീർപ്പു ചെയ്തിരുന്ന യാക്കോബിനു്—ദർശനങ്ങളുടെ ശേഷം--ജീവിതകൃത്യങ്ങളെക്കുറിച്ചു സന്ദേഹം ഉണ്ടായില്ല. അലക്സന്ത്രിയായിലെ ബിഷോപ്പായ തിയോദോസ്യോസ്, യാക്കോബിനെ എപ്പിസ്ക്കോപ്പായായി വാഴിച്ചു എന്നു ചിലേടങ്ങളിൽ കാണുന്നു. ജയിലിൽ കിടന്ന ലവോദിക്കിയായിലെ കുസ്തന്തീനായും, മിസ്രയിംകാരനായ യൂഹാനോനും, പേത്രായും, തേവേദദാസിയോസും, അന്തീമോസും, വേറെയും ചില എപ്പിസ്ക്കോപ്പമാരും—തമ്മിൽ ചിന്തിച്ച്—ഉഗ്രമായ വ്യഗ്രതപൂണ്ട്—വമ്പുൽത്തോ ദയറായിലെ യാക്കോബ് കശീശായുടെ തലമേൽ കൈവച്ച്,—എപ്പിസ്ക്കോപ്പയായി വാഴിച്ചു, എന്ന്--വേറെ ചിലേടങ്ങളിൽ കാണുന്നു. യാക്കോബിൻെറ അർഹതയും, ഓർത്തോ ദ്ദൃക്സോ സഭക്കു സർവ്വപ്രദേശങ്ങളിലും ഭവിച്ചിരുന്ന വിപത്തുകളും, ഗ്രഹിച്ചിരുന്ന എപ്പിസ്ക്കോപ്പന്മാർ–യാക്കോബിനെ തീബേലിൻെറ എപ്പിസ്ക്കോപ്പയായി നിയമിച്ച്–എവിടെയും മതപ്രചരണം ചെയ്യുകൊള്ളുവാൻ–അനുവദിച്ചു. ആവശ്യമെന്നും യുക്തമെന്നും തോന്നുന്ന സന്ദർഭങ്ങളിൽ–തിയോദോസ്യോസിൻെറ ഇടവകകളിൽ തന്നെയും എപ്പിസ്ക്കോപ്പമാരെ ഉയർത്തുവാൻ–തിയോദോസ്യോസു തന്നെ, യാക്കോബിനു അനുമതി നൽകുകയും ഉണ്ടായി. മാർ യാക്കോബിൻെറ അനന്തരചരിത്രം പരമവിസ്മയജനകമത്രേ. ഊണും ഉറക്കവും അത്യാവശ്യമല്ലാഞ്ഞ ആജിതേന്ദ്രിയൻ, കാൽനട നടന്ന്–ചെന്നുകയറാത്ത ക്രൈസ്തവപ്രദേശം, ആ കാലത്തു ശേഷിച്ചിരുന്നില്ല, എന്നു തന്നെ പറയാം. ഉടുക്കുവാനും കിടക്കുവാനും അദ്ദേഹം ഉപയോഗിച്ചിരുന്നതു്, ഒരു കീറപ്പീറക്കുപ്പായം മാത്രമാണ്. ബുർദാനാ എന്നതിൻെറ അത്ഥം, പിഞ്ഞിക്കീറിയ ഒട്ടകരോമക്കുപ്പായം ഉടുത്തവൻ എന്നത്രേ: ആട്ടിൻരോമക്കുപ്പായം ഉടുത്തവൻ എന്നു ചിലർ വ്യാഖ്യാനിക്കുന്നു. കൈയിൽ സഞ്ചിയോ പണമോ കൂടാതെയും, ഭക്ഷണപാനീയകാര്യങ്ങളെ ആലോചിക്കാതെയും, ആകാശം വിതാനവും, ഭൂമി കിടക്കയും, കൈത്തണ്ട തലയണയും, ആയി ആ ക്രൈസ്തവഭിക്ഷു–ശത്രുക്കളുടെ കണ്ണിൽ ഒരേടവും പെടാതെയും, മിത്രങ്ങളുടെ കണ്ണുകളിൽ എവിടെയും പെട്ടും, എല്ലായിടവും, ഓടി നടന്നു. ചതിവനായ യാക്കോബിനെ അന്വേഷിച്ചു നടന്നവർ--ദിവസം നാല്പതു മൈൽ വീതം ഒരു മാസം ഓടുന്ന കുതിര കിട്ടാഞ്ഞ്—തോററു മടങ്ങി. രോമക്കീർക്കുപ്പായം ഉടുത്ത യാക്കോബിനെ–യാക്കോബു ബുർദാനായെ–പിടിച്ചു കൊടുക്കുന്നവക്കു 500 നാണയം സമ്മാനമായി കൊടുക്കാമെന്നുള്ള വിളംബരം--കായ് കായ്ക്കാത്ത മുരിക്കിൻ പൂപോലെ–നിഷ്ഫലമായി. ബ്രഹ്മചര്യം, ദൈവഭക്തി, ആചാരനിഷ്ഠ, ശരീരബലം, എന്നിവയെക്കൊണ്ടു സർവ്വപ്രാണിവിസ്മയം ജനിപ്പിച്ചു സഞ്ചരിച്ച യാക്കോബ്–അനേകായിരം സന്യാസിമാരുടേയും, ഇതരന്മാരുടെയും, ആരാധനാപുരുഷനായി. ക്രിസ്ത്വാബ്ദം 542–ൽ എപ്പിസ്ക്കോപ്പ ആയ ആ അത്ഭുതപുരുഷൻ–യാക്കോബു ബുർദാനാ–577 വരെയ്ക്കു്, മലങ്കര ക്രൈസ്തവ സമുദായം ഉൾപ്പെടുന്ന ഓർത്തോ ദ്ദൃക്സോ സഭയ്ക്കു് ചെയ്ത സഹായകർമ്മം, വാക്കുകൾക്കു വിഷയമല്ല. ആ നിരന്തര വ്യവസായാത്മാവു രണ്ടു പാത്രിയക്കീസന്മാരും, എൺപത്തൊൻപതു എപ്പിസ്ക്കോപ്പന്മാർക്കും, ഒരു ലക്ഷം പട്ടക്കാർക്കും, സ്വന്തം കൈകൊണ്ടു സ്ഥാനദാനം ചെയ്തിട്ടുണ്ട്. ലക്ഷം പട്ടക്കാർ എന്നതു്, മാർ യാക്കോബിനെ സംബന്ധിച്ചേടത്തോളം, അതിശയോക്തി സ്പർശം ഇല്ലാത്തതാണ്, എന്ന് എഴുത്തുകാർ എഴുതുന്നു. ഉറവയില്ലാത്ത മരുഭൂമി വർഷകാലത്തു മലംചോലകളെക്കൊണ്ടു പ്രവൃദ്ധമാകുന്നതുപോലെ–നിർവീര്യമായി ശേഷിച്ച അന്ത്യോഖ്യ ഓർത്തോദ്ദൃക്സോസഭ, വീര്യമേറിയ പട്ടക്കാരെക്കൊണ്ടു പ്രവൃദ്ധവീര്യമായി. ഈ യാക്കോബിനെ അനുകൂലിച്ചവരെ ഒക്കെയും കൽക്കദോന്യപക്ഷന്മാരായ ഇതരന്മാരാകട്ടെ, യാക്കോബ്യർ എന്നു പരിഹാസം പറഞ്ഞു തുടങ്ങി. അന്നു മുതൽക്കാണ് അന്ത്യോക്യൻ ഓർത്തോ ദ്ദൃക്സോ സഭക്കാർക്കു യാക്കോബായ എന്നു പേർ കേട്ടു തുടങ്ങിയതു്. മശിഹാതമ്പുരാൻെറ സഹോദരനായ മാർ യാക്കോബിൻെറ നാമപ്രകാരം, ഈ ഓർത്തോ ദ്ദൃക്സോ സഭക്കാർ, ഇതിനു വളരെ മുൻപു തന്നെ സ്വയം യാക്കോബായക്കാർ എന്നു വിളിച്ചിരുന്നു എന്നും: അതറിവുള്ള ഇതരക്രൈസ്തവന്മാർ, ഈ ഘട്ടത്തിൽ ബുർദാനാ യാക്കോബിനെ ആധാരമാക്കിയും, നിന്ദാഗർഭമായും, പഴയ പേരിനെ ഊർജ്ജിതപ്പെടുത്തുകയാണു ചെയ്തതു് എന്നു: അഭിപ്രായമുള്ളവരും ഉണ്ട്.

ഈ നാമകഥാ വിമാർശ സഞ്ചാരം ഇവിടെ അവസാനിക്കട്ടെ. മലങ്കര സഭ എന്നതു് ഓർത്തോ ദ്ദൃക്സോ എന്ന നാമം വഹിക്കുന്നതിനെക്കുറിച്ചാണല്ലോ പറഞ്ഞു പോരുന്നതു്. കൽക്കദോന്യസുന്നഹദോസിൽ വച്ചു് അദ്വൈത സ്വഭാവ വാദകന്മാർ എന്നു കാരണം കൂടാതെ നാമകരണം ചെയ്യപ്പെട്ട അന്ത്യോക്യന്മാർ–ഓർത്തോ ദ്ദൃക്സോ സഭ എന്നതിനെത്തന്നെ, അന്നും ഇന്നും സ്വന്തനാമമായി സ്വീകരിച്ചുപോരുന്നു. അതു് ലക്ഷ്യം ആവശ്യമില്ലാത്തവണ്ണം സ്പഷ്ടമായ സംഗതിയാണ്. “ഓർത്തോ ദ്ദൃക്സോ യാക്കോബായ” എന്നും ചിലയിടങ്ങളിൽ കാണാം. മലങ്കരസഭയ്ക്കു് യാക്കോബായ എന്നിങ്ങനെ ഒരു നാമം സാരമായ ഒരു സ്ഥാനത്തും കാണുമെന്നു തോന്നുന്നില്ല. നമ്മുടെ സഭയുടെ നാമം “ഓർത്തോ ദ്ദൃക്സോ” എന്നാണ്: എന്നതിലേക്കു മുകളിൽ കണ്ട ചരിത്രത്തെ ഒഴിച്ചു ഒരു ലക്ഷ്യം ആവശ്യമില്ല. നോക്കുന്നവർ, നോക്കുന്നേടങ്ങളിൽ ഒക്കെയും ലക്ഷ്യങ്ങളെ കാണുകയും ചെയ്യും. നമ്മുടെ ഉപയോഗത്തിലിരിക്കുന്ന കുർബാനക്രമം ഒന്നാം തുബദേനിൽ ഇങ്ങനെയൊരു ഭാഗമുണ്ട്. “അംശർക്കോ ദ്ദ് കുലഹ്ഹൻ എപ്പിസ്കൂപ്പേ വാബോഹോസോ ഓർത്തോ ദ്ദൃക്സോ ത്രീസെത്തുബഹോ ലമൊറിയോ നെസ്കാശാഷ്”—”ഓർത്തോ ദ്ദൃക്സുകാരായ ശേഷമുള്ള എപ്പിസ്ക്കോപ്പാന്മാക്കും വേണ്ടി.....................................................കർത്താവിനോടു നാം പ്രാത്ഥിക്കണം.” വലിയ മാർ ക്കുറീലോസിൻെറ ക്രമത്തിൽ ഇങ്ങനെ കാണുന്നു: “ല്ഹോന്നൻ ദ് മേൻ ശെപയേ ദ്കായോം ദോർത്തോദ്ദൃക്സിയോ ദാലാപ് ശ്പീയോയീസ്സ അശ്കെൽ കർമ്മേ മെസ്യ ഓ ഓനോ വയ്ലീല” “ഓർത്തോ ദ്ദൃക്സോയുടെ വെടിപ്പുള്ള നീർചാലിൽ നിന്നു ധാരാളമായി കോരി---ആന്തരികവും ദൃഢവുമായ ആരാമത്തെ ആർദ്രമാക്കിയവരും..... ............ ...................” തീക്കുടുത്ത ഇഗ്നാത്തിയോസിൻെറ ക്രമം നോക്കുക. “അംശർകോദ്ദ് കുലഹ്ഹൻ എപ്പിസ്കൂപ്പേ ഓർത്തോ ദ്ദൃക്സോ....__......................” “ഓർത്തോ ദ്ദൃക്സുകാരായ ശേഷമുള്ള എല്ലാ എപ്പിസ്ക്കോപ്പന്മാരോടും കൂടി........................... ..........................”. ആ ക്രമത്തിൽ തന്നെ വേറൊരേടത്തു് ഇങ്ങനെ കാണുന്നു. “യസ്ദകർ മോറിയോല് മൽക്കോ ഓർത്തോ ദ്ദൃക്സോ.” “കർത്താവേ ഓർത്തോ ദ്ദൃക്സുകാരായ രാജാക്കന്മാരെ ഓർത്തുകൊള്ളേണമേ.” പട്ടംകൊട ക്രമത്തിൽ മേൽപട്ടക്കാരൻ സ്ഥാനാർത്ഥിയുടെ നെററിമേൽ കുരിശുവരച്ചുകൊണ്ട്, ആശിസ്സു പറയുന്ന ഭാഗം ഇങ്ങനെയാണ്:—“പ്ലോൻ കശീശാ ആവു ശംശാനോ—ഇച്മദ്ബഹോ കാദീശോ ദ് ദ്ദൃക്സോ ദോർത്തോ ദ്ദൃക്സോ ദ് കർദ്ദമസ്സ് യസ്സ മഹാസ്സ്” “മുമ്പേ പറഞ്ഞ ഓർത്തോ ദ്ദൃക്സുകാരുടെ ദേശത്തുള്ള വിശുദ്ധ മദ്ബഹായിക്കു് ഇന്നാർ കശീശയായി അല്ലെങ്കിൽ ശെമ്മാശനായി പട്ടം കെട്ടപ്പെട്ടിരിക്കുന്നു.” മോറാൻ മാർ അബ്ദള്ളാ പാത്രിയക്കീസ് ബാവാ തിരുമനസ്സുകൊണ്ടു മലയാളത്തുനിന്നു തിരികെ എഴുന്നള്ളിയാ ശേഷം, വ്യവഹാരസംബന്ധമായും മററും മലയാളത്തേയ്ക്കയച്ച

കല്പനയുടെ ആദ്യഭാഗം താഴെ കാണിക്കുന്നു. സുറിയാനിമൂലത്തിൻെറ പടം കാണുക. ഇതിലെ കയ്യ്പ്പട മാർ യൂലിയോസ് ബാവാ തിരുമനസ്സിലേതു ആണെന്ന് അറിയാവുന്നവർ ഇപ്പോൾ മലങ്കരയിൽ ധാരാളം കാണും.

[illegible]



[illegible]

സർവശക്തനായി സ്വയസ്ഥിതനായി ആദ്യന്തമില്ലാത്ത നിത്യൻെറ നാമത്തിൽ തന്റെ സ്തുതി. കിഴക്കിനടുത്ത അന്ത്യോഖ്യായുടെ ശ്ലീഹായിക്കടുത്ത സിംഹാസനത്തിൽ വാഴുന്ന രണ്ടാമത്തെ അബ്ദള്ള ആകുന്ന ഇഗ്നാത്തിയോസ്.

(മുദ്ര) നമ്പർ 50.

നമ്മുടെ ആത്മീകമക്കളാകുന്ന മെത്രാപ്പോലീത്തന്മാരുടേയും വികാരിമാരുടെയും പട്ടക്കാരുടേയും ശെമ്മാശ്ശന്മാരുടേയും നമ്മുടെ വിശുദ്ധ പള്ളികളുടെ എപ്പിത്രോപ്പന്മാരുടേയും, ബുക്കിനെന്മാരുടേയും, വക്കീലന്മാരുടെയും, ഇൻഡ്യയിൽ മലങ്കരയുള്ള ബഹുമാനപ്പെട്ട ഓർതോ ദുക്സോ യാക്കോബായ സുറിയാനിക്കാരായ നമ്മുടെ അനുഗ്രഹിക്കപ്പെട്ട എല്ലാ ജനങ്ങളുടേയും മേൽ ദൈവീകകൃപകളും സ്വർഗ്ഗീയവാഴ്വുകളും വന്നു ആവസിക്കുമാറാകട്ടെ. പാമ്പാക്കുട മാർ യൂലിയോസ് പ്രസ്സിൽ 1915-ൽ അച്ചടിച്ച സുറിയാനി നമസ്കാരപുസ്തകത്തിൻെറ തലവാചകം ഇങ്ങനെ കാണാം. "ക്സോബോ ദസ് ലൂസോഗ് ഹിംതോ അഭ്ഹാദ് തക്സോ ദക്യ തോല്വ്വൂസ് അയോദോദ് ഇതാകാദിശ് കാദിശ്തോ സുറിയോയിത്തോ ഓർതോ ദുക്സോയിസ്." "സുറിയാ ഓർതോ ദുക്സോ വിശുദ്ധസഭയുടെ നടപ്പനുസരിച്ചു ക്യംതായുടെ ഒരു ക്രമത്തോടുകൂടിയ നമസ്കാരപുസ്തകം." മലങ്കര സുറിയാനിസഭയുടെ പേരു ഓർതോദുക്സോ എന്നാണെന്നുള്ളതിലേക്കു ലക്ഷ്യം അന്വേഷിക്കേണ്ട ആവശ്യം അശേഷം ഇല്ല. യെറുശലേം ആംഗ്ലിക്കൻ ബിഷപ്പ് എഴുതിയ രണ്ടു എഴുത്തുകളിൽ നിന്നു ഏതാനും വാക്യങ്ങൾ ഇവിടെപ്പകർത്തിക്കൊള്ളട്ടെ. തിരുവല്ലാ മി. പി. എം. ജേക്കബ് ആണു, ഈ എഴുത്തുകളുടെ പകർപ്പുകൾ ഇവിടെ അയച്ചുതന്നതു. "നമ്പ്ര 141 ജൂലൈ 1934"...............നാമും സുറിയൻ ആർതഡോക്സുസഭയും തമ്മിൽ ദീർഘകാലമായി നിലനിന്നുപോരുന്ന സൗഹൃദം, പാത്രിയർക്കീസായ മാർ എപ്രയിം തുടരുകയും ബലപ്പെടുത്തുകയും ചെയ്യുന്നു. ............ഹൈഫായിൽ നമ്മുടെ വകയായ വിശുദ്ധ ലൂക്കോസിൻെറ പള്ളി—നാം ശുശ്രൂഷക്കു ഉപയോഗിക്കാത്ത മണിക്കൂറുകളിൽ—ഞായറാഴ്ച തോറും—ഉപയോഗത്തിനു കൊടുക്കുമോ എന്ന്, യെറുശലേം മെത്രാപ്പോലീത്താ ആവശ്യപ്പെടുകയും, നാം അതിനെ സന്തോഷപൂർവം വീക്ഷിക്കുകയും ചെയ്തിട്ടുണ്ട്. മെയ്മാസത്തിൽ ഞാൻ ബഗ്ദാദിൽ ആയിരിക്കുമ്പോൾ, സുറിയൻ ആർതഡോക്സു സമുദായം, എന്നെയും ബ്രിട്ടീഷ് ചാപ്ളെയിനേയും പ്രത്യേകമായി സന്ദർശിക്കുകയുണ്ടായി. അവരുടെ സന്ദർശനം, ആ സന്ദർഭത്തിൽ സൌഹൃദം പ്രമാണിച്ചും, അവരുടെ വകയായി ഒരു പള്ളിപണിയുന്നതിനെക്കുറിച്ചു സഹായം ആവശ്യപ്പെടുവാനും, ആയിരുന്നു. ........ "13 സെപ്റ്റംബർ 1934...........മലബാറിൽ നിന്നു വരുന്ന സിറിയൻ ആർതഡോക്സു സഭയുടെ പ്രതിനിധിസംഘത്തെ സൽക്കാരം ചെയ്യുന്നതിനെക്കുറിച്ചു, എൻെറ മുൻകത്തിൽ ഞാൻ പ്രസ്താവിച്ചതാണല്ലോ. ...........ഇപ്പോൾ മത്സരത്തിൽ കഴിയുന്ന സഭാവിഭാഗങ്ങൾ തമ്മിൽ സഖ്യതാസന്ധാനം സാധിക്കാതെ വരിക എന്നതു—ക്രൈസ്തവനാമത്തിനു അത്യാഹിതവും, സുറിയൻ ഓർതഡോക്സു സഭയുടെ പ്രസിദ്ധി പ്രതിഷ്ഠ എന്നവയേ സംബന്ധിച്ചു ദ്രോഹവും, ആകും എന്നും: ദക്ഷിണഭാരതത്തിൽ ഉള്ള സുറിയൻ ആർതഡോക്സുസഭയുടെ സുഖസ്ഥിതിയെ കാംക്ഷിക്കുന്ന അനേകം ആംഗ്ളിക്കന്മാർക്കു ആശാഭംഗം ആകും എന്നും:—ഞാൻ പാത്രിയർക്കീസിനോടും കാതോലിക്കോസിനോടും സംസാരിച്ചിട്ടുണ്ട്. ഈ രണ്ടു വിഭാഗങ്ങൾ തമ്മിൽ സംയോജിക്കാത്തപക്ഷം, വിയോജനമുഖമായ ഗമനത്തെ പ്രതിരോധിക്കുക എന്നതും, ദക്ഷിണഭാരതത്തിൽ ജനിച്ചുവളർന്ന അപ്പോസ്തോലിക സഭക്കു ഉള്ള ഉൽകൃഷ്ടമായ നിലയെ പാലിക്കുക എന്നതും, അധികം ക്ലേശകരമാകും എന്നതു പ്രസ്പഷ്ടമാണല്ലോ. ........" ഈ രണ്ടു എഴുത്തുകളിലായി, ആംഗ്ളിക്കൻ ബിഷപ്പ് നമ്മുടെ സഭയുടെ നാമത്തെ പല പ്രാവശ്യം ഉദ്ധരിക്കുന്നുണ്ട്. എല്ലാ ഇടങ്ങളിലും നാമം സുറിയൻ ആർതഡോക്സു സഭ എന്നുതന്നെ. യാക്കോബായ എന്ന നാമം പര്യായമായി എങ്കിലും ഉപയോഗിക്കാവുന്നതാണ്, എന്ന്, ആ ബിഷപ്പിനു അറിവില്ല എന്നുള്ളതു, പദപ്രയോഗപരിചയം ഉള്ള സാഹിത്യമർമ്മജ്ഞന്മാർക്കും, അല്ലാത്തവർക്കു—മേൽക്കാണുന്ന ഉദ്ധാരണങ്ങളിൽ നിന്നു സ്പഷ്ടമാകും. മഞ്ഞനിക്കരെ കാലം ചെയ്ത മാർ ഏലിയാസ് പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ ഒരു ചിത്രം—ആ തിരുമേനിയെ അനുകൂലിച്ചു നിൽക്കുന്നവരായി ശീമയിലും മലങ്കരയിലുമുള്ള സർവമെത്രാന്മാരുടെ പടങ്ങളോടുകൂടെ—പലരുടെയും കൈവശം ഇവിടെ മലങ്കരയിൽ ഇപ്പോൾ ഉള്ളതാണ്. അതിൽ പാത്രിയർക്കീസ് തിരുമേനിയുടെ നാമം കൽദയസുറിയാനിയിൽ ഇങ്ങനെ അടയാളപ്പെടുന്നു. "കാദിശ് സേദാബോ ദാബോഹോസ്സാ ഉക്മറോ റാബോദ് ഈദത്താ സുറിയോയിത്തോ ഓർതോദുക്സോയത്തോ മാർ ഇഗ്നാത്യോസ് പാത്രിയർക്കോ ഏലിയാസ് ത്ളീസോയാദ്യാസ്ലീബ് അൽകുർസിയോ ശ്ളീഹോയാ അന്ത്യോഖ്യാ". "ഓർതോദുക്സോ സുറിയാനി സഭയുടെ പിതാക്കന്മാരുടെ പിതാവും, വലിയപ്രധാനാചാര്യനും ആയ അന്ത്യോഖ്യായുടെ ശ്ളീഹാസ്ഥാനത്തസിംഹാസനത്തിന്മേൽ ഇരിക്കുന്ന മാർ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻപാത്രിയർക്കീസ് തിരുമനസ്സുകൊണ്ടു". ഈ ചിത്രം മെസോപ്പൊത്തോമിയായിൽ സ്റ്റുഡിയോവിൽ നിർമ്മിതമാണെന്നു അതിൽതന്നെ പ്രകടനവും ഉണ്ട്. ഓർതോദുക്സോ എന്നതു മലങ്കര സുറിയാനിസഭയുടെ നാമവും, വേറൊന്നു അതിൻെറ നാമമല്ലാത്തതും, അന്ത്യോക്യയിലും ഇതരഭൂവിഭാഗങ്ങളിലുംപെട്ടവർ, ഈ സഭക്കുവേറെ നാമം അറിയുന്നില്ലാത്തതും, ആകുന്നു.

ഓർതോദുക്സോ എന്ന പദത്തിൻെറ പ്രയോഗത്തെപ്പോലെതന്നെ—മലങ്കരസഭയിൽ കാതോലിക്കോസ്, കാതോലിക്കേറ്റ് എന്ന പദങ്ങളുടെ പ്രയോഗത്തെക്കുറിച്ചും വ്യാഖ്യാനം ആവശ്യമായി വന്നിരിക്കുന്നു. ഓർതോദുക്സോ എന്നതുപോലെതന്നെ കാതോലിക്കോസ്, കാതോലിക്കേറ്റ് എന്ന പദങ്ങളും ചരിത്രദൃഷ്ട്യാ, നിശ്ചിതവും സ്പഷ്ടവും ആയ അർത്ഥവും ചരിത്രവും ഉള്ളതുതന്നെ. ബാർ എബ്രായ എന്ന ക്രൈസ്തവലോകസുസമ്മതൻ സുറിയാനിയിൽ എഴുതിയിരിക്കുന്ന എക്ലീസിആസ്റ്റിക്കീ എന്ന പുസ്തകത്തിൻെറ ഒന്നാംഭാഗം പേട്രിയാർക്കേറ്റിൻെറ ചരിത്രവും, രണ്ടാംഭാഗം കാതോലിക്കേറ്റിൻെറ ചരിത്രവും, ആകുന്നു. ആ പുസ്തകത്തിൻെറ കൈയെഴുത്തുപ്രതികളും അച്ചടിപ്രതികളും മലങ്കരസഭയിൽതന്നെ ചിലരുടെ

ഷേകവശം ഉള്ളതാണ്. ആ ചരിത്രത്തെ പ്രധാനമായി ആശ്രയിച്ചു കാതോലിക്കേററു ചരിത്രത്തിന്റെ ഏതാനും ഭാഗങ്ങളെ ഇവിടെ ഉദ്ധരിക്കട്ടെ. ബാർ എബ്രായയെ കവിഞ്ഞ ഒരു പ്രമാണഭൂതൻ, അന്തോക്യൻ ആർത്തോ ദ്ദക്സോ സഭയിൽ ഇല്ല എന്നതിനെക്കുറിച്ചു വാദം ഇല്ലല്ലൊ.

പൌരസ്ത്യസഭയുടെ—പല വർഷങ്ങളുടെ ശേഷം പൌരസ്ത്യസഭയായി പരിണമിച്ച സഭയുടെ——ഒന്നാമത്തെ മേല്പട്ടക്കാരൻ മാർ തോമ്മാശ്ലീഹാ ആയിരുന്നു. ആ പരമസിദ്ധന്റെ സിംഹാസനം സെലൂക്യാ എന്ന നഗരത്തിൽ ആയിരുന്നു. രണ്ടാമൻ, എഴുപതു ശിഷ്യന്മാരിൽ ഒരാളായ അദ്ദായി. അദ്ദായിയുടെ ശിഷ്യന്മാരും അദ്ദായിയിൽനിന്നു പട്ടമേററവരും ആയ ആഗി, മാറി എന്നവർ മൂന്നാമത്തും നാലാമത്തും വാണു. അടുത്തവർ അന്ത്യോക്യയിലുള്ള മേല്പട്ടക്കാർ പട്ടംകൊടുത്ത എബ്രൃസിയോസ്, അബ്രേഹം, എന്നവരും, അടുത്തതു യേറുശലേമിലെ മേല്പട്ടക്കാരൻ പട്ടംകൊടുത്ത യാക്കോബും, ആയിരുന്നു. യാക്കോബു ചരമം അടയാറായ ഘട്ടത്തിൽ, സെലൂക്യക്കാർ ആകട്ടെ, അഹോദോമ്മായി, കോംയേശു, എന്നിവരെ തിരഞ്ഞെടുത്തു, അന്ത്യോക്യയിലേക്ക് അയച്ചു. അവർ അന്തോക്യയിൽ ചെന്നുചേർന്നു—ഒരു വിശ്വാസിയുടെ—മഹയിംനോ എന്നുപേരായ ക്രൈസ്തവന്റെ—ഗൃഹത്തിൽ താമസിച്ചു. എന്നാൽ ഈ രണ്ടുപേർ സെലൂക്യ, മുതലായ പ്രദേശങ്ങൾ ഉൾപ്പെടുന്ന പാർസിയാ രാജ്യത്തിൽനിന്നു ചെന്നിരിക്കുന്ന രാജചാരന്മാരാണ്, എന്നു—അന്ത്യോക്യ ഉൾപ്പെടുന്ന രാജ്യഭാഗത്തെ ഭരിച്ചുപോന്ന റോമ്മാ ഗവർമ്മെൻറു സന്ദേഹിക്കുകയും——മ്ഹയിംനോയുടെ ഗൃഹത്തെ വളയുകയും——ചെയ്തു. അവർ കോംയേശുവിനേയും വേറെ ഏതാനുംപേരെയും ബന്ധിച്ചു. രാജചാരന്മാർ എന്നു തീർപ്പുചെയ്തു——കുരിശിൽ തറച്ചുകൊന്നു. അഹോദോമ്മായി ആകട്ടെ, യേറുശലേമിലേക്ക് ഓടി, രക്ഷനേടി. നടന്ന സംഭവങ്ങളെ അന്ത്യോക്യാപ്പാത്രിയർക്കീസ്, അറിഞ്ഞു, വിവരത്തിനു എഴുത്തയക്കുകയും എഴുത്തുവായിച്ചശേഷം യറുശലേം മേല്പട്ടക്കാർ, അഹോദ്ദമ്മായിക്ക് മേല്പട്ടസ്ഥാനം നൽകി, സെലൂക്യയിലേക്ക് അയക്കുകയുംചെയ്തു. ആ എപ്പിസ്ക്കോപ്പന്മാർ അഹോദ്ദമ്മായിക്കു സ്സാത്തിക്കോൻ—ഇങ്ങനെ എഴുതി: "മെൻഹോയിദേൻ ആവസ് എപ്പിസ്ക്കൂപ്പേ മാർ ബോദയ ലപ്പിസ്ക്രൂപ്പേ മദിനഹോദയ ദ്കാദ്ദനേ നാദ്റീശോ ദിലഹ്ഹൻ ഹേന്നൻ ന്സ്ീമ്മൻ ഈദാ അൽഹാവ് ദ്ഗോമ്മേൻ ഉലോനെസ്സ്നേക്ക് ദ്നീസാൽ ത്തബ്ലന്ത്യോക്യാ ബക്സാബ് സ്സാത്തിക്കോൻ ബ്ഹോക്കാൻ വദ് കാതോലിക്കോ ഓപ് പാത്രിയർക്കോ നെസ്ക്രേസ് ഹ്ഹമെത്രോപ്പോലീത്തോ റാബോദ് മദനഹാ ഓപ്പേൻലോ ശപ്രാസ് ഹോദേസ്ല്പാത്രിയർക്കോദന്ത്യോഖ്യാ" "കിഴക്കുള്ള എപ്പിസ്ക്കോപ്പന്മാരുടെ തലവൻ മരിക്കുമ്പോൾ, അവർ തെരഞ്ഞെടുക്കുന്ന ആളിന്റെ മേൽ കൈവയ്ക്കാമെന്നും, മേലാൽ അന്ത്യോക്യായിലേക്കു പോകേണ്ട ആവശ്യം ഇല്ല എന്നും കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തായായ കാതോലിക്കാ പാത്രിയർക്കീസായി പ്രസംഗിക്കപ്പെടണമെന്നും—ത്തബദേനിൽ സ്മരിക്കപ്പെടണമെന്നും—പടിഞ്ഞാറുള്ള എപ്പിസ്ക്കോപ്പന്മാർ സമ്മതിച്ച് സ്സാത്തിക്കോൻ എഴുതി. അന്ത്യോക്യാപാത്രിയർക്കീസിനു ഇതു സന്തോഷമായില്ല." സെലൂക്യയുടെ സിംഹാസനത്തിൽ വാഴുന്ന ഈ കാതോലിക്കാ കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ ആകുന്ന പാത്രിയർക്കീസും ആകുന്നു എന്നു ഒന്നാം ത്തബദേനിൽ സ്മരിക്കപ്പെടണം എന്ന് ഈ രേഖയിൽ തെളിഞ്ഞുകാണുന്നു.

ഇവിടെ നിന്നു മുന്നോട്ടുപോകുന്നതിനു മുമ്പായി, പൌരസ്ത്യം എന്നതിനെക്കുറിച്ച്, സ്വല്പം പ്രസ്താവിക്കേണ്ടതായുണ്ട്. ഓർത്തോദ്ദക്സോ എന്ന പദത്തെ വ്യാഖ്യാനിച്ച ഘട്ടത്തിൽ—പാശ്ചാത്യം പൌരസ്ത്യം എന്നു രണ്ടുപദങ്ങൾ നമ്മുടെ ദൃഷ്ടിയിൽ പെട്ടതാണ്. അവിടെ പൌരസ്ത്യം എന്ന പദം—അന്ത്യോക്യ, അലക്സന്ത്രിയ, കുസ്തന്തീനോസ്പോലീസ്, പാർസിയ, മുതലായി—റോമാസാമ്രാജ്യത്തിന്റെ അകത്തും പുറത്തും കിടക്കുന്ന കിഴക്കുള്ള സർവ്വപ്രദേശങ്ങളെ ഉൾപ്പെടുത്തുന്നുണ്ട്. എന്നാൽ ഈ കാതോലിക്കേററ് ചരിത്രത്തിൽ മേല്പറഞ്ഞ അർത്ഥത്തിൽ പാശ്ചാത്യസഭകളെക്കുറിച്ചു പ്രസ്താവമില്ല. അന്ത്യോക്യ മുതലായി കിഴക്കു കിടക്കുന്ന പ്രദേശങ്ങളെക്കുറിച്ചു മാത്രമാണ്, ഇവിടെ ചരിത്രം എഴുതപ്പെടുന്നതു. ആയതിനാൽ—പാശ്ചാത്യം—പടിഞ്ഞാറൻ—എന്ന് ഇനിമേൽ കാണുന്നതിനെ—കിഴക്കൻ സഭകൾക്കുള്ളിൽ പടിഞ്ഞാറു മാറിക്കിടക്കുന്ന അന്ത്യോക്യ മുതലായ സഭകൾ എന്നും—കിഴക്കൻ, പൌരസ്ത്യം എന്നതിനു സെലൂക്യ കേന്ദ്രമായി കിഴക്കുമാറിക്കിടക്കുന്ന സഭകൾ എന്നും—അർത്ഥം ഗ്രഹിക്കപ്പെടേണ്ടതത്രെ. സെലൂക്യസഭയിൽ റോമാ സാമ്രാജ്യത്തിനു വെളിയിൽ കിഴക്കു കിടക്കുന്ന പാർസിയ സാമ്രാജ്യം പ്രായേണ ഉൾപ്പെടുന്നുണ്ട്. റോമാ സാമ്രാജ്യത്തിനകത്തുതന്നെ, കിഴക്കരികുചേർന്നുകിടക്കുന്ന ചില പ്രദേശങ്ങളും, ചിലകാലത്തു, ഈ കിഴക്കൻസഭയിൽ ഉൾപ്പെട്ടു എന്നു വരാം.

അഹോദോമ്മായി എന്ന കാതോലിക്കാ പതിനഞ്ചു വർഷം, അടുത്തതായി ശഹലൂപോ എന്ന കാതോലിക്കാ ഇരുപതു വർഷം—സെലൂക്യയിൽ വാണു. അടുത്തയാൾ—പാപ്പാ എന്നു പേരായ കാതോലിക്കാ——ദീർഘകാലം വാണു. ആ കാതോലിക്കായുടെ വാഴ്ചയുടെ 59-ാം സംവത്സരത്തിലാണു——സർവ്വക്രൈസ്തവ വിധികൾക്കു പ്രമാണഭൂതമായ നിഖ്യാസുന്നഹദോസു നടന്നതു. നിഖ്യാസുന്നഹദോസിലെ നിശ്ചയങ്ങളിൽ ഒന്ന്—കാനോനുകളിൽ ഒന്ന്—ഇങ്ങനെയാണ്:—"ഭൂലോകത്തിന്റെ നാലു ഭാഗങ്ങളുടെ എണ്ണം അനുസരിച്ചു നാലു പാത്രിയർക്കീസന്മാർ ഉണ്ടായിരിക്കണം. അവരിൽ എല്ലാവരിൽ വലിയ തലവൻ റോമയിലെ ആളും, അദ്ദേഹത്തോടുകൂടെ അലക്സന്ത്രിയായിലെ ആളും, അദ്ദേഹത്തോടുകൂടെ പുതിയ റോമാ എന്നുവിളിക്കപ്പെടുന്ന കുസ്തന്തീനോസ് പോലീസിലെ ആളും, അദ്ദേഹത്തോടുകൂടെ കിഴക്കൊക്കെക്കും അധികാരമുള്ള അന്ത്യോക്യയിലെ ആളും, ആകുന്നു. ഇന്നു മുതൽ ജറുശലേമിലെ എപ്പിസ്ക്കോപ്പ ആകട്ടെ അഞ്ചാംപാത്രിയർക്കീസ് എന്നു വിളിക്കപ്പെടുകയും, എന്നാൽ പീലിപ്പോസിന്റെ കൈസറിയായുടെ മെത്രാപ്പോലീത്തയുടെ ആധിപത്യത്തിൽ വർത്തിക്കുകയും, ചെയ്യണം. കിഴക്കിന്റെ മെത്രാപ്പോലീത്താ ഇന്നുമുതൽ പാത്രിയർക്കീസിനോടുപോലെ, കിഴക്കുപ്രദേശത്തു മെത്രാപ്പോലീത്തന്മാർക്കു പട്ടംകൊടുക്കുവാൻ അധികാരം ഉള്ളവനായിരിക്കുകയും, കാതോലിക്കാ എന്നു പ്രസംഗിക്കപ്പെടുകയും—ത്തബദേനിൽ സ്മരിക്കപ്പെടുകയും—ചെയ്യണം. ഈ കാതോലിക്കാ പടിഞ്ഞാറുകാരുടെ സുന്നഹദോസിൽ സന്നിഹിതനാകുമ്പോൾ, എല്ലാ മെത്രാപ്പോലീത്തന്മാരുടെയും മേലായും, ഊർശലേമിന്റെ പാത്രിയർക്കീസോടുകൂടിയും, സിംഹാസനം നൽകപ്പെടണം. പാത്രിയർക്കീസായി അബിസീനിയായിൽ ഒരാൾ ആവശ്യമില്ല. അബിസീനിയായിൽ മെത്രാപ്പോലീത്താ ഉണ്ടായിരിക്കേണ്ടതും—അവിടെ മെത്രാപ്പോലീത്താ ആയി ഒരുവനെ വാഴിക്കേണ്ടതു അലക്സന്ത്രിയായിലെ പാത്രിയർക്കീസ് ആയിരിക്കേണ്ടതും—അബിസീനിയായിലെ മെത്രാപ്പോലീത്താ സ്വന്തം കീഴിൽ എപ്പിസ്ക്കോപ്പന്മാരെ വാഴിച്ചുകൂടാത്തതും—ആകുന്നു. സുന്നഹദോസിൽ അബിസീനിയൻമെത്രാപ്പോലീത്തായുടെ സ്ഥാനം—കിഴക്കിന്റെ വലിയമെത്രാപ്പോലീത്തായുടെയും, എല്ലാ മെത്രാപ്പോലീത്തന്മാരുടെയും മുകളിൽ—ആയിരിക്കണം. അബിസീനിയൻകാരുടെ മെത്രാപ്പോലീത്താ, കീഴിൽ എപ്പിസ്ക്കോപ്പമാരെ വാഴിക്കുന്നില്ല എന്നും, സകലകാര്യവും സ്വയം വഹിച്ചുവരുന്നു എന്നും ഞങ്ങൾ കാണുന്നു. കുപ്രോസ് ദ്വീപിലെ റീശ് എപ്പിസ്ക്കോപ്പയുടെ മരണം വർഷകാലത്തു സംഭവിക്കുന്നതായാൽ—എല്ലാം എപ്പിസ്ക്കോപ്പമാരും ഒരുമിച്ച്, ഒരാളെ നൂതനമായി വഴിക്കുന്നതിനു കടലിലെ അലകൾ അനുവദിക്കുന്നതല്ല. ആയതിനാൽ, ദ്വീപിലുള്ള എല്ലാ എപ്പിസ്ക്കോപ്പമാരും ഒരുമിച്ചുകൂടിയും അന്ത്യോക്യപ്പാത്രിയർക്കീസിന്റെ കല്പനയനുസരിച്ചും—റീശ് എപ്പിസ്ക്കോപ്പായേ വാഴിക്കണം. അവരെ വിരോധിക്കുന്നതിനു പാത്രിയർക്കീസിനു അധികാരം ഇല്ല. വളരെ ഇടവകകൾ വൈധവ്യത്തിൽ കഴിയുവാൻപാടില്ലാത്തതാണല്ലൊ." ബാർ എബ്രായയുടെ ഹ്ഹുദായ കാനോൻ 7-ാം കെപ്പാലയോൻ 1-ാം പാസോക്കാം. ഈ കാനോൻ വായിച്ചാൽ അന്നു സഭാനായകന്മാർ തമ്മിൽ, ഉണ്ടായിരുന്ന വാദത്തിന്റെ സ്വഭാവം സാമാന്യം സ്പഷ്ടമാകുന്നതാകുന്നു. റോമ, അലക്സന്ത്രിയ, കുസ്തന്തീനോസ് പോലീസ്, അന്ത്യോക്യ എന്ന സ്ഥലങ്ങളിൽ വാഴുന്നവർ, പാത്രിയർക്കീസന്മാർ തന്നെ. അങ്ങനെയാണ് അതുവരെയുള്ള നടപ്പു. അവരെ പാത്രിയർക്കീസന്മാർ എന്നു സംബോധനം ചെയ്യുന്നതിനേക്കുറിച്ച്, ആർക്കും വാദമില്ല. എന്നാൽ യേറുശലേമിലെ മേല്പട്ടക്കാരനെക്കുറിച്ച് അഭിപ്രായഭേദം ഉണ്ട്: മശിഹാ തമ്പുരാന്റെ സാന്നിദ്ധ്യംകൊണ്ടു പരിശുദ്ധം എന്നും, മശിഹാതമ്പുരാന്റെ സഹോദരൻ എന്നു ലോകം ബഹുമാനിക്കുന്ന മാർ യാക്കോബു വാണിരുന്നതു എന്നും, ക്രൈസ്തവസഭയുടെ ചരിത്രത്തെ പല ദശവർഷങ്ങളിൽ നയിച്ചതു എന്നും, മററും, ന്യായങ്ങളെ ആശ്രയിച്ച്—യേറുശലേം എന്ന നഗരം, സഭാകേന്ദ്രങ്ങളിൽ പ്രാധാന്യമേറിയ ഒന്നായി ഗണിക്കപ്പെടേണ്ടതല്ലയോ, എന്നാണു വാദത്തിന്റെ സ്വഭാവം. ആ വാദത്തെ സുന്നഹദോസ് അപ്പാടെ സ്വീകരിച്ചില്ല. യേറുശലേമിലെ എപ്പിസ്ക്കോപ്പാ മുൻ പതിവുപോലെ, പീലിപ്പോസിന്റെ കൈസറിയായിലെ മെത്രാപ്പോലീത്തയുടെ അധികാരത്തിൽ അമരണം എന്നും—എന്നാൽ ആ എപ്പിസ്ക്കോപ്പയ്ക്കു പാത്രിയർക്കീസ് എന്ന നാമം അനുവദിക്കപ്പെടുന്നു എന്നും—ആണ്, നിഖ്യായുടെ വിധി. പാത്രിയർക്കീസ് എന്ന പേർ നിൽക്കവെ തന്നെ, യേറുശലേമിന്റെ നായകൻ മെത്രാപ്പോലീത്തയുടെ അധികാരത്തിൻ കീഴിൽ ഇരുന്നുകൊള്ളണം എന്നു—കാനോൻ പ്രത്യക്ഷ പറഞ്ഞിരിക്കുന്നതിനാൽ——ഭരണത്തിൽ ശിഥിലത ഉണ്ടാകരുത് എന്നു പിതാക്കന്മാർ പ്രത്യേകം കരുതിയിരുന്നു എന്നു കാണാം. സുന്നഹദോസുകളിൽ ചെല്ലുന്ന സമയം പീലിപ്പോസിന്റെ കൈസറിയ ഇരിക്കേണ്ടതു്, പാത്രിയർക്കീസ് എന്നു പേരുള്ള യേറുശലേമിന്റെ താഴെയായിരിക്കണം. സർവ്വകാര്യങ്ങളിലും, മാനം യേറുശലേമിനു ഇരിക്ക

ട്ടെ എന്നു വിധിച്ച പിതാക്കന്മാർ—ഭരണകാര്യത്തിൽ ശിഥിലത അനുവദിക്കുവാൻ സന്നദ്ധന്മാരായില്ല. അടുത്തതു കാതോലിക്കയുടെ കാര്യമാണ്. കാതോലിക്കയുടെ കീഴിൽ മെത്രാപ്പോലീത്തന്മാരെ വാഴിക്കേണ്ടതു് കാതോലിക്കതന്നെ. അങ്ങനെയാണ് നടപ്പു്. സുന്നഹദോസിൽ ഹാജരാകുമ്പോൾ കാതോലിക്ക ഇരിക്കേണ്ടതു പാത്രിയർക്കീസന്മാരുടെ താഴെ—യേറുശലേം പാത്രിയർക്കീസിനോടുകൂടെ— സകല മെത്രാപ്പോലീത്തന്മാരുടെ മുകളിൽ—ആയിരിക്കണം. ദാവീദിന്റെ വംശജന്മാരാൽ ഭരിക്കപ്പെടുന്നവരാണ് എന്നും: സാക്ഷിയുടെ പെട്ടകം കൈവശം ഉള്ളവരാണ് എന്നും: സുവിശേഷകനായ മർക്കോസിനാൽ സുവിശേഷം നൽകപ്പെട്ടവരാണ് എന്നും: മററും: ഉള്ള തങ്ങളുടെ അഭിമാനം—ഗണനീയമാണ്—എന്നാണ്— അബിസീനിയന്മാരുടെ വാദം. ഇവിടെയും ഭരണഭാഗങ്ങളെക്കുറിച്ചു സുന്നഹദോസിന്റെ തീർപ്പ് അസന്നിഗ്ദ്ധമായ ഭാഷയിൽ അത്രെ. അലക്സന്ത്രിയായിലെ പാത്രിയർക്കീസ്, അബിസീനിയാക്കാർക്കു മെത്രാപ്പോലീത്തായെ വാഴിച്ചുകൊടുക്കണം: ആ മെത്രാപ്പോലീത്താ, എപ്പിസ്കോപ്പന്മാരെ വാഴിക്കരുതു്: ഇടവകക്കാരുടെ ആവശ്യങ്ങളെ, സ്വയം, നടത്തിക്കൊടുക്കണം: അങ്ങനെയാണ് നടപ്പ്. ഈ നിഖ്യാവിധികൾ സ്പഷ്ടാർത്ഥം തന്നെ. അന്ത്യോഖ്യയുടെ കീഴിൽ കുപ്രോസിലേക്കു റീശ് എപ്പിസ്കോപ്പായെ വാഴിക്കുന്നതിനു്—അന്ത്യോക്യാ പാത്രിയർക്കീസ്, സൗകര്യം ഉള്ളപ്പോൾ ചെന്നുചേരണം സൗകര്യമില്ലെങ്കിൽ—ആളെ തെരഞ്ഞെടുക്കണം, പാത്രിയർക്കീസ് അനുവദിക്കണം, കുപ്രോസിലെ എപ്പിസ്കോപ്പന്മാർതന്നെ വാഴിക്കണം. സഭകൾ വൈധവ്യത്തിൽ പല മാസങ്ങൾ കിടന്നുകൂടാ.

നിഖ്യാസുന്നഹദോസിലെ തീർപ്പുകളിൽനിന്നു സ്പഷ്ടമാകുന്ന ഒരു സംഗതി—കാതോലിക്കേററിനെ ഭരിക്കുന്നതിനുള്ള സർവസ്വാതന്ത്ര്യങ്ങളും കാതോലിക്കയ്ക്കു നൽകപ്പെട്ടിരുന്നു—എന്നുള്ളതത്രെ. കാതോലിക്കയെ വാഴിക്കുന്ന സമയം പാത്രിയർക്കീസിനെ ക്ഷണിക്കണമെന്നും— പാത്രിയർക്കീസ് അനുകൂലിക്കാത്തപക്ഷം, പാത്രിയർക്കീസിന്റെ സാന്നിദ്ധ്യം കൂടാതെതന്നെ, കാതോലിക്കേററിലുള്ള മെത്രാപ്പോലീത്തമാർ കാതോലിലിക്കയെ വാഴിച്ചുകൊള്ളാമെന്നും—അതുപോലെതന്നെ, പാത്രിയർക്കീസിനെ വാഴിക്കുന്ന സമയം കാതോലിക്കയെ ക്ഷണിക്കേണമെന്നും, കാതോലിക്ക അനുകൂലിക്കാത്തപക്ഷം കാതോലിക്കയുടെ സാന്നിദ്ധ്യം കൂടാതെതന്നെ പാത്രിയർക്കേററിലുള്ള മെത്രാപ്പോലീത്താമാർ പാത്രിയർക്കീസിനെ വാഴിച്ചുകൊള്ളാമെന്നും—ഇതിനു കീഴിൽ വിധി ഉണ്ടായതായി—ഇതിനു കീഴ്, ഈ ചരിത്രത്തിൽ കാണാം. സുന്നഹദോസിൽ കാതോലിക്കയുടെ ഇരിപ്പു പാത്രിയർക്കീസിന്റെ കീഴിൽതന്നെ. എന്നാൽ കാതോലിക്കയോടു് ഇരിപ്പിൽ സമസ്ഥാനമുള്ള യേറുശലേമിന്റെ മേല്പട്ടക്കാരൻ, പാത്രിയർക്കീസ് എന്ന നാമം വഹിച്ചുഎങ്കിലും ഒരു മെത്രാപ്പോലീത്തയുടെ കീഴിൽ അമരേണ്ടിയിരുന്നു. നിഖ്യാസുന്നഹദോസിനെക്കുറിച്ച് ഒരു സംഗതികൂടി ഓർത്തിരിക്കാനുണ്ട്: നിഖ്യാ, കുസ്തന്തീനോപ്പോലീസ്, എപ്പേസൂസ് എന്നൊക്കെയും സുന്നഹദോസുകളെ സമനിലയിൽ പറഞ്ഞുപോരിക സാധാരണമാണ്. എന്നാൽ നിഖ്യയിലെ തീർപ്പുകളെക്കുറിച്ച്— പിന്നീടുണ്ടായ സുന്നഹദോസുകളിൽ സംബന്ധിച്ച പിതാക്കന്മാർക്ക്—അതിരററ മാനമുണ്ടായിരുന്നു. രണ്ടാമതുമുതൽ ഉള്ള സകല സുന്നഹദോസുകളിൽ തീർപ്പുകൾ നടക്കലായിക്കഴിഞ്ഞാൽ—അവ നിഖ്യയിലെ തീർപ്പുകൾക്ക് അനുസരണമോ എന്നു നോക്കുന്ന പതിവ് ഉണ്ടായിരുന്നു എന്നുള്ളതു്— പലേടങ്ങളിൽ കാണാവുന്നതാണ്. ഒന്നാമത്തതായ നിഖ്യാസുന്നഹദോസിന്റെ തീർപ്പുകളെ, പ്രതിഷേധിക്കുവാനല്ല—പ്രബലതപ്പെടുത്തുവാനും, വ്യാഖ്യാനിക്കുവാനും മാത്രമാണ്— അടുത്ത സുന്നഹദോസുകൾ ഉത്സാഹിച്ചതു്. ഇതു മറക്കപ്പെട്ടുകൂടാത്ത ഒരു സംഗതിയാകുന്നു.

അഹാദുബോയിയുടെ ശേഷം, അദ്ദേഹത്തിന്റെ സഹോദരീപുത്രൻ—ശെമഓൻ ബർശബാഏ—കാതോലിക്കാസ്ഥാനത്തു കയറി: ശാബൂർ എന്ന ദ്രോഹിയായ രാജാവു ഭരിച്ചിരുന്നകാലം ആകയാൽ—ശെമഓൻ വാഴിക്കപ്പെട്ടതു്, ഒരു വിശ്വാസിയുടെ ഗൃഹത്തിൽവച്ചും, പ്രൈവററായും അത്രെ. ശെമഓൻ, ഏഴാം ഭരണവർഷത്തിൽ ശാബൂറിനാൽ ബന്ധിതനായി: പതിനൊന്നുമാസം തടവിൽകിടന്നശേഷം, പതിനാറു കശീശന്മാരോടുകൂടെ, ലാവൂൽ എന്ന കോട്ടയിൽവച്ചു കൊല്ലപ്പെട്ടു.

പീഡനിമിത്തം തലവനാകുവാൻ എപ്പിസ്കോപ്പന്മാരിൽ ആരും മുന്നോട്ടു ചെല്ലാതിരുന്ന അക്കാലത്തു്— വേറൊരു ക്രൈസ്തവവിദ്വേഷിയായ റോമാനായകൻ യൂലിയാനോസ്, ശാബൂറിനോടു യുദ്ധത്തിനു ചെല്ലുകയും, വിലാവിൽ അമ്പേററു മരിക്കുകയും, ഉണ്ടായി. യൂലിയാനോസിനു പററിയ അപകടം ക്രൈസ്തവവിദ്വേഷം നിമിത്തമാണ് എന്നു പേടിച്ച ശാബൂർ—ക്രൈസ്തവന്മാരെ അനുകൂലിച്ചുതുടങ്ങി. യൂലിയാനോസ് മരണം അടഞ്ഞ പാറോസ് എന്ന സ്ഥലത്തു്, പൊളിഞ്ഞുകിടന്ന പള്ളി നന്നാക്കിയും മററു പ്രകാരങ്ങളിലും ശാബൂർശമം പ്രദർശിപ്പിക്കുക ഉണ്ടായി. അപ്പോൾ, എപ്പിസ്കോപ്പന്മാർ ഒരുമിച്ചുകൂടി, താമോസാ എന്ന എപ്പിസ്കോപ്പയെ തെരഞ്ഞെടുത്തു്, കാതോലിക്ക ആയി വാഴിച്ചു. സുകൃതിയും പരിശുദ്ധനും ആയ താമോസാ പല പള്ളികളെ കേട്ടുപോക്കീട്ടുണ്ട്. പീഡാകാലത്തു് അനേകംപേർ കൊല്ലപ്പെട്ടിരുന്നതുനിമിത്തവും, അനേകംപേർ മതം ഉപേക്ഷിച്ചതുനിമിത്തവും, വിശ്വാസികളുടെ സംഖ്യ കുറവായതുകണ്ടു സങ്കടപ്പെട്ട താമോസാ—യുവാക്കന്മാർ ദയറാപട്ടം സ്വീകരിച്ചു കൂടെന്നും, കഴിവുള്ളവർ ഒക്കെയും വിവാഹംചെയ്തു് വംശവർദ്ധനം ചെയ്യണമെന്നും,—നിർബന്ധിച്ചിരുന്നു. താമോസാ എട്ടുസംവത്സരം ഭരിച്ചു: മരിച്ചു: സെലൂക്യയിൽ അടങ്ങി.

താമോസായുടെ ഭരണത്തോടു് അടുത്തുതന്നെ, ശാബൂർ മരിക്കുകയും, പുത്രനായ ബഹറാം ക്രൈസ്തവപീഡ തുടരുകയും, ചെയ്തതിനാൽ—സഭ കാതോലിക്കയെ കൂടാതെ രണ്ടുവർഷം കഴിയേണ്ടതായിവന്നു്.

അപ്പോൾ ദൈവ വകക്കായി സ്വയം അർപ്പിച്ച കോയുമ്മോ എന്ന ആളിനെ എപ്പിസ്കോപ്പമാർ, കാതോലിക്ക ആയി വാഴിച്ചു.............................................................. ........... ............., .,..................................... .........കാലം കടന്നു.

ബാബൂയഹ് എന്നൊരുവൻ ക്രൈസ്തവമതം സ്വീകരിച്ചു: ബന്ധനസ്ഥനായി: ഏഴുവർഷം തടവിൽകിടന്നു: എങ്കിലും മതത്തെ മാറാഞ്ഞ ബാബൂയഹ്, കാതോലിക്കസ്ഥാനത്തേക്കു് എപ്പിസ്കോപ്പമാരാൽ ഉന്നമിതനായി. ആക്കാലത്തു പാർസിയായിൽ രാജാവു ഫെറൂസ് എന്നൊരുവനാണ്: ഫെറൂസ് ഗ്രേക്കസഭകളുടെ—സുന്നഹദോസ്സുകളുടെ-വിധികളെ അനുസരിക്കുന്ന സഭകളുടെ-വിദ്വേഷകൻ ആയിരുന്നതിനാൽ—നെസ്റ്റോറിയന്മാർക്കു ഭാഗ്യകാലമായി. നെസ്റ്റോറിയന്മാർ ഫെറൂസിന്റെ പ്രസാദത്തെ സമ്പാദിച്ചുകൊണ്ടു്, അന്ത്യോക്യൻ വിശ്വാസികളെ ഉപദ്രവിച്ചുപോന്നു. ആയതിനാൽ കാതോലിക്ക സ്ഥാനത്തു ബാബൂയഹിനു സ്വൈരം ലഭിച്ചില്ല. നിസിബിന്റെ നെസ്റ്റോറിയൻ മെത്രാപ്പോലീത്ത ആയ ബർസോമ്മാ, മുടക്കപ്പെട്ട കാതോലിക്കാ ഒരു മഗിനി, മ്സിബീൻ പള്ളിയുടെ മൽപ്പാൻ ഒരു നർസി, എന്നിങ്ങനെ ചിലരാണ് പ്രത്യേകം ഉപദ്രവങ്ങൾ ചെയ്തതു്. എപ്പിസ്കോപ്പാമാർ വിവാഹം ചെയ്യുന്നതിനു വിരോധം ഇല്ല എന്നും, മോഹത്തിൽ ദഹിക്കുന്നതിനെ അപേക്ഷിച്ചു് വിവാഹം ന്യായമാണ് എന്നും, ഉള്ള ന്യായങ്ങൾ—കാതോലിക്കേററിലും കയറിത്തുടങ്ങി. പടിഞ്ഞാറുള്ള എപ്പിസ്കോപ്പമാർ, ഈ നെസ്തോർ പ്രവേശനത്തെയും ഗർഹണീയമായ ജീവിത രീതികളേയും കുറിച്ച് കേട്ടു്, സങ്കടപ്പെട്ടു്, ബാബൂയഹിന്റെ അലസതയെ എഴുത്തുകൾമൂലം ശാസിക്കുകയുണ്ടായി. "ഈ ദുഷ്ടരാഷ്ട്രത്തിൽ അക്രമികളെ അമർച്ചചെയ്യുവാൻ, ഞാൻ അശക്തനാണ്.—എന്നാണ് ബാബൂയഹ് മറുപടി എഴുതിയതു്. ഈ മറുപടികൊണ്ടു പോയതു, രണ്ടു ദയറാക്കാരത്രെ. ബർസോമ്മാ അവരെ, മാർഗ്ഗമദ്ധ്യേ, വശീകരിച്ചു്, എഴുത്തു വാങ്ങി, ഫെറൂസിനെ കാണിച്ചു. ബാബൂയഹ് എന്ന ഈ കാതോലിക്കാ, ഗ്രേക്കസഭയുടെ ചാരനാണ് എന്നത്രേ, ബർസോമ്മാ ഫെറൂസിനെ ധരിപ്പിച്ചതു്. ഫെറൂസ് കോപിച്ചു: ബാബൂയഹിനെ ബന്ധിച്ചു: ഒററ വിരലിൽകെട്ടിത്തൂക്കി, അടിച്ചു കൊന്നു. ഫെറൂസും ബർസോമ്മായും ഇഷ്ടന്മാരായി. അന്ത്യോക്യൻ സിദ്ധാന്തങ്ങളെ നാട്ടിൽനിന്നു നശിപ്പിക്കുന്നതിനു മതിയായ അധികാരം ലഭിക്കണമെന്നു, ബർസോമ്മാ ഇങ്ങനെ പ്രാർത്ഥിച്ചു: "രാജാവേ! നെസ്തോറിയോസ് എന്നയാൾ ജ്ഞാനിയും മല്പാനും ആയിരുന്നു. അദ്ദേഹം ഗ്രേക്കൻ എങ്കിലും സ്വഭാവതഃപാർസ്യൻ പക്ഷപാതിയാണ്: ക്രൈസ്തവന്മാർ ക്രിസ്തുവിന്റെ വഴിയിൽ നടക്കണമെന്നും: വിനയത്തിൽ കാലം നയിക്കണമെന്നും: ശപിക്കുന്നവരെ അനുഗ്രഹിക്കണമെന്നും: ആയിരുന്നു, അദ്ദേഹം ഉപദേശിച്ചതു്. ഗ്രേക്കന്മാർ അദ്ദേഹത്തെ നിന്ദിച്ചു: ഭ്രംശം ചെയ്തു: ഉപേക്ഷിച്ചു. രാജാവേ! ഫെറൂസേ! അങ്ങ് എനിക്കു് ഒരു സൈന്യത്തെ നൽകുമെങ്കിൽ—ഞാൻ ഈ യവനവിഷത്തെ വിച്ഛേദം ചെയ്തുകൊള്ളാം. ഈ ദേശത്തുള്ള ക്രിസ്ത്യാനികളെ ഞാൻ ആ ഭാഗത്തുനിന്നു നെസ്തോറിയ വിശ്വാസത്തിൽ വരുത്തിക്കൊള്ളാം. ഈ രാജ്യത്തു മാമൂൽമതം, നെസ്തോറിയമതംതന്നെ." ഫെറൂസ് പ്രസാദിച്ചു: സൈന്യാധികാരം നൽകി. ബർസോമ്മാ നാടു നടുക്കിക്കൊണ്ടു് ഇറങ്ങി: കെട്ടിടങ്ങൾക്കു കൊള്ളിവച്ചു: പള്ളികൾ പൊളിച്ചു നിരത്തി: നിരവധി വിശ്വാസികളെ വധിച്ചു. ബർസോമ്മാ, ഈ ദിഗ്വിജയത്തിൽ, തീഗ്രീസ് വരെക്കു, തടവു കൂടാതെ, കയറി: തീഗ്രീസുകാർ തടുത്തതു നിമിത്തം, മടുത്തു വേറെ വഴിക്ക്, ഇറങ്ങി. പല എപ്പിസ്കോപ്പന്മാർ ബർസോമ്മായുടെ നിർബന്ധംമൂലം വിവാഹിതന്മാരായി. ബർസോമ്മാ കൊന്നവരുടെ എണ്ണം 7700 ആണ്, എന്നാണു കണക്കുള്ളതു്.

ബാബൂയഹിന്റെ മരണശേഷം വൈധവ്യത്തിൽ കവിഞ്ഞ സഭയിൽ—എപ്പിസ്കോപ്പന്മാർ ആക്കോക്ക് എന്നൊരുവനെ കാതോലിക്കാ ആയി വാഴിച്ചു. ഈ ആക്കോക്കാകട്ടെ, ബാർസോമ്മാ, മഗിനി, നർസി എന്നിവരോടുകൂടെ, ഉറഹായിൽ വിദ്യാഭ്യാസം ചെയ്തവനും, അവരെ നല്ലവണ്ണം പരിചയപ്പെട്ടവനും, ആയിരുന്നു. അവർ ആക്കോക്കിനെ

ഭയപ്പെടുത്തി: അവർ വിശ്വാസത്തിന്ന് വഴിപ്പെടാത്തപക്ഷം, വധിക്കപ്പെടുമെന്ന ഗ്രഹിപ്പിച്ചു. സഭയുടെ വിശ്വാസത്തിൽനിന്ന കാതോലിക്കാതന്നെയും—നെസ്തോറിയനായി. അന്ന മുതൽ സെലൂക്ക്യയിൽ ആർത്തോദുക്ക്സോ കാതോലിക്കാ ഉണ്ടായിട്ടില്ല എന്നും; മലങ്കരസഭ നെസ്തോറിയൻ കാതോലിക്കാമാരാൽ ഭരിക്കപ്പെട്ടു പോന്നു എന്നും പല, ചരിത്രകാരന്മാർ എഴുതുന്നു. എന്നാൽ മലങ്കരസഭ, ക്രിസ്ത്വാബ്ദം 1500 വരെയ്ക്കും ആർതോദുക്ക്സോ വിശ്വാസത്തിൽത്തന്നെ നിന്നു എന്നും: അതിന്റെ ശേഷം മാത്രം ഏകദേശം അൻപതു വർഷക്കാലത്തേക്കു നെസ്തോറിയൻ ഉപദേശങ്ങളോട്ട് ഏറക്കുറയെ കലർന്നു എന്നും: ഉള്ളതിലേക്കു ലക്ഷ്യങ്ങൾ പലതു് ഉള്ളതാകുന്നു. അതിന്റെശേഷം പറങ്കികൾ മുതലായവരിൽനിന്ന് ഇവിടെയുണ്ടായ ഉപദ്രവത്തിന്റെ സ്വഭാവം പലർക്കും അജ്ഞാതമല്ല. ആക്കോക്കിന്റെ ഭരണകാലത്തു രാജ്യം സന്മാർഗ്ഗനിഷ്ഠയിൽ വളരെ താണു. ജനങ്ങൾ ദുർമ്മാർഗ്ഗത്തിൽ വളർന്നു: വഴിയിൽ കിടന്ന അനാഥക്കുട്ടികളെ പട്ടികൾ തിന്നു. ഇതിനിടയ്ക്കു പാർസ്യരാജാവ്, ആക്കോക്കിനെ റോമാരാജ്യത്തേക്കു സ്ഥാനപതിയായി അയക്കുകയുണ്ടായി: റോമയിൽ ചെന്ന സമയം, അവിടെയുള്ള എപ്പിസ്കോപ്പന്മാർ ശാസിക്കുകയും, മതവിപരീതങ്ങളെക്കുറിച്ചു ചോദിക്കുകയും ചെയ്ത അവസരത്തിൽ, ആക്കോക്കു നെസ്തോറിയോസിനെ തള്ളിപ്പറയുകയും, സത്യവിശ്വാസത്തെ സമ്മതിച്ചു പറയുകയും, ആണു, ചെയ്തതു്. ആക്കോക്ക് തിരികെ വന്നപ്പോഴേക്കു, ബർസോമ്മാ മരിച്ചിരുന്നു. ആയതിനാൽ ദുർമാർഗ്ഗങ്ങളിൽ വീഴ്ചും കാണിക്കേണ്ട ആവശ്യം ആക്കോക്കിനു കുറഞ്ഞിരുന്നിരിക്കണം. മ്സിബിൻ പള്ളിയുടെ മല്പാൻ—ബാർസോമ്മയുടെ സഹപ്രവർത്തകനായ നർസി—ഓർതോദുക്ക്സോ സഭയിലേക്കു തിരികെ വരുകയും ഉണ്ടായി. ആക്കോക്കിന്റെ മരണം സങ്കടകരമാണ്. ത്തുറബ്ദീനിലെ ഒരു കന്യകാമഠത്തിൽ, സ്ത്രീദ്രോഹം കരുതിയോ മറ്റെന്തിനോ ചെന്നു കയറിയ ഘട്ടത്തിൽ, ആക്കോക്കിനെ കന്യാസ്ത്രീകൾ താക്കോൽകൊണ്ട് അടിച്ചു കൊല്ലുകയാണു ചെയ്തതു്. മ്സിബിനിലെ പള്ളിയിൽ ഉള്ള ഒരു കല്ലറ, ഈ ആക്കോക്കിനെ അടക്കപ്പെട്ടതാണ്, എന്നു ചിലർ കാണിക്കുന്നു. 777-ൽ ഫീറോസു മരിച്ചു. 777 എന്നതു ക്രിസ്തുവർഷമല്ല. ബാർ എബ്രായയുടെ ചരിത്രത്തിൽ കാണുന്നതു വേറെ ഏതോ ഒരു കണക്കിലുള്ള വർഷമാണു്. ഈ 777 എന്നതിലും ഇതിനു കീഴ് കാണുന്ന വത്സരസംഖ്യകളിലും, നിന്നു—311 കുറച്ചു-ക്രൈസ്തവവർഷസംഖ്യ ലഭിക്കപ്പെടാവുന്നതാകുന്നു. അക്കോക്കിന്റെ മരണശേഷം ഓർതോദുക്ക്സോ എപ്പിസ്കോപ്പന്മാർ ചേർന്നു, ബാബി എന്ന ആളെ കാതോലിക്കാ ആയി വാഴിച്ചു.

ഫീറോസിന്റെ പുത്രൻ ക്രുബാദ് രാജാവായി. ഈ ക്രുബാദ് അനുജനേപ്പേടിച്ചു പടിഞ്ഞാറൻദിക്കുകളിൽ പല വർഷം സഞ്ചരിച്ചവനും, ആ പ്രദേശങ്ങളിൽവച്ച് ഓർതോദുക്ക്സോ സഭയും നെസ്തോറിയൻ സഭയും തമ്മിലുള്ള ഭേദം ഗ്രഹിച്ചവനും, ആയിരുന്നതിനാൽ—ശ്രേക്കു സഭയ്ക്കു ശുഭകാലമായി. ക്രുബാദ്, ഓർതോദുക്ക്സോ സഭയിൽ പെട്ട ശിമഓൻ കശീശായുടെ സഖിയായി. ശിമഓൻ സഭയുടെ വർദ്ധനത്തെ ലാക്കാക്കി വർത്തിച്ചു: പള്ളികളെ പണി ചെയ്യുക, സത്യവിശ്വാസത്തെ പ്രസംഗിക്കുക, മുതലായവയിൽ കാലം കഴിച്ചു. നെസ്തോറിയന്മാരുടെ വർഗ്ഗത്തിൽത്തന്നെ നിന്നിരുന്നു എങ്കിലും വിധിപൂർവകമായ വിശ്വാസത്തിൽ നിൽക്കണമെന്നു കാംക്ഷ ഉണ്ടായിരുന്ന അനേകം ആളുകളുടെ കൈയൊപ്പ്, ശിമഓൻ വാങ്ങി, ക്രുബാദിനെ കാണിക്കുകയുണ്ടായി. ആ രേഖ തീഗ്രീസിൽ സൂക്ഷിക്കപ്പെട്ടിരുന്നു. ബാർസോമ്മയുടെ വിജയകാലത്തു തീഗ്രീസ് അപജയപ്പെടാഞ്ഞതുകൊണ്ടാണ്, ഈ രേഖ തീഗ്രീസിൽ സൂക്ഷിക്കപ്പെട്ടതു് എന്നു തോന്നുന്നു. ക്രുബാദിന്റെ കാലത്തു വാണവരായി നെസ്തോറ്യൻ, അന്ത്യോക്യൻ എന്ന രണ്ടു വിശ്വാസങ്ങളിലും പെട്ടുന്ന കാതോലിക്കാമാരെ കാണുന്നുണ്ടു്. എന്നാൽ കാലം ചെല്ലവേ, നെസ്തോറിയമതം ബലപ്പെട്ടതനുസരിച്ച്, അതിന്റെ കാതോലിക്കയും ബലപ്പെടുകയാൽ—അന്ത്യോക്യൻപക്ഷക്കാർ, ക്രമേണ മൽപ്രിയാനാ എന്ന നാമം കൈക്കൊള്ളുകയുണ്ടായി. ക്രുബാദ് 843-ൽ മരിച്ചു. അടുത്ത രാജാവു ക്രുബാദിന്റെ പുത്രൻ—അനൂശറൂൻ—നെസ്തോറിയന്മാരെയും അന്ത്യോക്യന്മാരെയും സമബുദ്ധ്യാ സഹായിച്ചുപോന്നു. അനൂശറൂൻ ഒരിക്കൽ റോമാഅധികാരത്തിൽപെട്ട അന്ത്യോക്യൻപ്രദേശങ്ങളെ പരാജയപ്പെടുത്തുകയും, അനേകം സത്യവിശ്വാസികളെ അടിമകളായി കൊണ്ടുപോരികയും ഉണ്ടായി. എന്നാൽ ആ അടിമകൾ ഉപദ്രവിക്കപ്പെട്ടില്ല. രാജാവ് ഒരു നൂതനനഗരം പണിയിച്ച്, അതിന്ന് അന്ത്യോക്യ എന്നു പേർ വിളിച്ച്, അവരുടെ താമസത്തിനായി മാററിവച്ചു. ഈ അനൂശറൂൻ ഉറഹായിൽനിന്ന് ഏതാനും സത്യവിശ്വാസികളെ അടിമകളായി കൊണ്ടുവരികയുണ്ടായി. ഇങ്ങനെ ഓർതോദുക്ക്സോ വിശ്വാസികൾക്കു കാണപ്പെടത്തക്ക വൈഷമ്യം ഇല്ലാഞ്ഞ ഒരു കാലമാണ്, അതു് എന്നു തോന്നാം. എങ്കിലും അവരുടെ അധഃപതനം ക്രമേണ ഭവിച്ചുകൊണ്ടിരുന്നു. അന്ത്യോക്യയിൽ ആ കാലങ്ങളിൽ—825 മുതൽ 853-വരെയും പാത്രിയർക്കീസായിരുന്ന പണ്ഡിതൻ-സേവേറിയോസ്-മതസംരക്ഷണതീക്ഷ്ണതയും, കിഴക്കുവരെയ്ക്കും ഉള്ള സത്യവിശ്വാസികളുടെ അധഃപതനത്തെ തടയുവാൻ മതിയായ കെൽപ്പും, ഉള്ളവനായിരുന്നു. എന്നാൽ പല ദശവർഷങ്ങളിൽ സിംഹാസനം ഉപേക്ഷിച്ച് എജിപ്തിൽ അലഞ്ഞു നടക്കേണ്ടിവന്ന ഈ പരിശുദ്ധൻ, പ്രയോഗവശങ്ങളിൽ അധികം ഉപയോഗപ്പെട്ടില്ല. മേല്പട്ടക്കാരുടെ കുറവ് ആക്കാലത്തു സഭയുടെ ദൃഢതയ്ക്കു വലിയ ഹാനിയെ ചെയ്തുകൊണ്ടിരുന്നു. ശീനാറിന്റെ എപ്പിസ്കോപ്പാ ആയ സഖറിയാസ് മാത്രമാണ് കാതോലിക്കേററിൽ ആക്കാലത്ത്, പല വർഷങ്ങളിലുണ്ടായിരുന്ന ഏകമേല്പട്ടക്കാരൻ. ഓർതോദുക്ക്സോ സഭയിൽപ്പെട്ടവർ പലസ്ഥലങ്ങളിൽനിന്ന ചെന്ന്—അദ്ദേഹത്തിൽനിന്ന കൈവെപ്പു വാങ്ങിപ്പോന്നു. എന്നാൽ പടിഞ്ഞാറും കിഴക്കുമുള്ള ഓർതോദുക്ക്സോ സഭയുടെ തേജഃപ്രവർദ്ധകനായി—തീബേലിന്റെ മെത്രാപ്പോലീത്താ ആയ—യാക്കോബ് ബുർദാനാ—ആക്കാലങ്ങളിൽ എഴീററു. കിഴക്കു മാത്രമല്ല, അന്ത്യോക്യാ മുതലായ പടിഞ്ഞാറൻപ്രദേശങ്ങളിലും നെസ്തോറിയന്മാർ വിദ്വേഷിക്കുന്നവരും, ഓർതോദുക്ക്സോ സഭക്കാർ സംശോധിക്കുന്നവരും, ആകകൊണ്ടാണ്, യാക്കോബ് ബുർദാനാ തീബേലന്റെ മെത്രാപ്പോലീത്ത ആയി നിയമിക്കപ്പെടേണ്ടിവന്നതു്. ഈ യാക്കോബ് മെത്രാപ്പോലീത്താ കിഴക്കു ചെന്ന് അഹൂദമ്മേ എന്ന ഒരുവനെ കിഴക്കിന്റെ മെത്രാപ്പോലീത്താ—കാതോലിക്ക—സ്ഥാനത്തേക്ക് ഉയർത്തി. ഈ അഹൂദമ്മേ അർമ്മീനിയൻകാരോടു മെത്രാൻപട്ടം വാങ്ങിയിരുന്നുവെന്നും, യാക്കോബ് അദ്ദേഹത്തെ കിഴക്കിന്റെ കാതോലിക്കാ ആയി ഉയർത്തുക മാത്രമാണു ചെയ്തതു് എന്നും, പക്ഷാന്തരമുണ്ടു്. അഹൂദമ്മേ, സ്ഥാനത്ത് ആരോഹിതനായതു് 879-ൽ ആണ്. ആ കാലം മുതൽ പാർസിയായിൽ നെസ്തോറ്യൻ കാതോലിക്കാ അന്ത്യോക്യൻ കാതോലിക്ക, എന്ന രണ്ടുപേർ നിരന്തരമുണ്ടായിരുന്നു, എന്നു വിചാരിക്കുവാൻ ലക്ഷ്യമുണ്ടു്. ഈ അഹൂദമ്മേ ഉത്സാഹിയും ഉറച്ചവനുമായിരുന്നു: പല ദയറാകളെ പണിയിച്ചു: അനേകരെ ജ്ഞാനസ്നാനം ചെയ്തു: ദ് ഹുശേന്മാർ എന്ന ജനങ്ങളിൽനിന്ന വളരെപ്പേരെ ക്രൈസ്തവമതത്തിലേക്കു സ്വീകരിച്ചു: ഒരു രാജകുമാരനെ ജ്ഞാനസ്നാനം ചെയ്ത് വറുഗീസ് എന്നു പേരുവിളിച്ചു. മുമ്പേതന്നെ കുപിതനായിരുന്ന രാജാവ് അധികം കോപിച്ച്—896 ചിങ്ങം 2 വെള്ളിയാഴ്ച—അഹൂദമ്മയെ കൊന്നു

അടുത്ത കാതോലിക്ക, കോംയേശു, അനേകം എപ്പിസ്കോപ്പന്മാരെ വാഴിച്ച്, മുപ്പതു സംവത്സരം ഭരിച്ച്, 920-ൽ മരിച്ചു.

കോംയേശുവിന്റെ അടുത്ത കാതോലിക്ക ശമുവേൽ 925-ൽ നിയ്യാതനായി.

ശമുവേലിന്റെ ശേഷം സഭ കാതോലിക്കയെ കൂടാതെ വൈധവ്യത്തിൽ ചില കാലം കഴിച്ചു. അങ്ങനെ കഴിയവേ 940-ാം ആണ്ടിൽ അത്താനാസ്യോസ് ഹാമോലോ എന്ന അന്ത്യോക്യപ്പാത്രിയർക്കീസ്, സ്വന്തകാര്യം പ്രമാണിച്ച്, പാർസിരാജാവിന്റെ അടുക്കലേക്ക്, ശിഷ്യനായ യോഹന്നാൻ ശെമ്മാശ്ശനെ അയയ്ക്കുകയുണ്ടായി. ശെമ്മാശ്ശൻ യാത്രയിൽ നിനവയിൽ, മാർ മത്തായിയുടെ ദയറായിൽ കയറി, ആ ദയറായിൽ റീശ്മെത്രാനായിരുന്ന ക്രിസ്തോപ്പോലീസിനെ കണ്ടു: പലതും പറഞ്ഞകൂട്ടത്തിൽ, കിഴക്കുള്ളവർ അന്ത്യോക്യയോടു യോജിക്കേണ്ട ആവശ്യത്തെക്കുറിച്ചു പ്രസ്താവിച്ചു. അതു സമ്മതിച്ച മെത്രാപ്പോലീത്താ സമീപസ്ഥന്മാരായ മേല്പട്ടക്കാരോട് ആലോചിച്ച ശേഷം—ഒരു മെത്രാപ്പോലീത്ത, നാലു് എപ്പിസ്കോപ്പന്മാർ, മൂന്നു ദയറാക്കാർ എന്നവർ—അന്ത്യോക്യയിൽ ചെന്നു: കിഴക്കിലേക്ക് എപ്പിസ്കോപ്പന്മാരെ പട്ടംകൊടുത്ത് അയയ്ക്കണമെന്നു സന്നിധിയിൽ അപേക്ഷിച്ചു. ഈ അപേക്ഷ പാത്രിയർക്കീസു സ്വീകരിച്ചില്ല. കിഴക്കിന്റെ വലിയ മെത്രാപ്പോലീത്ത മരിച്ചാൽ, കിഴക്കർതന്നെ സ്ഥാനാരോഹണം നൽകാമെന്നുള്ള നിഖ്യാക്കാനോൻ പാത്രിയർക്കീസ് ചൂണ്ടിക്കാണിച്ചു. ആ അഭിപ്രായത്തെ മാനിച്ചു കിഴക്കരായ എപ്പിസ്കോപ്പമാർ ചേർന്നു—അവരുടെകൂടെയുണ്ടായിരുന്നവരിൽ ഒരു ദയറാക്കാരനെ—മൂറൂത്താ എന്നയാളെ—തീഗ്രിസിന്റെ വലിയ മെത്രാപ്പോലീത്ത—കാതോലിക്ക—ആയി വാഴിച്ചു: കിഴക്കുള്ള ആർതോദുക്ക്സോ സഭമേലുള്ള അധികാരം അദ്ദേഹത്തിനു നൽകി. പൊതുവേയുള്ള മേൽപ്പട്ടക്കാരെ ഉദ്ദേശിച്ച്, നിഖ്യയിൽ ഉണ്ടായ കാനോൻ അനുസരിച്ച്, കിഴക്കിനെ മാത്രം കരുതിക്കൊണ്ട്, ആ സന്ദർഭത്തിൽ അവർ ഇങ്ങനെ ഒരു കാനോനും എഴുതി. "മാർ മത്തായിയുടെ ദയറായിലേക്ക് മെത്രാപ്പോലീത്തയെ, തീഗ്രീസിന്റെ മപ്രിയാനാ വാഴിക്കണം: ആ മെത്രാപ്പോലീത്താ വലിയ മെത്രാപ്പോലീത്തയുടെ—കാതോലിക്കയുടെ—വലത്തു വശത്ത്, എല്ലാ എപ്പിസ്കോപ്പന്മാരുടേയും മേലായി, സിംഹാസനസ്ഥൻ ആകണം" ശേഷിച്ച രണ്ടു ദയറാക്കാരിൽ ഇസിയാലോഹോ എന്ന ആൾ ഗ്രുംമൽ എന്ന ദിക്കിലേക്കും, മറേറ ആൾ ആഹോസീർ ഛേബൂർ എന്ന ദിക്കിലേക്കും, എപ്പിസ്കോപ്പന്മാരായി ഉന്നമിതന്മാരായി. ആറ് എപ്പിസ്കോപ്പന്മാരും, ഒരു മെത്രാപ്പോലിത്തയും, പുതുതായി അ-

രോഹണം ചെയ്ത കാതോലിക്കയും, മാർ മത്തായിയുടെ ദയറായിൽ തിരികെ ചെന്നു: സഭയെ പന്ത്രണ്ട് ഇടവകകളായി തിരിച്ചു. കാതോലിക്കാ തീഗ്രീസിലേക്കു പോയി. ഈ മൂറൂത്തോ ആണ്, തീഗ്രീസിൽ വാണ ഒന്നാം കാതോലിക്കാ. മൂറൂത്തോയുടെ ഭരണകാലം—20 വർഷം—സഭയ്ക്കു ശുഭകാലമായിരുന്നു. സത്യവിശ്വാസികളുടെ സംഖ്യ വർദ്ധിച്ചു: ഓർത്തോദക്സോ സഭകളുടെ ആവശ്യപ്രകാരം മൂറൂത്തോ, മൂന്ന് എപ്പിസ്ക്കോപ്പന്മാരെ വാഴിച്ചു. തീഗ്രീസിൽ വാണ ഒന്നാം കാതോലിക്കാ—മൂറൂത്തോ—960 ഇടവം 2ൽ മരിച്ചു: തീഗ്രീസിൽ അടക്കപ്പെട്ടു. ആ വർഷത്തിൽ തന്നെ അന്ത്യോക്യയിൽ അത്താനാസ്യോസ് ഹാമോലോവിന്റെ അനുഗനായി സ്ഥാനംപ്രാപിച്ച യോഹന്നാൻപാത്രിയർക്കീസ് മരിച്ചു. യോഹന്നാന്റെ അടുത്ത അന്ത്യോക്യപ്പാത്രിയർക്കീസ് തേയോദോർ എന്നൊരാളാണ്. ആ തേയോദോർ കിഴക്കിന്റെ കാതോലിക്കയുടെ മേൽ, കർതൃത്വം കാംക്ഷിച്ചു. അലക്സന്ത്രിയായിലെ പാത്രിയർക്കീസ് അബിസീനിയായിലെ മെത്രാപ്പോലീത്തയ്ക്കു പട്ടം കൊടുക്കുന്നതുപോലെ—അന്ത്യോക്യയിലെ പാത്രിയർക്കീസ്, തീഗ്രീസിലെ കാതോലിക്കയ്ക്കു പട്ടം കൊടുക്കണമെന്നാണ്, വാദം ഉണ്ടായതു്. തേയോദോർ ഈ വിവരം കാണിച്ചു കിഴക്കുള്ള എപ്പിസ്ക്കോപ്പന്മാർക്കും പല പ്രമാണികൾക്കും എഴുതി. കിഴക്കുള്ളവർ അതു സമ്മതിച്ചു: എന്നാൽ സമ്മതം ഉണ്ടായതു് ഇങ്ങനെ ഒരു വ്യവസ്ഥയോടു കൂടെയാണ്. "പാത്രിയർക്കീസ്, മൽപ്രിയാനായ്ക്കു പട്ടം കൊടുക്കണം: മൽപ്രിയാനാ, പാത്രിയർക്കീസിനു പട്ടം കൊടുക്കണം". ഇവിടെ മൽപ്രിയാനാ എന്ന പദം സൂക്ഷിക്കുക. ബലവാന്മാരായ നേസ്തോര്യന്മാർ കാതോലിക്ക എന്ന പദം ഉപയോഗിക്കുക സാധാരണമാകയാൽ, ഓർത്തോദക്സോ സഭക്കാർ, കിഴക്കിന്റെ സ്വന്തം നേതാവിനെ, അർത്ഥഭേദമില്ലാത്ത മൽപ്രിയാനാ എന്ന നാമം കൊണ്ടു നിർവ്വചനം ചെയ്യുകയാണ്. മൽപ്രിയാനാ എന്ന പദം, ഇതിനു മുമ്പും ചിലേടങ്ങളിൽ നാം കണ്ടതത്രേ: മേലിൽ ഉപയോഗത്തിൽ അധികമധികം കാണും. മേല്പടി ഉടമ്പടിയുടെ ശേഷം തീഗ്രീസുകാർ തിരഞ്ഞെടുത്ത ദിനഹാ—മൂറൂത്തായുടെ ശിഷ്യൻ—അന്ത്യോക്യയിൽ ചെന്ന്, തീഗ്രീസിനും കിഴക്കിനുമായി പട്ടം വാങ്ങി പോന്നു..................................................... കാലം കടന്നു. അബ്രഹാം മൽപ്രിയാന എന്ന ഒരുവൻ മരിച്ചു: ആ സമയം തന്നെ അത്താനാസ്യോസ് ബ്ൽദോയോ എന്ന പാത്രിയർക്കീസും മരിച്ചു. അന്ത്യോക്യയിൽ പാത്രിയർക്കാ സ്ഥാനാരോഹണം ഉണ്ടാകുന്നതുവരയ്ക്കു, കിഴക്കർ ക്ഷമിച്ചിരുന്നില്ല: ദാവീദ് എന്നൊരുവനെ മൽപ്രിയാന ആയി വാഴിച്ചു. ആറു മാസത്തിനു ശേഷം, പാത്രിയർക്കീസിനെ തിരഞ്ഞെടുക്കുവാനുള്ളയോഗത്തിലേക്കു ക്ഷണക്കത്തു ലഭിച്ചു ചെന്ന ദാവീദ്, അന്ത്യോക്യയിൽ കബറടങ്ങി. അടുത്ത ആറ് ആണ്ടുകളിൽ കിഴക്കു മൽപ്രിയാന ഇല്ലായിരുന്നു. മേൽപ്പട്ടക്കാരെ ആവശ്യപ്പെട്ടവർ, മാർ മത്തായിയുടെ ദയറായിൽ, യോഹന്നാൻ എന്ന പേരായ റീശ് മെത്രാപ്പോലീത്തയുടെ അടുക്കൽ, അപേക്ഷിച്ചു. എന്നാൽ മേല്പട്ടക്കാരെ വാഴിക്കുക മൽപ്രിയാനയുടെ അവകാശമാണ് എന്നു പറഞ്ഞ്, യോഹന്നാൻ ഒഴിഞ്ഞു മാറി. അതു് ജനങ്ങൾക്കുംപ്രത്യേകം ദയറാക്കാർക്കും അതൃപ്തിക്കു കാരണമായി. ദയറാക്കാർ സ്വകാര്യമായി ആലോചന ചെയ്തു്—യോഹന്നാൻ വാർദ്ധക്യക്ലേശം നിമിത്തം അശക്തനായി എന്നും, പകരം ദയറായിലേക്ക് ഒരു മെത്രാപ്പോലീത്തായെ വാഴിച്ചു കൊടുക്കണം എന്നും—അന്ത്യോക്യപ്പാത്രിയർക്കീസിന്റെ സന്നിധിയിൽ അപേക്ഷിച്ചു. പാത്രിയർക്കീസ്—യൂലിയാനോ—അപേക്ഷയെ വിശ്വസിച്ച് ഒരു മെത്രാപ്പോലീത്തയെ അയച്ചു കൊടുത്തു. മെത്രാപ്പോലീത്താ തീഗ്രീസിൽ ചെന്നു. ദയറായുടെ പ്രവേശന ദ്വാരത്തിങ്കൽ ആളുകൾ സന്തോഷപൂർവ്വം കൂടി: ശെമ്മാശ്ശന്മാരും ദയറാക്കാരും പാടി: അവിടെ നടന്ന കളകളം ദയറായുടെ അകത്തിരുന്ന യോഹന്നാൻ മെത്രാപ്പോലീത്തയുടെ കാതുകളിൽ തട്ടി. അപ്പോൾ മാത്രം വാസ്തവം അറിഞ്ഞ മെത്രാപ്പോലീത്ത വിസ്മയിച്ചു: വിമനസ്കനായി: സ്വസ്ഥാനത്തുനിന്നിറങ്ങി അടുത്തുള്ള ബസ്ഉറുബോ എന്ന ദയറായിലേക്കു താമസം മാററി. എന്നാൽ യോഹന്നാന്റെ ചരിത്രം ഇവിടെ അവസാനിച്ചില്ല. ദയറാവാസികളുടെ ഇടയിൽ പകർച്ച വ്യാധികൾ പടന്നു പിടിച്ചു: ഏതാനും ദിവസങ്ങൾക്കുള്ളിൽ എൺപതു ദയറാക്കാർ മരിച്ചു. പുതിയ മെത്രാപ്പോലീത്ത ദൈവദണ്ഡത്തെ ഭയന്ന്—ദയറാ വിട്ട്, അന്ത്യോക്യയിലേക്കു തിരികെ പോയി. ദയറാവാസികൾ യോഹന്നാനെ കണ്ട്, സങ്കടം പറഞ്ഞ് ക്ഷമ ചോദിച്ചു; തിരികെ ചെല്ലുവാൻ കേണു. യോഹന്നാൻ അനുകൂലിച്ചില്ല: ദയറാക്കാർക്കു വേണ്ടി പ്രാർത്ഥിച്ചു: എങ്കിലും താമസിച്ചേടത്തുതന്നെ താമസിച്ചു. അതു് കഴിഞ്ഞ്, കാലശേഷം, ദാവീദിന്റെ മരണംമൂലം ഒഴിവായ മൽപ്രിയാന സ്ഥാനത്തേയ്ക്കു് ആറ് എപ്പിസ്ക്കോപ്പന്മാർ യോഹന്നാനെ ക്ഷണിച്ചു: യോഹന്നാൻ ഇണങ്ങി: അവർ യോഹന്നാനെ മൽപ്രിയാന ആയി ഉയർത്തി. ഈ മല്പ്രിയാന മൂന്ന് എപ്പിസ്ക്കോപ്പന്മാരെ വാഴിച്ച ശേഷം മരണമടഞ്ഞു. എപ്പിസ്ക്കോപ്പന്മാർ തന്നെ പിന്നെയും യോജിച്ച്—999 ഇടവം 13-ാംനു—ദിനഹാ എന്നൊരുവനെ മൽപ്രിയാന ആയി വാഴിച്ചു. കിഴക്കിന്റെ സമ്മതം അറിയാതെ മാർ മത്തായിയുടെ ദയറായിലേക്കു മെത്രാപ്പോലീത്തയെ അയച്ചു കൊടുത്തു എന്ന പൂർവ്വപരിഭവംനിമിത്തം, ദിനഹായുടെ സ്ഥാനാരോഹണം സംബന്ധിച്ച്, അന്ത്യോക്യപ്പാത്രിയർക്കീസ്, ക്ഷണിക്കപ്പെടുക ഉണ്ടായില്ല. പാത്രിയർക്കീസ്—യൂലിയാനാ—സ്നേഹപൂർവ്വം കത്തുകൾ അയച്ച്; യോജിച്ചു കഴിയണമെന്ന് അപേക്ഷിച്ചു. മൽപ്രിയാനാ തൃപ്തനായില്ല. മൽപ്രിയാന തൃപ്തിപ്പെടാഞ്ഞതിനെക്കുറിച്ച്, മൽപ്രിയാനയുടെ കീഴിൽ ഉള്ള ചില എപ്പിസ്ക്കോപ്പന്മാർ അതൃപ്തന്മാരായി. ആയതിനാൽ മൽപ്രിയാനയും ആ എപ്പിസ്ക്കോപ്പന്മാരും ചേർന്ന്, അന്ത്യോക്യയിലേക്കു പുറപ്പെട്ടു. എപ്പിസ്ക്കോപ്പന്മാർ മൽപ്രിയാനയെ തുടരെ അപരാധം ആരോപിച്ചതിനാൽ—മൽപ്രിയാന, കൺചറെ എന്ന ദയറായിൽ താമസിച്ചു: അവിടെ താമസിച്ചുകൊണ്ട് എഴുത്തുകൾ മൂലം, തീഗ്രീസുകാരെ ശാന്തതപ്പെടുത്തി. ആ ഇടയ്ക്കു് യൂലിയാനാ പാത്രിയർക്കീസ് മരിച്ചു. അടുത്തു സ്ഥാനം പ്രാപിച്ച ഏലിയാ പാത്രിയർക്കീസും ദിനഹാ കാതോലിക്കയും ഒരുമിച്ചു കിഴക്കു ചെന്നു തീഗ്രീസിൽ സമാധാനം സ്ഥാപിക്കുകയും, അങ്ങോട്ടും ഇങ്ങോട്ടും വാഴിക്കണം എന്ന മാമൂലിനെ ഉറപ്പിക്കുകയും ചെയ്തു. ദിനഹാ നാല്പതുവർഷം ഭരിച്ചശേഷം—1039 തുലാം 19-ാംനു മരിച്ചു. ........................................................... കാലം കടന്നു. ബറുബൽദോയെ എന്ന ഒരാൾ മൽപ്രിയാന ആയിരിക്കവെ, കുറിയാക്കോസ് പാത്രിയർക്കീസ് മരിച്ചു: ദീവന്നാസ്യോസ് തൽ മഹറേയോ എന്നയാൾ 1129-ൽ പാത്രിയർക്കീസ്സായി. ബറുബൽദോയെ ഒരു വിദേശ്യൻ ആയിരുന്നതിനാൽ, തീഗ്രീസുകാർക്കു പ്രിയനായിരുന്നില്ല. ആയതിനാൽ ആ മൽപ്രിയാന പാത്രിയർക്കീസിന്റെ തലമേൽ കൈവച്ചുകൂടാ എന്നു തീഗ്രീസുകാർ ശഠിച്ചു. "എന്തെന്നാൽ കൈവയ്പിന്റെ അവകാശം മൽപ്രിയാനയ്ക്കു്, ഉള്ളതാണല്ലോ:" എന്നതിനാൽ പാത്രിയർക്കാസ്ഥാനാരോഹണസമയത്ത്, ബറുബൽദോയേ, കൈവയ്പുകർമ്മം നടത്തുമോ എന്നു തീഗ്രീസുകാർ വളരെ ഭയന്നു. തീഗ്രീസുകാർ എഴുത്തുകൾ വഴിയായി അന്ത്യോക്യയിലെ എപ്പിസ്ക്കോപ്പന്മാരോടു് ഇണങ്ങി—കാപ്പനിക്കോസിലെ മെത്രാപ്പോലീത്ത—തേയോദോസ്യോസ്—കൈവച്ചുകൊള്ളാമെന്നു സമ്മതം വരുത്തി. തീഗ്രീസുകാരനായ ഈ മെത്രാപ്പോലീത്താ കൈവെപ്പു നടത്തി. ........................................... കാലംകടന്നു. തുണ്ടുകാരൻ ലോ ആസാർ രണ്ടാം ബസ്സേലിയോസ് എന്നയാളെ—യോഹന്നാൻ എന്ന പാത്രിയർക്കീസ് 1159-ൽ മൽപ്രിയാനസ്ഥാനത്തു കയററി. എന്നാൽ പത്തുവർഷങ്ങളുടെ ശേഷം, ആ പാത്രിയർക്കീസും മൽപ്രിയാനായും തമ്മിൽ പിണങ്ങുവാൻ ഇടയായി. പിണക്കം വളർന്നതോടുകൂടെ, തീഗ്രീസിനകത്തു പടിഞ്ഞാറുള്ളവർ, പാത്രിയർക്കീസിന്റെ നാമം തുബദേനിൽനിന്നു തള്ളി: എന്നു മാത്രമല്ല മൽപ്രിയാന, പാത്രിയർക്കീസിന്റെ ഇടവകയിൽ കിടക്കുന്ന ഹോറോൻ ഓമർന്നു, കാലൂനിക്കോസ്, റീശ്ഐനോഗാ. എന്ന മൂന്നു സ്ഥലങ്ങളിലേക്ക്, എപ്പിസ്ക്കോപ്പന്മാരെ വാഴിച്ചയച്ചു: പാത്രിയർക്കീസിന്റെ എപ്പിസ്ക്കോപ്പന്മാരെ മുടക്കി. പിണക്കം വളർന്നു: പാത്രിയർക്കീസിന്റെ സുന്നഹദോസ് മൽപ്രിയാനയെ മുടക്കി. മൽപ്രിയാനയുടെ സുന്നഹദോസ് പാത്രിയർക്കീസിനെ മുടക്കി. സംഗതി കാലിഫിന്റെ സന്നിധിയിൽ എത്തി: ഇരുവരും തമ്മിൽ ദോഷാരോപണം ചെയ്തു. ഗവമ്മെന്റിന്റെ സാമാന്യമായ ആനുകൂല്യം സമ്പാദിച്ചുകൊണ്ട്, പാത്രിയർക്കീസ് തീഗ്രീസിൽ ചെന്ന്—മൽക്കിസദേക്ക് എന്ന ഒരുവനെ—പരസ്യമായി സാധിക്കാഞ്ഞതിനാൽ—രഹസ്യമായി—മൽപ്രിയാന ആയി, സ്ഥാനത്തു കയററി. മത്സരം വർദ്ധിച്ചു. മൽക്കിസദേക്ക് ഓടി, ന്സിബിൻ ദയറായിൽ രക്ഷനേടി. നൂതനമായി ഒരു പാത്രിയർക്കീസിനെ വാഴിക്കുവാനാണ്, മൽപ്രിയാന പിന്നെ തുനിഞ്ഞതു്. എന്നാൽ ആ ഉത്സാഹത്തിന്റെ അവസാനം കാണുന്നതിനു മുമ്പ്—പാത്രിയർക്കീസുമായി 11 വർഷം പിണക്കത്തിൽ കഴിച്ചശേഷം—മൽപ്രിയാന 1180-ൽ, മരണമടഞ്ഞു. നാലു മാസങ്ങൾക്കു ശേഷം മൽക്കിസദേക്കു മരിച്ചു. ഈ വക കുഴപ്പങ്ങൾക്കു പരിഹാരം ഉണ്ടാക്കണമെന്നു കരുതി, പാത്രിയർക്കീസ് 1180 കുംഭത്തിൽ ക്പത്സോ എന്ന നഗരത്തിൽ ഒരു സുന്നഹദോസു വിളിച്ചുകൂട്ടി. പടിഞ്ഞാറുനിന്നു മാത്രമല്ല, കിഴക്കുനിന്നും എപ്പിസ്ക്കോപ്പാമാർ ക്ഷണിക്കപ്പെട്ടിരുന്ന ആ സുന്നഹദോസിൽ, പല നിശ്ചയങ്ങൾ നടന്നു. ആ നിശ്ചയങ്ങൾ പ്രധാനങ്ങളും വ്യാപകത്വം സിദ്ധിച്ചവയും ആയിരിക്കണം എന്നു വിശ്വസിക്കുവാൻ ഒരു വിശേഷാൽ കാരണവും ഉണ്ട്. ബാർ എബ്രായ എഴുതിയ ഹൂദായകാനോനിൽ ഈ നിശ്ചയങ്ങളെ വിവരമായി ഇങ്ങനെ സ്വീകരിച്ചിരിക്കുന്നു:— (1) നിനവയ്ക്കു സമീപം മാർ മത്തായിയുടെ ദയറായിലുള്ള എപ്പിസ്ക്കോപ്പന്മാരും ദയറായക്കാരും തീഗ്രീസിന്റെ സിംഹാസനത്തിലിരിക്കുന്ന മൽപ്രിയാനയെ കീഴ്പെട്ട് അനുസരിക്കണം. (2) മൽപ്രിയാനയുടെ ഇടവകയിലേക്ക് അന്ത്യോക്യപ്പാത്രിയർക്കീസ്, ക്ഷണിക്കപ്പെടാതെ, ഭരണസംബന്ധമായി, പ്രവേശിച്ചുകൂടാ: അതുപോലെ പാത്രിയർക്കീസിന്റെ ഇടവകയിൽ മൽപ്രിയാനയും പ്രവേ

ശിച്ചുകൂടാ. (3) അന്ത്യോക്യപ്പാത്രിയർക്കീസും മൽപ്രിയാനായും ഒരുമിക്കുമ്പോൾ പാത്രിയർക്കീസിൻെറ വലത്തായി മൽപ്രിയാന ഇരിക്കണം. മൽപ്രിയാന, തുബദേനിൽ രണ്ടാമതായി സ്മരിക്കപ്പെടുകയും, കുർബാന കൈക്കൊള്ളുകയും വേണം. (4) മൽപ്രിയാന ജീവനോടുണ്ട് എങ്കിൽ—മൽപ്രിയാനയുടെ സമ്മതപത്രം—ശൽമൂസോ—കൂടാതെ പാത്രിയർക്കീസ് വാഴിക്കപ്പെടരുത്. പാത്രിയർക്കീസ് ആരോഹണം ചെയ്യുന്ന സന്ദർഭത്തിൽ—തലയിൽ കൈ വെയ്ക്കേണ്ടതു്, പാത്രിയർക്കീസിൻെറ സുന്നഹദോസിൻെറ തലവനോ മൽപ്രിയാനയോ എന്നു്—പടിഞ്ഞാറുനിന്നു 2, കിഴക്കുനിന്നു 2, ഇങ്ങനെ നാലു് എപ്പിസ്കോപ്പന്മാർ കൂടി തീർപ്പു ചെയ്യണം. (5) കർദ്ദൂർ, ബസ്സേബൂദായി എന്ന ഇടവകകൾ മൽപ്രിയാനയ്ക്കു് ഇരിക്കണം: അങ്ങനെതന്നെ നഗറോനേയ്യ, മാദോഓയെ, എന്ന സ്ഥലത്തുള്ള മുസൽമാൻ ക്രൈസ്തവന്മാർക്കു സമ്മതമാണു് എങ്കിൽ—പാത്രിയർക്കീസിൻെറ അധികാരത്തിൽ വച്ചുകൊള്ളാം. (6) പടിഞ്ഞാറും കിഴക്കും തമ്മിൽ ഉണ്ടായിട്ടുള്ള മുടക്കുകൾ • പിൻവലിക്കപ്പെടണം. (7) മൽപ്രിയാന മുടക്കുന്ന എപ്പിസ്കോപ്പാ പാത്രിയർക്കീസിനാലും മുടക്കപ്പെട്ടവനാണു്: ആയതിനാൽ മുടക്കപ്പെടുന്നവരെക്കുറിച്ചു മൽപ്രിയാന പാത്രിയർക്കീസിനെ വിവരം അറിവിക്കണം. ....................................................................................

...........കാലം കടന്നു. 1189-ൽ പാത്രിയർക്കീസ് സ്ഥാനത്തേക്കു ഇഗ്നാത്തിയോസ് ബാവാ ഉന്നമിതനായ ഘട്ടത്തിൽ, അന്നത്തെ മൽപ്രിയാന—സഗ്ലീസു്—അന്ത്യോഖ്യയിലേക്കു പോകയുണ്ടായില്ല. അതിനുള്ള ഒരു ഹേതു—ആ മൽപ്രിയാനാ ആകട്ടെ, ഏലീശാ എന്ന ഒരു മെത്രാനു് ഇടവക കൊടുത്തതു് ഇഷ്ടപ്പെടാഞ്ഞു്, തീഗ്രീസുകാർ, പിണങ്ങി നിന്നതാണു്: വേറൊരു കാരണം പടിഞ്ഞാറുകാർ സഗ്ലീസിനെ ക്ഷണിച്ചില്ല എന്നതത്രെ. ഈ പിണക്കം നിമിത്തം, കിഴക്കരുടെ പള്ളികളിൽ പാത്രിയർക്കീസിൻെറ നാമം തുബദേനിൽ സ്മരിക്കപ്പെടാതായി. പിണക്കം വളന്നു: പാത്രിയർക്കീസിനു സക്കാർ വഴിക്കു രണ്ടായിരം ദീനാറാകൾ നഷ്ടമായി: അതറിഞ്ഞ തീഗ്രീസുകാർ സക്കാർ ആളുകൾക്കു പൊന്നു തൂക്കിക്കൊടുത്തു. പാത്രിയർക്കീസിൻെറ നാമം തുബദേനിൽ ഉപയോഗിക്കണമെന്നു്, വിധി ഉണ്ടായില്ല ..............

............................................................................കാലം കടന്നു. ഉറഹക്കാരനായ അത്താനാസ്യോസ് എന്ന മൽപ്രിയാനയുടെ സമ്മതം കൂടാതെയും സാന്നിദ്ധ്യം കൂടാതെയും—ഹേഹേയുടെ ദീവന്നാസ്യോസ് എന്ന ആൾ, പാത്രിയർക്കീസ് പദത്തിൽ ആരോഹിതനായി. പൌരസ്ത്യന്മാർ കോപിച്ചു്, പാത്രിയർക്കീസിൻെറ നാമം തുബദേനിൽനിന്നു വിട്ടുകളഞ്ഞു. പരിശുദ്ധനും വിനയവാനും ആയിരുന്ന പാത്രിയർക്കീസ് സ്വസ്ഥാനത്തുനിന്നു് ഇറങ്ങി, ആമീദിൽ ചെന്നു്—വേഷം മാറി—ഒരു സാധാരണ ദയറാക്കാരൻ എന്ന നിലയിൽ—തുറബ്ദീൻ, മൂസൽ, എന്ന സ്ഥലങ്ങളിലൂടെ—മൽപ്രിയാന ഇരുന്ന സ്ഥലത്തു ചെന്നു്—പള്ളിയിൽ താമസമായി: പള്ളികളും ദയറാകളും കണ്ടു നടക്കുന്ന ഒരു കേവലദയറാക്കാരനാണു് എന്നു്, മൽപ്രിയാനയുടെ ചോദ്യങ്ങൾക്കു മറുപടി കൊടുത്തു. പുതിയ ദയറാക്കാരൻെറ വിനയം, വിശുദ്ധജീവിതം, ആചാര്യസേവനം, മുതലായവ കണ്ട മൽപ്രിയാന, സുപ്രീതനായി. ആ സന്ദർഭത്തിൽ, മൽപ്രിയാനായുടെ കീഴിൽ—വൈധവ്യത്തിൽ വർത്തിച്ച ഒരു അറബി ഇടവക ഉണ്ടായിരുന്നു. ദയറാക്കാരനെ എപ്പിസ്കോപ്പാ ആയി പട്ടം കൊടുക്കാമെന്നു മൽപ്രിയാനാ വാഞ്ഛിച്ചു: പറഞ്ഞു: നിർബന്ധിച്ചു: ദയറാക്കാരൻെറ വൈമനസ്യം കണ്ടു വിസ്മയം പൂണ്ട മൽപ്രിയാന, അധികം നിർബന്ധിച്ചു. നിർബന്ധം നിർബന്ധമായി ചെന്നപ്പോൾ, വാസ്തവം പറയാതിരിക്കുവാൻ പാത്രിയർക്കീസിനു നിവൃത്തിയില്ല എന്നായി. പാത്രിയർക്കീസ് പറഞ്ഞു:— "ഇവിടത്തെ സമ്മതംകൂടാതെ പടിഞ്ഞാറുകാർ തലവനായി നിയമിച്ചിരിക്കുന്ന നിങ്ങളുടെ ശിഷ്യൻ—ഹേഹേ—ഞാനാണു്." മൽപ്രിയാന—സ്വന്തം കാതുകളെ വിശ്വസിക്കുവാൻ പണിപ്പെട്ടു: ഒച്ച ഉയർത്തിക്കരഞ്ഞു: കാൽക്കൽ വീണു കേണു: കൈയ്മുത്തി മോചനം പ്രാർത്ഥിച്ചു. മൽപ്രിയാന പാത്രിയർക്കീസിനെ ഉചിതമായി ഉടുപ്പിച്ചു്—കർത്ത്മീ ദേശത്തുള്ള മാർ ഗബ്രിയേലിൻെറ ദയറായോളം അനുഗമിച്ചു്—പാത്രിയർക്കീസിനോടു പിണക്കത്തിൽ പാർത്തിരുന്ന ദയറായിലെ എപ്പിസ്കോപ്പായെ—യോഹന്നാനെ—കണ്ടു്—മൂവരും ഇണങ്ങി. പാത്രിയർക്കീസ് സ്വന്ത ആസ്ഥാനമായ അമ്മീദിലേക്കു കൃതകൃത്യനായി പോയി. പാത്രിയർക്കീസും മൽപ്രിയാനായും 1352-ൽ മരിച്ചു. സഭകൾ പടിഞ്ഞാറും കിഴക്കും വൈധവ്യത്തിൽ ആയി. 1357-ൽ കിഴക്കുള്ളവർ, മൽപ്രിയാനയായി തീഗ്രീസുകാരനായ ബസ്സേലിയോസ്സിനെ ഉയർത്തി. അതിൻെറ ശേഷം പടിഞ്ഞാറുകാർ തേയോദോസ്യോസ് യോഹന്നാൻ എന്ന ആളെ പാത്രിയർക്കീസായി സ്ഥാനത്തു സ്ഥാപിച്ചു. പാത്രിയർക്കീസിൻെറ സ്ഥാനാരോഹണം വരെയ്ക്കു് ക്ഷമിക്കുവാൻ ക്ഷമ ഇല്ലാഞ്ഞ പൌരസ്ത്യന്മാരെ, പാത്രിയർക്കീസിൻെറ ആരോഹണത്തിലേക്കു പാശ്ചാത്യർ ക്ഷണിക്കുകയുണ്ടായില്ല. മത്സരം തുടങ്ങി: എന്നാൽ മത്സരം വളന്നില്ല. പാത്രിയർക്കീസ് എഴുത്തുകൾ എഴുതി: സ്ഥാനപതികളെ അയച്ചു: വിനയപൂർവം സമാധാനം പ്രാർത്ഥിച്ചു. പാത്രിയർക്കീസിൻെറ പ്രേമം കണ്ടു പ്രീതനായ മൽപ്രിയാന, പരാജിതനായി. മൽപ്രിയാന പാത്രിയർക്കീസിനെ കാണുവാനായി പുറപ്പെട്ടു. അദ്ദേഹം ഗോസർത്തോ നഗരം വരെയ്ക്കു ചെന്നപ്പോഴേയ്ക്കു്, അമ്മീദിൽ താമസമായിരുന്ന പാത്രിയർക്കീസ്, എതിരേററു ചെന്നു: ഇരുവരും തമ്മിൽ കണ്ടു: മത്സരം വെടിഞ്ഞു് ഒരുമയിൽ ഒരുമിച്ചു. പാത്രിയർക്കീസിനെ കൂടാതെ മൽപ്രിയാനയും, മൽപ്രിയാനയെ കൂടാതെ പാത്രിയർക്കീസും ഉണ്ടാകരുതെന്നുള്ള പൂർവ വ്യവസ്ഥയെ ഇരുഭാഗക്കാരും ഈ ഘട്ടത്തിൽ ഒരിക്കൽ കൂടെ വ്യവസ്ഥാപനം ചെയ്യുകയും ഉണ്ടായി..............................................................

...........................കാലം കടന്നു. ഇഗ്നാത്തിയോസ് എന്നു പേരായ മൽപ്രിയാന മരിച്ചു. ആ മൽപ്രിയാന ഏതാനും കാലം നിനവയിൽ താമസിച്ചിരുന്ന ഒരുവനാണു്. ആ കാലത്തു് പട്ടണത്തിനു് ഐശ്വര്യവും ക്രൈസ്തവന്മാർക്കു് ഉന്നതിയും വളരുന്നതു കണ്ട നിനവക്കാർ—മൽപ്രിയാനയെക്കുറിച്ചു് അധികം പ്രതിപത്തി ഉള്ളവരായിരിക്കുകയാണു്. ആയതിനാൽ അടുത്ത മൽപ്രിയാനയുടെ തിരഞ്ഞെടുപ്പിൽ, ഒരു കൈ ലഭിക്കണമെന്നു കാംക്ഷിച്ചുകൊണ്ടു്, നിനവക്കാർ തീഗ്രീസിൽ ചെന്നു. തീഗ്രീസുകാരും നിനവക്കാരും ഒരുമിച്ചു്—മർദ്ദീനിലെയോഹന്നാൻ മെത്രാപ്പോലീത്തായോടുകൂടെ—പാത്രിയർക്കീസിൻെറ സന്നിധിയിൽ—മൽപ്രിയാനയെ വാഴിച്ചുകൊടുക്കണം എന്നു്—അപേക്ഷിച്ചു. പാത്രിയർക്കീസ് ആകട്ടെ, യോഹന്നാൻ എന്നൊരാളെ, 1476 വൃശ്ചികം 6-ാംനു- വെള്ളിയാഴ്ച, മൽപ്രിയാനസ്ഥാനത്തു പ്രവേശിപ്പിച്ചു. ഈ ആൾ പഠിപ്പു കുറഞ്ഞവനെങ്കിലും, ധനസമൃദ്ധമായ കുടുംബത്തിലെ അംഗവും—ചെറുപ്പം മുതൽക്കു തന്നെ വീടുവിട്ടിറങ്ങി, ഉറഹായുടെ പർവതങ്ങളിൽ മാർ യാക്കോബിൻെറ ദയറായിൽ താമസിച്ചു്, അവിടെ റീശ്സ്ഥാനമുള്ളവനും—ആയ ഒരു ഭക്തനാണു്. യോഹന്നാൻ സ്ഥാനമേററതു്—തീഗ്രീസിൻെറയും മൂസലിൻെറയും നിനവയുടെയും മൽപ്രിയാന എന്ന നാമത്തിൽ—അത്രേ. മൽപ്രിയാന, നിനവ ഇടവകയിൽ പെട്ട പള്ളികളിൽ പ്രസംഗിക്കപ്പെടുകയും തുബദേനിൽ സ്മരിക്കപ്പെട്ടു് ബഹുമാനിക്കപ്പെടുകയും, നടപ്പായി. നിനവയ്ക്കു നൂതനമായി ലഭിച്ച ഈ പ്രാധാന്യം, തീഗ്രീസിനു് അസന്തോഷകാരണമായി. ഈ വൈമുഖ്യം കണ്ട മൽപ്രിയാന, നിനവയ്ക്കടുത്തുള്ള മാർ മത്തായിയുടെ ദയറായിൽ, താമസം ഉറപ്പിച്ചു. എന്നാൽ ഇതുകൊണ്ടും തീഗ്രീസുകാർ തൃപ്തിപ്പെട്ടില്ല. മൽപ്രിയാന നിനവയിലും മൂസലിലും മാത്രം സ്വീകൃതനായി, ദിവസങ്ങളെ നയിച്ചു. അങ്ങനെ ഇരിക്കവെ അത്താനാസ്യോസ് പാത്രിയർക്കീസ് മരിച്ചു. യോഹന്നാൻ മൽപ്രിയാനയും ഏതാനും എപ്പിസ്കോപ്പമാരും കൂടെ—അടുത്ത സ്ഥാനാരോഹണത്തിൽ സംബന്ധിക്കുവാനായി—പാത്രിയർക്കീസിൻെറ വാസസ്ഥാനമായ ബാർസോമ്മ ദയറായിൽ—ചെന്നുചേന്നു ഇതു് 1478-ൽ ആണു്. യോഹന്നാൻ പാത്രിയർക്കീസ് പഠിത്തമില്ലാത്ത ഒരു കേവലഗ്രാമീണൻ ആകയാൽ—പാത്രിയർക്കീസിനെ കൈവെപ്പു ചെയ്യുന്നതിനു് അനർഹനാണെന്നും, ആ മാനവും സ്ഥാനവും പാത്രിയർക്കീസിൻെറ സുന്നഹദോസിൻെറ റീശ്സ്ഥാനിയിൽ നില്ക്കേണ്ടതാണു് എന്നും—അവിടെ വാദം ഉണ്ടായി. എന്നാൽ മൽപ്രിയാനായുടെ കീഴിൽ ഉള്ള ഒരു എപ്പിസ്കോപ്പാ—മല്ലാൻ—പരിശുദ്ധൻ—അറബികളുടെ എപ്പിസ്കോപ്പാ ആയ തീമോത്തിയോസ്—പാത്രിയർക്കീസിൻ ദയറാക്കാരുടെ നിലയുടെ ബലക്കുറവിനെ വേണ്ടവണ്ണം ചൂണ്ടിക്കാണിച്ചു. ഇതു നിമിത്തം ഇരുഭാഗക്കാരും പിണക്കം വിട്ടു് ഇണങ്ങിയതിനാൽ, സ്ഥാനാരോഹണം—മൽപ്രിയാനായുടെ പ്രധാന കാർമ്മികത്വത്തിൽ—മൽപ്രിയാനാ കൈവച്ചു്—മുറപോലെതന്നെ—നടന്നു. മൽപ്രിയാനായും എപ്പിസ്കോപ്പമാരും തിരികെ പോന്നു. പാത്രിയർക്കീസ് കക്ഷിയും മൽപ്രിയാനാക്കക്ഷിയും തമ്മിൽ വഴക്കു്, വീണ്ടും, 1489-ൽ, ഉണ്ടായി; തീഗ്രീസിൽ യസ്സുസൻകാർ എന്നൊരു വർഗ്ഗക്കാർ ഉണ്ടായിരുന്നു. അവർ ഏതാനും കാലമായി, ഓർത്തോ ഡക്സോ സഭയിൽനിന്നു്, പിണങ്ങി നിൽക്കുന്നവരാണു്. കുർബാനയപ്പത്തെ സ്വർഗ്ഗീയമായ അപ്പം എന്ന നാമത്തിൽ മാററിക്കണമെന്നു്, അവർക്കു് ഒരു വാദം ഉണ്ടു്. കർമ്മം പൂർത്തിയാകുന്നതിനു മുമ്പു്, കുർബാന അപ്പത്തെ സ്വർഗ്ഗീയ അപ്പം എന്നു പറയുന്നതു് അയുക്തമാകുന്നു—എന്നാണു്—ഓർത്തോ ഡക്സുകാരുടെ നില. എന്നാൽ ഈ കാലത്തു്, യസ്സുസങ്കാർ നിർബന്ധത്തെ വിട്ടുകളഞ്ഞു്, യോജിക്കാമെന്നു്, കാംക്ഷിക്കുക ഉണ്ടായി. അവർ പാത്രിയർക്കീസിൻെറ സന്നിധിയിൽ, എപ്പിസ്കോപ്പയെ വാഴിച്ചുകിട്ടണം എന്നപേക്ഷിച്ചു. മൽപ്രിയാനയുടെ ഇടവകയിൽപെട്ട യസ്സുസൻകാർ, മൽപ്രിയാനയുടെ സന്നിധിയിൽ അപേക്ഷിക്കേണ്ടതാണു് എന്നു്, പാത്രിയർക്കീസ് ഉണർത്തിച്ചു. അതു് യസ്സുസ്സുങ്കാർക്കു സമ്മതമായില്ല. പാത്രിയർക്കീസ് തന്നെ എപ്പിസ്കോപ്പയെ വാഴിച്ചുകൊടുക്കണമെന്നും, അതിൻെറ ശേഷം അവർ മൽപ്രിയാനയുടെ അധികാരത്തിൻകീഴിൽ ഇരുന്നുകൊള്ളാമെന്നും, ശഠിച്ചുകൊണ്ടു്—അവർ കാലം പോക്കി. വിധികളെ ധിക്കരിച്ചു്, സ്ഥാനം തെററി, പാത്രി-

യക്കീസിന്റെ സന്നിധിയിൽ അപേക്ഷ ചെയ്യുന്ന യസ്സംസ്സക്കാരെക്കുറിച്ച്, മൽപ്രിയാന ക്രോധിച്ചു: അവർക്കെതിരായി കല്പനകൾ, പരസ്യം ചെയ്തു. പാത്രിയർക്കീസ് അത്യാകുലനായി—രണ്ടു ദയറാക്കാരെ അയച്ച്—മൽപ്രിയാനയെ ഇങ്ങനെ ഗുണദോഷിച്ചു. "മൽപ്രിയാനയുടെ നില ശരിയല്ല: യസ്സംസ്സക്കാരെ തിരികെ വരുത്തുവാനായി, കുറിയാക്കോസ്, തൽ മഹറോയോ, എന്ന പരിശുദ്ധ പിതാക്കന്മാർ ഉത്സാഹിച്ചിരുന്നു: അന്ന് അതു സാധിച്ചില്ല: ഇപ്പോൾ അവർ സ്വയമേവ വന്നിരിക്കുന്നു: വാതിൽ അടച്ചുകളയുന്നതു യുക്തമല്ല." എന്നാൽ ഈ ശമപ്രസംഗംകൊണ്ട് മൽപ്രിയാന അമർന്നില്ല: ആ സ്ഥാനപതികൾ ആദരിക്കപ്പെടാതെയും, അവമാനിതന്മാരായും, മടങ്ങിപ്പോയി. എതിർപ്പ് അതിർ കടന്നു വളരുന്നതു കണ്ട്—മൽപ്രിയാനയുടെ ഇടവകജനങ്ങളും, എപ്പിസ്കോപ്പമാരും, മൽപ്രിയാനയെ ശാസിച്ചു. ഭിന്നത വളരുമെന്നുള്ള ലക്ഷണം വളർന്നുതുടങ്ങി. മൽപ്രിയാന പശ്ചാത്താപം പൂണ്ടു: ശാന്തനായി: പാത്രിയർക്കീസിന്റെ സന്നിധിയിൽ ചെന്നു. ക്ഷമകെട്ടിരുന്ന പാത്രിയർക്കീസ്, സംഗതി സുന്നഹദോസിന്റെ മതം അറിഞ്ഞശേഷം തീർപ്പു ചെയ്യാമെന്ന്, പിടിച്ചുനിന്നു. കൂടിയ സുന്നഹദോസിൽ മൽപ്രിയാന ക്ഷമ ചോദിച്ചു: ന്യായമായ കീഴമർച്ചയും വാഗ്ദാനം ചെയ്തു: രേഖ സമർപ്പിച്ചു. ഈ യോഹന്നാൻ മൽപ്രിയാന വീണ്ടും—1499-ൽ പാത്രിയർക്കീസിന്റെ സന്നിധിയിൽ ചെന്ന്—ഭരണമൊഴിഞ്ഞ്, ഉറഹായുടെ ദയറായിൽ വിശ്രമിക്കുന്നതിന് അനുവാദം ചോദിക്കുക ഉണ്ടായി. പാത്രിയർക്കീസ് അനുവദിക്കാഞ്ഞതിനാൽ—രസക്ഷയത്തിൽ തൽക്കാലം പിന്മാറി: എന്നാൽ വീണ്ടും പാത്രിയർക്കീസിന്റെ അടുക്കൽ സമാധാനം പറഞ്ഞ് നിനവയിലേക്കു പോന്നു. ആ യോഹന്നാൻ മൽപ്രിയാന, നിനവയിൽ, പള്ളിയുടെ അടുത്തുള്ള മാളികയുടെ മുകളിൽനിന്ന്, ഒരു രാത്രി, താഴെ വീണു, മരിച്ചു. അടുത്ത മൽപ്രിയാന ആയി തെരഞ്ഞെടുക്കപ്പെട്ടതു്—മസഹിന്റെ പുത്രയായ ക്രീം എന്ന ഒരുവനത്രെ. അദ്ദേഹം മാർ മത്തായിയുടെ ദയറായിൽ പെട്ട ഒരു അംഗമാണ്. ക്രീമിന്റെ തെരഞ്ഞെടുപ്പു നടത്തിയതിൽ പ്രധാന ഭാരവാഹിത്വം വഹിച്ചതു്—ഉമ്മിയുടെ ഇഗ്നാത്തിയോസ്, അറബികളുടെ യോഹന്നാൻ, മാർ മത്തായിയുടെ ദയറായുടെ എപ്പിസ്കോപ്പയായ സ്ളീബാ, ശപാക്കിന്റെ പുത്രൻ മത്തായി ബസ്സേലിയോസ്, എന്നവരാകുന്നു. ആ ആലോചനയിൽ സാരമായ ഗണനം ലഭിച്ചില്ല എന്ന്, ബാർതീബൂൻ എന്ന കശീശാ മുതൽപേർക്ക്, അസുഖം ഉണ്ടായി. ആ അസന്തുഷ്ടന്മാർ പാത്രിയർക്കീസിന്റെ സന്നിധിയിലേക്ക് ഇങ്ങനെ എഴുതി: "മസ്ഹാക്കിന്റെ മകൻ ഒരു മണ്ടനാണ്: അയാളെ ഞങ്ങൾക്കു വേണ്ട: തിരുമനസ്സിലെ സഹോദരപുത്രൻ, യാക്കൂബ്, അർഹനാണ് എന്നു ഞങ്ങൾ അറിയുന്നു: അദ്ദേഹത്തെ ഞങ്ങൾക്കു റീശ് ആയി അയച്ചുതരണം: യാക്കോബിന്റെ സ്ഥാനാരോഹണം വേഗം നടക്കട്ടെ: അങ്ങനെയായാൽ, ഇവിടെ നടക്കുന്ന കൂട്ടുകെട്ട് ഉടഞ്ഞുപോകും." ഈ സന്ദേശം ലഭിച്ച ഉടനെ—കിഴക്കരുടെ ശൽമൂസോ—സമ്മതം—അന്വേഷിക്കാതെ—പാത്രിയർക്കീസാകട്ടെ, യാക്കോബിനെ, 1500-ൽ, ഗ്രീഗോറിയോസ് എന്ന നാമത്തിൽ, സ്ഥാനത്തു പ്രവേശിപ്പിച്ചു. ഗ്രീഗോറിയോസ് മൂസ്സലിൽ ചെന്നു: എന്നാൽ രാജപുരുഷന്മാരുടെ സമ്മതം ലഭിക്കായ്കയാൽ പട്ടണത്തിൽ പ്രവേശം ലഭിച്ചില്ല. രാജസമ്മതം പ്രതീക്ഷിച്ചുകൊണ്ടും, ഗവൺമെന്റിനെ നിർബന്ധിച്ചുകൊണ്ടും, ഗ്രീഗോറിയോസ്—മൂസ്സലിന്റെ വാതിലിൽ—നെസ്തോറിയന്മാരുടെ മിഖായേൽ ദയറായിൽ—അതിഥിയായി താമസിച്ചു. എന്നാൽ ഓർത്തോഡക്സുകാർ ഗവൺമെന്റിനെ എതിർനിർബന്ധം ചെയ്തുപോന്നു: അവർ പറഞ്ഞു:—"ഈ വിദേശ്യനെ ഞങ്ങൾക്ക് ആവശ്യമില്ല: ഈ ഗവൺമെന്റിന്റെ കീഴുള്ള ഒരുവൻ ഞങ്ങളെ ഭരിക്കട്ടെ: ഈ ആൾ സമ്മാനിക്കുന്നതിൽ അധികം ദ്രവ്യം ഞങ്ങൾ തന്നുകൊള്ളാം". അധികാരപുരുഷന്മാർ ചോദിച്ചതിൽ, ഗ്രീഗോറിയോസ് ആയിരം കനകദിനോറാ നൽകുമെന്നു ഗ്രഹിച്ചു: സ്വദേശകക്ഷികൾ രണ്ടായിരം കനകദിനോറാ നൽകി: മൂവായിരം ആണു കൊടുത്തതെന്നും ചിലേടങ്ങളിൽ കാണുന്നു. സ്വദേശികൾ യഥേഷ്ടം പ്രവർത്തിച്ചുകൊൾവാൻ സ്വാതന്ത്ര്യം സമ്പാദിച്ചു. ഗ്രീഗോറിയോസ് രണ്ടു മാസം മാർ മിഖായേൽ ദയറായിൽ താമസിച്ചശേഷം, വിഷണ്ണനായി—ശീഗർ, അബൂറാ, മുതലായ സ്ഥലങ്ങളിലൂടെ—ധനശേഖരം ചെയ്തു നടന്നു. സ്വദേശികളായ എപ്പിസ്കോപ്പമാർ, മാർ മത്തായിയുടെ ദയറായിൽ ചെന്ന്—മസ്സാഹിന്റെ പുത്രനായ ബർമസ്സാഹിനെ—ഹോശാന ശനിയാഴ്ച—ദീവന്നാസ്യോസ് എന്ന പേരിൽ—മൽപ്രിയാനസ്ഥാനത്തു മാനിച്ചു. എന്നാൽ ഗ്രീഗോറിയോസ് ഒതുങ്ങിയില്ല. മ്സിബിൻ മുതലായ സ്ഥലങ്ങളിൽനിന്ന്, ഒരാണ്ടുകൊണ്ട്, ആയിരം ദിനോറാക്കൂടെയും സമ്പാദിച്ചുകൊണ്ടു വന്ന്, അധികാരികളെ പൂജിച്ചു. പൂജിതന്മാരായ അധികാരികൾ പ്രസാദിച്ചു. ഗ്രീഗോറിയോസിന്റെ ഭാഗ്യം തെളിഞ്ഞു. ബർമസഹ് സ്ഥാനഭ്രഷ്ടനായി. ഗ്രീഗോറിയോസ് മൂസ്സലിൽ ചെന്ന്, ബർമസഹിനെ ഉറക്കിൽനിന്ന് ഊക്കി, പള്ളിയിൽ കൊണ്ടുചെന്ന്, വേഷം ഉരിഞ്ഞ്, നിന്ദിച്ചു. ദോഷന്മാരും കൊള്ളരുതാത്തവരും, ബർമസഹിന്റെ മുഖത്തു തുപ്പി. ദുഷ്കാലത്തിന്റെ കാഠിന്യം കണ്ട ബർമസഹ്, നിപ്രക്കശ്ത് എന്ന ദേശത്തു ചെന്നു താമസിച്ചു. ലഭിച്ച അനുഗ്രഹം, ഗ്രീഗോറിയോസിന് ഉപയോഗപ്പെട്ടില്ല. ആ വിദേശ്യൻ നിനവയിൽ ചെന്നപ്പോൾ സ്വദേശപക്ഷക്കാർ കൂട്ടമായി എതിരിട്ടു: ചിലർ ഗ്രീഗോറിയോസിന്റെ പക്ഷക്കാരായി: ഭിന്നത ഒന്നിനൊന്നു കുന്നിച്ചു: അച്ഛൻ മകനോടു പിണങ്ങി: അനുജൻ ജ്യേഷ്ഠനെ എതിർത്തു: വളർന്നു വഴക്കു ശകാരമഴ പെയ്തു. ഗ്രീഗോറിയോസിന്റെ എതിരായി തെറിവാക്കുകൾ ചെന്നു കുറിക്കുകൊണ്ടു. നാവുകൊണ്ടു പറഞ്ഞുകൂടാത്തതും, കാതുകൊണ്ടു കേട്ടുകൂടാത്തതും ആയ—കറുത്തു കടുത്ത വാക്കുകൾ—അഞ്ചു വർഷത്തോളം കേട്ടു കേട്ടു, മനസ്സുമടുത്ത ഗ്രീഗോറിയോസ്—ഇളയച്ഛനായ പാത്രിയർക്കീസിന്റെ അടുക്കലേക്ക്, അഭയം അർത്ഥിച്ച്, ഓടി. ദുഷ്ടന്മാരായ ബർമസാഹപക്ഷന്മാർ പൊന്നു കൊടുക്കാമെന്നു പറഞ്ഞ്, സർക്കാർപ്രമാണികളെ അടുത്തു: അതു കേട്ട് ഇരിപ്പുറക്കാഞ്ഞ ഗ്രീഗോറിയോസ്, തിരികെ വന്ന്—വേണ്ടേടത്തു വേണ്ടേടത്തു തുക കൊടുക്കാമെന്നു കയർത്തു. ബർമസാഹ്—യാതൊരു ഉദ്ദേശവും സാധിക്കാതെ—1515 ധനു 14-ാംനു—മരിച്ചു. ഗ്രീഗോറിയോസ് പ്രകാശം കണ്ടു എന്ന് കണ്ണു വിരിച്ചു: എന്നാൽ വേറൊരേടത്തു കാർ കയറിയതിനാൽ അസ്വസ്ഥനായി. പാത്രിയർക്കീസ് ആ ഘട്ടത്തിൽ മരിച്ചതിനാൽ, ഗ്രീഗോറിയോസ് സ്വന്തം അനുജനെ പണിപ്പെട്ടു പാത്രിയർക്കീസായി ഉയർത്തി: എതിർകക്ഷി വേറൊരുവനെ—എഴുത്തുകാരൻ യോഹന്നാനെ—പാത്രിയർക്കീസായി വാഴിച്ചു: ഗ്രീഗോറിയോസ് ആയുർവൈഷമ്യത്തിലായി: 1526 തുലാം 12-ാംനു മരിച്ചു..................................................................

.........................കാലം കടന്നു. ഇഗ്നാത്തിയോസ് ദാവീദ് എന്ന മൽപ്രിയാന, സർക്കാർ അധികാരികളുടെ വിപ്രിയംമൂലം, തടവിൽ കിടക്കുന്നു. തീഗ്രീസുകാർ ഇരുപതിനായിരം കനകദീനോറാ പിരിച്ചെടുത്തു പൂജ ചെയ്യുകയാൽ, മൽപ്രിയാന വിമുക്തനായി. എന്നാൽ നിനവക്കാരനായ ശിമഓൻ എന്ന ക്രൈസ്തവപ്രമാണിയുടെ വിദ്വേഷം നിമിത്തം—മൽപ്രിയാന ആകട്ടെ, ശിമഓനെ ശപിച്ച ശേഷം—പാത്രിയർക്കീസിന്റെ വാസസ്ഥാനമായ ബർസോമ്മാ ദയറായിൽ ഓടിച്ചെന്നു പേടിച്ചു താമസിച്ചു. കിഴക്കോട്ടേക്കു തിരികെപ്പോകുവാൻ കരുതുന്നില്ല എങ്കിൽ—അപ്പോൾ അവിടെ എപ്പിസ്കോപ്പ ഇല്ലാതെ ശേഷിച്ചിരുന്ന ന്സിബ് എന്ന ഇടവക ഭരിച്ചുകൊള്ളാമെന്ന്—പാത്രിയർക്കീസ് അനുവദിച്ചതിനാൽ—മൽപ്രിയാന അവിടെ ഭരണം ഭരമേറ്റു. അങ്ങനെ രണ്ടുവർഷം കഴിഞ്ഞപ്പോൾ പാത്രിയർക്കീസു മരിച്ചു: അതിനെ തുടർന്ന്—1533-ൽ മൽപ്രിയാന പാത്രിയർക്കീസായി ഉന്നതനായി. മൽപ്രിയാന പാത്രിയർക്കീസിന്റെ സിംഹാസനത്തിൽ ആരൂഢനാകുന്നതിന്റെ ഒന്നാം ഉദാഹരണം ഇതുതന്നെ. 1543-ൽ, മാർ യൂഹാനോൻ ബർമാദാൻ എന്നയാൾ മൽപ്രിയാനസ്ഥാനം പ്രാപിച്ചു. വിരൂപനായിരുന്ന ബർമദാൻ നിനവക്കാരുടെ ദൃഷ്ടിയിൽ അയോഗ്യനായിരുന്നു: അദ്ദേഹം ബഗ്ദാദിലാണു താമസിച്ചതു്. ഭക്തനും പണ്ഡിതനും ആയ ബർമാദാൻ കുറച്ചുകാലംകൊണ്ട്—ബഗ്ദാദിലും, ഇതരപ്രദേശങ്ങളിലും, രാജപുരുഷന്മാരുടെ സ്ഥാനങ്ങളിലും, സമ്മതനായി. ഇതിനിടയ്ക്കു പാത്രിയർക്കീസു മരിച്ചു. അംക്രർ എന്ന ഒരുവൻ പാത്രിയർക്കീസായി. ബർമാദാൻ അതറിഞ്ഞ്, സുറിയായിൽ ചെന്ന്—ഹലാബിലെ എപ്പിസ്കോപ്പ ആയ സ്ളീബായുടെ സാഹായ്യത്തെ സമ്പാദിച്ച്—1564-ൽ—എതിർപാത്രിയർക്കീസായി: എന്നു മാത്രമല്ല സഹപ്രവർത്തകനായ സ്ളീബായെ, ഇഗ്നാത്തിയോസ് സ്ളീബാ എന്ന നാമത്തിൽ, മൽപ്രിയാനാസ്ഥാനത്തു കയറ്റി, കിഴക്കുദിക്കിലേക്ക് അയച്ചു. സർക്കാർ അധികാരികളുടെ സമ്മതത്തോടുകൂടെയാണ് ഈ കർമ്മം നടന്നതു്: എങ്കിലും മൽപ്രിയാനാ അധികാരപത്രം വാങ്ങുവാൻ ബദ്ധപ്പാടിൽ സാധിക്കാതെ കിഴക്കുദിക്കിലേക്കു പുറപ്പെടേണ്ടതായി വന്നു. മൽപ്രിയാന നേരേ മാർ മത്തായിയുടെ ദയറായിലേക്കു ചെന്നു: ദയറാക്കാർ, മൽപ്രിയാനയെ—വിദ്വേഷം യാതൊന്നും ഇല്ലാത്തതുപോലെ—എതിരേറ്റു. എന്നാൽ അവരുടെ യഥാർത്ഥമായ അന്തർഗ്ഗതം വെളിപ്പെടുവാൻ താമസം ഉണ്ടായില്ല: എതിരേറ്റു ചെന്നവർ, നിന്ദപൂണ്ട വാക്കുകൾ പ്രയോഗിച്ചുതുടങ്ങി. ദയറാ നിൽക്കുന്ന മലയിലേക്കു കയറവേ, മൽപ്രിയാന അവിടെ നടക്കല്ലു മുത്തുക എന്ന് ഒരു പതിവ് ഉണ്ടെന്നു ചിലർ കടന്നു പറഞ്ഞു. മൽപ്രിയാന അനുസരിച്ചു. ചില സ്ഥലങ്ങളിൽ കാണിക്ക ഇടണമെന്നു ചിലർ ആവശ്യപ്പെടുകയാൽ, മൽപ്രിയാന പണക്കിഴികൾ വച്ചു: ചിലരുടെ നിർദ്ദേശപ്രകാരം മൽപ്രിയാന വാതിലിന്റെ സാക്ഷായെ മുത്തി. അങ്ങനെ അകത്തു കടന്ന്, സിംഹാസനം കയറുവാൻ ആഞ്ഞ മൽപ്രിയാനായുടെ അടുക്കൽ, ദയറാക്കാർ അധികാരപത്രം ആവശ്യപ്പെട്ടു. വഴി അടഞ്ഞുകണ്ട മൽപ്രിയാന മുന്നേറ്റം ചെയ്യുവാൻ മാർഗ്ഗം കാണാത്തവനായി. ആ

ജ്ജുകളുടെ പിറുപിറുപ്പും ഇടയ്ക്കിടയ്ക്കുണ്ടായ നിന്ദകളും നീചമായ പെരുമാററവും കണ്ട്—ക്ഷമകെട്ട്—ആ പാതിരാ സമയത്ത്—മൽപ്രിയാനയുടെ സഹോദരൻ—അർമ്മീനിയാ ഭാഷയിൽ ഇങ്ങനെ ഉഴറി:—"ശ്രുബുക്ക് നബഹീൻ അയ്ദേൻ വൻബേ ഏന്റൻ ഹോദേൻ ദമ ഈക് ആത്ത് നൌശോക് മേത്തോ ലോസഹ്വൻ." "ഈ പട്ടികൾ കുരയ്ക്കുന്നതിനെ അങ്ങു വകവയ്ക്കേണ്ട." അർമ്മീനിയാ ഭാഷ അറിയാവുന്നവർ അവിടെ വേറെയും ഉണ്ടായിരുന്നതിനാൽ—ക്ഷോഭിച്ച ദയറാക്കാർ, ക്ഷുബ്ധന്മാരായി: വാശി വളർന്നു: സ്ഥലം കലഹ സമാകുല മായി. ഗർവ്വം പൂണ്ട സർവ്വന്മാർ മൽപ്രിയാനയെ പിളർത്തും എന്നുള്ള പ്രായമായി. ശാന്തിക്കു യാതൊരു മാർഗ്ഗവും കാണാഞ്ഞ മൽപ്രിയാന, ഓടിക്കളയാമെന്നു പേടിച്ചു. അത്രടമായപ്പോൾ മൽപ്രിയാന, സിംഹാസനത്തിൽ കയറിക്കൊള്ളട്ടെ എന്നൊരഭിപ്രായം ഉണ്ടായി. മൽപ്രിയാന ആത്രുദ്ധനായി: ആത്രുദ്ധനായ മൽപ്രിയാന കർമ്മങ്ങളുടെ പൂരണത്തിനായി വായിച്ച ഏവൻഗേലിയോൻെറ അംശം—നിന്നവരുടെ കാതുകളിൽ ഇങ്ങനെ ചെന്നു:—"ആടുകളുടെ തൊഴുത്തിലേക്കു വാതിലിലൂടെ കടക്കാത്തവൻ, കള്ളനും മോഷ്ടാവും ആകുന്നു." മദ്ബഹായുടെ അടുത്തുള്ള മുറിയിൽ നിന്ന് ഒരു ദയറാക്കാരൻ, തല വെളിയിലേക്കു നീട്ടിക്കൊണ്ട്—"നീയും അങ്ങനെതന്നെ: വാതിലിലൂടെ വന്നവനല്ല" എന്നു കൂകി. അപകടം കണ്ട മൽപ്രിയാന,—രാത്രിയിൽ തന്നെ ദയറായിൽ നിന്നോടി. ഇതു് 1566-ൽ ആണ്. എങ്ങും അഭയം ഇല്ലാതെ അലഞ്ഞു കറങ്ങുന്ന മൽപ്രിയാനയെക്കുറിച്ചു പലരും അലിഞ്ഞു: ക്രുദ്ധദ്വേശക്കാർ പണം പിരിച്ചെടുത്ത്, അധികാരികളെ പ്രീതിപ്പെടുത്തി, ശാന്തത വാങ്ങുവാൻ ശ്രമപ്പെട്ടു. "നിങ്ങൾക്കു നഷ്ടം: നമുക്കു പ്രയോജനം ഇല്ല." എന്നു സങ്കടം പൂണ്ട്—പിന്നെയും അലഞ്ഞു നടന്ന മൽപ്രിയാനയെ, ആബൂഅല്ലസ്സ് എന്ന ഒരു വൈദ്യൻ അധികാരികളുടെ സന്നിധിയിൽ ചെയ്ത ദോഷാരോപണം, ക്ലേശിപ്പിച്ചു. കിഴക്കിൽ എവിടെയും തടസ്സം കണ്ട പടിഞ്ഞാറനായ സ്ളീബാ മൽപ്രിയാന, ഗതികെട്ട്—ഒളിച്ചോടി—സുറിയായിൽ ചെന്ന്—ഒരു വാടകവീട്ടിൽ—വൈദ്യവൃത്തിയിൽ—ഏതാനും കാലം കാലക്ഷേപം ചെയ്തു. എന്നാൽ മൽപ്രിയാനയിൽ ആശ അവസാനിച്ചില്ല. ഒരു വർഷത്തിന്റെ ശേഷം—സക്കാർ ആളുകളെ ദ്രവ്യത്തിൽ യോജിപ്പിച്ച്—ഹല്ലാസിൻെറ എപ്പിസ്ക്കോപ്പയെ സ്ഥാനഭ്രംശം ചെയ്ത്—സ്ളീബാ, ഒരു സിംഹാസനം സമ്പാദിച്ചു: എന്നുമാത്രമല്ല, ആ പ്രദേശങ്ങളിൽ പെത്റ്യാക്കിൻെറ നാമോച്ചാരണം തുബദേനിൽ നിന്നു നീക്കം ചെയ്യുകയും ചെയ്തു. ഇഗ്നാത്തിയോസ് സ്ളീബാ എന്ന ഈ അനകമ്പാർഹൻ—മൽപ്രിയാനാ—1569-ൽ മരിച്ചു. 1566-ൽ ഈ മൽപ്രിയാനാ—ഇഗ്നാത്തിയോസ് സ്ളീബാ—മാർ മത്തായിയുടെ സ്ളീബായിൽ നിന്നോടിപ്പോയതിൻെറ ശേഷം, ആറ് ആണ്ടേക്ക്—കിഴക്കൻ സഭ—മൽപ്രിയാനായെ കൂടാതെ—വൈധവ്യത്തിൽ കടന്നു. അക്രൈസ്തവന്മാരുടെ പ്രബലത, രാജപുരുഷന്മാരുടെ ശത്രുത, എന്നിവ നിമിത്തം, കിഴക്കുള്ള ഓർത്തോ ദൿസുകാരുടെ അധഃപതനം, അക്കാലത്ത് അധഃപതനം തന്നെ ആയിരുന്നു. "മുസ്ളീമുകൾ കടന്നു കയറി: താർത്തർകൾ എല്ലായിടവും തുർത്തടക്കി. ബഗ്ദാദ്, നിനവ, മുതലായ പ്രദേശങ്ങളിൽ സത്യക്രൈസ്തവസംഘം നശിച്ചു. ....
.................................................കാലം കടന്നു. 1575-ൽ ഇഗ്നാത്യോസ് എന്നു പേരായ ഒരാൾ പാത്രിയർക്കീസാണ്. ആറു വർഷത്തിലധികം ഉടയവനില്ലാതെ കിടന്ന കിഴക്കു ദേശത്തേക്കു മൽപ്രിയാനാ ആയിരിക്കുവാൻ—അഹറോൻെറ പുത്രനായ അബൂഅൽപ്പർജ്ജേ എന്ന നാമമായ ഗ്രീഗോറിയോസ് ആകട്ടെ, ഇഗ്നാത്യോസ് പാത്രിക്കീസിൻെറ ഉത്സാഹം മൂലം തിരഞ്ഞെടുക്കപ്പെട്ടു. പാത്രിയർക്കീസും, എപ്പിസ്ക്കോപ്പന്മാരും യോജിച്ച് ഉയർത്തി ഉയന്ന ഈ അഹറോൻെറ പുത്രൻ—ഗ്രീഗോറിയോസ്—1575 മകരം 19-ാംനു- ഞായറാഴ്ച—സെലുക്യയിലെ സിസിൽ എന്ന ദൈവമാതാവിൻെറ പള്ളിയിൽ വച്ച്—മൽപ്രിയാനാ ആയി ഉയന്നു. ഈ മഹാൻ പ്രസിദ്ധനും, പണ്ഡിതനും ക്രൈസ്തവ സിദ്ധാന്ത സമർത്ഥനും, ആയ ബാർ എബ്രായ തന്നെ. ബാർ എബ്രായ മൽപ്രിയാനാ സ്ഥാനം പ്രാപിച്ച കർമ്മത്തിൽ—സ്ഥലത്തെ രാജാവ്. സഹോദരന്മാർ, പുത്രന്മാർ, അർമ്മീനിയൻ മേൽപ്പട്ടക്കാർ എന്നിവർ—സംബന്ധിച്ചിരുന്നു. സുപ്രീതനായ രാജാവു പാത്രിയർക്കീസിനും മൽപ്രിയാനയ്ക്കും അധികാരപത്രം നൽകി. പാത്രിയർക്കീസ് സ്വസ്ഥാനത്തേക്കു പോയി. മൂസലിലേക്കു ചെന്ന മൽപ്രിയാനയെ—ദയറാക്കാർ, കശീശന്മാർ, ശെമ്മാശ്ശന്മാർ, പൌരന്മാർ എന്നവർ—കൊട്ടു കൊട്ടി, പാട്ടുപാടി, എതിരേററു: മാർ മത്തായിയുടെ ദയറായിൽ കൊണ്ടുചെന്നു സ്ഥാനത്തിനടുത്ത മാനംകൊണ്ടു മാനിച്ചു: സൽക്കരിച്ചു. പുതിയ മൽപ്രിയാന—ബാർ എബ്രായ—എവിടെയും സൽകൃതനായി: നെസ്തോർകാരുടെ കാതോലിക്കാ—മാർ മക്കീക്കോ—സഹോദരപുത്രനേയും സഹോദരീ പുത്രനേയും അയച്ച് മൽപ്രിയാനയെ എതിരേററു; സ്വന്തം വാസസ്ഥലത്തു കൊണ്ടുചെന്നു: ഇരുവരും തമ്മിൽ കണ്ടു: എല്ലാവരും സന്തുഷ്ടന്മാരായി. യാത്ര പറഞ്ഞതിൻെറ ശേഷവും ഇരുവരും കാപ്പ മുതലായ സമ്മാനങ്ങളെ കൈമാറുകയും സ്നേഹപ്രകടനം ചെയ്യുകയും ചെയ്തിട്ടുണ്ട്. മൽപ്രിയാനാ—വിശ്വാസികളുടെ എന്നു മാത്രമല്ല, നെസ്തോറിയന്മാരുടെയും—പ്രേമഭാജനമായി. എന്നാൽ ഈ പ്രേമത്തിനു സ്വല്പം ഒരു പ്രതിബന്ധം ഭവിച്ചു. മൽപ്രിയാനാ മൂറോൻ കൂദാശ ചെയ്ത അവസരത്തിൽ, തുബദേനിൽ മൽപ്രിയാനയുടെ നാമോച്ചാരണം കേട്ട നെസ്തോറ്യന്മാർ, സംഗതി അവരുടെ കാതോലിക്കയെ ഗ്രഹിപ്പിച്ചു: അതു കേട്ട കാതോലിക്കയ്ക്കു വൈരസ്യംതോന്നി: എന്നാൽ ആ വൈരസ്യം വളരുന്നതിനിടയായില്ല. മാർ മക്കിക്കോ അടുത്തു തന്നെ മരിച്ചുപോയി. മൽപ്രിയാന ബഗ്ദാദിലും നിനവയിലും ചെന്ന്, ആവശ്യമറിഞ്ഞ്, പലരെ എപ്പിസ്ക്കോപ്പമാരായി ഉയർത്തി. 1579-ൽ മൽപ്രിയാന, സ്വന്തം അതിരിനകത്തുതന്നെ പടിഞ്ഞാറുള്ള വിശ്വാസികളുടെ ഇടയിൽ, സഞ്ചരിക്കുക ആയിരുന്നു: ആ സഞ്ചാരത്തിൽ പാത്രിയർക്കീസിനെ കണ്ടുമുട്ടുകയുണ്ടായി. പാത്രിയർക്കീസ് അപ്പോൾ കശീശോ ശിമഓൻ എന്ന് ഒരു വൈദ്യനെതിരായി, എന്തോ ആവശ്യം പ്രമാണിച്ച്, സക്കാർ മുമ്പാകെ, ഹരജി കൊടുക്കുവാൻ പോകയായിരുന്നു. അധികാരികളെ ആശ്രയിച്ചു കേസ്സുകളിൽ കാലം കളയുന്നതു നന്നല്ല എന്നു മൽപ്രിയാന ചെയ്ത ഉപദേശം, പാത്രിയർക്കീസിനു സന്തോഷമായില്ല. മൽപ്രിയാന ആ കാര്യത്തിൽ വൈദ്യൻെറ ഭാഗം ചേർന്നുകളഞ്ഞിരുന്നു എന്നു പാത്രിയർക്കീസ് സംശയിച്ചു. ആയതിനാൽ മൽപ്രിയാന പാത്രിയർക്കീസിനെ വീണ്ടും കാണണമെന്നു കരുതിയില്ല: എങ്കിലും, പാത്രിയർക്കീസ് മൂന്നു എപ്പിസ്ക്കോപ്പമാരെ അയച്ചു ക്ഷണിച്ചതിനാൽ പോവുകയും, സ്നേഹം മുറിയാതെ പിരിയുകയും, ഉണ്ടായി. മൽപ്രിയാന സഞ്ചാരം തുടന്നു: മുൻപറഞ്ഞ പിണക്കത്തിൽ വൈദ്യൻ തോൽക്കുകയും പാത്രിയർക്കീസ് ജയിക്കുകയും ആണു ചെയ്തതു്: എങ്കിലും, മൽപ്രിയാന വീണ്ടും ഇടപെട്ട് അവരെ രാജിപ്പെടുത്തുക ഉണ്ടായി. പള്ളികൾ പണിയിച്ചും ദയറാകൾ സ്ഥാപിച്ചും പട്ടക്കാരുടെ സംഖ്യ വർദ്ധിപ്പിച്ചും നിരന്തരപരിശ്രമം ചെയ്തു സഞ്ചരിച്ച മൽപ്രിയാന—1588-ൽ വീണ്ടും മൂറോൻകൂദാശ ചെയ്തശേഷം—1589-ൽ തീഗ്രീസിൽ പ്രവേശിച്ചു. 60 വർഷത്തിനു മുമ്പ്, ഇഗ്നാത്തിയോസ് മൽപ്രിയാന അവമാനിതനായി മടങ്ങിയശേഷം, അവിടേയ്ക്കു മൽപ്രിയാനായുടെ പ്രഥമപ്രവേശമാണ്, ഇതു്. 1594-ൽ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് മരിച്ചു. പാത്രിയർക്കീസ് പക്ഷക്കാർ, മൽപ്രിയാനായെ അന്വേഷിക്കാതെ, ഒരുവനെ പാത്രിയർക്കീസായി ഉന്നമനം ചെയ്തു. എന്നാൽ ആ പാത്രിയർക്കീസ് ആകട്ടെ, മൽപ്രിയാനയുടെ സന്നിധിയിൽ, താഴ്മയുടെ എഴുത്തുകളെ, സ്ഥാനപതികൾ വഴിക്ക് അയച്ചു. അത്യാവശ്യംകൊണ്ടു ചെയ്തുപോയതാണ് എന്ന സമാധാനം, മൽപ്രിയാന സ്വീകരിച്ചില്ല. സ്ഥാനപതികൾ പരാജയപ്പെട്ടതിനാൽ പാത്രിയർക്കീസിൻെറ പിതൃസഹോദരൻ—വൈദ്യനായ ശിമഓൻ റാബാൻ—മൽപ്രിയാനയുടെ അടുക്കൽ ശരണം അപേക്ഷിച്ചു. മൽപ്രിയാന വീണ്ടും തിരസ്ക്കരിച്ചു. മൽപ്രിയാനയെ കൂടാതെ പാത്രിയർക്കീസ് ഉണ്ടാകുവാൻ പാടില്ല എന്നുള്ള വിധി ചൂണ്ടിക്കാണിച്ചുകൊണ്ട്—"ഇവർ പിതാക്കന്മാരുടെ പ്രമാണങ്ങളെയും കാനോനാകളേയും ലംഘിച്ചതുകൊണ്ട്, എനിക്ക് ഇവരോട് ഓഹരി ഇല്ല: പ്രമാണലംഘനത്തിൽ ഇവരോടു ഞാൻ സംബന്ധപ്പെടുകയും ഇല്ല." എന്ന് ഉറപ്പിച്ചു. വൈദ്യൻ മടങ്ങി. ഒരു ഘട്ടത്തിൽ, മൽപ്രിയാന നിനവയിലേക്കു പോകവെ, ശിമഓൻ റാബാൻെറ പുത്രൻ—താഗ്അദ്ദൌലെ—മൽപ്രിയാനയെ വീണ്ടും കണ്ട്, ഇതു സംബന്ധിച്ചു വീണ്ടും അപേക്ഷിക്കുകയുണ്ടായി. ഈ താഗ്അദ്ദൌലൈ, ശൈശവം മുതൽ മൽപ്രിയാനയുടെ കൂടെ വളന്നവനും മൽപ്രിയാനയുടെ പുത്രസമനായ ശിഷ്യനും ആയിരുന്നു. മൽപ്രിയാനയാകട്ടെ ഈ ദൂതനെ കൈക്കൊണ്ടു: സമ്മാനങ്ങളെ വാങ്ങി: പാത്രിയർക്കീസിനു ശൽമൂസോ—സമ്മതം—ഇങ്ങനെ എഴുതി:—"ഞാൻ പാത്രിയർക്കീസ് ആകണമെന്നു കാംക്ഷിച്ചുകൊണ്ട്, പാത്രിയർക്കീസിനെ പ്രതിഷേധിക്കുന്നു എന്ന് അങ്ങു കരുതുന്നുവോ? ഹൃദയങ്ങളെ അറിയുന്ന ദൈവം അറിയുന്നു. എൻെറ ശരീരത്തിലുള്ള ഒരംഗമെങ്കിലും ആ സ്ഥാനത്തെ മോഹിക്കുന്നില്ല: മോഹിക്കത്തക്കതായി ആ സ്ഥാനത്തിൽ ഞാൻ യാതൊന്നും കാണുന്നില്ല. മേല്പട്ടസ്ഥാനം ഞാൻ ഏററിട്ടു വർഷം നാല്പതു കഴിഞ്ഞിരിക്കുന്നു. ഇരുപതു സംവത്സരം പടിഞ്ഞാറും ഇരുപതു സംവത്സരം കിഴക്കും ഭരിച്ച ഞാൻ; ഭരണം സംബന്ധിച്ചു സംതൃപ്തനാണ്. ഇനിയും ആയുശ്ശേഷത്തെ അടക്കത്തിൽ കഴിച്ച്, നല്ല അവസാനത്തെ അവധാനപൂർവം പ്രാപിക്കണം എന്നു മാത്രമാണ് എൻെറ ആഗ്രഹം. കൂടാതെയും, ദൈവകൃപയാൽ എൻെറ ഇടവകയിൽ എനിക്കു വലിയ ആശ്വാസം ഉണ്ട്. ഇവിടെ കുറവില്ലാത്ത ഞാൻ, ഇവിടെനിന്ന് എങ്ങിനെ മാറും? മററൊരുവനു ലഭിക്കാത്ത ആശ്വാസം ലഭിച്ചിരിക്കുന്ന ഞാൻ, എൻെറ പൂർവ്വഗന്മാരെ അനുകരിച്ച് ഓടിപ്പോകുമോ? ഞാൻ വീണ്ടും പറഞ്ഞുകൊള്ളട്ടെ. പാത്രിയർക്കീസിൻെറ സ്ഥാനമഹിമ

എന്നെ മോഹിപ്പിക്കാം എന്നോ? പടിഞ്ഞാറൻ ഇടവകകൾ മുമ്പുതന്നെ നശിച്ചിരിക്കുകയാണ്: മോഹിക്കത്തക്കവണ്ണം അവിടെ യാതൊന്നും ഇല്ല. അന്ത്യോഖ്യ, വിലപിച്ചുംകരഞ്ഞും കഴിയുന്നു. ഉൗഹയെ എന്ന ഇടവകയിൽ ചുവരിൽ മൂത്രമൊഴിക്കുവാൻ ആളില്ല. ബറുവം, മാശ്രുഗ്, കാപ്പലിക്കോസ്, ഉറഹായ, കോറോൻ, എന്ന പാത്രിയർക്കാ ഇടവകകളെ, നമുക്കെല്ലാവർക്കും അറിയാമല്ലോ. മിദിത്തീനി എന്ന പ്രദേശത്തിന്റെ ചുററിലും ഉള്ള ഇടവകകളിൽ—അക്കബിൻ, അറുക്കോ, ഫിലിസൂറാ, ഗ്രബോസ്, സെമഹോ, ക്ലൗദിയാ, ഗർഗർ, എന്ന ഏഴ് ഇടവകകളിൽ—ഒരു ഭവനം പോലും ശേഷിച്ചിട്ടില്ല. വാസ്തവം ഇങ്ങനെ ഇരിക്കെ, എന്റെ പ്രതിഷേധം മോഹത്തിൽനിന്നു ഭവിക്കുന്നതല്ല എന്നും; അവിടത്തെ പ്രവൃത്തിദോഷത്തിന്റെ ഫലമാണ് എന്നും; പ്രത്യക്ഷം തന്നെ. നിങ്ങൾ ചെയ്തതിനെ നിങ്ങൾ ചെയ്തു: വാസ്തവം നിങ്ങൾ അറിയുന്നു: മുഖപക്ഷമില്ലാത്ത ഉടയനും അറിയുന്നു." മൽപ്രിയാന ആ സ്ഥലത്ത് ഒരു എപ്പിസ്കോപ്പായെ വാഴിച്ചു. ഈ എപ്പിസ്കോപ്പ ആകട്ടെ, മൽപ്രിയാന വാഴിച്ചവരിൽ പന്ത്രണ്ടാമൻ ആണ്.

1597-ാംവർഷം വന്നു. ആ വർഷത്തിൽ മരണം ഭവിക്കുമെന്നു മൽപ്രിയാന മുമ്പുതന്നെ നിശ്ചയം ചെയ്തുവച്ചിരുന്നതാണ്. ആ വിവിധശാസ്ത്രവിശാരദൻ ഇങ്ങനെ പറഞ്ഞു:—"ക്രൊനോസ്, സ്യൂസ് എന്ന നക്ഷത്രങ്ങൾ—ദുബ്മാശ്രുശോഭ് ഗ്ദൌലൊ—എന്ന അവസ്ഥയിൽ നിന്നപ്പോൾ ഞാൻ ജനിച്ചു. ഇരുപതു വർഷങ്ങളുടെശേഷം അവ—ബമാസാത്തൊ—എന്ന അവസ്ഥയിൽ വന്നപ്പോൾ ഞാൻ എപ്പിസ്കോപ്പ ആയി. പിന്നെ ഇരുപതുവർഷങ്ങൾ കഴിഞ്ഞ് അവ—ബ്തോമ്മെയ്—എന്ന അവസ്ഥയിൽ വന്നപ്പോൾ, ഞാൻ മപ്രിയാനസ്ഥാനത്തേക്ക് ഉയർന്നു. അതു കഴിഞ്ഞ് ഇരുപതു വർഷങ്ങൾക്കു ശേഷം, അവ—ദൌല്യ—എന്ന അവസ്ഥയിൽ വരുമ്പോൾ, ഞാൻ ഈ ലോകത്തിൽനിന്നു പുറപ്പെടും എന്നു വിചാരിക്കുന്നു. 1537-ൽ ലോകമാകുന്ന വല എന്നെ വിശിപ്പിടിച്ചു. 1597-ാംവർഷത്തെ ഞാൻ അതിക്രമിക്കുകയില്ല". ആരംഭത്തിൽ പ്രസ്താവിക്കപ്പെട്ടതുപോലെ—ഈ മലയാളപ്രബന്ധം, എക്ലീസി ആസ്റ്റിക്കി എന്ന സഭാചരിത്രത്തെ പ്രധാനമായി ഉപജീവിച്ച് എഴുതപ്പെടുകയാണ്. ആ ചരിത്രം 1597 വരെയുള്ള ബാർ എബ്രായയുടെ കൃതിയും, അതിന്റെ ശേഷം ഭാഗം ബാർ എബ്രായയുടെ അനുജനായ ബാർ സോമാ മുതലായവരുടെ കൃതികളും ആകുന്നു. 1597 പുറന്ന ശേഷവും മപ്രിയാന സഞ്ചരിച്ചുകൊണ്ടിരുന്നു. ശരീരത്തിന്റെ ബലവും മനസ്സിന്റെ വീര്യവും വർദ്ധിച്ചുതന്നെ വന്നിരുന്നതിനാൽ, മപ്രിയാനയ്ക്കു മരണം സ്വാഭാവികമായി ഉണ്ടാകാൻ ഇടയില്ല എന്നും—ദുരവഗാഹകനായ ജ്യേഷ്ഠന്റെ അഭിപ്രായം ശരിപ്പെടണമെങ്കിൽ അപമൃത്യു സംഭവിക്കണം എന്നും—അനുമാനിച്ച അനുജനായ ബാർസോമാ—ഭയന്നു. കുർദുകാർ മുതലായവർ ആ പ്രദേശങ്ങളിൽ കവർച്ച നടത്തുക പതിവായിരുന്നതിനാൽ—പേടി കയറിയ അനുജൻ, സ്നേഹപുരസ്സരം നിർബന്ധിക്കകൊണ്ടു—ജ്യേഷ്ഠൻ മൽപ്രിയാന-സഞ്ചാരം നിറുത്തിവച്ച്-അമ്പൂർ ബെജിയാ എന്ന ദേശത്തുള്ള മർഗ്ഗേ എന്ന സ്ഥലത്തു വിശ്രമിക്കാമെന്നുവച്ചു. ഓർത്തോഡക്സുകാർ കുറവായ മഗ്ഗിയിൽ, നെസ്തോറുകാരാലും ഇതരന്മാരാലും പരമ മാനിതനായി, മൽപ്രിയാന താമസമുറപ്പിച്ചു. ഉത്സാഹം അപ്പോഴും തികന്നുനിന്ന ആ ബഹുഭാഷാപണ്ഡിതൻ, സ്വന്തകൃതിയായ ലോകചരിത്രത്തെ, പലരുടെ അപേക്ഷപ്രകാരം, ഭാഷാന്തരം ആരംഭിച്ചു. ആ പ്രവൃത്തി ഒരു മാസം നടന്നു: മൂന്നു കടലാസു മാത്രം ശേഷിച്ചിരിക്കവേ—1597 കർക്കടകം 28-ാംനു- ശനിയാഴ്ചരാത്രിയിൽ—ഒരു പനിപിടിച്ചു പണി നിറുത്തി ഞായറാഴ്ച വൈദ്യന്മാർ ചെന്നു. "നേരമായാൽ മരുന്നു നിരുപയോഗമാണ്"" എന്നു പറഞ്ഞുകൊണ്ട്, ആ കാലജ്ഞൻ വിൽപ്പത്രം എഴുതുവാൻ ഒരുങ്ങുകയായി. വലത്തുകൈക്കു ബലംപോരെന്നു തോന്നിയതിനാൽ ഇടത്തുകൈകൊണ്ടു തള്ളിനോക്കി, തോററു്, പാർശ്വസ്ഥിതന്മാരോടായി, "എന്റെ ബലം എന്നെ വിട്ടുപിരിഞ്ഞു" എന്നു", ആ സന്നദ്ധൻ പ്രസ്താവിച്ചു. അനുജനോട് ഇങ്ങനെ തുടർന്നു:—"നീ എന്നെ മരണത്തിൽനിന്നു പിടിച്ചുകൊണ്ട് ഓടുവാൻ കരുതി. ഈ ഓട്ടം ഫലപ്പെടുകയില്ല. നീ ശക്തിയിൽ ധൈര്യപ്പെടുക. അളവിലധികം നിരാശപ്പെടേണ്ട. മരണം ലോകത്തിൽ പുതിയ കാര്യമല്ല". ചിരിച്ചുകൊണ്ടു വീണ്ടും തുടർന്നു:—"ഇവൻ എന്നെ നിരസിച്ചു. 22 വർഷം ഞാൻ തലവനായി ഭരിച്ച മേല്പട്ടക്കാർ, ദയറാക്കാർ, കശീശന്മാർ മുതലായവരുടെ ഇടയിൽ മരിക്കുവാനും അടങ്ങുവാനും ഇവൻ എന്നെ അനുവദിച്ചില്ല." മൽപ്രിയാന, അന്നും അടുത്ത ദിവസങ്ങളും, ഫലിതം പറഞ്ഞു ചിരിച്ചുകഴിച്ചു. ഒരു ഘട്ടത്തിൽ ഒരു ശെമ്മാശ്ശനെ അരികത്തു വിളിച്ചു പറഞ്ഞു:—"എഴുതുക; മനുഷ്യന്റെ ദിവസങ്ങൾ പുല്ലുപോലെ ആകുന്നു. അവൻ വയലിലെ പൂപോലെ ഉണങ്ങിപ്പോകുന്നു " വേറൊരു ഘട്ടത്തിൽ, പാത്രിയർക്കീസിനും അടുത്ത മൽപ്രിയാനയ്ക്കും കൊടുക്കുവാനായി രണ്ടു തക്സാകൾ മാററിവച്ചു: സ്വന്തം കാര്യങ്ങളുടെ നടത്തിപ്പിനായി സഹോദരനെ ഭരമേല്പിച്ചു: ശിഷ്യന്മാരോടു പറഞ്ഞു:—"തമ്മിൽ സ്നേഹിക്കുക: വേർപിരിയരുത്: നിങ്ങൾ സ്നേഹത്തോടെ ഇരിക്കുന്നേടത്ത്, ഞാനും ഉണ്ടായിരിക്കും." എല്ലാവരും കരഞ്ഞു: കുപ്പായം വലിച്ചുകീറി. ചൊവ്വാഴ്ച രാത്രി-1597 കർക്കടകം 30-ാംനു- ചൊവ്വാഴ്ച രാത്രി—മൂന്നാംമണിയായി. ഫലിതംപറഞ്ഞും ചിരിച്ചും കിടന്ന മൽപ്രിയാന—അണയുന്ന വിളക്കുപോലെ—അണഞ്ഞു. മരണവർത്തമാനം പരന്നതോടുകൂടെ ആളുകൾ ഓടിക്കൂടി. സ്ഥലത്തു താമസമായിരുന്ന നെസ്തോറിയൻ കാതോലിക്കാ—യാബാലാഹോ—ദുഃഖാചരണം വിളംബരം ചെയ്തു. ഉത്സവങ്ങൾ നിന്നു: കച്ചവടക്കടകൾ അടഞ്ഞു: പട്ടണം നിർജ്ജീവമായി. നെസ്തോർയ്യർ മേല്പട്ടക്കാർ, അർമ്മനായ മേല്പട്ടക്കാർ, ഇരുനൂറോളം പട്ടക്കാർ, എന്നിവർ മെഴുകുതിരി പിടിച്ച്, ഗീതങ്ങളെ പാടി: അവരവരുടെ ക്രമമനുസരിച്ച് വേദഘോഷം ചെയ്തു:—ബുധനാഴ്ച പ്രഭാതം മുതൽ ഇരുപത്തിരണ്ടരവരെയ്ക്ക്—ആരാധനം നടത്തി. ശവസംസ്കാരം പൂർണ്ണമായി. ഈ സംഘത്തിൽ ഓർത്തോഡക്സാമാരായ നാലുകശ്ശീശന്മാർ ഉൾപ്പെട്ടിരുന്നു. വിവിധവിഷയങ്ങളിൽ അപാരപണ്ഡിതനായിരുന്ന ബാർ എബ്രായ എഴുതിയിട്ടുള്ള പുസ്തകങ്ങളുടെ എണ്ണം മുപ്പത്തൊന്ന് അത്രേ.

അടുത്ത മൽപ്രിയാന, ബാർ എബ്രായയുടെ അനുജൻ, ബാർ സൌമാ ആണ്. അദ്ദേഹത്തിന്റെ കാലത്ത് അന്ത്യോക്യയിൽ പാത്രിയർക്കീസന്മാരായി മൂന്നുപേർ ഉണ്ടായിരുന്നു. ഒരേകാലത്ത് ഒന്നിലധികം പാത്രിയർക്കീസന്മാർ പലപ്പോഴും ഉണ്ടാകയും മത്സരിക്കയും ചെയ്തിട്ടുണ്ട് എന്ന് എക്ലീസിയാസ്റ്റിക്കി ഒന്നാംഭാഗത്തിൽ കാണാം: ഈ ചരിത്രത്തിൽ തന്നെ, ഇതിനുമുമ്പ് നാം കണ്ടതുമാണ്: 1604-ന്റെ ആരംഭത്തിൽ ബാർസൌമാ എന്ന പാത്രിയർക്കാ ദയറായിൽ, മാർ ഫീലക്സിനോസ് പാത്രിയർക്കീസ് മരിച്ചശേഷം, മൂന്നു ആളുകൾ അന്യായമായവിധത്തിൽ പാത്രിയർക്കീസുപദം അപഹരിക്കുകയുണ്ടായി. (1) ആചാര്യസ്ഥാനത്തേക്ക് യാതൊരു അർഹതയുമില്ലാത്ത കുസ്തന്തീൻ: മെലിത്തീനിൽ മെത്രാപ്പോലിത്താ ആയിരുന്ന അദ്ദേഹം, മൂന്ന് എപ്പിസ്കോപ്പന്മാരെ ചേർത്ത്, പാത്രിയർക്കീസായി. (2) പാത്രിയർക്കീസിന്റെ ആസ്ഥാനമായ ഗ്രിയിക്കാസിന്റെ ബാർ സൌമാ ദയറായിൽ റീശ് ആയിരുന്ന മിഖായേൽ ആകട്ടെ, ഇഗ്നാത്യോസ് എന്ന നാമത്തിൽ—പാത്രിയർക്കാസ്ഥാനത്തെ, സീസ്സ് എന്ന സ്ഥലത്തുവച്ച്, പ്രാപിച്ചു. അർമ്മീനിയാരാജാവിന്റെയും; മുഗളന്മാരുടെയും, യവനന്മാരുടേയും ബന്ധുവായിരുന്ന ഈ മിഖായേലിനെ, സ്ഥാനത്തേക്ക് ഉയർത്തിയത്—പടിഞ്ഞാറുള്ള എപ്പിസ്കോപ്പന്മാർ മിക്കവരും യോജിച്ചത്രെ: മുകളിൽ പ്രസ്താവിച്ച കുസ്തന്തീൻ, ഈ മിഖായേൽ, എന്ന ഇരുവർ—തമ്മിലറിയാതെ—വൃശ്ചികമാസത്തിൽ, ഒരേദിവസം, സ്ഥാനാരോഹണം ചെയ്യുകയാണു ചെയ്തത്. മിഖായേൽ ഇഗ്നാത്യോസിനെ, കിഴക്കിന്റെ മൽപ്രിയാന സ്വീകരിച്ചു. 3 മർദീൻകാരൻ, ബാദർസോക്കേ ബറുവഹീബ്: ഇദ്ദേഹം തുറബ്ദീൻകാരായ മൂന്നുനാലു മേല്പട്ടക്കാരുടെ സഹകരണത്തിൽ—കുംഭം രണ്ടാംതീയതി—കർത്താവിന്റെ ദേവാലയ പ്രവേശ ദിവസത്തിൽ—മർദീൻ, തുറബ്ദീൻ എന്ന പ്രദേശങ്ങളുടെ പാത്രിയർക്കീസായി ഉയർന്നു. സ്ഥാനംവാങ്ങിയ ചെലവിലേക്കു കടംവാങ്ങിയിരുന്ന ധനം കൊടുക്കുവാൻ വഴി കാണാഞ്ഞ കുസ്തന്തീൻ—കുപിതന്മാരായ ഉത്തമർണ്ണന്മാരുടെ പ്രേരണപ്രകാരം ഒരു വർഷത്തിന്റെശേഷം, കുർദുകാരാൽ—ഹതനായി അദ്ദേഹത്തിന്റെ പ്രദേശങ്ങളിൽ, മിഖായേൽഇഗ്നാത്തിയോസ്, അന്നുമുതൽ സാമാന്യേന സ്വീകൃതനായി. തുറബ്ദീൻ മറുദീൻ മുതലായ സ്ഥലത്തുള്ള പള്ളികളിൽ—ബറുവാഹീബ് തന്നെ—തുബദേനിൽ പ്രസ്താവിതനായി. എന്നാൽ കിഴക്കിന്റെ മൽപ്രിയാനയുടെ കീഴിൽ-സിലുകാ മുതലായ പ്രദേശങ്ങളിലുള്ള പള്ളികളിൽ തുബദേനിൽ സ്മരിക്കപ്പെടാഞ്ഞ ബറുവാഹീബ്—മറുദീനിലെ അധികാരിക്കു കോഴകൊടുത്തു—ഉത്തരവുകൾ വാങ്ങി. "ബറുവാഹീബിനെ പാത്രിയർക്കീസായി സ്വീകരിക്കുക ഇല്ല എങ്കിൽ—ഗ്രിഗോറിയോസ് മൽപ്രിയാന അല്ല" എന്ന രാജാജ്ഞയും, ബറുവാഹീബ് സ്വയം എഴുതിയ വിനയപൂർവമായ എഴുത്തും,—സമ്മാനങ്ങളും—മാർഗ്ഗേ എന്ന സ്ഥലത്ത്—ജ്യേഷ്ഠന്റെ കബറുങ്കൽതന്നെ മിക്കസമയവും കഴിച്ചുകൂട്ടിയ ബാർസോമായുടെ അടുക്കൽ—ചെന്നുചേർന്നു ബാർസൊമാ അനുകൂലിച്ചില്ല. ദൂതന്മാർ മടങ്ങിയശേഷം, സഭയിൽ കലഹമുണ്ടാകാതെ കഴിക്കേണ്ട ഭാഗത്തെക്കുറിച്ച്, മൽപ്രിയാന ചിന്തിക്കയുണ്ടായി. അദ്ദേഹം സഞ്ചാരത്തിൽ ദാനിയേലിന്റെ ദയറായിൽ താമസിക്കവേ, സർക്കാർ അധികാരിയുടെ ഉത്തരവും, ബർവഹീബ് പാത്രിയർക്കീസിന്റെ എഴുത്തും, സമ്മാനങ്ങളും, വീണ്ടും ചെന്നുചേർന്നു. മൽപ്രിയാന എഴുത്തുകളെയും സമ്മാനങ്ങളേയും സ്വീകരിച്ചു: മർദീനിലെ അധികാരിയുടെ ഉത്തരവനുസരിച്ചു ബർവാഹീബിനെ സ്വീകരിച്ചു: സ്വീകരിച്ചതായി എഴുത്തുകൊടുത്തു. "ക്സാബ്ദ്ഹൻ മൽപ്രിയോനോ ഏഗർത്തോ ദ്ബസോദോക്കോ പെസ്താർ പാത്രിയർക്കോ ബുക്കർസിയോ" "ബാ

ർവാഹിബിനെ പാത്രിയർക്കീസായി അംഗീകരിച്ചിട്ടുള്ള ലേഖനം, മൽപ്രിയാനാ എഴുതുകയും, ബർവാഹിബ് പാത്രിയർക്കാസിംഹാസനത്തിൽ ഉറയ്ക്കുകയും ചെയ്തു. "മൽപ്രിയാന ആയ ബാർസൌമോ ഗ്രീഗോറിയോസ് 1619-ൽ മരിച്ചു. കാലം ചെന്നു, ബർവാഹിബ്-1644-ൽ- മരിച്ച സമയം ഇസ്മായേൽ എന്ന ആൾ പാത്രിയർക്കീസിന്റെ സ്ഥാനത്തെ പ്രവേശിക്കുന്ന കർമ്മത്തിലേക്കു, അപ്പോൾ മൽപ്രിയാന ആയി തീർന്നിരുന്ന മത്തായി ക്ഷണിക്കപ്പെട്ടില്ല. "പാത്രിയർക്കീസ് വാഴിക്കപ്പെടുമ്പോൾ, മൽപ്രിയാനാ അദ്ദേഹത്തിന്റെ തലയിൽ കൈ, ആവസിപ്പിക്കേണ്ടതാണ്: റഹേപ്, ബ്റിശേ. മൽപ്രിയാന ചെല്ലുവാൻ പാത്രിയർക്കീസ് നോക്കിപ്പാർത്തതും ഇല്ല." ഇങ്ങനെ കിഴക്കരുടെ ശൽമൂസാ കൂടാതെ പാത്രിക്കീസ് വാഴിക്കപ്പെടുകയാൽ, മത്തായി ആകട്ടെ, നാലുവർഷത്തേക്കു ഇസ്മയേൽ പാത്രിക്കീസിനെ തുബ്ദേനിൽ സ്മരിക്കപ്പെടേണ്ടതില്ല എന്നും: സില്വ്ക്യായിലുള്ള മിഖായേൽ പാത്രിയർക്കീസിനെ തുബ്ദേനിൽ സ്മരിച്ചുകൊള്ളണമെന്നും, വിളംബരം ചെയ്തു. മിഖയേൽ പാത്രിയർക്കീസു മൽപ്രിയാനയ്ക്കു കാപ്പകൾ കൊടുത്തയച്ചു. ഇതുമായപ്പോൾ മത്തായി എന്ന പേരായ മൽപ്രിയാനയുടെ കീഴിലുള്ള മർ മത്തായിയുടെ ദയറായിലേക്ക്, തുറബ്ദീനിൽ നിന്നു പതിവുള്ള ധനസഹായത്തെ, ഇസ്മായേൽ പാത്രിയർക്കീസ് നിരോധിച്ചു. ഇങ്ങനെ നിർബന്ധം ചെന്നപ്പോൾ—മൽപ്രിയാനാ ആകട്ടെ, തുറബ്ദീനിലെ ഇസ മായേൽ പാത്രിയർക്കീസിനെതന്നെ സ്വീകരിക്ക ഉണ്ടായി. മിഖയേൽ 1660-ൽ -സീസിൽ- എന്ന സ്ഥലത്തുവച്ചു മരിച്ചു. ........................

........................കാലം കടന്നു. മൽപ്രിയാനയെ കൂടാതെ കിഴക്കൻസഭ, ഇരുപതുവർഷങ്ങളോളം കിടക്കുകയാണ്. അനുജന്റെ പുത്രനെ മൽപ്രിയാന ആക്കി അയയ്ക്കണമെന്ന് ഇസ്മായേൽ പാത്രിയർക്കീസ് മോഹിച്ചു. എന്നാൽ ആ ആൾ മരിച്ചുപോയതിനാൽ, മോഹം നിഷ്ഫലമായി. ഇതിനെ കവിഞ്ഞ സംഗതികളെക്കൊണ്ട്, ഇസ്മായേൽ ക്ലേശം അനുഭവിക്കുവാൻ കാലതാമസവും ഉണ്ടായില്ല. ഇസ്മായേൽ പാത്രിയർക്കീസ്, കീഴിലുള്ള തുറബ്ദീൻ മെത്രാനെ—താൻ തന്നെ പട്ടം കൊടുത്തിരുന്ന സാലഹ് ബസ്സേലിയോസിനെ—മുടക്കുകയുണ്ടായി. ഒരു ദയറാക്കാരൻ, വൃദ്ധനായ ബസ്സേലിയോസിനെ അപരാധം പറഞ്ഞു എന്നതാണ്, മുടക്കിന്റെ കാരണം. ബസ്സേലിയോസ് ആകട്ടെ, പാത്രിയർക്കീസിനെ കാൺമാൻ ചെന്നു: സ്വീകൃതനായില്ല: മൂന്നു ദിവസം വാതലിൽ കിടന്നു: കുററം എന്തെന്നു മദ്ധ്യസ്ഥന്മാർ മൂലം ചോദിച്ചു: വാതലിൽ കിടന്നുകൊള്ളാം എന്നു മറുപടി ചെന്നു. ബസ്സേലിയോസ് തുറബ്ദീനിലേക്കു തന്നെ തിരികെ ചെന്നു—നടന്ന സംഭവങ്ങളെ അടുത്ത മെത്രാന്മാരെ അറിവിച്ചു. ദയറാക്കാർ, കശീശന്മാർ, ശെമ്മാശന്മാർ, പ്രമാണികൾ, എന്നവരൊക്കെയും—ഒരുമിച്ചു കൂടി. അവർ ഒരുമിച്ചു വീണ്ടും പാത്രിയർക്കീസിന്റെ സന്നിധിയിലേക്കു ചെന്നു—പ്രവേശനം ലഭിക്കാതെ—നാലഞ്ചു ദിവസം വാതലിൽ താമസിച്ചു. ആനുകൂല്യം ലഭിക്കാഞ്ഞു അവർ കോപിച്ചു തിരികെ ഇറങ്ങി. "പാത്രിയർക്കീസ് സ്ഥാനത്തേക്കു സാലഹ് തന്നെ യോഗ്യൻ"—എന്നു മൂന്നു പ്രാവശ്യം ഓക്സിയോസ് ചൊല്ലി. സാലഹ്, സുൽത്താനെ കണ്ടു സംഗതി വേണ്ടവണ്ണം ഗ്രഹിപ്പിച്ചു. പ്രീതനായ സുൽത്താൻ സാലഹിനെ പാത്രിയർക്കീസ് ആയി സ്വീകരിച്ച്—സിഗ്ലിയൂൻ—അധികാരപത്രം കൊടുത്തു. സാലഹിന്റെ സ്ഥാനാരോഹണം 1675 ചിങ്ങം 6-ാംനു നടന്നു. സാലഹ്, തുറബ്ദീനിലെ ഒന്നാം പാത്രിയർക്കീസ് ആയി. തുറബ്ദിനിലെ ഒന്നാം പാത്രിയർക്കീസ് എന്ന് ഈ സാലഹിനെക്കുറിച്ചു പ്രത്യേകം പ്രസ്താവിക്കുന്ന ബാർ എബ്രായ—ബറുബഹിബ് മുതൽക്കുള്ള പൂർവ പാത്രിയർക്കീസന്മാരെ അവഗണിക്കുക ആയിരിക്കാം. വിവരംകേട്ടു പിടിച്ച ദയറാക്കാരൻ പറഞ്ഞ പൊളി തള്ളിക്കളയാഞ്ഞതും. വിചാരണ നടത്താഞ്ഞതും, ഭോഷത്തനം ആയി എന്ന്—ഇസ്മായേൽ സങ്കടപൂർവം സങ്കടപ്പെട്ടു: കരഞ്ഞു. സാലഹിന്റെ സ്ഥാനത്തെ ഇല്ലായ്മ ചെയ്യുവാൻ ചെയ്ത യത്നങ്ങൾ, തുടരെ വിഫലമായതു കണ്ട്, ഇസ്മായേൽ ഇണ്ടൽകൊണ്ടു വിണ്ടു:—"അയ്യോ! ഞാൻ ചെയ്തതു് എന്തു്? ഞാൻ ശപിച്ച ശാപംകൊണ്ടു് എന്തു ഫലം? ദയറാക്കാരൻ! പട്ടി!! അവനെ ഞാൻ വിശ്വസിച്ചുപോയി. തുറബ്ദീൻ, എന്റെ വലകൈയ്: അതു കണ്ടിക്കപ്പെട്ടുപോയി. പടിഞ്ഞാറുകാർ—മിഖായേൽപാത്രിയർക്കീസിന്റെ തുടർച്ചക്കാർ—കൈ കൊട്ടിച്ചിരിക്കും. ഞാൻ പരിഹാസപാത്രമായി!!" എന്നു ദുഃഖിതനായ ഇസ്മായേൽ ദുഃഖത്തോടെ ദുഃഖിച്ചു. സാലഹ് പാത്രിയർക്കീസാകട്ടെ കിഴക്കുള്ളവർക്കു മൽപ്രിയാനയെ നൽകാമെന്ന് എഴുതി അയച്ച്, അനുകൂലമായ മറുപടി വാങ്ങി. ഒരുവനെ തിരഞ്ഞെടുത്തുകൊൾവാൻ വീണ്ടും എഴുതിയതിനു—സാലഹ് തന്നെ ആരെയെങ്കിലുംനിയമിച്ചുകൊള്ളുവാൻ—സമ്മതം വന്നു. ഇത്രയുമറിഞ്ഞപ്പോൾ ഇസ്മായേൽ ഭ്രമംകൊണ്ടു ഭ്രമിച്ചു. സ്വന്തം സെക്രട്ടറിയായ അബ്രഹാം എന്നയാളെ—മൽപ്രിയാനാ ആയി—അത്താനാസ്യോസ് എന്ന നാമത്തിൽ—1676 തുലാം രണ്ടാംതീയതി—സ്ഥാനം നൽകി. ഇസ്മായേൽ, ആ ആണ്ടിൽ, മിഥുനം നാലാം തീയതി മരിച്ചു........................................

..........കാലം കടന്നു. 1715-ൽ ബഹനാൻ ഹെദിലോയോ എന്ന ആൾ മൽപ്രിയാനാ ആയി. ആ ആൾ നല്ലവനുംസമർത്ഥനും ആയിരുന്നു: 1722-ൽ യറുശലേമിൽ ഒരു വർഷം താമസിക്കുകയുണ്ടായി. ആ കാലത്തു പാത്രിയർക്കീസു മരിച്ചു. മേല്പട്ടക്കാർ, മൽപ്രിയാനായെ അറിയിക്കാതെ ഒരുവനെ പാത്രിയർക്കാസ്ഥാനത്തേക്കു കയറ്റുവാൻ ആലോചന നടത്തവേ—ബഹനാൻ, മർദീനിൽ, ആലോചനസ്ഥലത്തു ചെന്നു കയറി. സഭ ലജ്ജിച്ചു. ഒടുവിൽ എല്ലാവരും യോജിച്ച്—മൽപ്രിയാന, സ്ഥലത്തുകാർ തിരഞ്ഞെടുത്ത ആൾ, പൌരന്മാർ എന്നവർ—സർക്കാർ അധികാരിയുടെ മുമ്പിൽ ഹാജരായി അദ്ദേഹം സമർത്ഥനായ മൽപ്രിയാനയെ സ്വീകരിച്ചു. ബഹനാൻ ഹെദിലോയോ പാത്രിയർക്കീസായി. തനിക്ക് എതിരായി നിന്ന ദീയസ്കോറോസിനെ—1726-ൽ—മൽപ്രിയാനാ ആയി നിയോഗിച്ചു. വൃദ്ധനായ ദീയസ്കോറോസ് രണ്ടു വർഷത്തിനുള്ളിൽ മരിച്ചു........................................

...........കാലം കടന്നു. 1728 ൽ തുറബ്ദീനിൽ മസഊദ് പാത്രിയർക്കീസും മെത്രാന്മാരും തമ്മിൽ പിണങ്ങി. കാരണം വിചിത്രമാണ്. പ്രസ്തുത പാത്രിയർക്കീസ്, ആരുടെയും സമ്മതമോ, അറിവോ, കൂടാതെ—രാത്രിതോറും ഓരോ ആളിനു എപ്പിസ്കോപ്പാപ്പട്ടം കൊടുക്കുകയായി. ഇങ്ങനെ പന്ത്രണ്ട് എപ്പിസ്കോപ്പമാരും ഒരു മൽപ്രിയാനായും നിർമ്മിതന്മാരായി. ആരാണു മേല്പട്ടക്കാരൻ എന്ന് ആർക്കും നിശ്ചയം വരാതവണ്ണം പ്രൈവററായി എണ്ണം പെരുകിയതു്—സംഭ്രമകാരണമായി. കേവലം ദയറാക്കാരൻമാരേയും എപ്പിസ്കോപ്പാമാരേയും തിരിച്ചറിയുക പ്രയാസമായി.. ഇടവകയുള്ള മെത്രാന്മാർ വിസ്മയിച്ച്, കോപിച്ച്. വിവരം അധികാരികളുടെ സമക്ഷം അറിവിച്ചു. രാജപുരുഷന്മാർ പാത്രിയർക്കീസിനെ മാർ സക്കായിയുടെ പള്ളിയിൽ ബന്ധിച്ചു. നാലു ദിവസം കിടന്നശേഷം സഹായത്തിനു ആരേയും കാണാതെ വിഷമിച്ചിരുന്ന പാത്രിയർക്കീസിന്റെ അടുക്കൽ—അധികാരികൾ അഞ്ഞൂറു ദിനാറാ ചോദിച്ചു. മോചനം ലഭിച്ചാൽ ധനം കൊണ്ടുവരാമെന്നു നയം പറഞ്ഞ്, കെട്ടിൽനിന്നു ചാടിയ പാത്രിയർക്കീസ്—രാത്രിയിൽ ഓടി—പൂത്തോ എന്ന ദയറായിൽ ചെന്നു: അവിടെ തിരസ്കൃതനായി: ഗോസർത്തോ ദയറായിൽ ചെന്നു. പട്ടാളക്കാർ പുറകേ ഉണ്ട് എന്നറിഞ്ഞ പാത്രിയർക്കീസ്, രണ്ടു ദയറാക്കാരോടുകൂടെ, വീണ്ടും ഓടി. മർദീനിലെ നസ്സിബിൻ പട്ടണത്തിൽ ചെന്നു. അവിടെവച്ചു രണ്ടെഴുത്തുകൾ എഴുതി. എഴുത്തുകളിൽ ഒന്നു സ്വന്തം അതിർത്തിയിൽ ഹെസിനോർ ദേശത്തേക്കും, മററത്, ...ത്തിൻദേശത്തേക്കും, ആയിരുന്നു. എഴുത്ത് ഇങ്ങനെയാണ്:—"ഞാൻ സുറിയാദേശത്തേക്കു കടന്നുപോകുന്നു. തുറബ്ദീൻകാരായ നിങ്ങൾ അവധാനപൂർവം വസിപ്പിൻ. ഇന്നുമുതൽ മേലാൽ ഞാനൊഴികെ ആരെങ്കിലും തുറബ്ദീനിൽ പാത്രിയർക്കീസിനെ സൃഷ്ടിക്കുന്നപക്ഷം—സ്ഥാനം നൽകുന്നവനും വാങ്ങുന്നവനും ശപിക്കപ്പെട്ടവനാകും. പരിശുദ്ധ പിതാക്കന്മാരിൽനിന്നും, എന്റെ ബലഹീനതയിൽനിന്നും, ആ മനുഷ്യൻ നീതീകരിക്കപ്പെടുകയില്ല. മർദീനിൽ സുറിയാനിക്കാർക്കു പാത്രിയർക്കീസുണ്ട്. നമ്മുടെ കർത്താവ് ഏവൻഗേലിയോനിൽ പറഞ്ഞിരിക്കുന്നപ്രകാരം, ഒരാട്ടിൻകൂട്ടവും ഒരിടയനുമായിരിക്കട്ടെ." മസ്ഊദ പാത്രിയർക്കീസ്, കേറാസ്പ്രോസ് ദേശത്ത്, ഒരു ദയറായിൽ—മൂന്നു ദയറാക്കാരുടെ രക്ഷയിൽ—താമസിച്ചു. തുറബ്ദിൻ ഇടവകയിൽപെട്ട മേല്പട്ടക്കാർ മർദീൻ പാത്രിയർക്കീസിനോടു ചേർന്നു: ആ മേല്പട്ടക്കാർ, തുറബ്ദീൻ അധികാരികളുടേയും മർദീൻ സുൽത്താന്റെയും, മുമ്പിൽ സമ്മതം കാണിച്ച്, ഒപ്പുവച്ചു. എന്നാൽ ഈ വക ഒന്നും മർദീൻ പാത്രിയർക്കീസ് അറിഞ്ഞിരുന്നില്ല. മർദീനിലെ സുൽത്താനിൽനിന്നു വിവരമറിഞ്ഞസമയം മർദീൻ പാത്രിയർക്കീസ് വിസ്മിതനായി. മസ്ഊദ പാത്രിയർക്കീസ് തിരിയെവന്നാൽത്തന്നെയും സ്വീകൃതനാകയില്ല. എന്നു സുൽത്താനോടു വാക്കു വാങ്ങിക്കൊണ്ട്—തുറബ്ദീന്റെ ആധിപത്യം സ്വീകരിച്ചു. തുറബ്ദിൻ ഒന്നാം പാത്രിയർക്കീസ് ആയ സാലഹ് 1700-ൽ മരിച്ചു: 1701-ൽ ബർമുത്തോ യേശു വാഴിക്കപ്പെട്ടു. ഒൻപതു മേല്പട്ടക്കാരാണ്, വാഴിച്ചതു്. എന്നാൽ സർക്കാർ അധികാരികൾ സ്വീകരിക്കാഞ്ഞതിനാൽ സ്ഥാനം കൈവന്നില്ല. അതിന്റെ ശേഷമാണു മുകളിപ്പറഞ്ഞ മസ ഊദ് സ്ഥാനത്തു കയറിയതു്. മസ്ഊദ് 1731-ൽ മരിച്ചു. മേല്പട്ടക്കാർ മുതലായവർ സ്ഥാനത്തേക്കു വീണ്ടും ക്ഷണിച്ചു. എങ്കിലും, ബർമുത്തോ യേശു—ദൈവം അനുഗ്രഹിക്കട്ടെ—എന്ന് ഒഴിഞ്ഞു പറഞ്ഞുമാറി. ഹാനൂക്ക് എന്ന ഒരുവൻ പാത്രിയർക്കീസ് ആയി. 1604 മുതൽ കുസ്റ്റന്തീൻ, മിഖായേൽ, ബറുബഹീദ് എന്നിങ്ങനെ മൂന്നു പേർ ആരംഭിച്ച പാ-

ത്രിയർക്കാ പരമ്പരകളെക്കുറിച്ച് മുകളിൽ പ്രസ്താവമുണ്ടായി. അവയിൽ കുസ്തന്തീനിന്റെ വംശം നീണ്ടുനിന്നില്ല. ഇതേവരസ്സ്—ഹാനൂക്ക് വരസ്സ്—പ്രസ്താവിക്കപ്പെട്ടത്, ബർവംറിബിന്റെ പരമ്പരയെക്കുറിച്ചാണ്. ഈ കാലമൊക്കെയും വേറൊന്നായ മിഖായേൽ പരമ്പരയും, ഏറിയും ഇറങ്ങിയും തുടർന്നുപോരുന്നുണ്ട്. ആ പരമ്പരയിൽപ്പെട്ട ഒരു പാത്രിയർക്കീസ്, 1756-ൽ, യറുശലേമിൽവച്ച് മരിച്ചു. ഹാനൂക്കിന്റെ അടുത്ത ആളായി മർദിനിലും തൂറബ്ദിനിലും അന്നു വാണിരുന്ന ബഹനാൻ ഹദിലോലോ യറുശലേമിൽച്ചെന്ന് അപ്പോൾ അവിടെ മരിച്ച പാത്രിയർക്കീസിന്റെ പരമ്പര തുടരേണ്ട ആവശ്യമില്ലെന്നും; സുറിയാനിക്കാർക്ക് ഒരു പാത്രിയർക്കീസ് മതിയാകുമെന്നും; ഉപദേശിച്ചു. ആ ഉപദേശം സ്വീകൃതമായതിനാൽ മരിച്ച പാത്രിയർക്കീസിന്റെ സ്ഥാനത്തേക്ക് ആരും ഉയരുകയുണ്ടായില്ല.

സാമാന്യം ദീർഘമായ ഈ ഉദ്ധാരണം ഇവിടെ അവസാനിച്ചുകൊള്ളട്ടെ. ഒരു സമുദായത്തിൽ ഉണ്ടാകാവുന്ന സകലവിധ ക്രമഭംഗങ്ങൾക്കും വിപ്ളവങ്ങൾക്കും അവയിൽനിന്നു രക്ഷനേടുവാനായി പിതാക്കന്മാർ അനുവദിച്ച സകല സംഹാരവിക്ഷേപസമ്പ്രദായങ്ങൾക്കും ഉദാഹരണങ്ങൾ ഈ ചരിത്രത്തിലുണ്ട് എന്നുള്ളത്, കാംക്ഷിക്കുന്നവർ ഒക്കെയും കാണാവുന്നതാണ്. ഓരോ ഘട്ടങ്ങളെക്കുറിച്ചും അനുമാനങ്ങളെ ഇവിടെ എടുത്തുകാണിക്കുന്നതിനു തുനിയുന്നില്ല. ഇപ്പോൾ മത്സരം അധികമായിരിക്കുന്ന മലങ്കരയിൽ, മേൽചരിത്രത്തിൽനിന്ന് ആരെങ്കിലും എടുത്തുകാണിക്കുന്ന അനുമാനങ്ങൾ—പക്ഷപാതഭൂഷിതമാണ് എന്ന് അനുമാനിക്കുവാനും വാശിക്കു വളം കൂട്ടുവാനും ഇടയുണ്ട് എന്നു പേടിക്കേണ്ടിയിരിക്കുന്നു. എന്നാൽ മേൽചരിത്രത്തിൽ കാണുന്ന പല ഘട്ടങ്ങളും മലങ്കരയിൽ ഇപ്പോൾ കാണുന്ന അവസ്ഥകളെ അപേക്ഷിച്ച്, അതിദൂരം നീചമായവയാണ് എന്നും അവയ്ക്കു പിതാക്കന്മാർ കല്പിച്ച പരിഹാരമാർഗ്ഗങ്ങളെ കവിഞ്ഞ മാർഗ്ഗങ്ങളൊന്നും തേടേണ്ടതില്ല എന്നു അനുമാനം ചെയ്യുവാൻ—ഇന്നു മലങ്കരസഭയിലുള്ള സർവന്മാരും സ്മരിക്കുമെങ്കിൽ—നന്നായി. കാതോലിക്കായെ വാഴിക്കേണ്ട രീതി എങ്ങനെ? അതിനു ആരുടെയെല്ലാം അനുമതി ആവശ്യമായിരുന്നു? സർക്കാർ അധികാരപത്രം ഇല്ലാത്തവർ പട്ടത്വത്തിന്റെ നൽവരമില്ലാത്തവരായി എത്രത്തോളം ഗണിക്കപ്പെട്ടിരുന്നു? അധികാരദ്രോഹം ചെയ്യുക മാത്രമല്ല പാഷണ്ഡമതം സ്വീകരിച്ചവരെന്ന അപരാധത്തെ അർഹിച്ചവർതന്നെ തിരിയെ വന്ന സമയം സ്വീകൃതന്മാരാകുന്നതിൽ കൈവയ്പിനു എത്രകണ്ട് ആവശ്യമുണ്ടായി? ഒന്നിലധികം കാതോലിക്കാമാരും പാത്രിയർക്കീസന്മാരും പിണങ്ങി പട്ടം കൊടുക്കുകയും മുടക്കുകയും ചെയ്ത മേല്പട്ടക്കാർ, അവസാനത്തിൽ സ്വീകരിക്കപ്പെടുക ഇല്ലായിരുന്നുവോ? കാതോലിക്കായുടെ സമ്മതം കൂടാതെ സ്ഥാനത്തു കയറിയ പാത്രിയർക്കീസന്മാരുടെ അനന്തരചരിത്രമെങ്ങനെ? കാതോലിക്കേറ്റിൽ പാത്രിയർക്കീസിനു എത്രകണ്ട് അധികാരമുണ്ട്?—എന്നിങ്ങനെ മലങ്കരയിൽ ഏതാനും വർഷങ്ങളായി കേട്ടുപോരുന്ന വിവിധ പ്രശ്നങ്ങൾക്കു മറുപടി—മുകളിൽ കാണുന്ന കാതോലിക്കേറ്റു ചരിത്രത്തിൽ ഉണ്ട്. യാഥാർത്ഥ്യം അറിയണമെന്നുള്ളവർ, മുകളിൽ ഉദ്ധൃതമായ ചരിത്രചിത്രത്തെ—സൂക്ഷിച്ചോ, സൂക്ഷിക്കാതെയോ നോക്കിയാൽ മതിയാകും. ഏതെങ്കിലുമൊരു പ്രത്യേകസംഗതിയെ മാത്രം ഉദ്ധരിച്ചാൽ അതു അസാധാരണമെന്നോ, സാധാരണഗതിയിൽ നിന്നു വ്യത്യസ്തത്തിനു ദൃഷ്ടാന്തം മാത്രമെന്നോ, ആക്ഷേപം ഉണ്ടാകാവുന്നതാണ്. എന്നാൽ മലങ്കരയെ സംബന്ധിച്ച് ഉണ്ടായിരിക്കുന്ന ഓരോ പ്രശ്നത്തിനു—ഒരെടത്തല്ല, മൂന്നെടത്തല്ല, മുപ്പത്താറ് ഇടങ്ങളിൽ. മറുപടികളും പരിഹാരങ്ങളും, മുകളിൽ കാണുന്ന ചരിത്രത്തിൽ നിന്നു, കപ്പൽ നിറയെ, നമുക്കു ലഭിക്കുന്നുണ്ട്. ബാർ എബ്രായതന്നെ എഴുതിയിരിക്കുന്ന എക്ലീസിയാസ്റ്റിക്കിയുടെ ഒന്നാം ഭാഗമായ പാത്രിയർക്കാ ചരിത്രത്തിൽ നിന്നു, നമ്മുടെ പ്രശ്നങ്ങൾക്കു മറുപടി കാണുവാൻ യാതൊരു വൈഷമ്യവുമില്ല: എന്നാൽ കാതോലിക്കേറ്റു ചരിത്രത്തെപ്പോലെയോ, അതു കവിഞ്ഞോ, ലജ്ജാവഹമായ ആ ചരിത്രം—ഈ ഉപന്യാസം വളർന്നുപോകുമെന്നുള്ളതുകൊണ്ടും, പരമാർത്ഥം അറിയേണ്ടവർക്കു വേണ്ട സർവവും കാതോലിക്കേറ്റു ചരിത്രത്തിൽ നിന്നുതന്നെ കണ്ടുപിടിക്കാവുന്നതുകൊണ്ടും—ഇപ്പോൾ ഇവിടെ വിവർത്തനം ചെയ്യപ്പെടുന്നില്ല.



1. മലങ്കരയിലെ പ്രഥമ പൗരസ്ത്യ കാതോലിക്കാ.
2. മാർ അബ്ദേദ് മ്ശിഹാ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട്.
3. മലങ്കര മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ.
4. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ.
5. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (ഇപ്പോഴത്തെ കാതോലിക്കാ.)
6. മാർ പീലക്സീനോസ് മെത്രാപ്പോലീത്താ (മലങ്കരയുടെ ദ്വിതീയ പൗരസ്ത്യ കാതോലിക്കാ.)

ബാർ എബ്രായയുടെ മേൽക്കണ്ട ചരിത്രമാണ്—താഴെ കാണുന്ന വിമർശനത്തിനു, പണ്ഡിതനായ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ആധാരമായി സ്വീകരിച്ചിരിക്കുന്നത് ആ തിരുമേനി എഴുതുന്നു:—"കാതോലിക്കാസ്ഥാപനം തിഗ്രീസിലെ സിംഹാസനത്തിൽ ക്രിസ്താബ്ദം 1860-ാമാണ്ടു വരെ നിലനിന്നിരുന്നു. അതിന്റെ ശേഷം, കീഴിലുള്ള ഇടവകകളുടെ കുറവു നിമിത്തം, സ്ഥാപനം അവിടെ നാമാവശേഷമായി. മൂസൽ, മാർ മത്തായി എന്ന രണ്ടു സ്ഥാനങ്ങൾ മാത്രം ശേഷിച്ചതിനാൽ. സ്ഥാപനത്തിനു ആവശ്യമുണ്ടായില്ല. എന്നാൽ ക്രിസ്താബ്ദം 1880 മുതൽ ആ സ്ഥാപനം മലങ്കരയിൽ ഉണ്ടായാൽകൊള്ളാമെന്ന് ഒരു ആഗ്രഹം ഉണ്ടായി. അതിന്റെ ഫലമായി ഇവിടെയുള്ള പിതാക്കന്മാർ—സിംഹാസനത്തോടുള്ള ഐക്യവും ബന്ധവും ഛേദിക്കപ്പെടാത്ത വിധത്തിൽ—ഒരു കാതോലിക്കായെ സ്നേഹപൂർവം ഇവിടെ അനുവദിച്ചുതരണമെന്ന്, സിംഹാസനത്തിൽ അപേക്ഷ സമർപ്പിച്ചു. ബഹുമാനപ്പെട്ട പാത്രിയർക്കീസന്മാരായ പിതാക്കന്മാർ, ഇക്കാര്യത്തിൽ അനുകൂലിക്കാതിരുന്നതിനെപ്പററി, ഇവിടെയുള്ള പിതാക്കന്മാർക്കു ദുഃഖമുണ്ടായി: എങ്കിലും അവരുടെ ആനുകൂല്യം കൂടാതെ ഒരു കാതോലിക്കായെ വാഴിക്കുന്നതിനു ഇവർ തുനിഞ്ഞില്ല. എന്നാൽ ബഹുമാനപ്പെട്ട മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ മുടക്കു നിമിത്തം, മലങ്കരയിൽ ഒരു വിപ്ളവമുണ്ടായി. ഈ മുടക്കു മൂലം വേദനയുണ്ടായ ഒരു ഭാഗമാളുകൾ—ഭ്രഷ്ടനായ അബ്ദുള്ളാ പാത്രിയർക്കീസിനെ നിരാകരിച്ച്, ശ്രേഷ്ഠനായ അബ്ദൽ മശിഹാ പാത്രിയർക്കീസിനെ ഇവിടെ ക്ഷണിച്ചുവരുത്തി അദ്ദേഹം ഇവരുടെ അപേക്ഷ അനുസരിച്ച്, ഒരു കാതോലിക്കായെ ഇവർക്കു വാഴിച്ചുകൊടുത്തു. അന്നുമുതൽ കാതോലിക്കാ ഇവിടെ നിലനിന്നുപോരുന്നു. ഇവർ തുടർച്ചയായി കാതോലിക്കായെ വാഴിച്ചു വരുന്നു; എങ്കിലും പാത്രിയർക്കീസിനോടുള്ള ബന്ധത്തിൽ നിന്നു വേർപിരിയുന്നതിനു ആഗ്രഹിക്കുന്നില്ല എന്നാണു നമ്മുടെ വിശ്വാസം. ഇവർക്ക് അങ്ങനെ പിരിയുന്നതിനു ആഗ്രഹം ഉണ്ടായിരുന്നു എങ്കിൽ—തൂറബ്ദീൻകാർ ചെയ്തപ്രകാരം മർദ്ദീനിലെ സിംഹാസനത്തിനെതിരായി—ഒരു പാത്രിയർക്കീസിനെ വാഴിക്കുമായിരുന്നു. ഇവർ കാതോലിക്കായെ വാഴിക്കുന്നതിനു മാത്രമാണു തുനിഞ്ഞത്. ഇവിടെ വാഴിക്കപ്പെട്ടിരുന്ന ആൾ, എല്ലാ പ്രകാരത്തിലും പാത്രിയർക്കീസിനെ ബഹുമാനിക്കുന്ന ഒരാളാണ്. നിഖ്യാസുന്നഹദോസ് ആകട്ടെ, കിഴക്കിനു കാതോലിക്കാസ്ഥാപനം ഉറപ്പിച്ചിട്ടുള്ളതത്രേ. ചില പാത്രിയർക്കീസന്മാരും, അവരുടെ കീഴിലുള്ള മേല്പട്ടക്കാരും, കാതോലിക്കാസ്ഥാപനത്തോടു എതിർത്തിട്ടുണ്ട്. അപ്പോൾ, എതിർപ്പു വകവയ്ക്കാതെയും പാത്രിയർക്കീസിന്റെ സമ്മതം കൂടാതെയും, പൗരസ്ത്യന്മാർ കാതോലിക്കായെ വാഴിച്ചിട്ടുണ്ട്. ഇതിൽ അതതു കാലത്തെ പാത്രിയർ



മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്.

ക്കീസന്മാർ ഉപേക്ഷിച്ചു എങ്കിലും അടുത്ത പിൻഗാമി കാതോലിക്കായെ സന്തോഷപൂർവം സ്വീകരിക്കുക പതിവായിരുന്നു." സ്ഫടികസ്പഷ്ടപ്പ് ആധാരങ്ങളിൽ അധിഷ്ഠിതവും ആയ ഈ വാകങ്ങൾക്കു വ്യാഖ്യാനം ആവശ്യമില്ല.



മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്.

മലങ്കരെ പരമ്പരയാ അറിയപ്പെട്ടിരുന്ന മേലധികാരികളും കാതോലിക്കാമാരായിരുന്നു. നീണ്ട ചരിത്രമുള്ള മലങ്കര ഓർത്തോഡക്സോ സുറിയാനി സമുദായത്തിൻെറ ചരിത്രത്തിൽ—ഒരു മനുഷ്യൻെറയോ, തലമുറയുടെയോ, ആയുസ്സിൻെറ നീളം, നിസ്സാരമാണ്. ഏതാനും ദശവർഷങ്ങളിൽ കാതോലിക്കായെ കാണാതെയും, പാത്രിയർക്കീസിനെ കണ്ടും പരിചയിച്ച മലങ്കരയിൽ പലരും ഇവിടകാതോലിക്കാസിംഹാസനത്തിൻെറ അതിർത്തിയിൽ പെട്ടിരുന്നുവോ എന്നതിനെക്കുറിച്ചു യഥാർത്ഥമായ സംശയമുള്ളവർ ആയിരിക്കാം. എന്നാൽ നമ്മുടെ പൂർവികന്മാരാകട്ടെ, പാത്രിയർക്കീസിനെക്കുറിച്ച് അങ്ങിങ്ങുമാത്രം കേട്ടും, കാര്യമായ സർവസ്ഥാനങ്ങളിലും കാതോലിക്കായെ "മാത്രം സ്മരിച്ചും, നൂറ്റാണ്ടുകളെ പിൻതള്ളിയവരാണ. മലയാളത്തെ സുറിയാനിക്രിസ്ത്യാനികളുടെ പുരാതനപാട്ടുകൾ" എന്ന പുസ്തകത്തിൽ നിന്നു ഏതാനും വരികൾ ഇതിനു കീഴ് ഉദ്ധരിക്കുന്നു. ഈ പാട്ടുപുസ്തകം കോട്ടയം കത്തോലിക്ക മിഷ്യൻപ്രസ്സിൽ അച്ചടിച്ചിട്ടുള്ളതാണ്. പുസ്തകം നോക്കാതെ തന്നെയും, ഈപ്പാട്ടുകൾ നിശ്ചയമുള്ളവർ, മലയാളത്ത് ഇന്നു പലരും കാണും.

"നല്ലോം രോമാരാശിലം തന്നിൽ നഗരിയിൽ
മരതകമുത്തു വിളയുന്നു നാട്ടില്
മയിലാട്ടപോലെ വിളങ്ങുന്ന മന്നന്
മാർഗ്ഗത്തിലെരിവോടും കുറവില്ലീ മന്നന്
മലനാട്ടു വാഴുവാൻ പോകണം മന്നന്
ബാവായുടെ കല്പനയാലെ പുറപ്പെട്ടു
യാത്ര വിധിച്ചുടനനുവാദവും വാങ്ങി.

അതുകൊണ്ടു കുലങ്ങളിൽ അമുശങ്ങൾ കൊടുത്തു
പല കൂട്ടം കാസോലിക്കാ പദവികൾ കൊടുത്തു
രണ്ടുവാദ്യത്തോട്ടു കൂടി യോഗ്യതയാൽ നടത്തി
ശുദ്ധമാന തുക്കെയ്ലെ പുസ്തകവും വാങ്ങി
ശുദ്ധമാന കാസോലിക്കാ മാർത്തോമ്മ വഴിക്കെല്ലാം

ഉറഹായിൽ പുക്കവർ അനുവാദം കൈക്കൊണ്ടു
നല്ലോരു മുദ്രികമാണിക്യം കൈക്കൊണ്ട്
ആശയാൽ കൊച്ചിയിൽ മെച്ചമോ റോമ്മായിൽ

ഒത്തുതിരിച്ചവർ കപ്പൽ കേറി
മലനാട്ടു നോക്കിപ്പുറപ്പെട്ടാറെ
കൊടുങ്ങല്ലൂരങ്ങിതേ വന്നിറങ്ങി
കൊച്ചിലഴിമുഖം കണ്ടവാറെ
ഈരേഴു നാലു വെടിയും വച്ച്"

മേൽക്കാണുന്ന കല്യാണപ്പാട്ട്, ക്നായിത്തോമ്മാ മലങ്കരയിലേക്കു വരുന്ന ഘട്ടത്തെക്കുറിച്ചാണ് എന്നു പ്രത്യക്ഷംതന്നെ. അതിൽ "റോമായിൽ" എന്നു കാണുന്ന പദം, ഏതോ ഒരു റോമാഭക്തൻ വരിതിരുത്തി കടത്തിയതാണ്, എന്നു വിചാരിക്കുവാൻ ന്യായമുണ്ട്. ആ ഭാഗം ഇവിടെ ചിന്താവിഷയമല്ല. "ബാവായുടെ" കല്പന വാങ്ങിയ ആ വൈദേശികസംഘം, "കാസോലിക്ക"യോട് അംശങ്ങളും പുസ്തകവും വാങ്ങിപ്പുറപ്പെട്ടതു്—മലനാട്ട്, അതായതു മലയാളം, കാതോലിക്കേററിൽപെട്ടതു് ആയതുകൊണ്ടുതന്നെ എന്നുള്ളതു സ്പഷ്ടമാകുന്നു. വേറൊരു പാട്ടിൽനിന്നും ഏതാനു വരികൾ ഇവിടെ ഉദ്ധരിക്കട്ടെ.

ഭന്നും മലങ്കര കുടിയേറു മതിനാലേ
തൊമ്മൻ കിനാൻ എന്ന ദേഹം മുതിർന്നവാറേ—മെച്ചേ
രാജമക്കൾ എണ്ണൂറ്റാൻപതും കൂടി പുക്കിന്ത്
കുടിയാം കുത്തമരാക മിവർ നാലുനൂറും
കാസോലിക്കായരുളാലേ കപ്പൽ പുകിന്തു—മെച്ചേ
വന്ന പരദേശി കൊടുങ്ങല്ലൂർ പുകിന്തു
പുകിന്താർ ചേരകോനെ കണ്ടുപരിശധികമായ്
പൊന്നും പവിഴം മുത്തും വച്ചു രാജ്യം കൊണ്ടാറെ
വന്നു പൊഴുതു തീർന്നു മുതിർന്നു കാര്യം കണ്ടാറെ—മെച്ചേ
ചേർച്ചയാൽ കുറിച്ചെടുത്ത ചെപ്പേട്ടുംവാങ്ങി
അരചർക്കരചൻ കൊടുത്തൊരു പദവികൾ
ആദിത്യനും ചന്ദ്രനും അങ്ങുള്ള നാളൊക്കു—മെച്ചേ
ആദിത്യനും ചന്ദ്രനും അങ്ങുള്ള നാളൊക്കെ.

ഇതിൽ പാത്രിയർക്കീസിനെക്കുറിച്ചു പ്രസംഗമേ ഇല്ല. വ്യാഖ്യാനം ആവശ്യമില്ലാത്ത ഈ ഭാഗത്തെ എന്തിനു വ്യാഖ്യാനിക്കുന്നു?

പ്രസിദ്ധിപെററ മലങ്കരമല്പാൻ കോനാട്ടു മാത്തൻകത്തനാരവർകൾ മാർ അബ്ദൽമശിഹാ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്ക് എഴുതിയ എഴുത്തിൽ ഇങ്ങനെ കാണുന്നു:— "തിരുമേനി അറിഞ്ഞിരിക്കുന്ന പ്രകാരം, മുൻകാലത്തു തിഗ്രീസ് സിംഹാസനത്തിന്മേൽ വാണിരുന്ന കിഴക്കിന്റെ മൽപ്രീയാനാ ആണ്, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആജ്ഞയ്ക്കു കീഴ് മലങ്കരയെ ഭരിച്ചുപോന്നതു്. ഇപ്പോൾ തിഗ്രീസിലെ മൽപ്രിയാനാ ഇല്ലാതിരിക്കുന്നു: എങ്കിലും—ഞങ്ങളുടെ പിതാവായ മാർ ബസ്സേലിയോസ്സ്—എന്ന് ഒന്നാമത്തെ തുബ്ദേനിൽ അദ്ദേഹത്തിന്റെ പേരിനെ നാം ഓർക്കുന്നു. മൽപ്രിയാനാ ഇല്ലെങ്കിൽ എന്തിനായിട്ടാണ് അദ്ദേഹത്തിന്റെ പേരിനെ നാം ഓർക്കുന്നതു്? അദ്ദേഹത്തിന്റെ പേരിനെ ഓർക്കുന്നു എങ്കിൽ, മൽപ്രിയാനാ—യഥാർത്ഥത്തിൽ ഉണ്ടായിരിക്കേണ്ടതു് ആവശ്യമാണ്. അന്ത്യോക്യയിൽ ഇരുന്ന പാത്രിയർക്കാസിംഹാസനം മർദ്ദീനിലേക്കു നീക്കപ്പെട്ടു എങ്കിൽ—തിഗ്രീസിലെ സിംഹാസനം ഇൻഡ്യയിലേക്കു നീക്കുന്നതു ശരിയല്ലെന്നു വരുന്നതു് എങ്ങനെ?" മുകളിൽ കണ്ട ബാർ എബ്രായ എഴുതിയ ചരിത്രം വായിച്ചവർക്ക്, ഈ ഭാഗത്തിനും വ്യാഖ്യാനം ആവശ്യമില്ല. മലങ്കര ഇടവക പരമ്പരയാ കാതോലിക്കോറു് ആയിരുന്നു എന്നു മല്പാനച്ചൻ എതിർപ്പിനെ പേടിക്കാതെ എഴുതുന്നു. പാത്രിയർക്കൽ സിംഹാസനം അന്ത്യോക്യയിൽനിന്നു മർദീനിലേക്കു നീങ്ങി: എന്നു മാത്രമല്ല സിലിക്യയിൽനിന്നു കാതോലിക്കാസിംഹാസനം തിഗ്രീസിലേക്കു നീങ്ങി എന്നും, ബാർ എബ്രായ എഴുതുന്നു. തിഗ്രീസിലെ സിംഹാസനത്തിൽ വാണിരുന്ന മൽപ്രിയാന—അന്ത്യോക്യൻ പാത്രിയർക്കീസിന്റെ കീഴിൽ—ആജ്ഞ എങ്ങനെ അനുസരിച്ചു എന്നതിന്റെ ചിത്രവും നാം മുകളിൽ കണ്ടതാണ്. മല്പാനച്ചൻ അവർകളുടെ എഴുത്തു, മുമ്പ വെളിയിൽ വന്നസമയം, അതിനെക്കുറിച്ചുണ്ടായ നിരർത്ഥകമായ ഒരു ദോഷാരോപണത്തെ ഖണ്ഡിക്കുവാൻ ഇവിടെ ആവശ്യമുണ്ട്. തുബ്ദേനിൽനിന്നു പിതാവായ മാർ ബസ്സേലിയോസിന്റെ പേർ നീക്കം ചെയ്യാഞ്ഞതുകൊണ്ട്—മൽപ്രിയാനാ ഇപ്പോഴുമുണ്ടെന്നു സങ്കല്പിക്കുക എന്നതു്—അച്ചൻ അവർകളുടെ ഒരു ദുർയുക്തി ആണ്, എന്നാണ് ആ ദോഷാരോപണം. രൂപം പൂണ്ടുപോയ പ്രാചീനമായ തുബ്ദേനിൽ തിരുത്തൽ ചെയ്യുക എന്നതു ചിന്തിക്കാവതല്ല എന്നും: കാതോലിക്ക ഉണ്ടെങ്കിലും ഇല്ലെങ്കിലും തുബ്ദേൻ അപ്പാടു കിടക്കണം എന്നും: കിടക്കും എന്നും: ആണ്—അച്ചൻ അവർകളെ ദോഷാരോപണം ചെയ്തവരുടെ ആശയം. എന്നാൽ അച്ചൻ അറിവുള്ള ആളാണ്: സുറിയാനിസഭാചരിത്രത്തെ ഉദ്ധരിക്കുന്നതു്, ഒരു പാത്രിയർക്കീസുബാവായുടെ പേർക്കുള്ള എഴുത്തിൽ ആണ്: അങ്ങനെ ഇരിക്കെ, അച്ചൻ നില കിട്ടാത്ത യുക്തിയെ ആശ്രയിക്കുമെന്നു കരുതപ്പെടാവുന്നതല്ല. എഴുത്തിലെ അപേക്ഷ, ബാവാ മലങ്കരസഭയിലേക്ക് ഒരു കാതോലിക്കയെ നൽകണമെന്നും അത്രേ. പാത്രിയർക്കീസുബാവായുടെ സന്നിധിയിൽ, ദുർബലമായ യുക്തിയിൽ സ്ഥാപിച്ച്, വിദ്വാനായ അച്ചൻ അവർകൾ അപേക്ഷ സമർപ്പിക്കുമെന്നു സ്മരിക്കാവുന്നതു് അല്ല. കാതോലിക്കാബാവായുടെ നാമം മാത്രമല്ല പാത്രിയർക്കീസുബാവായുടെ നാമംതന്നെയും തുബ്ദേനിൽനിന്നു നീക്കം ചെയ്യപ്പെട്ടതായി കാതോലിക്കററിന്റെ ചരിത്രത്തിന്റെ പല ഘട്ടങ്ങളിൽ നാം കണ്ടതാണ്. മലങ്കരയിൽ കാതോലിക്കയെ നിറുത്തൽ ചെയ്തിരുന്നു എങ്കിൽ ആ നാമം തുബ്ദേനിൽനിന്നു നീക്കം ചെയ്യപ്പെടാവുന്നതും നീക്കം ചെയ്യപ്പെടുന്നതും ആണ്—എന്ന് അച്ചൻ അവർകൾക്കും പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്കും ചരിത്രം വായിച്ചുകഴിഞ്ഞാൽ സാധാരണന്മാർക്കും, അറിയാവുന്നതാണ്. കാതോലിക്കയുടെ നാമം തുബ്ദേനിൽ ഉള്ളതുകൊണ്ടു് സ്ഥാപനം നിറുത്തൽ ചെയ്യപ്പെട്ടിട്ടില്ല, എന്ന് അച്ചൻ അവർകൾ സ്ഥാപിക്കുന്ന രീതി ആക്ഷേപത്തെ അർഹിക്കുന്നതല്ല.

മാർ തീമോത്തിയോസ് തിരുമേനി, ഇതേ സംബന്ധിച്ചുതന്നെ, മാർ യൂലിയോസ് തിരുമനസ്സിലേക്ക് അയച്ചിട്ടുള്ള ഒരു എഴുത്തിൽനിന്ന്, ഉദ്ധാരണം, ഇവിടെ സ്ഥാനസ്ഥിതമാകുന്നു:—"മലങ്കരയിൽ കാതോലിക്കാ സ്ഥാപനത്തെ ഇല്ലായ്മചെയ്തതായി തീരുമാനം ഉണ്ട്, എന്നിങ്ങനെനിങ്ങൾ ഒരു കെട്ടുകഥ ഉണ്ടാക്കിയതിനെക്കുറിച്ച്, ഞാൻ വിസ്മയിക്കുന്നു. ഇങ്ങനെ ഒരു സംഗതിയെപ്പററി കേട്ടുകേൾവിപോലുമില്ല. ഇങ്ങനെ ഒരു തീരുമാനം ഉണ്ടായിട്ടുള്ളതായി, മാർ ഒസ്താത്യോസ് ഒരിക്കലും പ്രസ്താവിച്ചിട്ടില്ല. ഇങ്ങനെ ഒരു പ്രസ്താവം യാതൊരു ഉൽകൃഷ്ടസ്ഥാനത്തുനിന്നും പുറപ്പെട്ടിട്ടില്ല. അബ്ദേദമശിഹാ പാത്രിയർക്കീസു ഫർമാനോടുകൂടെ ഭരണം ചെയ്യുമ്പോൾ, കാതോലിക്കാസ്ഥാനം അനുവദിക്കണം എന്നുള്ള ഇൻഡ്യാക്കാരുടെ അപേക്ഷയെ നിരസിച്ചു എന്നു നിങ്ങൾ പറയുന്നതു്, ശരിയാണ്. എന്നാൽ നിങ്ങൾ പ്രസ്താവിക്കുന്നപ്രകാരം, ഒരു തീരുമാനമുണ്ടായതായി, അദ്ദേഹത്തിന്റെ കല്പനയിൽ, ഒരു സൂചനപോലും, കാണുന്നില്ല. ഈ വിധം ഒരു സുന്നഹദോസ് നിശ്ചമുണ്ടായിരുന്നു എങ്കിൽ, അതിനെപ്പററി അബ്ദേദമശിഹാ ബാവായുടെ കല്പനയിൽ വല്ലതും ഒന്നു സൂചിപ്പിക്കുക എങ്കിലും ചെയ്യുമായിരുന്നു. എന്നു മാത്രമല്ല, മാർ പത്രോസ പാത്രിർക്കീസ് 1892 ധനു 19-ാംനു- മലങ്കര മല്പാൻ ബ: മത്തായി കോർ എപ്പിസ്ക്കോപ്പായിക്ക് അയച്ച ഒരു കല്പനയിൽ—"സമർത്ഥനും മല്പാനും ആയ ഒരു കാതോലിക്കയെയോ, മപ്രിയാനയെയോ നിങ്ങൾക്ക് അയച്ചുതരണമെന്നു നിങ്ങൾ ആവശ്യപ്പെട്ടിരിക്കുന്നു. നാം ആലോചിക്കട്ടെ. ദൈവം നമ്മെ സഹായിക്കുന്നപക്ഷം, നാം ഒരുവനെ ശോധനചെയ്തു, നിങ്ങൾക്ക് അയച്ചുതരാം" എന്നു എഴുതിയിരുന്നു. സുന്നഹദോസിന്റെ നിശ്ചയം ഉണ്ടായിരുന്നു എങ്കിൽ—അതിനെതിരായി, ഇങ്ങനെ എഴുതുന്നതിനു അദ്ദേഹം ധൈര്യപ്പെടുമായിരുന്നുവോ? കാതോലിക്കാസ്ഥാപനം ഇല്ലാതാകുന്നതിനു സുന്നഹദോസു നിശ്ചയിച്ചു എന്നു പറയുന്നതു്, യഥാർത്ഥമായിരുന്നു എങ്കിൽ—വിശുദ്ധ കുർബാനയിലെ തുബ്ദേനിലും മററു് ആരാധനകളിലും ബസ്സേലിയോസ് എന്ന നാമം അനുസ്മരിക്കപ്പെട്ടുവരുന്നതു് ഭേദപ്പെടുത്തിയിരിക്കുമായിരുന്നു. അങ്ങനെ ഉണ്ടായിട്ടില്ല. നേരെമറിച്ച്, ഈ സ്ഥാപനം, എല്ലാ പള്ളികളിലും, സ്മരിക്കപ്പെടുന്നു. ശീമയിലുള്ള അച്ചടിശ്ശാലയിൽ നിന്നു പ്രസിദ്ധമാകുന്ന ആരാധനാക്രമങ്ങളിലും, അതു് ഉൾപ്പെടുന്നു. ഇതു്, അവർ ഓർമ്മക്കേടായി ചെയ്തതായിരിക്കുമോ? ഇതിനും പുറമെ മേല്പറഞ്ഞ മാർ പത്രോസു പാത്രിയർക്കീസിന്റെ കാലത്തു്, ഇവിടെ ഉള്ള മേല്പട്ടക്കാരിൽ ഒരാൾ, ബസ്സേലിയോസിന്റെ പേരു പ്രസ്താവിക്കുക എന്നതു നിർത്തലാക്കിയതിന്റെ ഔചിത്യത്തെപ്പററി അറിയുവാനായി—മേല്പറഞ്ഞ കോർ എപ്പിസ്ക്കോപ്പാ—ടി പാത്രിർക്കീസിനു എഴുതി അയച്ചു. അതിന് അദ്ദേഹം അയച്ചുകൊടുത്ത മറുപടിയുടെ ഒരു ഭാഗം താഴെ ഉദ്ധരിക്കുന്നു. "ഇപ്പോൾ മൽപ്രിയാനാ ഇല്ലാതിരിക്കെ, തുബ്ദേനിൽ ബസേലിയോസിനെ ഓർക്കുക എന്നുള്ള നമ്മുടെ പള്ളികളിലെ നടപടിയെപ്പററി നിങ്ങൾ എഴുതി ചോദിച്ചിരുന്നുവല്ലൊ. മൽപ്രിയാനാ ഉണ്ടു എങ്കിലും, ഇല്ല എങ്കിലും, പേർ ഓർക്കപ്പെടണം; ഇപ്പോൾ ഇല്ല എങ്കിൽ പിന്നാലെഉണ്ടാകും. 1885 കന്നി 5-ാംനു- സുന്നഹദോസു കൂടുകയും, നിങ്ങൾ പറയുന്നപ്രകാരം 25 കൊല്ലങ്ങൾക്കു മുമ്പ നിശ്ചയം ഉണ്ടാകയും, ചെയ്തിരുന്നു എങ്കിൽ—ആ സംഗതി, ഏതു വിധത്തിൽ ആയാലും, ആ വിശുദ്ധനാൽ വിസ്മരിക്കപ്പെടുക ഇല്ലായിരുന്നു. ആകയാൽ അങ്ങനെ ഒരു നിശ്ചയം ഉണ്ടായിട്ടില്ല എന്നും, മറിച്ചുള്ള പ്രസ്താവന നിങ്ങൾ വ്യാജമായി നിർമ്മിച്ചതാണ് എന്നും ഉള്ളതിനെക്കുറിച്ച് എനിക്ക് അല്പംപോലും സംശയമില്ല. ഇങ്ങനെ ഒരു സുന്നഹദോസു നിശ്ചയിച്ചു എന്നു പറയുന്നതു്, യുക്തിവിരോധവും ആകുന്നു. ഇങ്ങനെ, സുന്നഹദോസുനിശ്ചയം ഉണ്ടായി എങ്കിൽ, അതു കാതോലിക്കായുടെ കീഴിലുള്ള ഇടവകകളുടെ സമ്മതംകൂടാതെ, പാത്രിർക്കീസിന്റെ സുന്നഹദോസിൽ മാത്രമുണ്ടായിട്ടുള്ളതാകുന്നു. അതിനാൽ, അതിനു നിയമപ്രാബല്യം ഇല്ല. അതിനും പുറമെ, അക്രൈസ്തവന്മാരായ രാജാക്കന്മാരുടെ പീഡനിമിത്തമാകുന്നു സഭയിൽ കാതോലിക്കാസ്ഥാപനം ഉണ്ടായതു് എന്നു സുന്നഹദോസ് പ്രസ്താവിക്കുന്നു എങ്കിൽ—അതു പിശകാണ്. ..............................സഭാചരിത്രം രേഖപ്പെടുത്തുന്നപ്രകാരം, കാതോലിക്കാ സിംഹാസനം നിലനിന്ന കാലമെല്ലാം, ഈ ഇടവകയെ, കാതോലിക്കമാർ സന്ദർശിക്കുക പതിവായിരുന്നു...................മലങ്കരസഭാചരിത്രവും, കാലംചെയ്ത പത്രോസു പാത്രിർക്കീസു മുദ്രവച്ചുകൊടുത്തിട്ടുള്ള മുളന്തുരുത്തി സുന്നഹദോസു നിശ്ചയങ്ങളും, വായിച്ചുനോക്കുക. ഇവിടത്തെ അസോസേഷനും, അവിടത്തെ മജ്ലിസും തുല്യാധികാരം ഉള്ളവരാണ് എന്നു മുളന്തുരുത്തി സുന്നഹദോസു നിശ്ചയങ്ങളിൽ സ്ഥിരപ്പെടുത്തിയിരിക്കുന്നു. ഈ നിശ്ചയങ്ങളിൽ തഹലൂപ്പായെപ്പററി യാതൊന്നും പറഞ്ഞിട്ടില്ല. ............പാത്രിർക്കീസിനോ തന്റെ സുന്നഹദോസിനോ, കാതോലിക്കയുടെയും അദ്ദേഹത്തിന്റെ സുന്നഹദോസിന്റെയും, അറിവും സമ്മതവും കൂടാതെ, കാതോലിക്കാസ്ഥാപനം ഇല്ലാതാക്കുവാൻ അധികാരം ഇല്ല. അധികാരം, നിമിത്തം ഇവർ, കാതോലിക്കാ സ്ഥാപനത്തെ ഇല്ലെന്നാക്കുവാൻ, ശ്രമിക്കുന്നതായാൽ—അതു സഭാ പിതാക്കന്മാരുടെ പ്രമാണത്തിനു വിപരീ....................തമാണ്" കാതോലിക്കാ സ്ഥാപനം മലയാളത്തേക്കു നീക്കുന്നതു ശരിയാകുമോ എന്ന ചോദ്യത്തിന് ഈശ്വരപരമായ ഏതെങ്കിലും ഒരർത്ഥം കാണുക എന്നതു് വിഷമമത്രെ. സ്ഥലത്തിന്റെ സൌകര്യം ഒരു ലോകകാര്യം അല്ലയോ? കിഴക്കിനു് ഒരു കാതോലിക്ക ഉണ്ടായിരിക്കണം എന്നു നിഖ്യാ സുന്നഹദോസിന്റെയും ഇതര സുന്നഹദോസുകളുടെയും വിധികളിൽ കാണുന്നു. അതു് അങ്ങനെ ആവശ്യമാണ്, എന്നത്രേ മലങ്കരസഭയുടെ അപേക്ഷ. എന്നാൽ സിംഹാസനം സ്ഥലം മാറുന്നതിനെക്കുറിച്ചുള്ള രീതി—സിലിക്യായിൽനിന്നു തിഗ്രീസിലേക്കു സ്ഥലം മാറിയ രീതിയിൽനിന്ന്—നാം ഗ്രഹിക്കാവുന്നതാണ്. മോറൂത്താ എന്ന കാതോലിക്കയെ തിഗ്രീസിലേക്ക് ആരും മാററിയതല്ല.

കിഴക്കിൻെറ കാതോലിക്കയെ വാഴിക്കുവാൻ കിഴക്കർ മാത്രം മതിയാകുമെന്ന് അന്നുണ്ടായിരുന്ന പാത്രിയർക്കീസ് തന്നെ സാക്ഷ്യം പറയവേ–മൃറുത്താആകട്ടെ, കാതോലിക്കാ സ്ഥാനത്തുകയ്റുകയും, സ്വേചര അനുസരിച്ച തീഗ്രീസിനെ ആസ്ഥാനമായി സ്വീകരിക്കയും ആണ് ചെയ്തത്. അതുപോലെ ചെയ്യുന്നതിനു മലയാളത്തുകാർക്ക് ആർഹതയുണ്ട് എന്നല്ലാതെ അനുമാനിക്കുവാൻ കാരണം കാണുന്നില്ല. മലയാളത്തു കാതോലിക്കാ ഉണ്ടാകുന്നതിനു മുമ്പ്—1908 ധനു 30-ാംനു- മലങ്കര മല്പാൻ—കോനാട്ടു മാത്തൻ മല്പാൻ അവർകൾ 'അബ്ദൽ മശിഹാ പാത്രിയർക്കീസ് തിരുമനസ്സിലേക്ക് എഴുതിയ എഴുത്തിൻെറ പൂർണ്ണവും യഥാർത്ഥവുമായ ചിത്രം താഴെക്കാണുക. ഇന്നു ജീവനോടുള്ള അനവധി അച്ചന്മാരുടെ ഗുരുസ്ഥാനം കൊണ്ട് പ്രശംസിതനായ അച്ചൻ അവർകളുടെ കൈപ്പട അറിയാവുന്നവർ—വളരെപ്പേർ ഇപ്പോൾ ഉണ്ടായിരിക്കുമെന്നു കരുതുന്നു.

[illegible]

[illegible]

[illegible]

മേൽക്കാണുന്ന എഴുത്തിന്റെ മലയാള തർജ്ജിമ ഇങ്ങനെയാണ്:—ഭൂതലത്തിൽ എല്ലായിടത്തുമുള്ള പൂർവിക സുറിയാനി ജാതി മുഴുവന്റെ മേൽ അധികൃതനായിരിക്കുന്ന രണ്ടാമത്തെ അബ്ദേദ് മ്ശിഹോ എന്ന തിരുനാമമുള്ള അന്ത്യോക്യായുടെ ശ്ളീഹാസ്ഥാപിത സിംഹാസനത്തിന്റെ ഞങ്ങളുടെ പിതാവുമായ ഭാഗ്യവാനായ മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് തിരുമനസ്സിലേക്ക്, തിരുമനസ്സിലെ മഹാപുരോഹിത സ്ഥാനമാഹാത്മ്യത്തെ ശ്രേഷ്ഠമാക്കി ചെയ്യുന്നവനും തിരുമേനിയെ സംരക്ഷിച്ചുകൊള്ളുന്നവനും ആയ കർത്താവിന്റെ നാമത്തിൽ എഴുതിക്കൊള്ളുന്നത്: തിരുമനസ്സിലെ പ്രാർത്ഥന ഞങ്ങളോടുകൂടെ ഉണ്ടായിരിക്കട്ടെ: ആമ്മീൻ.

ആത്മീയ ചുംബനാനന്തരം വിശുദ്ധനായ തിരുമേനിയുടെ അടുക്കൽ ഞാൻ അറിയിക്കുന്നതെന്തെന്നാൽ ഈ മാസം രണ്ടാം തീയതി തിരുമനസ്സിലേക്ക ഞാൻ അയച്ച എഴുത്ത്. അവിടെ എത്തിയിരിക്കുമെന്നു ഞാൻ ശരണപ്പെടുന്നു. ആ എഴുത്തിന്റെ മറുപടി കാൺമാൻ എനിക്ക് എത്രയും ധൃതി ആയിരിക്കുന്നു. ബഹുമാനപ്പെട്ട അബ്ദുള്ളാ പാത്രിയർക്കീസ് ലണ്ടനിലെത്തി എന്നും,—അവിടെയുള്ള ഇംഗ്ളീഷുകാരിൽ ഒരാളിനോട് ഇംഗ്ളീഷ് സഭയിൽ നിന്നു സുറിയാനി സഭ വ്യത്യസ്ഥപ്പെട്ടതല്ലെന്നും,—നേരേമറിച്ചു സുറിയാനിസഭ അവരുടെ കൈവയ്പിനേയും വിശ്വാസത്തേയും അംഗീകരിക്കുന്നു എന്നും,—അവരേപ്പോലെ വിശുദ്ധന്മാരോടും മരിച്ചവർക്ക വേണ്ടിയുമുള്ള അപേക്ഷ നിഷേധിക്കുന്നു എന്നും,—വിശുദ്ധന്മാരോടും മരിച്ചവർക്ക വേണ്ടിയും അപേക്ഷിക്കുന്നവർ പാപ്പാമതക്കാരും, യൗനായക്കാരും, അമ്മനായക്കാരും മററും ആകുന്നു എന്നും—അബ്ദുള്ളാ പാത്രിയർക്കീസ് പറഞ്ഞു എന്നു ഞാൻ കേട്ടതുകൊണ്ട്—ഇപ്പോൾ ഈ എഴുത്ത് എഴുതുന്നതാണ്. ലണ്ടനിൽ നിന്നു വന്നിട്ടുള്ള ഇംഗ്ളീഷ് വർത്തമാനപ്പത്രത്തിൽ നിന്നു ഞാൻ കേട്ടതാണ്. പാത്രിയർക്കീസിന്റെ വായിൽ നിന്നു തന്നെ ഇപ്രകാരം കേട്ടു എന്നാണ്, ആ ഉപന്യാസകർത്താവു പറയുന്നതും. ശ്രേഷ്ഠനായ തിരുമേനി, ഇപ്രകാരം അദ്ദേഹം വാസ്തവത്തിൽ കല്പിച്ചതാണെങ്കിൽ, അദ്ദേഹം സുറിയാനിക്കാരുടെ പാത്രിയർക്കീസ് എന്ന് അറിയപ്പെടുന്നത് എങ്ങനെയാണ്? ഈ വർത്തമാനം വാസ്തവമാണെന്നു ഞാൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ, മുമ്പെ തന്നെ എനിക്ക് അറിയാവുന്നപ്രകാരം, അദ്ദേഹം ദുർവ്യാഗ്രഹിയാകുന്നു. ദുർവ്യാഗ്രഹം നിമിത്തം അദ്ദേഹം വിശുദ്ധനായ തിരുമേനിയെക്കുറിച്ചു ശങ്കതീർന്നു പാപ്പാമതത്തിൽ ചേർന്നു. അദ്ദേഹം മലങ്കര എത്തുമ്പോൾ ദൈവത്തിന്റെ വിശുദ്ധസഭയെ നശിപ്പിക്കുമെന്നു ഞാൻവിചാരിക്കുന്നു. ലണ്ടനിൽ വച്ചു സുറിയാനി സഭാവിശ്വാസത്തെ പരിത്യജിക്കയും—ശരിയല്ലാത്ത ഇംഗ്ളീഷ് സഭയുടെ കയ്വപ്പിനെ അംഗീകരിക്കയും—ചെയ്തവൻ—ഇനി മലങ്കരെവെച്ച് ഇംഗ്ളീഷുകാർ ശരിയായുള്ളവരല്ലായെന്നു പറയുന്നതായാൽ— അദ്ദേഹത്തിന്റെ വചനങ്ങളെ കൈക്കൊള്ളുന്നതിനു് എങ്ങനെ കഴിയും.? പ്രധാനന്മാർ അദ്ദേഹത്തെ എങ്ങനെ ബഹുമാനിക്കും? ഇപ്പോൾ അന്യന്മാരിൽ നിന്നുള്ള പരിഹാസം ചില്ലറയല്ല. ഞങ്ങളുടെ മേൽ വരുത്തികൂട്ടുന്നതായ നിന്ദയെ സഹിക്കുന്നതിനും, ഞങ്ങൾക്ക ശക്തിയില്ല. ഇപ്പോൾ എല്ലാ നിന്ദയുടെയും കാരണം അബ്ദുള്ളാ പാത്രിയർക്കീസാകുന്നു. ഒരു സ്ത്രീയുടെ ഭർത്താവ് അവളെ നശിപ്പിക്കുന്നതിനോ, കൊല്ലുന്നതിനോ, ആഗ്രഹിക്കുന്നു എങ്കിൽ-അനിർവചനീയമായ ദീർഘശ്വാസത്തോടും മനഃഖേദജന്യമായ കണ്ണുനീരോടും കൂടെയല്ലാതെ ഹൃദയാ

ശ്വാസത്തോടും ശരീരസുഖത്തോടും കൂടെ അവൽ എങ്ങിനെ വസിക്കും? തിരുമനസ്സുകൊണ്ടു ശരിയായ പാത്രിയർക്കീസാകുന്നു. തിരുമേനി ഞങ്ങളെക്കുറിച്ച് ഉദാസീനനായിരിക്കുന്നു എങ്കിൽ—ഞങ്ങൾ എവിടേക്കു പോകേണ്ടു? ഞങ്ങൾ പാപ്പാമതക്കാരെയും ഞങ്ങളെ കൈക്കൊള്ളുവാൻ പ്രതീക്ഷിച്ചിരിക്കുന്നവരും ഞങ്ങളെ ക്ഷണിക്കുന്നവരും ആയ മററുള്ളവരെയോ അനുഗമിക്കട്ടോ? ഞങ്ങളെക്കുറിച്ചു തിരുമനസ്സിലെ ഹൃദയത്തിൽ വേദനയില്ലയോ? പിടിച്ചുപറിക്കാരനായ ചെന്നായ്, ഞങ്ങളുടെ മേൽ ശങ്കതീർന്നു ഞങ്ങളെ ചീന്തിക്കളകയും ചിതറിച്ചുകളകയും ചെയ്‌വാൻതക്കവണ്ണം ഇടയനില്ലാത്ത ആടുകളായി ഞങ്ങളെ ഉപേക്ഷിക്കുമോ? തിരുമനസ്സുകൊണ്ടു പിതാവും ഞങ്ങൾ മക്കളുമാകുന്നു എങ്കിൽ—ദിവ്യമായ തീക്ഷ്ണതയോടുകൂടി ഞങ്ങൾക്കുവേണ്ടി തിരുമനസ്സുകൊണ്ട് എഴുന്നേൽക്കയും അബ്ദല്ലാ പാത്രിയർക്കീസിൻെറ ഞങ്ങളുടെ അടുക്കലേക്കുള്ള വരവിനെ തടയുകയും, അദ്ദേഹത്തെക്കുറിച്ചു നിങ്ങളുടെ രാജാവിൻെറ മുൻപിൽ അവലാധി ബോധിപ്പിച്ചു വ്യവഹരിച്ച് അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്നു അദ്ദേഹത്തെ നിഷ്കരിക്കയും, തിരുമനസ്സുകൊണ്ടു അതിൽ ഇരിക്കകയും, ചെയ്യേണ്ടതാണ്. ഇപ്രകാരം തിരുമനസ്സുകൊണ്ടു ചെയ്യുന്നില്ലാ എങ്കിൽ "നിങ്ങൾക്കു ബോധിച്ചിടത്തു പൊയ്ക്കൊള്ളുവിൻ" എന്നു ഞങ്ങളോടു കല്പിക്കണം. എൻെറ പിതാവെ! അതരുതെ! ഇപ്പോൾ തിരുമനസ്സുകൊണ്ട് എഴുന്നേററു ശക്തിപ്പെട്ടു പൌരുഷത്തോടുകൂടി നിങ്ങളുടെ അടുക്കലുള്ള ഇംഗ്ലീഷ് സ്ഥാനപതി മുഖാന്തിരം ലണ്ടനിൽ എഡ്വാർഡ് രാജാവിൻെറ അടുക്കലും, ഇൻഡ്യാക്കാർക്കുവേണ്ടി ലണ്ടനിലുള്ള അദ്ദേഹത്തിൻെറ സെക്രട്ടറിയുടെ അടുക്കലും എഴുതയച്ചു ശരിയാംവണ്ണമല്ലാത്ത പാത്രിയർക്കീസായിരിക്കുന്നവൻ—ഞങ്ങളുടെ അടുക്കൽ വരുന്നതിനെ തടയുന്നതിനുവേണ്ടി ബോധിപ്പിക്കണം. ആദ്യമായി തന്നെ നിങ്ങളുടെ രാജാവിൻെറ അടുക്കലേക്കു ചെന്ന് അദ്ദേഹം [അബ്ദല്ലാ പാത്രിയർക്കീസ്] ശരിയല്ലാത്തതായ അദ്ദേഹത്തിൻെറ പദവിയിൽ നിന്നു ബഹിഷ്കരിക്കപ്പെട്ടവനായിട്ടു വ്യവഹരിക്കയും, സുറിയാനിക്കാരുടെ കാനോനും നിയമത്തിനും അനുസരണമായ് പാത്രിയർക്കീസു തിരുമനസ്സുകൊണ്ട് ആകുന്നു എന്നു കാണിക്കയും അദ്ദേഹത്തിൽ(രാജാവിൽ) നിന്ന് എഴുത്തോ, ആ വിധിയോ സമ്പാദിക്കയും,, അതിനെ ലണ്ടനിൽ രാജാവിൻെറ അടുക്കൽ കൊണ്ടുപോകയോ, അയച്ചുകൊടുക്കയോ ചെയ്കയും, വേണം. അപ്പോൾ സകലവും ശരിപ്പെടും. തിരുമനസ്സുകൊണ്ട് ഇങ്ങനെ മൌനമായിരിക്കുന്നപക്ഷം, സകലത്തിൻെറയും ന്യായാധിപതിയുടെ മുമ്പാകെ, ന്യായവിധി ദിവസത്തിൽ സത്യമായിട്ടും ഉത്തരം പറയേണ്ടിവരും. അബ്ദല്ലാ പാത്രിയർക്കീസു സുറിയാനിസഭയെ നശിപ്പിക്കുമെന്നും സത്യവിശ്വാസത്തെ നാമാവശേഷമാക്കുമെന്നും ലോകധനത്തിനായി പരമാർത്ഥികളായ ആടുകളെ വിലക്കുവിൽക്കുമെന്നും, ബലഹീനനായ ഞാൻ ദീർഘദർശനം പറഞ്ഞുകൊള്ളുന്നു. മലയാളത്തുകാരായ ഞങ്ങൾ തിരുമേനിയോടുചേർന്നു നടന്നുകൊള്ളാം. പ്രത്യേകിച്ചും, മലങ്കരസഭയിലെ വടക്കർ ബലഹീനനായ എന്നോടുകൂടെ ഒന്നായി നിൽക്കുന്നതാണ്. ആയതുകൊണ്ടു വടക്കർ തിരുമേനിയെ വിട്ടകന്നു പോകുന്നതല്ല. എന്നാലോ അവിടെയുള്ള എല്ലാ കശീശന്മാരും ശെമ്മാശന്മാരും പാപിയും തിരുമനസ്സിലെ ദാസനുമായ എൻെറ കൈക്കീഴ പഠിച്ചിട്ടുള്ള എൻെറ ശിഷ്യന്മാരാകകൊണ്ട് എൻെറ വാക്കനുസരിച്ചു തിരുമേനിയോടു ചേർന്നു നടക്കും. അവിടത്തെ രാജാവിൻെറ കല്പനകൂടാതെയും അന്ത്യോഖ്യാസിംഹാസന സ്ഥാനഭ്രഷ്ടനല്ലാതെയും തിരുരുമേനി ഞങ്ങളുടെ അടുക്കൽ വരുന്നതായാൽ—അനേകർ തിരുമേനിയെക്കുറിച്ചു സംശയിക്കുന്നതിനും, തിരുമേനിയെ കൈക്കൊള്ളാതിരിക്കുന്നതിനും, ഇടവരും. എന്തുകൊണ്ടെന്നാൽ അവർ തിരുമനസ്സിലെ ദേശത്തു നിന്നു വളരെ ദൂരസ്ഥന്മാരാണ്. തിരുമനസ്സിലെ ദാസനും ബലഹീനനുമായ ഞാൻ ഇവയെല്ലാം പറഞ്ഞതു, പറയുന്നതും തിരുമേനിയുടെ നേരെയുള്ള എൻെറ യഥാർത്ഥസ്നേഹം നിമിത്തവും സുറിയാനിസഭയെക്കുറിച്ചുള്ള ദിവ്യമായ തീക്ഷ്ണത നിമിത്തവും വിശ്വാസമുള്ള ജനത്തിൻെറ നന്മക്കായുള്ള എൻെറ ജാഗ്രത നിമിത്തവും ആകുന്നു. വീണ്ടും തിരുമനസ്സിലെ അടുക്കൽ ഞാൻ അറിയിക്കുന്നതെന്തെന്നാൽ, എൻെറ ഉത്തമമായ ആലോചനപ്രകാരം ചെയ്കയും ദൈവത്തിൽ നിന്നു തിരുമനസ്സുകൊണ്ടു ജയംപ്രാപിക്കയും ചെയ്യുന്നു എന്നു വരികിൽ,—തിരുമേനി ഞങ്ങളുടെ അടുക്കൽ വരികയും ഞങ്ങളുടെ സകല നടപടികളെയും ശരിപ്പെടുത്തുകയും, ചെയ്യണം. തിരുമേനിക്കു മനസ്സില്ലാതിരിക്കയോ വാർദ്ധക്യം നിമിത്തം ഞങ്ങളുടെ അടുക്കൽ വരുന്നതിനു കഴിവില്ലാതിരിക്കയോ ചെയ്യുന്നപക്ഷം ഇന്നാരെ വേണമെന്നു ഞങ്ങൾ പിന്നാലെ ബോധപ്പെടുത്തുന്നപ്രകാരം ഞങ്ങളിൽ നിന്നുതന്നെ ഒരാളെ ഞങ്ങൾക്കു മൽപ്രിയാനാ ആക്കിതരണം. ഞങ്ങൾക്കു മൽപ്രിയാനായല്ലെന്നു വരികിൽ ഞങ്ങൾ എങ്ങനെയാകുന്നു മെത്രാപ്പോലീത്താന്മാരെയും എപ്പിസ്കോപ്പന്മാരെയും വാഴിക്കേണ്ടതു? ദൂരദേശത്തേക്കു പോകുന്നതിനു മലയാളത്തുകാർ ഭയമുള്ളവരാണ്. അതുനിമിത്തം ഞങ്ങളിൽ ഒരുത്തനും മെത്രാനാകുന്നതിനു നിങ്ങളുടെ അടുക്കലേക്കു വരുന്നതിനു മനസ്സില്ലാതെ വരുന്നപക്ഷം ഞങ്ങളുടെ സഭക്കു വൈധവ്യം ഭവിക്കുന്നതാണ്. തിരുമേനി അറിഞ്ഞിരിക്കുന്നപ്രകാരം, മുൻകാലത്തു തെഗ്രീസ് സിംഹാസനത്തിന്മേൽ വാണിരുന്ന കിഴക്കിൻെറ മൽപ്രിയനായാണ്, അന്ത്യോഖ്യാ പാത്രിയർക്കീസിൻെറ ആജ്ഞക്കു കീഴ മലങ്കരയെ ഭരിച്ചുവന്നതു. ഇപ്പോൾ തിഗ്രീസിലെ മൽപ്രിയാനാ ഇല്ലാതിരിക്കുന്നു എങ്കിലും,. "ഞങ്ങളുടെ പിതാവായ മാർ ബസേലിയോസ്," എന്ന്, ഒന്നാമത്തെ തുബ്ദേനിൽ അദ്ദേഹത്തിൻെറ പേരിനെ നാം ഓർക്കുന്നു. മപ്രിയനാ ഇല്ലെങ്കിൽ എന്തിനായിട്ടാണ്, അദ്ദേഹത്തിൻെറ പേരിനെ നാം ഓർക്കുന്നതു. അദ്ദേഹത്തിൻെറ പേരിനെ ഓർക്കുന്നു എങ്കിൽ മപ്രിയാനാ യഥാർത്ഥത്തിൽ ഉണ്ടായിരിക്കേണ്ടതാവശ്യമാണ്. അന്ത്യോഖ്യായിലിരുന്ന പാത്രിയർക്കാ സിംഹാസനം മർദ്ദീനിലേക്കു നീക്കപ്പെട്ടുവെങ്കിൽ തെഗ്രീസിലെ സിംഹാസനം ഇൻഡ്യയിലേക്കു നീക്കുന്നതു ശരിയല്ലെന്നു വരുന്നതെങ്ങനെ? ആയതുകൊണ്ടു തെഗ്രീസിലെ സിംഹാസനം ഇൻഡ്യയിൽ സ്ഥാപിച്ചു ഞങ്ങളിൽ നിന്ന് ഒരാളിനെ ഞങ്ങൾക്കു മപ്രിയാനായി വാഴിച്ചുതരണമെന്നും, "കിഴക്കിൻെറ മാർ ബസേലിയോസ് മപ്രിയനാ" എന്നു നാമകരണം ചെയ്യണമെന്നും, ഞങ്ങൾ അപേക്ഷിക്കുന്നു. എൻെറ വചനങ്ങൾ തിരുമനസ്സിലേക്ക് ഇഷ്ടകരമായാലും, അല്ലെങ്കിലും ഞങ്ങൾക്ക് അനുഗ്രഹകല്പന അയച്ചുതരണമെന്നും, കൃപാസംപൂർണ്ണമായിരിക്കുന്ന വലത്തുകൈ നീട്ടി ഞങ്ങളേയെല്ലാവരേയും അനുഗ്രഹിക്കണമെന്നും, തിരുമനസ്സിലെ കുർബാനകളിലും നമസ്കാരങ്ങളിലും ഞങ്ങളെ ഓർക്കണമെന്നും, എന്നേക്കുമുള്ള ക്ഷയരഹിതമായ ജീവൻ പ്രാപിക്കുന്നതിനു യോഗ്യന്മാരായിത്തീരുന്നതിനു ഞങ്ങൾക്കു വേണ്ടിയും വിശ്വാസികളായ ഞങ്ങളുടെ മരിച്ചുപോയവർക്കുവേണ്ടിയും പാപപരിഹാരപ്രാർത്ഥന കഴിക്കണമെന്നും, അപേക്ഷിച്ചുകൊള്ളുന്നു.

ബാറേക്ക്മോർ അൽ ശുബ്ബക്കോനോ.

മ്ശിഹാക്കാലം 1908 ധനുമാസം 30-ാംനു- പാമ്പാക്കുട മദ്ബ്ഹായിൽ എഴുതപ്പെട്ടതു്. ബലഹീനനും തിരുമനസ്സിലെ ശുശ്രൂഷകനുമായ മലങ്കര മല്പാൻ കോനാട്ടു മാത്തായി കത്തനാർ.

(മുദ്ര)

ഈ എഴുത്ത്—മലയാളത്തുകാർ അറിഞ്ഞിരിക്കേണ്ട പല കാര്യങ്ങളെ—വിവരമായി വിവരിക്കുന്നുണ്ടു്. സെലൂക്യയിലിരുന്ന കാതോലിക്കേററു സിംഹാസനം തിഗ്രീസിലേക്ക്, എന്നു മാത്രമല്ല, അന്ത്യോഖ്യയിലിരുന്ന പാത്രിയർക്കേററു സിംഹാസനം ഇൻഡ്യയിലേക്ക്— നീങ്ങുകയില്ലയോ എന്ന്— പണ്ഡിതനായ മല്പാൻ സധൈര്യം ചോദിക്കുന്നു. മലയാളത്തുള്ള എപ്പിസ്കോപ്പമാർ വാഴിച്ചാൽതന്നെയു. മൽപ്രിയാനാസ്ഥാനം ശുഭമായിരിക്കുമെന്ന്, മല്പാനച്ചൻ അറിഞ്ഞുകൂടാത്ത ആളല്ല. പരേതനായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്, പരേതനായ മലങ്കര മല്പാൻ കോനാട്ടു മാത്തൻകത്തനാർ



മലങ്കര മല്പാൻ വന്ദ്യ ദിവ്യശ്രീ കോനാട്ടു
മാത്തൻ കോറെപ്പിസ്കോപ്പാ.

അവർകൾ എന്ന രണ്ടു മഹാന്മാർ—ഇണങ്ങുകയു-കാംക്ഷിക്കുകയും ചെയ്തിരുന്നു എങ്കിൽ—വിദേശാലംബനം കൂടാതെതന്നെ—ഇവിടെ കാതോലിക്കാസ്ഥാപനം ഉണ്ടാകുമായിരുന്നു എന്നു തോന്നാം. പാത്രിയർക്കീസാകട്ടെ മുടക്കുനിമിത്തവും മററും മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ അസന്തോഷത്തെ അർഹിച്ചില്ലായിരുന്നു എങ്കിൽ—കാതോലിക്കായെ നൽകണമെന്ന്, വിനയപൂർവം അപേക്ഷകൾ, ശീമയിലേക്കു തുടരുമായിരുന്നിരിക്കാം. നടക്കാഞ്ഞ കാര്യ

ങ്ങൾ എങ്ങനെ നടക്കമായിരുന്നു എന്ന് പറയുവാൻ ആരും ആളല്ല. എന്നാൽ കാതോലിക്കാസ്ഥാപനം മലങ്കരയിലേക്കനീങ്ങുന്നതിൽ യാതൊരു വിധ വിരോധവുമില്ല എന്ന പണ്ഡിതനായ മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്——എഴുതിയിട്ടുള്ള എഴുത്തിന്റെ മുകളിൽ ഉദ്ധരിച്ച ഭാഗത്തിൽനിന്നു തെളിയുന്നു. കാതോലിക്കാസ്ഥാനം വാങ്ങുവാനായി അന്ത്യോക്യയിൽ അർത്ഥിച്ച ചിലരെ പാത്രിയർക്കീസന്മാർ——ആ അധികാരം പാത്രിയർക്കീസന്മാർക്കില്ല എന്നു പറഞ്ഞുകൊണ്ടു——മടക്കിഅയച്ചതായും, ബാർ എബ്രായയുടെ ചരിത്രത്തിൽ പല ഘട്ടങ്ങളിൽ നാം കണ്ടതാണല്ലോ. മലങ്കര മല്പാൻ കോനാട്ട മാത്തൻ മല്പാൻ അവർകൾ, റ.ി. വ. ദ. ശ്രീ. മാർ തീമോത്തിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് എന്നിവരെ, സുറിയാനിഭാഷാപാണ്ഡിത്യം, ഓർത്തോഡുക്സോ സമുദായവിദഗ്ദ്ധത, എന്നിവയിൽ കവിയുന്നവർ——മലങ്കരസഭയിലൊ, ശീമയിലൊ, അടുത്തകാലത്തെങ്ങും അനേകം പേർ ഉണ്ടായിട്ടുണ്ട് എന്നു തോന്നുന്നില്ല. ഇപ്പോഴുള്ള പാത്രിയർക്കീസന്മാർ മുതലായവർ, സുറിയാനിഭാഷ സ്വന്തം ഭാഷ അല്ലാത്തവരും, സുറിയാനിഭാഷ നമ്മേപ്പോലെതന്നെ പഠിച്ചു പരിചയപ്പെടുന്നവരും ആണെന്നുള്ള വാസ്തവം—മലങ്കരയിൽ അനേകരും അറിഞ്ഞിട്ടില്ലായിരിക്കാം. കോനാട്ട് അച്ചൻ അവർകളുടെയും തീമോത്തിയോസ് തിരുമേനിയുടെയും പ്രസ്പഷ്ടമായ ഈ ചരിത്രവ്യാഖ്യാനത്തെക്കുറിച്ച്——അറിവുള്ളവർ കുറവുകണ്ടുകൂടാത്തതാകുന്നു. മുകളിൽ കണ്ട ചരിത്രപ്രകാരം മലങ്കരസഭയ്ക്കു കാതോലിക്കാസ്ഥാനമോ പാത്രിയർക്കാസ്ഥാനമോ വേണമെന്നുണ്ട് എങ്കിൽ——മലങ്കരസഭ അങ്ങനെ ഒന്നു സൃഷ്ടിച്ചുകൊണ്ടാൽ മതിയാകുന്നതാണ്——എന്നു വ്യാഖ്യാനിക്കുന്നവരെ അപലപിക്കുവാൻ മാർഗ്ഗം കാണുന്നില്ല. 'പാത്രിയർക്കീസ്ബാവാ തിരുമേനിയുടെ സ്ഥാനാരോഹണം സംബന്ധിച്ച മലങ്കരസഭയെ അന്വേഷിക്കുക പതിവില്ലാത്തതിനാൽ——ഏതു സന്ദർഭവും കാതോലിക്കാ ഇവിടെ വാഴിക്കപ്പെടുവാൻ സന്ദർഭമാണ്-എന്നു പൂർവപിതാക്കന്മാരുടെ വിധികളിൽ—നാം വായിച്ചു. ഓർത്തോഡുക്സോ സഭയുടെ അഭിമാനസ്തംഭമായ മല്പ്രിയാന-ബാർ എബ്രായ-തന്നെയും, കിഴക്കരെ അറിയിക്കാതെ സിംഹാസനത്തിൽ കയറിയ പാത്രിയർക്കീസിനെ കൈക്കൊള്ളാതെയിരുന്നു എന്ന്——ബാർ എബ്രായതന്നെ എഴുതിയിരിക്കുന്ന ഭാഗം നാം, മുകളിൽ കണ്ടതാണ്. "അത്യാവശ്യംകൊണ്ട് അങ്ങനെ ചെയ്തുപോയതാണ്." എന്നു പാത്രിയർക്കീസുതന്നെ അയച്ച താഴ്മയുടെ ലേഖനങ്ങൾ ലഭിച്ചശേഷവും——വിധിനിഷ്ഠനായ ആവിജ്ഞൻ——ബാർ എബ്രായ——മറുപടി പറഞ്ഞതു——"ഇവർ പിതാക്കന്മാരുടെ പ്രമാണങ്ങളേയും കാനോനാകളേയും ലംഘിക്കുന്നു. എനിക്ക് അവരോട് ഓഹരിയില്ല" എന്നത്രെ. പ്രമാണങ്ങളെ മാനിക്കുന്നവരുടെ നിലയെ ആണ്, ബാർ എബ്രായ ഇവിടെ ഓർത്തോഡുക്സോ സഭക്കാർക്കു കാണിച്ചുകൊടുക്കുന്നതു. പിശകുചെയ്തുപോയ പാത്രിയർക്കീസ് താഴ്മയുടെ എഴുത്തുകളെ അയയ്ക്കുകയും——മല്പ്രിയാനാ, ആ കട്ടവിധികൾ പ്രതിഷേധിക്കപ്പെടരുതെന്നു, മുറുകെ പിടിക്കുകയും——ചെയ്യുന്നു. എന്നാൽ മലങ്കരസഭ ഈ സ്ഥാനത്തെ സമ്പാദിച്ചതു, സ്വായത്തമായ അവകാശത്തെ ഉപയോഗിച്ചല്ല. കാതോലിക്കാപക്ഷക്കാർ അവകാശത്തെ ഉപയോഗിക്കാഞ്ഞതു, മര്യാദയിൽ വർത്തിക്കണമെന്നു കരുതൽകൊണ്ടല്ല എന്നും; പാത്രിയർക്കാപക്ഷത്തു നിൽക്കുന്നവരേക്കൂടെയും വശത്തു വരുത്തുവാനാണ് എന്നും; തോന്നുന്നവരും, ആലോചിക്കുന്നവരും, നിശ്ചയം ചെയ്യുന്നവരുമുണ്ട്. അങ്ങനെയാണ് എങ്കിൽ അങ്ങനെയാകട്ടെ. സംഭവം നടന്നതു അവകാശവഴിക്കല്ല——വിനയത്തിന്റെ പരമതയുടെ രൂപത്തിലൂടെ ആണ്——എന്നുള്ളതു മാനിക്കപ്പെടുകതന്നെ വേണം. ഈ സ്ഥാപനമിവിടെ ഉണ്ടാകണമെന്ന്, 1880-ാമാണ്ടുമുതൽ ഇവിടെയുള്ളവർ കാംക്ഷിച്ചു എന്നും, അന്ത്യോക്യയോടുള്ള ബന്ധം വിടാതെതന്നെ കാതോലിക്കയെ അപേക്ഷിച്ച ഇവരെക്കുറിച്ച പാത്രിയർക്കീസന്മാരായ പിതാക്കന്മാർ യാതൊരനുഗ്രഹബുദ്ധിയും പ്രദർശിപ്പിച്ചില്ല എന്നും: മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു, മാർ യൂലിയോസ് ബാവാ തിരുമനസ്സിലേക്കു, എഴുതുന്നു. കൂടായെയും മാർ അബ്ദള്ളാ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു; ഇവിടെ വന്നു നടത്തിയവയിൽ ഒരു പ്രവൃത്തി, മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന ദീവന്നാസ്യോസ് തിരുമനസ്സിലെ മുടക്കുക എന്നുള്ളതായിരുന്നു. ബാവാ തിരുമനസ്സുകൊണ്ടു മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു മുടക്കു കല്പന അയച്ചതു, അന്വേഷണമോ വിചാരണയോ കൂടാതെയാണ്, എന്ന ഭാഗത്തിലേക്ക് ഇവിടെ പ്രവേശിക്കുന്നില്ല. ആ ചർച്ച ഇവിടെ ആവശ്യമില്ലാത്തതാകുന്നു. ആ തിരുമേനി ഈ തിരുമേനിക്കു മുടക്കു കല്പന അയച്ചതിങ്കൽ——മലങ്കരയിൽപെട്ട ബഹുസഹസ്രം ആളുകൾ നിരാശാഹതന്മാരായി. അബ്ദള്ളാബാവാ തിരുമനസ്സിലെ പൂർവചരിത്രവും ഭാവൈശ്വര്യത്തിനു അവകാശം കൊടുക്കുന്നതായിരുന്നില്ല. ആ തിരുമനസ്സുകൊണ്ടു പത്രോസ് പാത്രിയർക്കീസ് തിരുമനസ്സിലെ ഒരുമിച്ച് ഇവിടെ സഞ്ചരിച്ചകാലത്തുണ്ടായ സംഭവങ്ങൾ-മാർ ദീവന്നാസ്യോസ് തിരുമനസ്സിലേക്കു, വൃദ്ധന്മാരായ ഇതരനേതാക്കന്മാർക്കും; അറിയാമായിരുന്നു. പത്രോസുബാവാ തിരുമനസ്സുകൊണ്ട് അബ്ദള്ളാ മെത്രാപ്പോലീത്താ തിരുമേനിയെക്കുറിച്ച് എഴുതിയിട്ടുള്ള എഴുത്ത്, ഇവിടെ ഉദ്ധരിക്കുന്നില്ല. "മടിയൻ", "ദ്രവ്യാഗ്രഹി", "വിററു", "കലഹക്കാരൻ", എന്നിങ്ങനെ അനേകപദങ്ങളടങ്ങിയ ആ കല്പന പലരും വായിച്ചിട്ടുള്ളതാണ്. കോപത്തിന്റെ ആ കല്പന പത്രോസുപാത്രിയർക്കീസ്ബാവാ തിരുമനസ്സുകൊണ്ടു പ്രസിദ്ധം ചെയ്തതിന്റെശേഷം—അബ്ദള്ളാബാവാ—രാമമംഗലം മുതലായ പലയിടങ്ങളിലും വിശ്രമത്തിനു സ്ഥലം അപേക്ഷിച്ചു എന്നും: അതു ലഭിക്കായ്കനിമിത്തം കൃപാപൂർവം ക്ഷണിച്ച ഒരു അച്ചന്റെ വീട്ടിൽ അതിഥിയായി പല ആഴ്ചകളോളം താമസിച്ചിരുന്നു എന്നും: പലേടങ്ങളിൽ പ്രസിദ്ധമാണ്. ആ തിരുമേനി ശീമയിലേക്കു പോയശേഷം, പല വർഷം റോമൻകത്തോലിക്കസഭയിൽ ചേർന്നു നടന്നു. അതു കഴിഞ്ഞ് അബ്ദൽമശിഹാ തിരുമനസ്സിലേക്ക് അനുകൂലമായുണ്ടായിരുന്ന സർക്കാർപത്രം പിൻവലിഞ്ഞശേഷം, അന്ത്യോക്യയുടെ പാത്രിയർക്കാസ്ഥാനത്തിൽ ആരൂഢനായി. അബ്ദള്ളാ തിരുമേനിയെക്കുറിച്ചു ചരിത്രസംക്ഷേപം ഇവിടെ ഇങ്ങനെ പ്രസ്താവിക്കേണ്ടിവന്നതിനെക്കുറിച്ചു, വലിയ മനസ്താപം ഉണ്ട്. മൂന്നു കിടക്കുന്ന കാര്യങ്ങളെ തുറന്നു കാട്ടുക എന്നതു, ആലോചനയോടുകൂടെ ചെയ്യപ്പെടേണ്ടതത്രെ. ആർക്കെങ്കിലും [illegible] ഒരു കാര്യവും കടന്നുകൂടാതിരിക്കുമാറു, ഈ പ്രബന്ധത്തെ അവസാനിപ്പിക്കണം, എന്നാണ് ഇവിടെ ആഗ്രഹം. സംഗതികളുടെ തുടർച്ചയ്ക്കു ആവശ്യമായ വിഷയങ്ങൾ, അത്യാവശ്യമായ അളവിൽ, ഇവിടെ, വലിയ വൈമനസ്യത്തോടുകൂടെ, ഉദ്ധരിച്ചിരിക്കുക മാത്രമാണ്. അബ്ദള്ളാ പാത്രിയർക്കീസ് തിരുമനസ്സിലെ ലക്ഷ്യം, കോട്ടയം സുറിയാനിസിമ്മനാരിയിൽ നടന്ന കലാപം, മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ മുടക്ക്, മാർ യൂലിയോസ് തിരുമനസ്സിലെ നില, മുതലായവയെ കണ്ടശേഷം——ആശയുടെ സർവവാ



ഇ. ജെ. ജോൺ.



എം. ഏ. ചാക്കോ

തിലുകളും അടഞ്ഞതായി——പകാരത്തു പ്രസിദ്ധനായ മി. ഇ. ജെ. ജോൺ, ശുഭഭാവി നിരീക്ഷണവിചക്ഷണനായ മി. എം. ഏ. ചാക്കോ മുതലായ പലർക്കും നിശ്ചയമായി. എന്നാൽ മാർ ദീവന്നാസ്യോസ് തിരുമനസ്സുകൊണ്ട് ഒരു പരീക്ഷണംകൂടി നടത്തുകയാണു ചെയ്തതു. സമുദായം അറിഞ്ഞാൽ അനുകൂലിക്കുകയില്ല എന്നു മിക്കവാറും നിശ്ചയമായിരുന്നതിനാൽ——ആ തിരു

മേനി, വിശേഷിച്ച് ആരേയും അറിയിക്കാതെയും, ആരും അറിയാതെയും, കണ്ടറയിൽ ചെന്നു വണ്ടികയറി, മർദ്ദീനിൽ ചെന്നു ശമം പറഞ്ഞു. പലർക്കും അറിയാവുന്ന അനന്തര ചരിത്രത്തെ ഇവിടെ വിവരിക്കുന്നില്ല. ഈ സംഭവപരമ്പര ഇത്രയും ഇവിടെ എടുത്തുകാണിച്ചതു്—മലങ്കരസമുദായം അബ്ദദുമശിഹാ തിരുമനസ്സിലെ നേർക്കു് മുഖ വച്ചതിന്റെ കാരണം, പ്രത്യക്ഷമാകുവാനാണു്. മലങ്കര ഓർത്തോഡക്സ് സുറിയാനിസഭ, ആ പടിയിൽ ആലോചനകൂടാതെ ചവുട്ടിയതല്ല: ആ പ്രസ്ഥാനം ബദ്ധപ്പാടിൽ ആരംഭിച്ചതല്ല. സഭാചരിത്രസമർത്ഥന്മാരായ പരേതനായ മാർ ദിവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്, ഇപ്പോഴത്തെ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് മുതലായ പണ്ഡിതന്മാർ, ബാർഎബ്രായ മുതലായ സുസമ്മതന്മാരായ വിദ്വാന്മാരുടെ ആശയങ്ങളെ അറിയാത്തവരാണു് എന്നു സങ്കല്പിച്ചുകൂടല്ലോ. പുരോഗമനമാർഗ്ഗം കാണാഞ്ഞ മലങ്കരസമുദായം—വാതിൽ എവിടെ എന്നന്വേഷിച്ചപ്പോഴാണു്, അബ്ദദ്മശിഹാ പാത്രിയർക്കീസാകുന്ന വാതിൽ—കാനോനികമായി തുറന്നുകിടക്കുന്നതു ദർശിച്ചതു്. അബ്ദദ്മശിഹാ തിരുമനസ്സിലേക്കു ലഭിച്ചിരുന്ന സർക്കാർപത്രം തുർക്കിസുൽത്താൻ പിൻവലിച്ചിരുന്നു എന്നതു സർവ്വസമ്മതമാണു്. എന്നാൽ തുർക്കി ഗവർമ്മെന്റിന്റെ പത്രം കൈവിട്ടുപോയാൽ ആ ഗവർമ്മെന്റു നൽകിയ അധികാരം മാത്രം മാഞ്ഞുപോകുമെന്നു് ആ ഗവർമ്മെന്റും സമ്മതിക്കുന്നതാണു്. മുകളിൽ കണ്ട ചരിത്രത്തിൽ—പാത്രിയർക്കീസന്മാരുടെയും കാതോലിക്കാമാരുടെയും വശങ്ങളിലേക്കു ഗവർമ്മെന്റധികാരം വരുന്നതും പോകുന്നതും ആയ വഴികൾ—നാം കണ്ടു. ആ വക അധികാരങ്ങൾക്കു ക്രൈസ്തവപിതാക്കന്മാർ നൽകിയിരുന്ന വിലയും നാം ഗ്രഹിച്ചു. അബ്ദദ്മശിഹാ തിരുമനസ്സുകൊണ്ടു സഭയാൽ കാനോനികമായി മുടക്കപ്പെട്ടിരുന്നുവോ എന്നാണു് അടുത്തതായി ആലോചിക്കേണ്ടതു്. ആ തിരുമനസ്സിലേക്കു മുടക്കുള്ളതായി യാതൊരു പ്രസ്താവവും ഒരേടത്തുനിന്നും ഉണ്ടായിട്ടില്ല. ആ തിരുമനസ്സിലേക്കു മുടക്കുണ്ടായിരുന്നു എങ്കിൽ—ആ രേഖ മാർ ദിവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ദീർഘകാലം നടത്തിയ വട്ടിപ്പണവ്യവഹാരത്തിൽ—വെളിയിൽ വരേണ്ടതായിരുന്നു: എന്നു ലോകപരിചയം സാമാന്യമായി ഉള്ളവർക്കു് ഒക്കെയും അറിയാം. അങ്ങനെ ഒരു രേഖ ഇതുവരെയും വെളിയിൽ വന്നിട്ടില്ല. നേരെമറിച്ചു് എതിർരേഖകൾ പലതു വെളിക്കു വന്നിട്ടുമുണ്ടു്. ഒസ്താത്തിയോസ് ബാവാതിരുമനസ്സുകൊണ്ടു് ഇങ്ങനെ എഴുതുന്നു. ആ എഴുത്തിന്റെ പ്രതിരൂപം താഴെക്കാണുക. ആ തിരുമനസ്സിലെ കൈപ്പട നിശ്ചയമുള്ളവർ, എഴുത്തിന്റെ വിശ്വാസ്യതയെ ഗ്രഹിച്ചുകൊള്ളും.

[illegible]

........................................................................................

........................................................................................

[illegible]

........................................................................................

........................................................................................

സ്ളീബാ ശെമ്മാശൻ, (പിന്നീടു മാർ ഒസ്താത്തിയോസ്) ആലുവാസെമ്മനാരിയിൽ (കടവിൽ) മാർ അത്താനാസ്യോസിന്റെ കൂടെ താമസിച്ചുകൊണ്ടിരുന്ന വാകത്താനത്തു ഗീവറുഗീസ് റമ്പാച്ചനു് (പിന്നീടു മലങ്കരയിലെ ദ്വിതീയ പൌരസ്ത്യ കാതോലിക്കാ) സ്വന്ത കൈപ്പടയിൽ അയച്ച ടി എഴുത്തിന്റെ

മലങ്കരയിലെ ദ്വിതീയ പൌരസ്ത്യ കാതോലിക്കാ ബാവാ.

തർജ്ജിമ താഴെ ചേർക്കുന്നു.

യഥാർത്ഥമായി സ്നേഹിക്കപ്പെട്ടവനും വെടിപ്പും ശോഭയുമുള്ള ഒരു വായക്കാരനും ആയി എത്രയും ബഹുമാനപ്പെട്ടിരിക്കുന്ന അന്തോനിയോസിനടുത്ത ഗീവറുഗീസ് റമ്പാച്ചനു് സമാധാനവും വിശുദ്ധ കൈകളുടെ ചുംബനവും.

വളരെ ബഹുമാനപ്പെട്ടിരിരിക്കുന്ന വിശുദ്ധനായ ആബൂൻമാർ അത്താനാസ്യോസിന്റെ രോഗത്തെക്കുറിച്ചു്, ഈയിടെയായി ഞാൻ ഒന്നും അറിയുന്നില്ല എന്നു നിങ്ങളുടെ സത്യസ്നേഹത്തോടു് അറിയിച്ചുകൊള്ളട്ടെ. ഇതു ഹേതുവായി ദൈവമായ കർത്താവു് ആത്മാവിന്റെയും ശരീരത്തിന്റെയും പരിപൂർണ്ണ സുഖം അദ്ദേഹത്തിനു കൊടുക്കുന്നതിനും നമുക്കു തന്റെ അംഗീകാരയോഗ്യമായ പ്രാർത്ഥനകളാലും സമൃദ്ധിയായ വാഴ്വുകളാലും കടങ്ങളുടെ പരിഹാരവും പാപങ്ങളുടെ മോചനവും നൽകുന്നതിനും ഞാൻ പ്രാർത്ഥിക്കുന്നു. ആമ്മീൻ.

ഈ എഴുത്തോടുകൂടെ ഇപ്പോൾ ഗ്രമത്തി (വ്യാകരണം) പുസ്തകം ഞാൻ നിങ്ങൾക്കു് അയയ്ക്കുന്നു. അതു നിങ്ങൾക്കു കിട്ടിയോ ഇല്ലയോ എന്നറിവാനായി ബലഹീനനായ നമുക്കു നിങ്ങൾ മറുപടി അയയ്ക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു. നമ്മുടെ ഹൃദയത്തിൽ ആശ്വാസം ഉണ്ടാകുമാറു പിതാവിന്റെ രോഗത്തെക്കുറിച്ചു വിവരമായി എന്നെ അറിയിക്കണം. തുർക്കിരാജാവിനാൽ മോറാൻ പാത്രിയർക്കീസ്, പാത്രിയർക്കാ സ്ഥാനത്തുനിന്നു തള്ളപ്പെട്ടു എന്നു്, നിങ്ങൾ വർത്തമാനക്കടലാസിൽ നിന്നു കേട്ടതു്, നിങ്ങൾ അറിഞ്ഞിരിക്കുന്ന പ്രകാരം അല്ല. ആദ്യമായി ലൗകിക അധികാരത്തിൽ നിന്നു മാത്രമല്ലാതെ പാത്രിയർക്കാസ്ഥാനത്തിൽ നിന്നു് അദ്ദേഹം തള്ളപ്പെട്ടിട്ടില്ല. ഇപ്പോഴും ആത്മീകകാര്യങ്ങളിൽ അദ്ദേഹം തന്നെ പാത്രിയർക്കീസാകുന്നു. അദ്ദേഹമല്ലാതെ മറ്റു പാത്രിയർക്കീസ് ഇല്ല താനും. അബ്ദല്ലാ ആയ ആബൂൻമാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പാത്രിയർക്കീസിന്റെ ലൗകികഅധികാരം ഇല്ലാതായി എന്നുകണ്ട ഉടനെ-അദ്ദേഹത്തിന്റെ മാതാവിന്റെ മാർവിലേക്കു—ആതായതു് വിശുദ്ധസഭയിലേക്കു—തിരിച്ചുവന്നിരിക്കുന്നു. ........

........................................................................................

മശിഹാക്കാലം 1905 മിഥുനം 17-ാം കോട്ടയം സിമ്മനാരിയിൽ നിന്നു സ്ളീബാ ശെമ്മാശൻ—

അദ്ദേഹം റമ്പാനായശേഷം ശീമയിൽനിന്നു കണ്ടനാട്ടു യ്യാക്കിം കശ്ശീശായ്ക്കു (പിന്നീടു മാർ ഇവാനിയോസ്) ഇപ്രകാരം എഴുതുകയുണ്ടായി:—

എത്രയും ബഹുമാനപ്പെട്ടും കർത്താവിൽ കാക്കപ്പെട്ടും ഇരിക്കുന്ന ഞങ്ങളുടെ സഹോദരൻ യ്യാക്കിംകശ്ശീശായ്ക്കു്, സഹോദര ആലിംഗനവും സമാധാനവും ഉണ്ടായിരിക്കട്ടെ.

കഴിഞ്ഞ ചിങ്ങം 7-ാംനു- എഴുതിയിട്ടുള്ളതായി കളങ്കമററ സ്നേഹം നിറഞ്ഞിരിക്കുന്ന സന്തോഷമുള്ളതായ നിങ്ങളുടെ എഴുത്തു തുലാം 25-ാംനു- ഞങ്ങൾക്കു കിട്ടി എന്നു നിങ്ങളുടെ സ്നേഹത്തോടു ഞാൻ അറിയിക്കുന്നു. ........................................

........................................................................................

രണ്ടു പാത്രിയർക്കീസന്മാരുടെയും ഇടയിൽ സമാധാനമുണ്ടാകുമെന്നും സകലവും ശരിപ്പെടുമെന്നും ഞങ്ങൾക്കു ശരണമുണ്ടു് ........................................................................

കർത്താവിൽ സുഖമുള്ളവനായിരിക്ക; ബാറെക്മോർ അൽത്തുബുദക്കാനോ.

1906-ാമാണ്ട വൃശ്ചികമാസം 2-ാംനു- എഴുതിയതു്. ശ്ളീഹായ്ക്കടുത്ത സിംഹാസനത്തിൻെറ കുർക്കുമാദയറായിൽനിന്നും.

നീയും റമ്പാനാകുക.

നിങ്ങളുടെ സഹോദരൻ ബലഹീനനായ സ്ളീബാറമ്പാൻ.

(ഒപ്പ്)

അദ്ദേഹംതന്നെ, മലങ്കരമല്പാനായിരുന്നവട്ടശ്ശേരിൽ ഗീവറുഗീസുറമ്പാച്ചനു താഴെക്കാണുന്ന പ്രകാരം എഴുതുന്നു

ഏററവും വിശിഷ്ടനും കർത്താവിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നവനുംആയ മലങ്കരയുടെ ബഹുമാനപ്പെട്ട മല്പാൻ ഗീവറുഗീസു റമ്പാനു്.

താങ്കളുടെ വിശുദ്ധ കൈയ് ചുംബിച്ചു താങ്കളുടെ കേൾക്കപ്പെടുന്ന പ്രാത്ഥനകളെയും അംഗീകരിക്കപ്പെടുന്ന യാചനകളെയും സമ്പൂർണ്ണമായ വാഴ്വുകളെയും ചോദിച്ചുകൊണ്ടു താങ്കളുടെ സത്യസ്നേഹത്തോടു് അറിയിക്കുന്നതു്.

മിഥുനമാസം 9-ാംനു- നമ്മുടെ സഹോദരൻ മത്തായിശെമ്മാശ്ശനു താങ്കൾ എഴുതിയ ഇമ്പമേറിയതും ശ്രേഷ്ഠവുമായ എഴുത്തു കിട്ടി. ..................................................................

..................................................................

പതിനഞ്ചു നോമ്പുകാലത്തു മൂസലിലേക്കു തിരിച്ചു പോകണമെന്നും, അവിടെനിന്നു ഗേസർത്തോയിലേക്കു, അവിടെനിന്നു തുറബ്ദീനിൽ മോറാൻ അബ്ദൽമ്ശീഹ് പാത്രിയർക്കീസു ബാവായുടെ അടുക്കലേക്കും, അവിടെനിന്നു സിംഹാസനദയറായിൽ അബ്ദള്ളാ പാത്രിയർക്കീസുബാവായുടെ അടുക്കലേക്കും, പോകണമെന്നു ഞാൻ വിചാരിക്കുന്നു. ........ ........................

..................................................................

...........മലയാളത്തുകാരുടെ ആവശ്യം നന്നായി എല്ലാ പ്രകാരേണയും എനിക്കു അറിയാം. അതു് അദ്ദേഹത്തിനും (അബ്ദൽമ്ശിഹ്) നല്ലവണ്ണം ഗ്രഹിക്കാവുന്നതാണു്. അദ്ദേഹം മലയാളത്തുകാരുടെ സ്നേഹിതൻ ആകുന്നു. പിതാവിനോടു നാം ചോദിക്കുന്നതു്, നമ്മുടെ ഇഷ്ടപ്രകാരം അവിടുന്നു തരികയും ചെയ്യും. താങ്കൾ ഞങ്ങളെ ഗ്രഹിപ്പിച്ചിട്ടുള്ള പ്രകാരം നമ്മുടെ അപേക്ഷഅനുസരിച്ചു് അദ്ദേഹം അനുവാദം തരണമെന്നു് ഇതേക്കുറിച്ചു് ഞാൻ അപേക്ഷിക്കുന്നതാണു്. എന്തെന്നാൽ അനുവാദം കിട്ടിയതിൻെറ ശേഷമായിട്ടു് എൻെറ ആളുകളുടെയും ചാർച്ചക്കാരുടേയും അടുക്കൽ കുറേദിവസങ്ങൾ താമസിക്കു എന്നതു്, എനിക്കും വളരെ ആശ്വാസകരമാകുന്നു. അതിൻെറ ശേഷമായി ഞാൻ അവിടേക്കു വരാം. ......................................

................1906 കർക്കടകം 20-ാംനു- അല്പപ്പു പർവതത്തിലുള്ള മാർ മത്തായിയുടെ ദയറായിൽനിന്നു്-ശ്ളീബാറമ്പാൻ.

(ഒപ്പു്)

ഈ വിഷയത്തെ സംബന്ധിച്ചുതന്നെ മാർ തിമോത്തയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു, മാർ യൂലിയോസ് ബാവാ തിരുമനസ്സിലേക്കു് ഇങ്ങനെ എഴുതുന്നു.—"അബ്ദേദ്മിശിഹാ പാത്രിയർക്കീസിൻെറ സ്ഥാനത്തിനു യാതൊരു ന്യൂനതയും ഇല്ലായിരുന്നു. അദ്ദേഹത്തെ തിരസ്കരിച്ചതു വാസ്തവത്തിൽ നിയമാനുസരണമായിട്ടല്ല എന്നുള്ളതും നമുക്കറിവുള്ളതാകുന്നു. ..............................പാത്രിയർക്കീസിൻെറ മേല്പട്ടസ്ഥാനമല്ല, ഭരണാധികാരം അദ്ദേഹത്തിനു നഷ്ടപ്പെട്ടുപോയി. എന്നാൽ ഈ സംഭവം ഉണ്ടായശേഷവും മിദിയാത്തു പട്ടണത്തിൽ മാർ അബ്ദദു മശിഹാ താമസിച്ചിരുന്നപ്പോൾ, പാത്രിയർക്കാസ്ഥാനത്തിനുള്ള എല്ലാ ബഹുമാനങ്ങളോടും കൂടെ അദ്ദേഹം ഇരുന്നതായി നമ്മുടെ സ്വന്തം കണ്ണുകൊണ്ടു നാം കണ്ടിട്ടുള്ളതാണു്. ആ കാലത്തു് അദ്ദേഹത്തിൻെറ ഫെർമാൻ പിൻവലിക്കപ്പെട്ടിരുന്നു. തുർക്കിയെ ഉള്ള ഭയം നിമിത്തം അദ്ദേഹം ഭരണത്തിൽ പ്രവേശിച്ചിരുന്നില്ല. ...................സിറിയായിലെ പത്രോസ് മെത്രാൻ, ഈ സഭവിട്ടു പോയതു് ഇതുനിമിത്തമാണു്, എന്നു് അദ്ദേഹം നേരിട്ടു് എന്നോടു പറഞ്ഞിട്ടുണ്ടു്. അതുകൂടാതെ മൂസലിൽ തുറബ്ദീൻ, ഉറഹായി, അമ്മീദ്, സിറിയാ മുതലായ സ്ഥലങ്ങളിൽ നാം സഞ്ചരിച്ചിരുന്നപ്പോൾ—അവിടെയുള്ള എല്ലാവരോടും നാം ഇതിനെപ്പററി ചോദിക്കുകയും, അദ്ദേഹത്തിൻെറ ആചാര്യസ്ഥാനം നഷ്ടപ്പെട്ടിട്ടുള്ളതല്ല എന്നു നാം ഗ്രഹിക്കുകയും, ചെയ്തിട്ടുണ്ടു്. അദ്ദേഹത്തിൻെറ അനുകൂലകക്ഷികൾ മാത്രമല്ല—എതിർകക്ഷിയിൽ പെട്ട എല്ലാവരും പോലും, അദ്ദേഹത്തിൻെറ ആത്മികശുശ്രൂഷയിൽ സംബന്ധിച്ചിരുന്നു. മലങ്കരയിൽ കാതോലിക്കായേയും, മെത്രാപ്പോലീത്തമാരേയും വാഴിച്ചസമയം വരെയ്ക്കു്—അദ്ദേഹത്തിനു മുടക്കുള്ളതായി ആരെങ്കിലും പറഞ്ഞു നാം കേട്ടിട്ടില്ല" മോറാൻ മാർ അപ്രേം പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു്, അറബിയിൽ എഴുതി പ്രസിദ്ധം ചെയ്തിട്ടുള്ള കുർക്കുമാദയറായുടെ ചരിത്രം എന്ന പുസ്തകത്തിൻെറ ഒരു പ്രതി—കുന്നംകുളങ്ങരെ മി. സി. വി. ഈയ്യുവിൻെറ കൈയ്വശം ഉള്ളതു ഞാൻ കണ്ടിട്ടുണ്ടു്. അതു് ഒരു അറബി പണ്ഡിതൻ എന്നെ തർജ്ജിമചെയ്തു കേൾപ്പിച്ചിട്ടുണ്ടു്. അതിൻെറ ഏതാനും ഭാഗങ്ങൾ, മനോരമപ്പത്രാധിപർ മി. കെ. സി. മാപ്പിൻമാപ്പിള തർജ്ജിമചെയ്യിച്ചു സൂക്ഷിച്ചിരിക്കുന്നതിൽ നിന്നു ചിലഅംശങ്ങൾഇവിടെ ഉദ്ധരിക്കുന്നു:—"...............അദ്ധ്യായം 11. കുർക്കുമാദയറാ കൈവശം വന്നതിൽപ്പിന്നെ അവിടെ പാത്രിയർക്കീസന്മാരെ തെരഞ്ഞെടുക്കുവാനായി കൂടിയ സുന്നഹദോസുകൾ. അവയിൽ ഒന്നാമതു കൂടിയ സുന്നഹദോസു് 1293-ൽ മർദ്ദീനിലെ ബിഷപ്പ് ആയ ഇഗ്നാത്തിയോസിനെ തെരഞ്ഞെടുത്തു........................................................ ......

......പതിനെട്ടാം സുന്നഹദോസ്. 1872-ൽ ഡയാർബക്കിർമൽക്കി എന്ന സ്ഥലത്തിലെ മാർ കൂറീലോസ് ആബാർ എന്ന ബിഷപ്പ് വിളിച്ചുകൂട്ടിയ ഈ സുന്നഹദോസ്, സുറിയായുടെ ബിഷോപ്പായ പത്രോസ് യൂലിയോസിനെ, പാത്രിയർക്കീസ്സായി തെരഞ്ഞെടുത്തു. പത്തൊൻപതാം സുന്നഹദോസ് 1895. റാഹാ അമീദ് ചിററാസ്യ എന്ന ഇടവകകളുടെ ബിഷോപ്പായ മാർ കൂറീലോസ് വിളിച്ചുകൂട്ടിയ ഈ സുന്നഹദോസ്, സിറിയായുടെ ബിഷോപ്പായ ദീവന്നാസ്യോസ് അബ്മദ്മശിഹായെ, പാത്രിയർക്കീസ് ആയി തെരഞ്ഞെടുത്തു വാഴിച്ചു. ഇരുപതാംസുന്നഹദോസ് 1906. സമറാക്കിയുടെ ബിഷോപ്പായ മാർ ദീവന്നാസ്യോസ് ബഹനാൻ വിളിച്ചുകൂട്ടിയ സുന്നഹദോസ്, ഗ്രീഗോറിയോസ് അബ്ദള്ളായെ, പാത്രിയർക്കീസ് ആയി വാഴിച്ചു. ഇരുപത്തൊന്നാം സുന്നഹദോസ് 1916. മൂസ്സലിലെ ബിഷോപ്പായ മാർ ഈവാനിയോസ് ഏലിയാസ് സക്കീറിനെ ഏകാഭിപ്രായമായി തെരഞ്ഞെടുത്തു. അദ്ധ്യായം 12. കുർക്കുമദയറായിൽ വാണ പാത്രിയർക്കീസന്മാരുടെ പേരുകളും ചുരുങ്ങിയ ചരിത്രവും. ഇഗ്നാത്തിയോസ് അബ്ദേദ് മിശിഹാ ദ്വിതീയൻ 1895 മുതൽ1905 വരെ. അദ്ദേഹം പാത്രിയർക്കീസായി തെരഞ്ഞെടുക്കപ്പെടുന്നതിനു മുമ്പ്, സുറിയായുടെ ബിഷോപ്പായിരുന്നു. ഭരണം സംബന്ധിച്ച ചില ക്രമക്കേടുകൾകൊണ്ടു നീക്കപ്പെട്ടു. ക്രമക്കേടുകളെ അദ്ദേഹംതന്നെ തിരുത്തി. ഇതിൻെറ ശേഷം ചില സ്വാത്ഥപരന്മാർ അദ്ദേഹത്തെ കത്തോലിക്കുസഭയിലേക്കു് ആകർഷിച്ചു. അദ്ദേഹം അതിനുവഴിപ്പെട്ടു എന്നു തോന്നി. എന്നാൽ അദ്ദേഹം അതിനെ സ്വീകരിച്ചില്ല: അടുത്തുതന്നെ ആ പരീക്ഷയിൽനിന്നു തിരികെ പോന്നു. അദ്ദേഹം 1915-ൽ മരിച്ചു. ഇഗ്നാത്തിയോസ് അബ്ദള്ള 1906 മുതൽ 1915 വരെ. 1895-ൽ കത്തോലിക്കുമതം കൈക്കൊണ്ടു: അതിൽെറ കാരണങ്ങളെ ഇവിടെ പ്രസ്താവിക്കേണ്ട ആവശ്യമില്ല. അതുകഴിഞ്ഞു് അദ്ദേഹം തിരികെ വന്നു പാത്രിയർക്കീസായി. അദ്ദേഹം ബുദ്ധിമാനും എന്നാൽ അസ്ഥിരനുമായിരുന്നു. ......................... .......അദ്ധ്യായം 14. പരിശുദ്ധ പിതാക്കന്മാരെ അടക്കുന്നതിനായി ദയറായിൽ തിരിച്ചിട്ടിരിക്കുന്ന സ്ഥലത്തു്, അടക്കംചെയ്യപ്പെട്ടിട്ടുള്ള പരിശുദ്ധ പിതാക്കന്മാരുടെ പേരുകൾ.... ..........................ഇഗ്നാത്തിയോസ് പഞ്ചമൻ 1333..................................ഇഗ്നാത്തിയോസ് ഏലിയാസ്ദ്വിതീയൻ 1847. ഇഗ്നാത്തിയോസ് പത്രോസ് ചതുത്ഥൻ 1894. ഇഗ്നാത്തിയോസ് അബ്ദൽമിശിഹാദ്വിതീയൻ 1915...............”-മോറാൻ മാർ ഏലിയാസു ബാവാ തിരുമനസ്സുകൊണ്ടു്—ശീമയിൽ പാത്രിയർക്കീസായിരിക്കവേ—ഇപ്പോൾ അവിടെ പാത്രിയർക്കീസു് ആയിരിക്കുന്ന മോറാൻ മാർ അപ്രേം തിരുമനസ്സുകൊണ്ടു് മെത്രാപ്പോലീത്താ ആയിരുന്ന കാലത്തു്— എഴുതിയതായി മേൽക്കാണുന്ന വാക്യങ്ങളിൽ പലതും അത്ഥാവഹമാണു്. അബ്ദദ്മശിഹാ മുടക്കപ്പെട്ടിരുന്നു എങ്കിൽ, ചരിത്രത്തിൽ ആ ഭാഗം കാണുമായിരുന്നുഎന്നതിനു സംശയമില്ല. മുടക്കപ്പെട്ട ഒരു ബാവാ മുടക്കപ്പെട്ടില്ല എന്ന അഭിപ്രായത്തിനു മാർ അപ്രേം തിരുമനസ്സുകൊണ്ടു വഴിതുറക്കുക ഇല്ല എന്നുള്ളതു പ്രത്യക്ഷമാണല്ലൊ. കൂടാതെയും മാർ അബ്ദദ് മശിഹായെ നീക്കിയതു ക്രമക്കേടുകൾ നിമിത്തമാണെന്നും, ആ തിരുമേനി ക്രമക്കേടുകളെ പരിഹരിച്ചു എന്നും, ചരിത്രം പ്രത്യേകം പറയുന്നുണ്ടു്. പാത്രിയർക്കീസ്ബാവാമാരുടെ സ്വഭാവവിവരണം ചരിത്രത്തിലുള്ളതു സൂക്ഷിച്ചുകാണുക. ചരിത്രം പ്രസിദ്ധമായസമയത്തു്, മാർ ഏലിയാസ്തിരുമനസ്സുകൊണ്ടു ജീവനോടിരുന്നതുകൊണ്ടാണു്, ആ തിരുമനസ്സിലെ സ്വഭാവവിവരണം പുസ്തകത്തിൽ കാണാത്തതു്. അബ്ദദ്മശിഹാ തിരുമേനിയെ അടക്കം ചെയ്തിരിക്കുന്നതു പരിശുദ്ധ പിതാക്കന്മാരെ അടക്കുന്ന സ്ഥലത്താണു് എന്നും ആ തിരുമനസ്സുകൊണ്ടുതന്നെയും പരിശുദ്ധ പിതാവാണു് എന്നും, പതിന്നാലാം അദ്ധ്യായം പ്രസ്താവിക്കുന്നു. അബ്ദദ്മശിഹാ തിരുമനസ്സുകൊണ്ടു് മുടക്കപ്പെട്ട അല്ല എന്നു മാത്രമല്ലാതെ ക്രൈസ്തവന്മാർക്കു ചിന്തിച്ചുകൂടാ: അല്ല എങ്കിൽ മാർ അപ്രേം തിരുമനസ്സിലെ എഴുത്തുകൾ നിരത്ഥകങ്ങളായി അബ്ദദ് മശിഹാ തിരുമനസ്സുകൊണ്ടു അധികാരപത്രം ഒഴിഞ്ഞവൻ എങ്കിലും മുടക്കു കൂടാത്തവൻ-സ്ഥാനസാധുത്വമുള്ളവൻ-എന്നു മുകളിൽ

സിദ്ധമായി. അങ്ങനെ എങ്കിൽ മാർ അബ്ദേദ്മ്ശിഹാ, മാർ അബ്ദള്ള എന്ന രണ്ടു പാത്രിയർക്കീസന്മാരെ നാം അന്ത്യോഖ്യാസിംഹാസനത്തിൽ ഏകകാലത്തു കാണുന്നു. ഇങ്ങനെ വന്നുകൂടാത്തതും ആയതിനാൽ ഇവരിലൊരുവൻ അവശ്യം തിരസ്കൃതനും ആണ് എന്ന്,—ഉത്തമവിശ്വാസപൂർവം, വിശ്വസിച്ചു വിഷമിക്കുന്നവർ, അനേകരുണ്ട്. എന്നാൽ ആ ആളുകൾ ഒന്നു ഗ്രഹിപ്പാനുള്ളത്, റോമ്മാ, അന്ത്യോഖ്യ മുതലായി ചരിത്രമുള്ള വലിയ ക്രൈസ്തവസഭകൾ, ഏകകാലത്ത്, ഒന്നിലധികം പരമാധികാരികളെ പല ഘട്ടങ്ങളിൽ കണ്ടിട്ടുണ്ട് എന്നാകുന്നു. അങ്ങനെ കാണുക എന്നത്, അത്ഭുതപൂർവമല്ല: കേവലം അസാധാരണവുമല്ല. അങ്ങനെയുള്ള ഘട്ടങ്ങളെക്കുറിച്ചു കാനോനിൽ പരിഹാരം പിതാക്കന്മാർ വിധിച്ചിട്ടും ഉണ്ട്. ഹൂദായ കാനോനക. "വിശ്വാസത്തിൽ ഭേദം ഇല്ലാത്ത അവസ്ഥയിൽതന്നെ, നിർബന്ധബുദ്ധി നിമിത്തവും, പ്രാധാന്യത്തിനുള്ള കാമംകൊണ്ടും ഇതുപോലെ തർക്കം ഉണ്ടാകയും—ഒരേ സിംഹാസനത്തിലേക്കു രണ്ടു പാത്രിർക്കീസന്മാരെ മെത്രാപ്പോലീത്തമാരെ ഉന്നമനം ചെയ്യപ്പെടുകയും, ചെയ്യുന്ന ഘട്ടങ്ങളിൽ—ഒന്നാമൻ കൃത്യനിർവഹണം ചെയ്യണം: മറേറ ആൾ സ്വസ്ഥനായി ഇരിക്കണം. സിംഹാസനത്തിൽ കയറിയ ഇർസീനസ്സ് സ്വസ്ഥനായിരിക്കുകയും, അദ്ദേഹത്തിനു മുമ്പ അരൂഢനായ സെമാസ്സസ് റോമയിൽ കൃത്യനിർവഹണം ചെയ്യുകയും ചെയ്തുവെന്നു—സോക്രട്ടീസ് എഴുതിയ എക്കിളിസിആസ്റ്റിക്സിൽ കാണുന്നു. വേദശാസ്ത്രപണ്ഡിതനായ ഗ്രീഗോറിയോസിൻെറ പിൻഗാമി അരൂഢനായ മാക്സിമസ്സ്, കുസ്തന്തീനോസ് പോലീസിൽ തിരസ്കൃതനായി എന്ന്—നൂറെറമ്പതു ബാവാമാർ ചേർന്നു നടത്തിയ സുന്നഹദോസിൻെറ മൂന്നാം കാനോൻ പ്രസ്താവിക്കുന്നു. തീയോദോറേസ്യോസ്സിനു മുൻപിൽ അരൂഢനായ ഗയാനായെ ജസ്റ്റീനിയൻ ചക്രവർത്തി നാടുകടത്തി എന്നും തീയോദോറേസ്യോസ് വാണു എന്നും ആസിയാക്കാരനായ യോഹന്നാൻ വിവരിക്കുന്നു. ഈ ഹൂദായകാനോൻെറ വിധി ഇങ്ങനെ സ്പഷ്ടമായിരിക്കെ, അന്ത്യോഖ്യാ സിംഹാസന സംബന്ധമായ ആത്മികശുശ്രൂഷകൾ നിർവഹിക്കുന്നതിനെക്കുറിച്ച്, ഓർത്തോഡൿസോ സഭയ്ക്കു അഭിപ്രായഭേദം ഉണ്ടാകുവാൻ മാർഗ്ഗമില്ല. മലങ്കര ഓർത്തോഡൿസോ സുറിയാനിസഭ മാർ അബ്ദദ്മശിഹാ തിരുമേനിയെ ഇങ്ങോട്ടേക്കു ക്ഷണിച്ചു. ആ തിരുമേനി ഇവിടെ വന്നു. ആ തിരുമേനിയുടെ കൈവശം ഉണ്ടായിരുന്ന പാസ്പോർട്ടിൻെറ വാചകം ഇങ്ങനെയാണ്:—"പൂർവ്വീക സുറിയാനിക്കാരുടെ പാത്രിയർക്കീസും, മർദ്ദീൻ പട്ടണത്തിൽ ജനിച്ച ആളും, ഈലിയാ മിഖായേലിൻെറ പുത്രനും, ആയ—അബ്ദദ്മശിഹാ പാത്രിയർക്കീസ്—ഹിന്ദുസ്ഥാൻ, മലങ്കര, മുതലായ ദേശങ്ങളിൽ സഞ്ചരിക്കുന്നതിന് ആഗ്രഹമുള്ളതായി അറിയുന്നതിനാൽ—അദ്ദേഹം സഞ്ചരിക്കുന്നതായ പട്ടണങ്ങളിലും, നഗരങ്ങളിലും, ദേശങ്ങളിലും, അദ്ദേഹം സഞ്ചരിക്കുന്നതായ കാലങ്ങളിലും, സഞ്ചരിക്കാതെ താമസിക്കുന്ന കാലങ്ങളിലും, അദ്ദേഹത്തിന് ആവശ്യപ്പെട്ട സഹായങ്ങളും, സംരക്ഷണങ്ങളും—നമ്മുടെ മഹാരാജ്യത്തോടു സ്നേഹവും ബാന്ധവവും ഉള്ള രാജ്യങ്ങളിൽ—ഡിസ്ട്രിക്ട് മജിസ്ട്രേട്ടന്മാർ, പോലീസ് സൂപ്രണ്ടന്മാർ, മുതലായ ഭരണാധികാരികൾ ചെയ്തുകൊടുക്കേണ്ടതാകുന്നു. ആത്മീകമായ അദ്ദേഹത്തിൻെറ സ്ഥാനത്തിനടുത്തവണ്ണമുള്ള പ്രവൃത്തികൾ നടത്തുന്നതിനു പ്രതിബന്ധകമായി—ആരെങ്കിലും, കൈയോ വിരലോ ഉയർത്തുവാൻ പാടുള്ളതല്ല." തുർക്കി ഇമ്പീരിയൻ മജസ്റ്റിയുടെ സബ്ളൈം പോർട്ടിയുടെ ഉത്തരവിൻപ്രകാരം കൊടുക്കപ്പെട്ടത്. "അബ്ദേദ്മ്ശിഹാബാവാ തിരുമനസ്സുകൊണ്ട്, സ്ഥാനത്തിനടുത്ത ആത്മികങ്ങളായ കൃത്യങ്ങളെ നടത്തുന്നതിനു, തുർക്കിഗവമെണ്ടു പ്രതികൂലമല്ല എന്നും, ഈപാസ്പോർട്ടിൽ വിശദമാകുന്നുണ്ട്. അബ്ദദ് മശിഹാ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു, മലയാളത്തു വന്നതിനു ശേഷമുള്ള ചരിത്രം, മറക്കുവാൻ ഇപ്പോഴുള്ള തലമുറയ്ക്കു കാലമായിട്ടില്ല. അദ്ദേഹം 1912-ാമാണ്ട് സെപ്റെറമ്പർമിസം 15-ാംനു- ഞായറാഴ്ച (സുറിയാനിക്കണക്കിന് 1912 കന്നി 2-ാംനു-) കണ്ടനാട് ഇടവകയുടെ (മുറിമറ്റത്തു) പൗലൂസ് മാർ ഈവാനിയോസിനെ നിരണത്തുപള്ളിയിൽവച്ച്—മലങ്കരയുടെ മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്തായുടെയും നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസുമെത്രാപ്പോലീത്താ(ഇപ്പോഴത്തെകാതോലിക്കാബാവാ)യുടെയു സഹകരണത്തോടെ—കിഴക്കിൻെറ കാതോലിക്കാ ആയി—ഉയർത്തുകയുണ്ടായി. മലങ്കരയിലെ ഒന്നാംകാതോലിക്കാബാവാ ആയ തിരുമനസ്സിലെ ചിത്രം, ഈ പുസ്തകത്തിൽ, അവതാരികയിൽ, മൂന്നാംപേജിൽ; കാണാം. മലങ്കരസഭയ്ക്കു കാതോലിക്കയെ വാഴിക്കുവാൻ മലങ്കരയ്ക്കു അവകാശം ഉണ്ട്. കാനോൻ പ്രകാരവും ബാർ എബ്രായ എഴുതിയ ചരിത്രപ്രകാരവും അങ്ങനെ കാണുന്നു. തിഗ്രീസിൽ കാതോലിക്കയെ വാഴിച്ചുകൊടുക്കണമെന്ന് അപേക്ഷ ലഭിച്ച പല പാത്രിയർക്കീസന്മാരും—അതിനുള്ള അവകാശം കിഴക്കുതന്നെ ഉണ്ട് എന്നു ചൂണ്ടിക്കാണിച്ച് ഒഴിഞ്ഞുകളകയാണ് ചെയ്തിട്ടുള്ളത്. മലങ്കരയുള്ളവർ ഈ അവകാശത്തെ ഉപയോഗിച്ചില്ല. ഇവിടെ കാതോലിക്കാസ്ഥാപനം ലഭിക്കുന്നതിനു ദീർഘകാലം വിനയപൂർവ്വം അന്ത്യോഖ്യയുടെ സന്നിധിയിൽ ആവശ്യപ്പെട്ടുകൊണ്ടിരുന്നു. മാർ അബ്ദള്ളാ പാത്രിയർക്കീസിൻെറ പ്രവൃത്തികൾ നിയമത്തിൽ നിൽക്കാത്തവയായിരുന്നതുകൊണ്ടും—ഒരു പുരോഹിതനു ലഭിച്ച അപ്പോസ്തോലിക വ്യാപാരത്തെ ഇല്ലായ്മ ചെയ്‌വാൻ ലൌകികമായ ഗവമ്മെൻറിന് അധികാരമില്ല എന്നുള്ളതുകൊണ്ടും,—അബ്ദദ്മശിഹാ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്കു തുർക്കി ഗവമ്മെൻറിൽനിന്നൊഴിച്ചുയാതൊരു വിഘാതമെങ്കിലും ഭവിച്ചിട്ടില്ലാത്തതുകൊണ്ടും,—ആ തിരുമനസ്സുകൊണ്ട് അന്ത്യോഖ്യാസിംഹാസനത്തിൽ ക്രൈസ്തവമായ വ്യാപാരമുള്ള പാത്രിയർക്കീസ് ആണെന്ന് കാനോൻ വിധി ഉള്ളതുകൊണ്ടും—കാതോലിക്കാസ്ഥാപനം മലങ്കരയിലേക്കു നീങ്ങിയ ക്രമം—കുറവുകൂടാത്തതും വിധിപൂർവ്വകവും തന്നെ. കാതോലിക്കോസ്കാതോലിക്കേററ് എന്നവ കാനോനികങ്ങളും ചരിത്രമുള്ളവയും ആണ് എന്നും: അവ മലങ്കര ഓർത്തോഡൿസോ സുറിയാനിസഭയിൽ തെളിഞ്ഞത്, പിതാക്കന്മാർ നിശ്ചയിച്ച വഴിയിലൂടെ ആണ് എന്നും ഉള്ളത്—അന്വേഷണവും അറിവും ഉള്ളവർ ഒക്കെയും അറിയും.

മലങ്കരസഭ എന്നതിൻെറ ഉള്ളിൽ കിടക്കുന്ന—ഓർത്തോഡൿസോ, കാതോലിക്കേററ്, എന്ന പദങ്ങൾ ഇവിടെ, വ്യാഖ്യാതങ്ങളായി.



## പൗരസ്ത്യ കാതോലിക്കേററു വ്യവസ്ഥാപന

# മലങ്കരനിധി.

---

### വിജ്ഞാപനം നമ്പർ 1.

(1110 ധനു 19)

എത്രയും പെരികെപ്പെരികെ ബഹുമാനപ്പെട്ടിരിക്കുന്ന പൗരസ്ത്യ കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയമായ അദ്ധ്യക്ഷതയിൽ—കോട്ടയം എം. ഡി. സിമ്മനാരിയിൽ—1110 ധനു 11-ാംനു- കൂടിയ മലങ്കര സുറിയാനി അസോസ്യേഷൻ യോഗത്തിൽ പാസ്സായ നിശ്ചയങ്ങൾ, സുറിയാനിക്കാരായ സകലമാനപേരുടേയും അറിവിൽ ഇതിനകം പെട്ടിരിക്കുമെന്നു കരുതുന്നു. മലങ്കര സുറിയാനി സഭയെക്കുറിച്ച് ആശകളും ആകാംക്ഷകളും ഉള്ള ഏവനും ആഹ്ളാദം അടയുമാറു ചിന്താഫലങ്ങളും വർദ്ധമാനമായി വ്യാപരിക്കുന്നവയും ആയ ആ നിശ്ചയങ്ങളിൽ—ഗണനീയമായ ഒന്നിന്റെ ആശയം—നാല്പമാസത്തിനകം ഒരു ലക്ഷം രൂപാ സമ്പാദിച്ചു പൗരസ്ത്യ കാതോലിക്കേററിന്റെ പുരോഗമനപദ്ധതികളെ ഊർജ്ജിതപ്പെടുത്തണമെന്നുള്ളതാകുന്നു. പ്രതിമാസം പണമായി വരവുള്ള സമുദായാംഗങ്ങളോടു കഴിയുന്നതും വലിയ സംഖ്യകൾ പിരിക്കേണ്ടതിനുള്ള ശാഖയെ നിർവ്വഹിക്കുന്നതിനു—മി. ഏ. എം. വർക്കി, മി. കെ. സി. മാമ്മൻമാപ്പിള എന്നിവരെ ചുമതലപ്പെടുത്തിയിരിക്കുന്നു. എന്നാൽ വിപുലമായ ഈ പരിശ്രമത്തിൽ പ്രതിമാസം പണമായി വരവുള്ളവർ മാത്രമല്ല, സകല ധനവാന്മാരും സകല നിർദ്ധനന്മാരും സംബന്ധിക്കേണ്ടതു് അത്യാവശ്യമാകുന്നു. പണം തന്നെ വരവു ചെല്വായുവരിൽനിന്നു സഹായം അത്യാവശ്യമാണ്. എന്നാൽ ആ ലിസ്റ്റിൽ പേരു പിടിക്കുവാൻ സൌകയ്യമില്ലാത്തവരായും ധനവാന്മാരുണ്ട്. ഭൂസ്വത്തുടമസ്ഥന്മാർ, അദ്ധ്യാപകന്മാർ, വക്കീലന്മാർ, മുതലായവരിൽനിന്നും,—മാത്രമല്ല കുട്ടികൾ, കിഴവന്മാർ, വള്ളക്കാർ, കൂലിക്കാർ, വണ്ടിക്കാർ മുതലായ സർവ്വന്മാരിൽ നിന്നും—ഒരു പണപ്പിരിവു നടത്തണമെന്നാണു സമുദായം നിശ്ചയിച്ചിരിക്കുന്നതു്. സുറിയാനി രക്തം സിരകളിൽ ഓടുന്നവരും, സുറിയാനിപ്പെണ്ണുങ്ങളുടെ മുലപ്പാലിന്റെ രുചി അറിഞ്ഞവരും ആയ—സകലന്മാരും—വിപുലമായ ഈ ധനസമ്പാദനപരിശ്രമത്തിൽ, പങ്കെടുക്കേണ്ടവരാകുന്നു. തോൾ കൊടുക്കാത്തവൻ ഭാരം അറിയുകയില്ല. ഭാരം അറിഞ്ഞവൻ തോൾ കൊടുക്കും. സമ്പാദിക്കേണ്ട ധനത്തിന്റെ അളവിനേയും സംബന്ധിക്കേണ്ട ആളുകളുടെ എണ്ണം നിമിത്തം ധരിക്കാവുന്ന ശ്വാസബലത്തേയും മുൻനിറുത്തി ആലോചിച്ചാൽ—ഈ കാതോലിക്കേററു നിധിയിലേയ്ക്കു കാശെങ്കിലും കൊടുക്കാതെ, ഒരു ഗൃഹമോ ആളോ മലങ്കരയിൽ ശേഷിച്ചുകൂടാത്തതാകുന്നു. മലങ്കരത്താമസക്കാർ എന്ന പദംകൊണ്ടു് ഇവിടെ നിർദ്ദേശിക്കുന്നതു ഭാരതത്തിലോ ഇതരഭൂഭാഗത്തിലോ—സൂര്യന്റെ കീഴിൽ എവിടെയും—നസ്രാണി എന്ന ചുണയോടുകൂടെ താമസിക്കുന്ന സകലന്മാരെയും അത്രേ. നിധിസമ്പാദനത്തിന്റെ ഈ ശാഖയെ ഊർജ്ജിതത്തിൽ കൊണ്ടുവരുവാനും നിർവ്വഹിക്കുവാനും സെക്രട്ടറിയായി ദിവ്യശ്രീ ഫാദർ എം. സി. കുറിയാക്കോസു് ബി. ഏ. അവർകളേയും ആർഗനൈസിംഗ് സെക്രട്ടറിയായി എന്നെയും അസോസ്യേഷൻ നിർദ്ദേശിക്കുകയുണ്ടായി. ഈ നിശ്ചയം അനുസരിച്ചാണ് ഈ വിജ്ഞാപനം ഞാൻ എഴുതുന്നതു്.

2. ഒന്നാമതായി ഇതു സംബന്ധിച്ച് എനിക്കു പ്രസ്താവിക്കുവാനുള്ളതു് മനുഷ്യകൃതമായ സകല പ്രസ്ഥാനങ്ങളിലും പിശകുകൾ പററുക സ്വാഭാവികമാകയാൽ—ഈ പ്രസ്ഥാനം സംബന്ധിച്ച് ഇതേവരെയ്ക്കു നടന്നിട്ടുള്ള നടപടികളിൽ പിശകുകൾ പററിയിരിക്കാം; മേലിൽ, പുതിയ പിശകുകൾ ഉണ്ടാകയും ചെയ്യുമായിരിക്കാം; എന്നത്രേ. എന്നാൽ സുറിയാനിക്കാരായ സർവ്വന്മാരും ഈ നിധിസമ്പാദനകാര്യത്തിൽ—തമ്മിൽ ക്ഷമിച്ചും സഹിച്ചും—ഇതരസമുദായങ്ങൾക്കും നമുക്കു തന്നെയും സംഭ്രമജനകമായ വിജയം സിദ്ധിക്കുമാറു വർത്തിക്കണം. അഞ്ചുലക്ഷം ആളുകൾ അടങ്ങിയ സുറിയാനിസമുദായം—ഏകശ്വാസമായി—തോളോടുതോൾ ചേന്നു, കൈയോടുകൈ പിടിച്ചു മുന്നേറം ചെയ്യേണ്ടതാകുന്നു. കാണുന്ന കാണുന്ന പിശകുകളെ, കാണുന്നവർ കാണുന്നവർ, അപ്പോൾ ഞങ്ങളെ തെര്യപ്പെടുത്തണം. ഞങ്ങൾ അവയെ ഗാഢമായി ആലോചിക്കുകയും, കഴിയുന്നത്ര അനുകൂലിച്ചു പ്രവർത്തിക്കുകയും ചെയ്യും. ഞങ്ങൾക്കും, നമ്മുടെ സമുദായത്തിന്റെ നേതൃസ്ഥാനത്തിൽ നിൽക്കുന്നവക്കും, ഈ പ്രസ്ഥാനത്തെ ചിന്താപൂർവ്വം സൃഷ്ടിച്ചു രൂപം കൊടുത്തവക്കും—പൗരസ്ത്യകാതോലിക്കേററു്, പ്രതിഷ്ഠയെ പ്രാപിച്ചു പ്രബലപ്പെടണമെന്നല്ലാതെ—ഇതരമായ യാതൊരു് ഉദ്ദേശ്യവും ഇല്ല. ആയതിനാൽ ഗുണാഗുണനിരൂപണം ചെയ്യുന്ന ശാസനങ്ങൾ എഴുത്തുകൾ മുതലായവയെ ഞങ്ങൾ വളരെ വിലമതിക്കുന്നു. വിലമതിക്കുന്നു എന്നു മാത്രമല്ല, ചിന്താശീലന്മാരായ സമുദായാംഗങ്ങൾ, അങ്ങനെയുള്ള ലേഖനങ്ങളെ—സമുദായത്തിന്റെ പല ഭാഗങ്ങളിൽനിന്നു—തുടരെ അയച്ചുകൊണ്ടിരിക്കണമെന്നു ഞങ്ങൾ നിർബന്ധപൂർവ്വം ക്ഷണിക്കുന്നു. ബുദ്ധിയുടെ അമർഷണത മൂലം വിഘ്നം സൃഷ്ടിക്കുന്ന ഒരു വകക്കാരുണ്ടു്. അവർ അപകടം പററിക്കരുതു്. എന്നാൽ അവരെക്കാൾ അപകടം പററിക്കുന്നതു്—അലസന്മാരായ സമുദായാംഗങ്ങളാണ്, എന്നു ഭയപ്പെടേണ്ടതത്രെ. സമുദായത്തിന്റെ സർവ്വ നാഡികളേയും തുള്ളിക്കേണ്ട ഈ പ്രസ്ഥാനത്തെക്കുറിച്ചു—കേട്ടില്ല, കണ്ടില്ല എന്ന ഭാവേന വർത്തിക്കുന്ന അലസന്മാർ വഴി വിലങ്ങിക്കിടക്കുന്ന കല്ലുമലകളാണ്. കോപംകൊണ്ടു പേ കാണിക്കുന്ന വികാരപരന്മാർ, ഇതരന്മാരിൽ ചിലരെ തട്ടി ഉണർത്തുമായിരിക്കാം. എന്നാൽ ഒന്നിനും ആകാത്ത കുഴിമടിയന്മാർ, ശീതധാര പെയ്തു, സമീപസ്ഥന്മാരെ തണുപ്പിച്ചു മരവിപ്പിച്ചുകളയും. ആയതിനാൽ ഞാൻ അപേക്ഷിക്കുന്നു: പിശകു കാണുന്നവർ പിശകുകളെ ചൂണ്ടിക്കാണിച്ചുതരണം, പ്രസ്ഥാനത്തിനു വിഘാതം വരുത്തരുതു്. സർവ്വന്മാരോടും ഞാൻ അപേക്ഷിക്കുന്നു; ഈ വിജ്ഞാപനം വായിക്കുന്നവരിൽ ചിന്താശീലന്മാരായ അനേകരും ഈ പ്രസ്ഥാനത്തിനു വിജയമാർഗ്ഗങ്ങളെ ചൂണ്ടിക്കാണിച്ചും, ഭാരവാഹകന്മാരെ പ്രോത്സാഹിപ്പിച്ചും, പൗരസ്ത്യ കാതോലിക്കേററുനിധി ആപ്പീസിലേക്കു് എഴുത്തുകൾ അയച്ചുതരണം. അവരവർ ഉൾപ്പെടുന്ന ഇടവകകളിൽ ഉണ്ടാകാവുന്ന വൈഷമ്യങ്ങളേയും അവയുടെ പരിഹാരങ്ങളേയും ചൂണ്ടിക്കാണിച്ചും, ഈ പ്രസ്ഥാനം സംബന്ധിച്ചു ഞങ്ങൾ ആശ്രയിക്കേണ്ട ബുദ്ധിമാന്മാർ, ധനവാന്മാർ, സമുദായാഭിമാനികൾ, സമയസൌകര്യമുള്ളവർ, മുതലായവരുടെ മേൽവിലാസങ്ങളെ ഉൾപ്പെടുത്തിയും, വേറെ ഇവിടെ അറിയേണ്ടവയായ കാര്യങ്ങളെ ക്രോഡീകരിച്ചും,—സൃഷ്ടിപരമായ നിർദ്ദേശങ്ങൾ അടങ്ങുന്ന എഴുത്തുകളാണ് ഇവിടെ കിട്ടേണ്ടതു്. ഈ വിജ്ഞാപനത്തിന്റെ ഫലമായി, കുറഞ്ഞ കണക്ക് അഞ്ഞൂറ് എഴുത്തുകൾ എങ്കിലും ഇവിടെ വന്നുചേർന്നില്ല എങ്കിൽ—ഞങ്ങൾ വളരെ അധൈര്യപ്പെട്ടുപോകും. എഴുത്തുകളിൽ ഭൂരിഭാഗവും തിരുവല്ലാ, ചെങ്ങന്നൂർ, മാവേലിക്കര, കായംകുളം, നിരണം, കുന്നംകുളം മുതലായി പ്രബലങ്ങളായ ഇടവകകളിൽ നിന്നായിരിക്കണം എന്നല്ല, എന്റെ അന്തർഗ്ഗതം. അവർ എഴുതണം; ഉടനെ എഴുതണം; തുടരെ എഴുതണം; എന്നാൽ വഴികളിൽനിന്നു ദൂരെ മാറി, വിദ്യാഭ്യാസത്തിലും ധനസ്ഥിതിയിലും പിന്നോക്കം നിൽക്കുന്ന ഒരു് ഇടവകയിൽനിന്നു ലഭിക്കുന്ന ഒരു എഴുത്തിനെ—കേന്ദ്രസ്ഥലമായ ഒരു ഇടവകയിൽനിന്നു വരുന്ന പത്തു് എഴുത്തുകളെക്കവിഞ്ഞു ഞാൻ വിലവയ്ക്കുന്നതാകുന്നു.

3. പിന്നിൽ നിൽക്കുന്ന ഇടവകകളെക്കുറിച്ച്, ഒരു സംഗതി പ്രത്യേകം പറഞ്ഞുകൊള്ളട്ടെ. സകല ഇടവകകളേയും സുറിയാനിക്കാർ താമസിച്ചുപോരുന്ന സകല പ്രദേശങ്ങളേയും, ഈ വ്യവസായത്തിന്റെ പരിധിയിൽ ഉൾപ്പെടുത്തുവാൻ തീവ്രമായ യത്നം ഇവിടെ ചെയ്യുന്നുണ്ടു്. എന്നാൽ ദൂരത്തിലും കണ്ണിൽപ്പെടാതെയും സുറിയാനിക്കാർ കൂട്ടമായോ ഒററ ഒററയായോ താമസിക്കുന്ന പ്രദേശങ്ങൾ ഉണ്ടായിരിക്കും. കുമളിയിലും, തൂത്തുക്കുടിയിലും, സെക്കണ്ടറബാദിലും സുറിയാനിക്കാർ ആരുണ്ടു്?

എത്രപേരുണ്ട്? എന്ന് ഇവിടെ അറിവ് എങ്ങനെ ലഭിക്കും? അവരുടെ കാര്യം ആരും അറിയരുതെന്ന് അവർ തന്നെയും ഒളിഞ്ഞു മാറുന്നതായാൽ,—ഞങ്ങൾ അറിയാതെ കഴികയും, ഒളിഞ്ഞു മാറിയ മിടുക്കന്മാർ കൈകൊട്ടി ചിരിക്കുകയും ചെയ്യും. അങ്ങനെ വരുവാൻ ഇടയാകരുത്. ഞങ്ങളുടെ നിരീക്ഷണത്തിൻെറ പരിധിയിൽപ്പെടുവാൻ ഇടയില്ലെന്നു സംശയിക്കപ്പെടാവുന്ന പ്രദേശങ്ങളെക്കുറിച്ച്—അവിടവിടെത്താമസക്കാർ നേരിട്ട് ആപ്പീസിലേക്ക് എഴുതി അയച്ചുതരണം. അങ്ങനെ ഇവിടെ അറിവു ലഭിക്കുവാൻ ഇടയില്ല എന്നു പേടിക്കേണ്ട പ്രദേശങ്ങളെക്കുറിച്ച് അറിവുള്ള പരിചയക്കാർ എഴുതി അയച്ചുതരണം. കുമളിക്കാരനെക്കുറിച്ചു തൊടുപുഴക്കാരനും, ഉത്തുക്കുടിക്കാരനെക്കുറിച്ചു മദ്രാസുകാരനും, സെക്കണ്ട്റബാദുകാരനെക്കുറിച്ചു തപാൽ ശിപായിയും, എഴുതി അയയ്ക്കട്ടെ. സുറിയാനിക്കാർ അകന്നും ഒളിവിലും താമസിക്കുന്ന സർവ്വപ്രദേശങ്ങളെക്കുറിച്ചും, പൌരസ്ത്യ കാതോലിക്കേററുനിധി ആപ്പീസിൽ അറിവു കിട്ടണം. അറിവു കിട്ടുവാൻ താമസമുണ്ടാകരുത്; ഈ ഭാഗത്തെക്കുറിച്ചു വല്ലതും എഴുതി അറിയിപ്പാനുണ്ടെന്നു കരുതുന്നവർ ഉടനെ അങ്ങനെ ചെയ്യണം; വേറൊരു വിജ്ഞാപനം കാണുവാൻ കാത്തിരിക്കേണ്ടതില്ല.

4. ഈ നിധി പൌരസ്ത്യകാതോലിക്കേററിൻെറ പ്രതിഷ്ഠയ്ക്കും രക്ഷണത്തിനും, വർദ്ധമാനമായ പുരോഗമനത്തിനും തന്നെ; വേറൊന്നിനല്ല. അതിനെ സ്ഫടികസ്പഷ്ടമായും അശ്മകഠിനമായും ഉറപ്പിച്ചിരിക്കുന്നു. എന്നാൽ അന്ത്യോഖ്യാഭാഗത്ത് ഇപ്പോൾ പ്രത്യക്ഷത്തിൽ നിൽക്കുന്ന പലരിൽനിന്നും പണം ഇവിടെ കാംക്ഷിക്കുന്നുണ്ട്. അന്ത്യോഖ്യായിൽനിന്ന് ഇപ്പോൾ ആവശ്യപ്പെടുന്ന അവകാശങ്ങൾ പൌരസ്ത്യ കാതോലിക്കേററിൻെറ പുരോഗമനത്തിന് ആവശ്യവും ന്യായവും ആകുന്നു എന്ന്—മനഃപൂർവ്വം കരുതുന്നവർ—ഈ നിധിയെ സഹായിക്കുക എന്നത്, അസംഗതമായിരിക്കും. എന്നാൽ സാഹചര്യങ്ങൾ നിമിത്തം മാത്രം ആ ഭാഗത്തു നിൽക്കുകയും, പൌരസ്ത്യകാതോലിക്കേററിൻെറ പുരോഗമനം പ്രത്യേക സംസ്ക്കാരത്തോടുകൂടിയ പൌരസ്ത്യസഭയുടെ പുരോഗമനത്തിന് ഒഴിച്ചുകൂടാത്തതാണെന്നു കരുതുകയും ചെയ്യുന്ന സർവ്വന്മാരും—ഈ പ്രസ്ഥാനത്തെ സഹായിക്കേണ്ടവരാകുന്നു. അങ്ങനെയുള്ള ആളുകളിൽനിന്നും പ്രദേശങ്ങളിൽനിന്നും പ്രോത്സാഹകമായ ലേഖനങ്ങൾ ആപ്പീസിൽ കിട്ടണമെന്നു പ്രത്യേകം ആഗ്രഹമുണ്ട്.

5. വിവേകശാലിനികളും; പാശ്ചാത്യവിദ്യാസമ്പന്നകളും, വിദ്യാർത്ഥിനികളും ആയി—അനേകം സ്ത്രീകൾ നമ്മുടെ സമുദായത്തിലുണ്ട്. ഈ നിധിസമ്പാദനം സംബന്ധിച്ച് അവരുടെ അനുഭാവത്തെ പ്രയോഗത്തിൽ എങ്ങിനെ പ്രകടനം ചെയ്യാമെന്നുള്ളതിനെക്കുറിച്ച്,—ആശയങ്ങളുള്ളവർ—പ്രത്യേകം സ്ത്രീകൾ—അറിവിച്ചുതന്നാൽ ഉപകാരമായിരിക്കും.

6. ഈ നിധിസമ്പാദനം സംബന്ധിച്ച വിജ്ഞാപനങ്ങളും അപേക്ഷകളും, പ്രധാനമായി "മലയാളമനോരമപ്പത്രം" വഴിയായി പ്രസിദ്ധം ചെയ്യുന്നതാകുന്നു. എന്നാൽ ഈ പത്രത്തിനു പ്രവേശമില്ലാത്ത പ്രദേശങ്ങളും ഉണ്ടായിരിക്കാം. ആയതിനാൽ മനോരമപ്പത്രത്തിലെ പ്രസിദ്ധീകരണങ്ങളെ പ്രത്യേകം ഷീററുകളിൽ ലഭിക്കണമെന്ന് അത്യാവശ്യമുള്ളവർ, വിവരം ഉടനെ പൌരസ്ത്യകാതോലിക്കേററുനിധി ആപ്പീസിൽ അറിയിക്കേണ്ടിയിരിക്കുന്നു. മനോരമപ്പത്രം കാണുവാൻ ഇടയില്ലാത്തവർ വിവരം അറിയിക്കണമെന്നു ഞാൻ മനോരമയിൽ പരസ്യം ചെയ്യുക എന്നത്—ഒരു വക നേരംപോക്കായി പലക്കും തോന്നാം. എന്നാൽ ഈ നേരംപോക്കിനെ തൽക്കാലം വിസ്മരിച്ച്, സംഗതിയുടെ ഗൌരവത്തെ മുൻനിറുത്തി—സമുദായാഭിമാനികൾ ഈ വിഷയത്തെ വീക്ഷിക്കണമെന്നും, മനോരമപ്പത്രത്തിൻെറ പരിധിയിൽപെടാത്ത ഇടവകകളും പ്രദേശങ്ങളും ഉണ്ടെങ്കിൽ അവയെക്കുറിച്ച് ഇവിടെ അറിവു ലഭിക്കുവാൻ സഹായിക്കണമെന്നും, അപേക്ഷിക്കുന്നു. ഇടവകകളുടെ ലിസ്റ്റു മുതലായവ, മെത്രാപ്പോലീത്താ തിരുമേനിമാരിൽനിന്ന് ഈ ആപ്പീസിലേക്കു വരുത്തുന്നുണ്ട്. ഇവിടെ ആവശ്യപ്പെടുന്നതു—മനോരമപ്പത്രംവഴിക്കുള്ള പരസ്യം പോരാ എന്നും പരസ്യങ്ങളുടെ പ്രതികൾ പ്രത്യേകം കിട്ടണമെന്നും, ആവശ്യപ്പെടുന്ന ഇടവകകളെയും പ്രദേശങ്ങളെയും കുറിച്ചത്രെ. അവക്ക് വിജ്ഞാപനങ്ങൾ മുതലായവയെ പ്രത്യേകം അയച്ചുകൊടുക്കാം. എന്നാൽ അങ്ങനെ ആവശ്യപ്പെടുന്നവർ ഒന്ന് അറിയണം. ഈ പ്രസ്ഥാനം സംബന്ധിച്ച് ഇവിടെ മൂലധനം യാതൊന്നും ഇല്ല. ഈ വിജ്ഞാപനം എഴുതുന്ന കടലാസുതന്നെയും കടംവാങ്ങിയതാണ്. ആയതിനാൽ വിജ്ഞാപനം മുതലായവ പ്രത്യേകം കിട്ടണമെന്ന് എത്രയും ചുരുക്കം ആളുകൾ മാത്രമാണ് ആവശ്യപ്പെടേണ്ടതു്. എന്നാൽ ആവശ്യക്കാർ ആവശ്യപ്പെടുകയും വേണം.

7. നിധി സമ്പാദിക്കുന്നതിൻെറ രീതിയെ സംബന്ധിച്ച് ഇടവകക്കമ്മട്ടികൾ, കരക്കമ്മട്ടികൾ, വാളൻറിയർസംഘം മുതലായി അനേകം കാര്യങ്ങളെ തരണം ചെയ്യേണ്ടതാണ്. അവയെ സംബന്ധിച്ച് അടുത്തുതന്നെ ഏർപ്പാട് ഉണ്ടാകുന്നതാണ്. ഒരു സംഗതിയെ മാത്രം ഇവിടെ സ്ഥൂലമായി പ്രസ്താവിച്ചുകൊള്ളട്ടെ. അടുത്ത മേടമാസത്തിൽ—ഇനി മേലിൽ നിശ്ചയിക്കുന്ന ഒരു തീയതി—രാവിലെ മുതൽ വൈകുന്നേരംവരെയ്ക്കു പണപ്പിരിവു നടക്കുന്നതത്രെ. സുറിയാനിസമുദായത്തിൽ ലക്ഷം വീടുകളെന്നാണ് ഒരു വയ്പുള്ളതു്. ഓരോ ഇടവകകളിലും നായകന്മാരും അല്ലാത്തവരും ആയ ഒരു സംഘം—വൃദ്ധന്മാരും കുട്ടികളും ചേന്ന് ഒരു സംഘം—രാവിലെ മുതൽ വൈകുന്നേരംവരെയ്ക്കും—ആഹ്ളാദപൂർവ്വം സർവ്വഗൃഹങ്ങളിലും കയറി ഇറങ്ങണം. വീടുകളുടെ സംഖ്യ ഒരു ലക്ഷം. പിരിയേണ്ട രൂപ ഒരു ലക്ഷം—ഇങ്ങനെ കേട്ടാൽ നിധിയിലേക്ക് ഓരോ ഗൃഹവും എന്തു ദാനം ചെയ്യണമെന്നു പലരും മനസ്സിലാക്കുമെന്നു തോന്നുന്നു. എന്നാൽ ആ മനസ്സിലായതു്, അബദ്ധമാണ്; എന്നു നിർദ്ധനന്മാർ ധനവാന്മാരെ വ്യാഖ്യാനിച്ചു കേൾപ്പിക്കണം. പത്തുനൂറു പറ കണ്ടംകൃഷിയുള്ള ധനസമൃദ്ധമായ ഒരു ഗൃഹം ഒരു രൂപാ കൊടുത്തു കൃതാർത്ഥത നേടിയാൽ—ലക്ഷം ഗൃഹങ്ങളിൽനിന്നു ലക്ഷം രൂപാ ഉണ്ടാകയില്ല. ധനവാൻ ഒരു രൂപാ കൊടുക്കുന്നപക്ഷം, കൂലിക്കാരൻ ഒരു രൂപാ കൊടുക്കണമെന്ന് എങ്ങനെ നിർബന്ധിക്കും? ലക്ഷം ഗൃഹങ്ങളുണ്ടെന്നു കണ്ടതിൽത്തന്നെ പിശകുണ്ടായിരിക്കുമോ? രൂപാ ലക്ഷം പിരിയണം. സുറിയാനിസമുദായത്തിൽപ്പെട്ട സർവ്വ സ്ത്രീപുരുഷന്മാരും ലക്ഷം ലക്ഷം എന്നു പറയണം. അതാണ് അപേക്ഷ. ദാനത്തിൻെറ തോതു്, അതതു ഇടവകകളിൽ തനിയെ ഉണ്ടാക്കിക്കൊള്ളണം. രാവിലെ നിർദ്ധനമായിരുന്ന സുറിയാനിസമുദായം വൈകുന്നേരം സധനമാകണം, എന്നുള്ള അത്യാശ—പരിഹാസകാരണമായി പലക്കും തോന്നാവുന്നതാണ്. എന്നാൽ ആ പരിഹാസത്തെ വഹിച്ചുകൊള്ളാമെന്ന്—അഞ്ചുലക്ഷം ആളുകൾ അടങ്ങിയ സുറിയാനിസമുദായത്തിൽ—ചുണയും ദൈവാശ്രയവും ഉള്ള ആയിരം ആണുങ്ങൾ ഉണ്ടാകുമെങ്കിൽ—പരിഹസിക്കുന്നവരേത്തന്നെ പരിഹാസം തിരിഞ്ഞു കടിച്ചുകൊള്ളും. വിയക്കാത്തവൻ രുചി അറിയുകയില്ല. മുള്ളു കൊള്ളുവാൻ മടിക്കുന്നവർ പൂ പറിക്കുകയില്ല.

8. യുവജനങ്ങൾ തീപിടിച്ചു നിൽക്കണം. ഈ പ്രസ്ഥാനത്തിൻെറ വിജയത്തിൻെറ ജീവനാഡിയായി ഞാൻ ആശ്രയിക്കുന്നതു്—ദൈവം കഴിഞ്ഞു്—യുവജനങ്ങളെയാണ്. മദ്ധ്യവയസ്ക്കന്മാരെയും വൃദ്ധന്മാരെയും ഇതിലേക്ക് ആവശ്യമില്ല എന്നല്ല. താക്കോൽ കൈവശമുള്ളവരും പല പ്രസ്ഥാനങ്ങളിൽ ഏർപ്പെട്ടു ജയാപജയങ്ങളെക്കുറിച്ചു ബോധമുള്ളവരും, ആയ ആളുകളുടെ സാഹായം—ഇതിലേക്കു വളരെ ആവശ്യമാകുന്നു. അതുപോലെതന്നെ സമുദായത്തിലെ മാന്യന്മാരായ പട്ടക്കാർ ഉണന്ന്; ഓടിനടന്ന്, പ്രയത്നിക്കണം. സുറിയാനിസഭയിലെ പട്ടക്കാരിൽ അനേകരും അകാത്തവരാണെന്ന്—ഓരോ ആവശ്യം പ്രമാണിച്ചു പറഞ്ഞു്—അനാവശ്യത്തിലും പ്രസ്താവമുള്ള ഒരു കാലമാണ് ഇതു്. എന്നാൽ സുറിയാനിസമുദായത്തിൻെറ രക്ഷയെ കരുതി, മാനവും മുതലും കളഞ്ഞു തല നരച്ച പല പുരോഹിതവൃദ്ധന്മാർ—മേൽക്കൂര പോയ ഏഴുനില മാളികയുടെ കരിങ്കൽത്തൂണുകളെപോലെ—ഇന്നും നിന്നു നനയുകയാണ്. അച്ചന്മാരെ കുററംപറഞ്ഞും—ഇടവകക്കാര്യങ്ങളെക്കുറിച്ചു യാതൊന്നും അറിയാതെയും അന്വേഷിക്കാതെയും—ചിട്ടിവച്ചും, റബർനട്ടും സുറിയാനി സമുദായാംഗം എന്ന മാനത്തെ പകിടകളിച്ചും പണയപ്പെടുത്തിയും,—അടിസ്ഥാനം ഇളക്കുന്ന മിന്നാമിന്നി മാപ്പിളമാർ—നിന്നിടത്തുനിന്നു നനഞ്ഞു സമുദായസേവനം ചെയ്യുന്ന അനേകം പുരോഹിതന്മാരെ നമസ്ക്കരിക്കേണ്ടതുണ്ട്. ആ ഭാഗം അങ്ങനെ നിൽക്കട്ടെ. ഞാൻ ഇവിടെ പ്രസ്താവിക്കുവാൻ ആരംഭിച്ചതു്, പരമക്ലേശം അനുഭവിച്ചും സുറിയാനിസമുദായത്തിൻെറ അഭിമാനത്തെ പിടിച്ചു പിടിച്ചു നിൽക്കുന്ന നമ്മുടെ പുരോഹിതന്മാർ—അല്പംകൂടെ ക്ലേശം അനുഭവിക്കേണമെന്നാണ്. നമ്മുടെ അച്ചന്മാർ ഈ നിധിപ്രസ്ഥാനത്തെ കാര്യമായും, കെല്പു മുഴുവൻ പ്രയോഗിച്ചും, സഹായിക്കണം. മെത്രാപ്പോലീത്തന്മാർ, തിയോലോജിക്കൽ കാളജ്, പുരോഹിതന്മാർ, മുതലായി—സമുദായത്തിൻെറ കാലും ഉടലും തലയും ആയ സർവ്വത്തിൻെറയും രക്ഷയെ ഉദ്ദേശിച്ചു നമ്മുടെ സമുദായത്തിൽ ഇന്നുള്ള ബുദ്ധിമാന്മാർ അപാരമായ ആലോചനയോടും, തീവ്രമായ പരിശോധനയോടും, ഉറപ്പേറിയ ദൈവാശ്രയത്തോടും, സൃഷ്ടിച്ച ഒരു പദ്ധതിയാണ്—ഇതു്. പൌരസ്ത്യ കാതോലിക്കേററിൻെറ പുരോഗമനസൌകര്യത്തെ കാംക്ഷിച്ചു, കഴിഞ്ഞ അമ്പതു വഷങ്ങളായി പടവെട്ടിയ ആലോചനാകുശലൻ—യുവജനങ്ങളുടെ ഇടയിൽ നാണം വാരി എറിയുന്ന വയോവൃദ്ധൻ—മൺകോട്ടയിൽ സമുദായതപസ്സു ചെയ്യുന്ന മഹഷിയുടെ ആയുഃസഹചരൻ—മി. എം. ഏ. ചാക്കോ—സമുദായപ്രതിപുരുഷന്മാരായ മൂവായിരത്തിലധികം മഹാന്മാരുടെ മദ്ധ്യത്തിൽ—നമ്മുടെ എല്ലാ തിരുമേനിമാരും അലങ്കരിച്ച വേദികയിൽ നിന്നുകൊണ്ടു ചെയ്ത പ്രസ്താവം—ഇപ്പോൾ സമുദായത്തിൻെറ സർവ്വ കേണങ്ങളി

ല്യം മാറെറാലിക്കൊള്ളുന്നുണ്ടാവും. അദ്ദേഹം ഇങ്ങനെയാണു പ്രസ്താവിച്ചതു്:—

"മലങ്കരസഭയ്ക്കു് ഇങ്ങനെ ഒരു കാതോലിക്കാബാവായും, ആ ബാവായിൽത്തന്നെ ഇണങ്ങിയ മലങ്കരമെത്രാപ്പോലീത്തായും, സിംഹാസനത്തിൽ ഇരിക്കുന്നതു കണ്ടു, ഞാൻ കൃതാൎത്ഥനായിരിക്കുന്നു. ഞാൻ ഇതാ ആയുധം താഴെ വച്ചിരിക്കുന്നു."

സുറിയാനിസമുദായത്തിന്റെ പ്രതിഷ്ഠയേയും വർദ്ധനത്തേയും, പുരസ്ക്കരിച്ചു, പ്രവർത്തിക്കുവാൻ സൌകൎയ്യമുള്ളവരും പ്രവർത്തിക്കേണ്ടവരും, യുവജനങ്ങൾ തന്നെ. സമുദായത്തിന്റെ ജീർണ്ണമായ അവസ്ഥയെക്കുറിച്ചു ക്ലേശിക്കുന്നവരും, അഭിമാനത്തെ സംരക്ഷിക്കുവാനായി ഏതു ത്യാഗവും സഹിക്കുന്നതിനു സന്നദ്ധന്മാരും, ആയി—സുറിയാനിസമുദായത്തിൽ ഇന്നു് അനേകശതം യുവാക്കന്മാരുണ്ടു്. മുപ്പത്തഞ്ചു വയസ്സിൽ താഴെയുള്ള വക്കീലന്മാർ, അദ്ധ്യാപകന്മാർ, വിദ്യാൎത്ഥികൾ, മുതലായി സമുദായകാൎയ്യങ്ങളെക്കുറിച്ചു ചിന്തിക്കുവാൻ ത്രാണിയും തന്റേടവും ഉള്ള അനേകരെയാണു്—യുവാവു് എന്ന പദത്തിൽ ഞാൻ ഉൾപ്പെടുത്തുന്നതു്. അറുപതു വയസ്സു കഴിഞ്ഞ ഞാൻ, ഈ കാൎയ്യത്തിലേക്കു് ഒരു യുവാവാകാമെന്നു വച്ചു. ആയതിനാൽ യുവാവു് എന്ന പദത്തിന്റെ വ്യാപ്തിയിൽ മുപ്പതു വയസ്സു കഴിഞ്ഞവൎക്കും സ്ഥാനമുണ്ടു് എന്നു പ്രത്യക്ഷമായി. സമുദായകാൎയ്യങ്ങളിൽ പ്രവർത്തിക്കുവാൻ സന്നദ്ധന്മാരായ ബഹുശതം യുവാക്കന്മാൎക്കു് ഇതു ശരിയായ സന്ദർഭമാണു്. ഈ നിധിസമ്പാദനകാൎയ്യം അതതു് ഇടവകകളിൽ ഫലപ്പെടുമാറു്, ആശയനിയന്ത്രണം ചെയ്യുവാനും, ചിന്താക്ഷോഭം ചെയ്യുവാനും യുവജനങ്ങൾ ഇപ്പോൾ തന്നെ ആരംഭിക്കണം. ഇതു സംബന്ധിച്ചു് ഇടവകകളിൽ വാശിയും വഴക്കും ഉണ്ടാകാതിരിക്കുവാനായി അഭ്യസ്തവിദ്യന്മാരായ യുവജനങ്ങൾ, പ്രത്യേകം കരുതണം. ഞായറാഴ്ചകളിൽ പള്ളി പിരിഞ്ഞാലുടനെ, അച്ചന്മാരുടെ സഹകരണത്തോടുകൂടെ, ആലോചനകൾ നടത്താം. യോഗംകൂടി മിനിററ്സ് എഴുതണമെന്നില്ല; മിനിററ്സ് എപ്പോഴും അത്യാവശ്യമല്ല. നിധികാൎയ്യം സധനന്മാരും അധനന്മാരും അറിവുള്ളവരും അലസന്മാരും അറിയുമാറു്—ആശയങ്ങളെ പ്രചരിപ്പിക്കുകയാണു് ഇപ്പോൾ വേണ്ടതു്. ഓരോ ഇടവകയെ ആവശ്യംപോലെ രണ്ടോ നാലോ അംശങ്ങളായി തിരിച്ചു്—അതതു് അംശത്തിലെപ്പെട്ട ഗൃഹങ്ങളുടെയും ഗൃഹനായകന്മാരുടെയും പേരുകൾ എഴുതി ശരിപ്പെടുത്തണം. അതിനു യുവാക്കന്മാർ ഉത്സാഹിക്കണം. വീടുകൾ ഏതേതെന്നു കൈവിരലുകളിൽ കണക്കു പിടിക്കണമെന്നല്ല ഇവിടെ ഉദ്ദേശിക്കുന്നതു്. ഇടവകയുടെ ഓരോ അംശത്തിലേക്കും രണ്ടോ നാലോ പേർ പോയി, മണിമാളികകളെയും ചെററക്കുടിലുകളെയും സർവ്വഗൃഹങ്ങളെയും അവയുടെ നായകന്മാരെയും കുറിച്ചെടുക്കണം. ഭാഗം ചെയ്തവരോ അല്ലാത്തവരോ എന്നൊന്നും അന്വേഷിക്കേണ്ടതില്ല. വേറുവേറായി നില്ക്കുന്ന ഓരോ ഗൃഹത്തിന്റെയും അതിന്റെ നായകന്റെയും പേരാണു സമ്പാദിക്കേണ്ടതു്. ഇങ്ങനെ ഒരു ലിസ്റ്റു് ഇവിടെ അയച്ചുതരണമെന്നു പ്രത്യേക വിജ്ഞാപനം പുറകെ ഇറങ്ങുന്നതാണു്. അപ്പോഴേക്കു് ഓരോ ഇടവകക്കാരും ലിസ്റ്റു് ശരിപ്പെടുത്തിയിരിക്കണം. എന്നാൽ ഈ ലിസ്റ്റു് ഈ ആഫീസിലേക്കു് ഉടനെ അയയ്ക്കരുതു്. അതു സംബന്ധിച്ച വിജ്ഞാപനം വരുന്നതുവരെയ്ക്കു ക്ഷമിക്കണം. കൂടാതെ വിവേകശീലന്മാരായ ആയിരത്തഞ്ഞൂറു വാളൻറിയറന്മാർ ഉണ്ടായിരിക്കണം; ഇവരെ ഉപയോഗിക്കുന്നതിന്റെ രീതി അവസാനമായി നിശ്ചയിച്ചുകഴിഞ്ഞിട്ടില്ല; എങ്കിലും ആശയത്തിന്റെ ഗതി പറയാം. നിധി സമ്പാദിക്കുന്നതു മേടമാസത്തിൽ ഒരു ദിവസമാണെന്നു മുകളിൽ പ്രസ്താവിച്ചല്ലോ. ഒരു് ഇടവകയിലെ പിരിവു നടക്കുന്ന രീതിയെ സൂക്ഷിച്ചു കാണുന്നതിനു്, ആ ഇടകവക്കാരല്ലാത്ത രണ്ടുപേർ ഉണ്ടായിരിക്കണമെന്നു കരുതുന്നുണ്ടു്. പിരിവുദിവസത്തിന്റെ തലേന്നു്, ഏതെങ്കിലും ഇടവകയിൽ ചെന്നുചേൎന്നിരിക്കണമെന്നു—ഭാരവാഹകന്മാരായ ഞങ്ങൾ ആവശ്യപ്പെട്ടാൽ—പോകുവാൻ വാളൻറിയറന്മാർ—സന്നദ്ധന്മാരായിരിക്കേണ്ടതാണു്. അതിനു സന്നദ്ധന്മാർ—വാളൻറിയർ സംഘത്തിൽ ചേരുവാൻ പേരു് ഇവിടെ അയച്ചുതരണം. അവരുടെ തൽക്കാല മേൽവിലാസവും മേടമാസത്തിലെ മേൽവിലാസവും, വക്കീലോ, വിദ്യാൎത്ഥിയോ, കൎഷകനോ, മറേറതെങ്കിലും തൊഴിൽക്കാരനോ എന്നിങ്ങനെയുള്ള ഏതാനും വിവരങ്ങളും കിട്ടുന്നതു് ഉപകാരമായിരിക്കും. അന്നേദിവസം അവർ പണി എടുക്കുവാൻ സൌകൎയ്യമുള്ള മൂന്നോ നാലോ ഇടവകകളുടെ പേർ എഴുത്തിൽ കാണിച്ചിരിക്കുന്നതിനു വിരോധമില്ല; എങ്കിലും അവർ എവിടെയും പോകുവാൻ സന്നദ്ധന്മാരായിരിക്കേണ്ടതാകുന്നു. അവൎക്കു യാത്രച്ചെലവു കൊടുക്കുന്നതല്ല. ഉത്സാഹശീലന്മാരായ ഈ സമുദായാഭിമാനികൾ, സ്വന്തം ഇടവകകളിലും അത്യാവശ്യപ്പെട്ടവരായിരിക്കാനാണു സാധാരണ ഇടയുള്ളതു്. എന്നാൽ അവർ അന്നത്തേക്കു സ്വന്തസ്ഥലം വിടുവാൻ ഇടവകയിലുള്ളവർ അനുവദിച്ചുകൊടുക്കണം. ഈ വാളൻറിയർ സംഘത്തിൽ ചേരുവാൻ മനസ്സുള്ളവർ, ഉടനെതന്നെ പേരു് എഴുതി ഇവിടെ അയയ്ക്കേണ്ടു. അതു സംബന്ധിച്ച വിജ്ഞാപനം പുറകെ ഉണ്ടാകും.

9. അസോസ്യേഷൻ യോഗം കഴിഞ്ഞ ഉടനെ കുറിയാക്കോസ് അച്ചൻ അവർകളും ഞാനും സ്വന്ത കാൎയ്യം പ്രമാണിച്ചു സ്ഥലം വിടേണ്ട ആവശ്യം ഉണ്ടായി. സ്വന്ത കാൎയ്യങ്ങൾ ഒതുക്കിവച്ചു് ഈ നിധിവിഷയത്തിലേക്കു സമയം മാററിവയ്ക്കുവാനുള്ള ഒരു മുഖവുര മാത്രമാണു്, ഇതു്. ഞാൻ ഈ വിജ്ഞാപനം എഴുതുന്നതു് കൊല്ലത്തിരുന്നാണു്. എന്നാൽ ഞാൻ ഒരാഴ്ചയ്ക്കകവും അച്ചൻ അതിനു മുമ്പായും കോട്ടയത്തു നിധി ആപ്പീസിൽ ചെന്നുചേരും. നിധിസമ്പാദനത്തിനു നിശ്ചയിക്കപ്പെടുന്ന തീയതി കഴിയുന്നതുവരെയ്ക്കു് ഈ വിഷയത്തിൽ തന്നെ വ്യാപൃതന്മാരായി ഇരിക്കുകയും ചെയ്യും. ഇതു സംബന്ധിച്ച എഴുത്തുകൾ റവ. ഫാദർ എം. സി. കുറിയാക്കോസ് ബി. ഏ. കാതോലിക്കേററു് നിധി ആഫീസ്, കോട്ടയം. എന്ന വിലാസത്തിൽ അയയ്ക്കണം. അന്വേഷണങ്ങൾക്കായി എഴുതുവാൻ ഉദ്ദേശിക്കുന്നവർ ഉടനേതന്നെ എഴുതാം. ആഫീസായി എടുത്തിരിക്കുന്നതു്, എം. ഡി. സിമ്മനാരിയെ തൊട്ടുള്ള തിയോലോജിക്കൽ കോളജിന്റെ ഒരു ഭാഗമാണു്. ഈ വിജ്ഞാപനം ഒരിക്കൽ വായിച്ചശേഷം കീറിക്കളയരുതു്. മൂന്നുനാലുപേർ ഒരുമിച്ചിരുന്നു വായിക്കുകയും വേണ്ടതു ചെയ്യുകയും ചെയ്യിക്കുകയും ചെയ്യണം. ഇതിൽ താല്പൎയ്യമുള്ളവർ,—ഇതും, ഇനി ഉണ്ടാകുന്ന വിജ്ഞാപനങ്ങളും, സൂക്ഷിച്ചുവയ്ക്കുന്നതും ആവശ്യമാകുന്നു.

O. M. C.

---

## വിജ്ഞാപനം നമ്പർ 2.

(1110 മകരം 15.)

മുൻ വിജ്ഞാപനം പ്രസിദ്ധം ചെയ്തതനുസരിച്ചു് അനേകം എഴുത്തുകൾ ഇവിടെ വന്നുചേൎന്നിട്ടുണ്ടു്. അതെത്രയും ഉത്സാഹപ്രദംതന്നെ. എന്നാൽ പിന്നോക്കം നിൽക്കുന്ന ഇടവകകളിൽനിന്നു് എഴുത്തുകൾ വളരെ കുറവാണെന്നുള്ളതു് ഒരു മനസ്താപകാരണമായി. ഈ നിധിക്കാൎയ്യം എല്ലാ ഇടവകകളിലും സംഭാഷണവിഷയമായിത്തീൎന്നിട്ടുണ്ടെന്നു് ഇവിടെ അറിയണമെന്നുള്ളതു്, ഈ എഴുത്തുകൾ കൊണ്ടു ഞങ്ങൾക്കു സാധിക്കേണ്ട ഒരു കാൎയ്യമാകുന്നു. ബ: അച്ചന്മാരുടെ ദൃഷ്ടിയെ ഈ വിഷയത്തിലേക്കു ഞങ്ങൾ ക്ഷണിക്കുന്നു. മനോരമയിൽ വിജ്ഞാപനം പരസ്യം ചെയ്യുന്നതുമാത്രം പോരെന്നും ഇത്ര പ്രതികൾ വീതം പ്രത്യേകം ഷീററുകളിൽ കിട്ടണമെന്നും യാതൊരു ഇടവകയിൽ നിന്നും ഇവിടെ ആവശ്യം വന്നിട്ടില്ല. മനോരമ കണ്ടവർ അതു മതിയാകുമെന്നു തൃപ്തിപ്പെടുകയും കാണാത്തവർ സംഗതി അറിയാതിരിക്കയും ചെയ്കയാണു് എന്നാണു് ഇതിൽനിന്നുള്ള അനുമാനം. എന്നാൽ ആ അനുമാനം കൊണ്ടു തൃപ്തിപ്പെടാവുന്ന ഒരു വിഷയമല്ല ഇതു്. ഓരോ ഇടവകയിലേക്കും വിജ്ഞാപനത്തിന്റെ എത്ര പ്രതികൾ വീതം പ്രത്യേകമായി കിട്ടണമെന്നു് ഇവിടെ അറിവു കിട്ടണം. ബ. അച്ചന്മാരാണു് ഈ സംഗതി ആരംഭിക്കേണ്ടതു്. പള്ളി പിരിഞ്ഞ ശേഷം ഞായറാഴ്ച ദിവസങ്ങളിൽ പലർ കൂടിയിരുന്നു വിജ്ഞാപനം വായിക്കുന്നതു വളരെ നല്ലതാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. കൂടാതെയും ഇടവകയിൽ പ്രാൎത്ഥനയോഗങ്ങളോ, വായനശാലകളോ, മർത്തമറിയം സമാജശാഖകളോ, സമുദായം വകയായ ഇതരസ്ഥാപനങ്ങളോ ഉണ്ടെങ്കിൽ—വിജ്ഞാപനത്തിന്റെ പ്രതികൾ ബ. വികാരിയച്ചൻ അവർകൾ അതതു് സ്ഥാപനങ്ങളിലേക്കു് അയച്ചുകൊടുക്കുക അത്യാവശ്യമാണു്. ഇവയ്ക്കെല്ലാംകൂടെയുമായി—എത്രയും കുറഞ്ഞ കണക്കിനു വിജ്ഞാപനത്തിന്റെ എത്ര പ്രതികൾ ആവശ്യമുണ്ടെന്നാണു് ഇവിടെ അറിയേണ്ടതു്. ബ. അച്ചന്മാരോടും ഇടവകയിൽ പെട്ട യുവജനങ്ങളോടും ഇവിടെ ഒരു പ്രത്യേക അപേക്ഷയുള്ളതു്, അവർ ഇതു വായിച്ചശേഷം വൃഥാ മാററിവയ്ക്കരുതെന്നും നിധിക്കാൎയ്യം ഇടവകയിൽ പ്രബലപ്പെടുവാൻ ഉടൻ ഇവിടെ എഴുതി അയച്ചു വിജ്ഞാപനത്തിന്റെ പ്രതികൾ വരുത്തിക്കൊള്ളണമെന്നും ആകുന്നു.

ഇവിടെ വന്നുചേൎന്നിട്ടുള്ള എഴുത്തുകളിൽ ചിലതു—മനോരമയിൽ പരസ്യം ചെയ്യണമെന്നുകൂടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതായി കാണുന്നു. അങ്ങനെയുള്ള എഴുത്തുകളെ എഴുത്തുകാർ തന്നെ പത്രാധിപർ അവർകൾക്കു് അയച്ചുകൊടുക്കേണ്ടതാകുന്നു. വിവിധസമുദായങ്ങളെ ഉദ്ദേശിച്ചു വിവിധവിഷയങ്ങൾ അടങ്ങേ

ങ്ങ മനോരമയുടെ പ്രതികളിൽ—ഈ സമുദായ കാര്യത്തിനു നിശ്ചിതമായ ഒരു ഭാഗം മാത്രമല്ലാതെ വിനിയോഗിക്കുവാൻ തരമില്ലാത്തതാണല്ലൊ. എത്രയും ചുരുങ്ങിയ വാചകങ്ങളിൽ എഴുതിക്കിട്ടുന്ന ഗൌരവകാര്യങ്ങളെ അവർ പ്രസിദ്ധം ചെയ്യുമായിരിക്കും.

കാതോലിക്കേററുനിധി ആപ്പീസ് രൂപപ്പെട്ടുകഴിഞ്ഞു. ഞങ്ങൾ ഇതെഴുതുന്നതു് ആപ്പീസിൽ ഇരുന്നാണ്. ഞങ്ങളിൽ സെക്രട്ടറി ഇതര ജോലികൾ വിട്ടു് ആപ്പീസിൽ തന്നെ താമസമാണ്.

നിധിസംഗ്രഹം സംബന്ധിച്ചു്, ഇനി പള്ളിയിടവകകളിൽ ഒന്നാമതു ചെയ്വാനുള്ളതു ഇതാകുന്നു. ഓരോ പള്ളിയിലേയും വികാരിയച്ചന്മാർ ഈ സംഗതി നല്ലവണ്ണം ഗ്രഹിച്ചു്, അല്പമെങ്കിലും കാലതാമസം കൂടാതെ വേണ്ടതു പ്രവർത്തിച്ചു പൂർണ്ണമായ മറുപടി അയച്ചു തരണം. നിധിപിരിവിൽ ഒരിടവകയിൽപെട്ട എല്ലാവരും, ഓരോ വിധത്തിൽ സംബന്ധിക്കേണ്ടവർ തന്നെ; എന്നാൽ ഈ സംഗതിയെ അതതിടവകകളിൽ ഊർജ്ജിതപ്പെടുത്തുവാനും, ഇവിടെ അറിയിക്കേണ്ട കാര്യങ്ങളെ അറിയിക്കാനും, മററു പല കാര്യങ്ങൾ ചെയ്വാനും ആയി ഓരോ ഇടവകയിലും വികാരി അച്ചൻ അവർകൾ അദ്ധ്യക്ഷനായ ഓരോ കമ്മട്ടി ഉണ്ടാക്കണം. ആ കമ്മട്ടിക്കു പ്രവർത്തകക്കമ്മട്ടി എന്നു പേരായിരിക്കട്ടെ. അതിൽ പതിനഞ്ചോ ഇരുപതോ ആളുകൾ വേണം. മൂന്നോ നാലോ ആളുകൾ പോരാ. ഒരിടവകയുടെ എല്ലാ ഭാഗങ്ങളിലും നിധികാര്യത്തെക്കുറിച്ചു പ്രസ്താവിക്കുകയും നിധികാര്യത്തിലേക്കു് ആളുകളുടെ ശ്രദ്ധയെ ആകർഷിക്കുകയും ചെയ്യുക എന്നതു്—പ്രവർത്തകക്കമ്മട്ടിയുടെ ഒരു പ്രധാന കൃത്യമാകയാൽ—ഇടവകയുടെ പലഭാഗങ്ങളിൽ പെട്ടവരായി പതിനഞ്ചിൽ കുറയാതെ അംഗങ്ങൾ ഉണ്ടായിരിക്കുന്നതു നല്ലതാണെന്നു കരുതുന്നു. ഈ വിജ്ഞാപനം കിട്ടിയാൽ ഏററവും അടുത്ത ഞായറാഴ്ച തന്നെ കുർബാന കഴിഞ്ഞു് അച്ചൻ വിവരം പരസ്യം ചെയ്തു്, ആളുകൾ യോഗമായി കൂടി അംഗങ്ങളെ നിർദ്ദേശിച്ചു ലിസ്റ്റ്—ഇവിടെ ആഫീസിൽ എത്തിച്ചുതരണം. അംഗങ്ങളുടെ പേരുകൾ അടങ്ങിയ ലിസ്റ്റിൽ—എഴുത്തുകുത്തിനു പരിചയമുള്ളവരുടെ പേരുകൾ കഴിയുന്നതും ആദ്യം വച്ചിരുന്നാൽ ചില സൌകര്യങ്ങൾ ഉണ്ടു്. ഈ ലററർ ഇവിടെ അയച്ചുതരുന്നതിനെ കുറിച്ചു് ഒരു പ്രത്യേക കാര്യം ബ. അച്ചന്മാർ കരുതേണ്ടതുണ്ടു്. ഇവിടെ ആഫീസിൽ വന്നു ചേരുന്നതു 500 പള്ളികളിൽ നിന്നു 500 ലിസ്റ്റുകളാണ്. അവയെ ഇവിടെ പലപ്പോഴും പെരുമാറേണ്ടതുണ്ടു്. ആയതിനാൽ ലിസ്റ്റുകൾ കട്ടിയുള്ള കടലാസിലും മഷികൊണ്ടു നല്ല കൈയ്യക്ഷരത്തിലും എഴുതപ്പെട്ടവ ആയിരിക്കണം. ഒരണയ്ക്കു നാലുവീതം കിട്ടുന്ന കടലാസിൽ പേരുകൾ പത്തിപത്തിയായി എഴുതിയാൽ നന്നായിരിക്കുമെന്നു തോന്നുന്നു. കടലാസു കാൽഷീററായിരിക്കരുതു്; അര ഷീററായിരിക്കണം. കടലാസിൻെറ രണ്ടുവശവും എഴുതരുതു്. ഓരോ അംഗത്തിൻെറയും മുഴുവനായ അഞ്ചൽ മേൽവിലാസം ഉണ്ടായിരിക്കണം.

മേൽപ്രകാരം ഒരു പ്രവർത്തകക്കമ്മട്ടിയെ ഒരു പള്ളിക്കാർ തെരഞ്ഞെടുത്ത വിവരം ഇവിടെ ചേർക്കുന്നതു വിഷയം സുഗ്രഹമാകുന്നതിനു് ഉപയോഗപ്പെടുമെന്നു കരുതുന്നു. പ്രവർത്തകക്കമ്മട്ടിയെ നിയമിക്കുന്നതിനു പ്രായോഗികമായ വല്ല പ്രയാസവും നേരിടുമോ എന്നറിയുവാനായി, കോട്ടയത്തിനടുത്ത കുഴിമററം ഇടവകയിൽ, ഇതിനിടെ ഒരു പരീക്ഷ നടത്തുകയുണ്ടായി. മകരം 7-ാംനു- ഞായറാഴ്ചയാണു പരീക്ഷ നടന്നതു്. ഇവിടെ നിന്നു 5-ാംനു- വെള്ളിയാഴ്ച, വിവരം വികാരിയച്ചനെ തെര്യപ്പെടുത്തിയിരുന്നു. ആളുകൾ പള്ളിയിൽ പതിവിലധികം വന്നു ചേരണമെന്നു് ഒരു ഞായറാഴ്ച വിളിച്ചുപറഞ്ഞശേഷം—അടുത്ത ഞായറാഴ്ച ഈ ജോലി നടത്തണമെന്നു്—അഭിപ്രായമുണ്ടായി. എങ്കിലും അതിനാവശ്യമില്ലെന്നാണ്, ഭരണനിപുണനും സമുദായഭക്തനുമായ പള്ളി വികാരി ദിവ്യശ്രീ പട്ടശ്ശേരിൽ അലക്സന്ത്രയോസ് കത്തനാർ അവർകൾ നിശ്ചയിച്ചതു്. 7-ാം തീയതി ഞായറാഴ്ച പള്ളിയിൽ ഇങ്ങനെ ഒരു സംഗതി നടക്കുമെന്നു, തലേന്നുതന്നെ, ഇടവകയുടെ എല്ലാ ഭാഗങ്ങളിലും ആൾ വഴിക്കു്, അദ്ദേഹം വർത്തമാനം പരത്തിയിരുന്നു. ഞായറാഴ്ച, പള്ളിനിറയെ ആളുകൾ തിങ്ങിക്കൂടി. കുർബാന കഴിഞ്ഞു്, അച്ചൻതന്നെ സംഗതിയുടെ ഗൌരവത്തെക്കുറിച്ചു ഗൌരവപൂർവ്വം പലതും പ്രസ്താവിച്ചു. അതു കഴിഞ്ഞ ശേഷം, ഈ കൃത്യത്തിലേക്കു പ്രത്യേകം നിശ്ചയിക്കപ്പെട്ടിരുന്ന ഒരുവൻ ഈ നിധി പ്രസ്ഥാനത്തെക്കുറിച്ചു് ഒരു പ്രസംഗം ചെയ്തു. സുറിയാനിസമുദായം വളരെ പ്രാചീനവും സംഖ്യാബലമുള്ളതും, ആണ്. എന്നാൽ സമുദായസ്വത്തു് കേവലം അപര്യാപ്തമാണെന്നും പണത്തിൻെറ കുറവു നിമിത്തം ഇപ്പോൾ നടപ്പിൽ വന്നിട്ടില്ലാത്ത സമുദായാവശ്യങ്ങൾ പലതാണെന്നും—തിരുമേനിമാരുടെ ചെലവിനു പണം അച്ചന്മാരുടെ സംരക്ഷണത്തിനു പണം, ശെമ്മാശ്ശന്മാരുടെ വൈദികവിദ്യാഭ്യാസത്തിനു പണം, മതപ്രചരണത്തിനു പണം, ഇങ്ങനെ അനേക കാര്യങ്ങൾക്കു പണം അത്യാവശ്യം വേണ്ടിയിരിക്കുന്നു എന്നും—ലൌകികമായി സമുദായത്തിൻെറയും സമുദായാംഗങ്ങളുടെയും അഭിമാനം സംരക്ഷിക്കുന്നതിനും ആത്മികമായ വിശ്വാസത്തെ പാലിച്ചു പുലർത്തി പ്രചരിപ്പിക്കുന്നതിനും നാം ഇന്നു കേവലം അശക്തന്മാരാകുന്നു എന്നും,—മററും പല കാര്യങ്ങളെ വിവരിച്ചു പ്രസംഗിക്കുന്നവൻ ഉപസംഹരിച്ചു. അതു കഴിഞ്ഞു വിശ്രമശേഷം അച്ചൻെറ ആദ്ധ്യക്ഷ്യത്തിൽ വീണ്ടും കൂടിയ ഒരു യോഗത്തിൽ—ഇടവകയെ 4 ഭാഗങ്ങളായി തിരിച്ചു് ഓരോ ഭാഗങ്ങളിൽ ചുമതലക്കാരായി അഞ്ചാളുകളെ വീതം—ഇരുപതാളുകൾ ഉൾപ്പെടുന്ന ഒരു പ്രവർത്തകക്കമ്മട്ടി ശരിപ്പെടുത്തുകയുണ്ടായി. എന്നാൽ രണ്ടു മൂന്നു ഭാഗങ്ങളിൽ ആവശ്യം നടക്കുന്നതിനു് ഓരോരുവനെക്കൂടി ചേർക്കേണ്ടിവന്നതിനാൽ എല്ലാ ഭാഗങ്ങളിലും ആറുപേരെ ഉൾപ്പെടുത്തി ഇരുപത്തിനാലു പേരടങ്ങിയ ഒരു ലിസ്റ്റാണ് ഒടുവിൽ കൈവശം വന്നതു്. എഴുത്തുകുത്തുവശമുള്ളവരുടെ പേരുകൾ ലിസ്റ്റിൽ മുമ്പിൽ കൊള്ളിക്കുന്നതു് ഉത്തമമാണെന്നുള്ള ആശയത്തെ മാനിച്ചു വികാരിയച്ചൻ അവർകൾ ഓരോഭാഗത്തേക്കും നിയോഗിക്കപ്പെട്ടിരിക്കുന്ന അംഗങ്ങളെ മുറയ്ക്കു ക്രമപ്പെടുത്തിയിട്ടുണ്ടു്. ലിസ്റ്റിൽ നാമങ്ങൾ ഇണക്കിയിരിക്കുന്നതു് ഇങ്ങനെയാണ്.

1. വല്യേത്തുഭാഗം വല്യേത്തിൽ പിലിപ്പോസ് ഗീവർഗീസ് അവർകൾ, കുഴിമററം, പള്ളം അഞ്ചൽ ....

.... .... ....

.... .... ....

4, വടക്കേക്കരഭാഗം ....

നീലഞ്ചിറ ഉലഹന്നൻ പോത്തൻ അവർകൾ കുഴിമററം, പള്ളം അഞ്ചൽ.

കട്ടിക്കടലാസിൽ മഷിയിൽ എഴുതപ്പെട്ട ലിസ്റ്റ് ഇവിടെ ആഫീസിൽ പിറേറന്നു തന്നെ വന്നുചേരുകയും ചെയ്തു. ഇടവകയുടെ ഉപയോഗത്തിനായി ഓരോ വിജ്ഞാപനത്തിൻെറയും പ്രത്യേക ഷീററുകൾ, നാലു പ്രതികൾ വീതം അയച്ചുകൊടുക്കണമെന്നു നിർവഹണസമർത്ഥനായ ദിവ്യശ്രീ അലക്സന്ത്രയോസച്ചൻ അവർകൾ ഇവിടെ ഗ്രഹിപ്പിച്ചിട്ടുമുണ്ടു്. ഇങ്ങനെ പ്രവർത്തകക്കമ്മട്ടികളെ ഏർപ്പെടുത്തുന്നതിനെ സംബന്ധിച്ചു് എല്ലാ അച്ചന്മാരുടെയും ശ്രദ്ധയേ ഞങ്ങൾ ഗാഢമായി അന്വേഷിക്കുന്നു. ഈ വിജ്ഞാപനം കൈവശം വന്നാൽ, കൂടിയാൽ 15 ദിവസങ്ങൾക്കകം, 500 പള്ളികളിൽ നിന്നു ലിസ്റ്റ് ഇവിടെ ആപ്പീസിൽ വന്നുചേരണം. ബ. അച്ചന്മാർ ഈ അപേക്ഷയെ പ്രത്യേകം കരുതണമെന്നു ഞങ്ങൾ വീണ്ടും അപേക്ഷിക്കുന്നു. അച്ചന്മാർ എവിടെയെങ്കിലും ഉത്സാഹിക്കുന്നില്ലെന്നു കണ്ടാൽ ഇതു വായിക്കുന്ന യുവാവു വിവരം അച്ചനെ തെര്യപ്പെടുത്തി കാര്യം നിർവഹിക്കണം. ഒന്നു രണ്ടു തവണ മുടക്കമുള്ള പള്ളികളാണെങ്കിൽത്തന്നെയും, ഈ ലിസ്റ്റുണ്ടാക്കുവാൻ എന്തെങ്കിലും ഒരു വഴി കണ്ടുപിടിച്ചു ലിസ്റ്റ് ഇവിടെ എത്തിച്ചു തരണം. നിധി സംബന്ധിച്ചു മേൽ നടക്കേണ്ട സർവ്വകാര്യങ്ങളും ഈ ലിസ്റ്റ് ഇവിടെ കിട്ടിയതിൻെറ ശേഷം നടക്കേണ്ടതാകയാൽ യാതൊരു ഇടവകയിലെങ്കിലും അമാന്തം പററാതിരിപ്പാൻ എല്ലാവരും കരുതേണ്ടതാകുന്നു. മറുപടി പതിവുപോലെ ഞങ്ങളിൽ രണ്ടാം പേരുകാരൻെറ മേൽവിലാസത്തിൽ അയയ്ക്കേണ്ടതാകുന്നു.

O. M. C, M. C. K.

# വിജ്ഞാപനം നമ്പർ 3.

(1110 മകരം 23)

വിജ്ഞാപനം നമ്പർ രണ്ടനുസരിച്ചു പതിനഞ്ചിൽ കുറയാതെ ആളുകളുടെ പേരുകളടങ്ങിയ പ്രവർത്തകക്കമ്മററിയുടെ ലിസ്ററുകൾ അടുത്ത 29-ാംതീയതി ഞായറാഴ്ചക്കു മുമ്പു മലങ്കരെയുള്ള എല്ലാ പള്ളികളിൽനിന്നും, കാതോലിക്കേററുനിധി ആപ്പീസിൽ വന്നുചേരുമെന്നു പ്രതീക്ഷിക്കപ്പെടുന്നു. ഏതെങ്കിലും ഇടവകയിൽ, ഇതുസംബന്ധമായ പരിശ്രമം ആരംഭിക്കുവാൻ ഇടയായില്ലെങ്കിൽ,—ആ ഇടവകയിൽപെട്ട ഏതാനും ആളുകൾ എങ്കിലും—വിവരം ഉടനെ വികാരിഅച്ചൻ അവർകളെ ഗ്രഹിപ്പിച്ചു ലിസ്റ്റ് ഉടനെ ശരിപ്പെടുവാൻ—നിറഞ്ഞ ഉത്സാഹം പൂണ്ടു പരിശ്രമിക്കണം. ലിസ്റ്റ് ഇവിടെ അയച്ചുതരാതെ ഒരിടവകയെങ്കിലും ശേഷിക്കുമെന്ന്, ഇവിടെ പേടിയില്ല. എങ്കിലും, സംഗതിയുടെ ഗൌരവം ഓർത്തു വീണ്ടും ഓർപ്പിക്കുകയാണ്. ഈ മഹാരംഭം കാര്യമായി ആരംഭിക്കേണ്ടതു—പ്രവർത്തകക്കമ്മട്ടി മെമ്പറന്മാരുടെ പേരുകൾ അടങ്ങിയ ലിസ്ററുകൾ ഇവിടെ കിട്ടിയശേഷമാകുന്നു. വെട്ടുന്ന തോടിനകത്തു വെള്ളം കയറുന്നതിന്റെ മുഖവുരയായ പെരുമഴ—പ്രവർത്തകക്കമ്മററിയുടെ ലിസ്ററുകളാകുന്നു. സമുദായത്തെക്കുറിച്ച് അഭിമാനമുള്ള ഒരു യുവാവെങ്കിലും ഉള്ള ഒരു ഇടവകയിൽനിന്നു—ലിസ്റ്റ് ഇവിടെ കാതോലിക്കേററുനിധി ആപ്പീസിൽ സമയത്തിനു വന്നുചേരാതിരിക്കരുത്.

ഈ വിജ്ഞാപനം എഴുതുന്നതു വേറൊരു സംഗതിയെ പ്രസ്താവിക്കുവാനും ആവശ്യപ്പെടുവാനും ആയിട്ടത്രെ. ഒരു ദിവസം കൊണ്ട്—അടുത്ത മേടമാസം 20-ാംനു- രാവിലെ ഏഴു മണി മുതൽ വൈകിട്ടു നാലുമണിവരെയുള്ള പരിശ്രമംകൊണ്ടു—മലങ്കരസമുദായം അഭിവൃദ്ധിക്കുള്ള ആധാരം പ്രതിഷ്ഠിക്കണമെന്നാണ് പ്രതീക്ഷ. രണ്ടായിരം വഷം പഴക്കമുള്ള മലങ്കരസുറിയാനിസമുദായത്തിൽ, ബഹുശതം തലമുറകളിൽ പ്രഭുത വഹിച്ച അനേകം പൂർവികന്മാരുടെ ആത്മാക്കൾ—ഈ നിധിസമാരംഭം അറിഞ്ഞു; കണ്ണുകളിലൂടെ പാട്ടുകണ്ട്, കാതുകളിലൂടെ മാധുര്യം കോരിക്കുടിച്ച്, മലങ്കരയുടെ വായുവിതാനങ്ങളിൽ ഇറങ്ങിനിന്നു—തലകൊണ്ടു താളംപിടിക്കുമാറ്—മഹത്തായ ഒരു ഉദ്യമം സാധിക്കുവാനാണു—നാം അരയും തലയും മുറുക്കി നിൽക്കുന്നത്. ആ പരമപരിശ്രമം പരിഹാസത്തിനു മാത്രം ഫലപ്പെടരുതല്ലൊ. മേടമാസം 20-ാംതീയതി, മലങ്കരയിലെ ഒന്നാമത്തെ പൌരസ്ത്യ കാതോലിക്കാബാവായുടെ ഓമ്മദിവസമാണ്. അന്നുതന്നെ കാതോലിക്കേററുവ്യവസ്ഥാപനത്തിന് ഒരു നിധി ഉണ്ടാക്കുവാനുള്ള പരിശ്രമം പ്രത്യേകം വിജയപ്രദമാകേണ്ടതത്രെ. അതിലേക്കു നാം പല മുൻകരുതലുകൾ ചെയ്യേണ്ടതുണ്ട്. ഒരു മുൻകരുതലിനെക്കുറിച്ച് ഇവിടെ പ്രസ്താവിക്കുന്നു. കാതോലിക്കേററുനിധിആപ്പീസിൽനിന്നു വരുന്ന വിനീതമായ അപേക്ഷയെ—മലങ്കരെയുള്ള സകല സുറിയാനി ഇടവകകളും ബഹുമാനിച്ചു—നിധിപ്പിരിവു നടത്തേണ്ടതു—മേടമാസം ഇരുപതാംതീയതി വെള്ളിയാഴ്ചയാണ്. അന്നേദിവസം, അതാതിടവകകളിൽനടക്കുന്ന പിരിവുകൾ കാണുവാനും, പിരിവുരീതികളെ ക്രമപ്പെടുത്തുവാനും, പിരിവുരീതികളെ ഊർജ്ജിതപ്പെടുത്തുവാനുമായി ആ ഇടവകക്കാരല്ലാത്ത രണ്ടാളുകളെ- കുറഞ്ഞകണക്കു രണ്ടാളുകളെ—അയയ്ക്കണമെന്നു വിചാരിക്കുന്നു. ഇവരെ ഉദ്ദേശിച്ചാണു 1500 വാളണ്ടിയറന്മാർ ഈ നിധിനിർവ്വഹണത്തിലേക്ക് ആവശ്യമുണ്ടെന്ന് ഒന്നാം വിജ്ഞാപനത്തിൽ പ്രസ്താവിക്കപ്പെട്ടിരുന്നത്. ഇതിലേക്കു മനസ്സുള്ള ആളുകൾ പേരും വിലാസവും ഉടനെ ഇവിടെ അറിയിച്ചുതരണമെന്നും, കഴിവുള്ള സുറിയാനിക്കാരൊക്കെയും ഈ വാളണ്ടിയർപ്രസ്ഥാനത്തിൽ ചേന്ന് അതിനെ വിജയപ്പെടുത്തണമെന്നും, അപേക്ഷിച്ചുകൊള്ളുന്നു. നിധിആപ്പീസിൽനിന്ന് ആവശ്യപ്പെടുന്നതനുസരിച്ചു—വാളണ്ടിയറന്മാർ മലങ്കരെ ഏതിടവകയിലും പോകുവാൻ സന്നദ്ധന്മാരായിരിക്കണം. അവർ സ്വന്തം ചെലവിൽ പോകയും വേണം. നിധിപ്പിരിവിന്റെ തലേദിവസം വ്യാഴാഴ്ച സന്ധ്യക്കുമുമ്പു നിർദ്ദേശിക്കപ്പെട്ട ഇടവകയിൽ ചെന്നുചേന്ന് അവർ വികാരിയച്ചൻ മുതലായവരെ കണ്ട്, അവരുടെ താമസത്തിനായി വികാരിഅച്ചനോ ഇടവകനായകന്മാരൊ ചെയ്തിരിക്കുന്ന ഏർപ്പാടുകൾ ഗ്രഹിച്ചുകൊള്ളണം അതു പോകട്ടെ. താമസം മുതലായവ നിസ്സാരകാര്യങ്ങളാണ്. അവർ ആ ഇടവകയിൽ ചെന്നശേഷം നിധിപ്പിരിവു സംബന്ധിച്ച്, ഏതെങ്കിലും ഏർപ്പാടു പൂർണ്ണമാക്കാതെ ശേഷിച്ചിട്ടുണ്ടെന്നു കണ്ടാൽ—അവൻ ഉണ്ണരുത്: ഉറങ്ങരുത്: അവർ ഇറങ്ങിനടന്ന്—രാത്രിയിൽ തന്നെ—പിറേറന്നാൾ നടക്കേണ്ട സകലകാര്യങ്ങൾക്കും പരിപാടി നിശ്ചയിച്ചു നിർവ്വഹണം ചെയ്യണം. അവർ പിരിവുദിവസം പിരിവുകാരോടുകൂടെ ഇറങ്ങിനടക്കണം. പിരിവുകൾ നാലോ അഞ്ചോ സംഘങ്ങളാണെങ്കിൽ—വാളൻറിയറന്മാർ എല്ലാ സംഘങ്ങളിലും എപ്പോഴും എങ്ങനെയും ഉണ്ടായിരിക്കണം. 20-ാംനു- നാലുമണിയോടുകൂടി അവർ ആ ഇടവകയിൽ പിരിഞ്ഞസംഖ്യയുടെ ആകെത്തുക വിവരമായി കുറിച്ച്, വികാരിയച്ചൻ അവർകളുടെയും പ്രവർത്തകക്കമ്മട്ടിയിൽപെട്ട ഏതാനും പേരുടെയും തങ്ങളുടെ തന്നെയും ഒപ്പുകൾ വച്ച റിപ്പോർട്ടുകൾ—നിധിആപ്പീസിലേക്ക് അയച്ചുതരണം. പണം ആക്ക് എവിടെ സ്ക്കു അയയ്ക്കണമെന്ന് ഉള്ളവിവരം അടങ്ങിയ വിജ്ഞാപനം പുറകെ പ്രത്യേകം പ്രസിദ്ധം ചെയ്യുന്നതായിരിക്കും. വാളൻറിയറന്മാർ—കാതോലിക്കേററുനിധി ആപ്പീസിൽ ചെയ്യുന്ന തീർച്ചയനുസരിച്ച്—മലങ്കരഇടവകയിൽ എവിടെയും പോകുവാൻ സന്നദ്ധന്മാരായിരിക്കണമെന്നു മുകളിൽ പറഞ്ഞു. എന്നാൽ അവക്കു പോകുവാൻ സൌകര്യമുള്ള മൂന്നോ അധികമോ ഇടവകകളുടെ നാമം അവർ ഇവിടെ അയച്ചുതരുന്നതു നല്ലതാണ്. വാളൻറീയറന്മാരുടെ സൌകര്യം നോക്കി അവരെ അയയ്ക്കുവാൻ ഇവിടെ കഴിയുന്നതും താല്പര്യപ്പെട്ടുകൊള്ളാം. എന്നാൽ നിധി വാളൻറീയറന്മാരിൽ ഓരോരുത്തനും മലങ്കരയുള്ള ഏതിടവകയിലും പോകുവാൻ സന്നദ്ധനായിരിക്കണം. അതുപോലെതന്നെ ഒരുമിച്ചു സഞ്ചരിക്കുവാൻ സൌകര്യമോ താല്പര്യമോ ഉള്ളവരുണ്ടെങ്കിൽ, അവർ ആ വിവരവും ഇവിടെ അറിയിച്ചുകൊള്ളാം. എന്നാൽ അവർ ഒററയ്ക്കു പോകുവാനും സന്നദ്ധരായിരിക്കണം. വാളൻറീയറന്മാരാകുവാൻ ആഗ്രഹിക്കുന്നവരുടെ ലിസ്ററ് ഈ ആപ്പീസിലേക്ക് അയയ്ക്കുന്ന കത്തിൽ വികാരിയച്ചൻ കൂടെ ഒപ്പിട്ടിരിക്കേണ്ടതാവശ്യമാണ്. സേവനം ചെയ്യുന്നതിനു ത്യാഗപൂർവ്വം സന്നദ്ധന്മാരായി നിൽക്കുന്നവരെ—വികാരിയച്ചൻ സാക്ഷിപ്പെടുത്തുന്നത് അനാവശ്യമാണെന്ന് ആരുംനിർബന്ധം പറയരുത്. നാലഞ്ചുലക്ഷം ആളുകളുടെ ഇടയിൽ പല ആയിരം ആളുകൾ ജോലി നടത്തുന്ന ഒരു ദിവസമാകുന്നു അത്. അതിനെ, ഇതര ഇടവകകളിൽ ചെന്നു നിരീക്ഷണം ചെയ്‌വാൻ, ഞാൻ ഞാൻ എന്നു നിൽക്കുന്നവരെ ഒക്കെയും, അപ്പാടെ സ്വീകരിക്കുന്നതു ബുദ്ധിപൂർവ്വകമാകയില്ല. പരന്നുകിടക്കുന്ന മലങ്കര മഹാഇടവകയിൽനിന്ന് ഇവിടെ ലഭിക്കുന്ന ബഹുശതം മേൽവിലാസങ്ങൾ കണ്ടാൽ—അവർ ആരായിരിക്കുമെന്ന്, ആക്കും ഒരു തുമ്പും കിട്ടുന്നതല്ലല്ലൊ. അലസന്മാരായ ചിലർ, മുല്ലാട്ട് അപേക്ഷിക്കയും, പില്ലാട്ട പിന്മാറുകയും, ചെയ്യു എന്നുവരാം. ഈ മഹാരംഭത്തെ കളിയാക്കുവാനായി, ചില കുസൃതിക്കുററന്മാർ വൃഥാ വിലാസം അയച്ചു എന്നുവരാം. എന്നാൽ ഇങ്ങനെ വിഘ്നങ്ങളെ കൊണ്ടു വിഘ്നപ്പെടുവാൻ നമുക്കു നിവൃത്തിയില്ല. വികാരിയച്ചൻ അവർകളുടെ ഒപ്പു വാളൻറീയറന്മാരുടെ പേരുകൾ അടങ്ങിയ ലിസ്റ്റിൽ അത്യാവശ്യമത്രെ.

ഈ ആപ്പീസിലേക്കു വരേണ്ട എഴുത്തിന്റെ ഫാറം ഇങ്ങനെ ആയിരിക്കണം.

റവ: ഫാദർ എം. സി. കുറിയാക്കോസ്<br>
ബി. എ. അവർകൾക്ക്<br>
കാതോലിക്കേററു നിധി ആപ്പീസ്<br>
കോട്ടയം.

താഴെ പേരും വിലാസവും കാണുന്ന ഞാൻ (അല്ലെങ്കിൽ ഞങ്ങൾ) 110 മേടമാസം 20-ാംനു- നടക്കുന്ന പൌരസ്ത്യകാതോലിക്കേററു നിധിപ്പിരിവു സംബന്ധിച്ചു—വാളൻറീയറായി (അല്ലെങ്കിൽ വാളൻറീയറന്മാരായി) സമുദായസേവനം ചെയ്യുന്നതിനു സന്നദ്ധതയോടിരിക്കുന്നു. എനിക്ക് (അല്ലെങ്കിൽ ഞങ്ങൾക്കു) കൂടുതൽ സൌകര്യമുള്ള ഇടവകകളുടെ പേരുകൾ താഴെകാണിച്ചിരിക്കുന്നു. സൗകര്യം ഇവിടെ പ്രസ്താവിച്ചു എങ്കിലും നിധിപ്പിരിവിന്റെ തലേന്നു 19 ാംനു- വ്യാഴാഴ്ച സന്ധ്യയ്ക്കുമുമ്പായിത്തന്നെ—മലങ്കരെയുള്ള ഏതിടവകയിലും ചെന്നുചേന്നു നിധിനിർവ്വഹണനിരീക്ഷണം ചെയ്യുന്നതിനു തയാറാണ്. എന്റെ (അല്ലെങ്കിൽ ഞങ്ങളിൽ ഓരോരുത്തന്റെ) വിലാസം അടിയിൽകാണിച്ചിരിക്കുന്നതു മീനം 15-ാംതീയതിമുതൽ മേടം 20-ാംതീയതി വരെയ്ക്കു ശരിയായിരിക്കുന്നതാണ്. ഞങ്ങൾ ഒററയൊററ ആയൊ ഇതിനടിയിൽ കാണിച്ചിരിക്കുന്നതുപോലെ കൂടിചേന്നോ സഞ്ചരിക്കുവാൻ സമ്മതിച്ചിരിക്കുന്നതും ആകുന്നു.

| പേരും വിലാസവും | | ഇന്ന ഇടവകയിലേക്കു് |
|---|---|---|
| 1. വടക്കുംപാടത്തു കുരുവിള ഇട്ടി മേപ്പാടം നിരണം. | ഒപ്പു് | തലവടി, മാന്നാർ, പുളിക്കീഴു്, തിരുവല്ലാ. |
| 2. എളളുകാലായിൽ മാണി ചാണ്ടി പരുമല, നിരണം. | ഒപ്പു് | ടി |
| 3. തൈപ്പറമ്പിൽ കൊച്ചപ്പി പുന്നൂസ് വളഞ്ഞവട്ടം, നിരണം. | ഒപ്പു് | ടി |
| 4. കിഴക്കേത്തലക്കൽ ചെറിയാൻ വറുഗീസ് മാന്നാർ, നിരണം. | ഒപ്പു് | കല്ലൂപ്പാറ |
| 5. വാഴയിൽപറമ്പിൽ മാത്തു വക്കി പടിഞ്ഞാററുംഭാഗം, നിരണം. | ഒപ്പു് | തലവടി തിരുവല്ലാ |
| 6. ഇലഞ്ഞിപ്പറമ്പിൽ ചാക്കോ കുയ്യൻ അഞ്ചലാപ്പീസിനു സമീപം, നിരണം. | ഒപ്പു് | കവിയൂർ ഇരവിപേരൂർ. |

മേൽക്കാണുന്ന ആളുകൾ ഈ നിധിനിർവ്വഹണകാര്യത്തിൽ താല്പര്യവും സാമർത്ഥ്യവുമുളളവരാകുന്നു. എന്നു നിരണംപളളിവികാരി പനയ്ക്കാമററത്തിൽ അബ്രഹാം കത്തനാർ. (ഒപ്പു്)

ഈ വാളൻറിയർസംഘത്തിലേക്കു കോളജ് വിദ്യാർത്ഥികളുടെയും അദ്ധ്യാപകന്മാരുടെയും വക്കീലന്മാരുടെയും പ്രത്യേകശ്രദ്ധയെ ക്ഷണിച്ചുകൊളളുന്നു. ഇങ്ങനെ എടുത്തുപറഞ്ഞതുകൊണ്ടു് ഇതരജോലികളിൽ ഏർപ്പെട്ടിരിക്കുന്നവർ ഇതിലേക്കു കൊളളുകയില്ലെന്നോ ആവശ്യമില്ലെന്നോ ഇവിടെ സൂചിപ്പിക്കുന്നില്ല. വാഗ്പ്രഭുത, നിർവഹണനിപുണത, സേവനത്തിൽ ഉത്സുകത, സഞ്ചാരസമർത്ഥത, എന്നവയൊക്കെയും വാളൻറിയറന്മാരുടെ പ്രത്യേകലക്ഷണങ്ങളായിരിക്കണമെന്നു മാത്രമാണു്, ഇവിടെ ഓർത്തിരിപ്പാനുളളതു്. വാളൻറിയറന്മാർക്കായി നിശ്ചയിക്കപ്പെടുന്ന ഇടവകകൾ അവരുടെ സ്ഥിരവാസത്തിനു സമീപത്താണെങ്കിൽ, അവർ ഒന്നുരണ്ടാഴ്ച മുമ്പുകൂട്ടിത്തന്നെ സ്ഥലത്തുചെന്നു, വിവരമറിഞ്ഞു, കുറവുകൾ പരിഹരിച്ചു്, സകലവും ഇവിടെ അറിവുതന്നു—വർത്തിക്കുന്നതുകൊളളാം. വാളൻറിയറന്മാർക്കായി ഇടവകകളെ കഴിയുന്നതും മുമ്പുകൂട്ടി ഇവിടെനിന്നു നിശ്ചയിച്ചു വിവരം വേണ്ടിടങ്ങളിൽ വേണ്ടിടങ്ങളിൽ തെയ്യപ്പെടുത്തുന്നതാകുന്നു.

വാളൻറിയറന്മാരായി പേരുതരുന്നവരേക്കുറിച്ചു വികാരിയച്ചൻ അവർകളും ഇടവകജനങ്ങളും പ്രത്യേകം സൂക്ഷിക്കേണ്ട ഒരു സംഗതിയുണ്ടു്. അലസന്മാരും ഉപയോഗമില്ലാത്തവരും വാളൻറിയറന്മാരായി പേരുതന്നു് ഈ മഹാരംഭത്തിനു ഭാരമാകരുതു്. ഇതൊരു സംഗതിതന്നെ; എങ്കിലും ഇവിടെ എടുത്തുപറവാൻ ഉദ്ദേശിച്ചതു് അതല്ല. ചുണയും ചൊടിയുമുളളവർ ചെറുപ്പക്കാരിലും പ്രായംചെന്നവരിലും ഒരേടത്തും അധികമുണ്ടായിരിക്കയില്ല. ഒരിടവകയിൽ നിധിപ്പിരിവു നടത്തുന്നതിനു് അന്നേദിവസം ആ ഇടവകയിൽ അത്യാവശ്യമുണ്ടായിരിക്കേണ്ട ചിലഅംഗങ്ങൾ കണ്ടേക്കാം. അവർ വാളൻറിയർസംഘത്തിൽചേന്നു നിധിപ്പിരിവുദിവസം സ്ഥലത്തില്ലാതെപോയാൽ വലിയ അപകടം പററുന്നതാണു്. വാളൻറിയറന്മാർ സമർത്ഥന്മാരായിരിക്കണം സംശയമില്ല. എന്നാൽ ഏതാനും സമർത്ഥന്മാർ അന്നേദിവസം ഇടവക മാറിപ്പോയതിനാൽ സ്വന്തം ഇടവകയിൽ അപകടം പററി എന്നുവരാതിരിപ്പാൻ എല്ലാവരും കരുതണമെന്നും പ്രത്യേകം അപേക്ഷിക്കുന്നു.

O. M. C., M. C. K.

---

# വിജ്ഞാപനം നമ്പർ 4.

(1110 കുംഭം 15.)

കാതോലിക്കേററു നിധിപ്പിരിവു സംബന്ധിച്ചു പതിനഞ്ചിൽ കുറയാതെ ആളുകൾ ഉൾപ്പെടുന്ന ഒരു പ്രവർത്തനക്കമ്മററിയെ ഓരോ പളളിക്കാരും നിയമിച്ചു് ഇവിടെ അറിയിക്കണമെന്നായിരുന്നു രണ്ടാം വിജ്ഞാപനം പ്രധാനമായി ആവശ്യപ്പെട്ടതു്. ഇതേവരെ അതു സാധിക്കാത്ത ഏതാനും പളളികൾ ശേഷിച്ചിട്ടുണ്ടു്. അവിടെ അച്ചന്മാരും യുവജനങ്ങളും മററുളളവരും ഒരുമിച്ചു് ഉടൻ ആലോചന നടത്തി, പ്രവർത്തനക്കമ്മററികളെ നിശ്ചയിച്ചു ലിസ്റ്റു നിധി ആഫീസിലേക്കു് ഉടനെ അയച്ചുതരണം. അതു സംബന്ധിച്ചു് അല്പമെങ്കിലും ഉപേക്ഷ ഉണ്ടാകരുതു്. പ്രവർത്തനക്കമ്മററിയെ നിയമിക്കുക എന്നുളളതു് ഈ പ്രസ്ഥാനത്തിൻെറ ഒന്നാംപടി മാത്രമാണു്. പ്രവർത്തനക്കമ്മററിയെ നിയമിച്ചു കഴിഞ്ഞിരിക്കുന്ന ഇടവകക്കാർ അടുത്ത പടിയിലേക്കു പ്രവേശിക്കേണ്ട ഘട്ടമായിരിക്കുന്നു. ആ കാര്യം വിവരിച്ചുകൊളളട്ടെ.

ഒരു പളളിയിടവകയിലുൾപ്പെട്ട ഓരോ വീടിൻെറയും അതിൻെറ നായകൻെറയും പേരു് ഇവിടെ ഉടനെ കിട്ടേണ്ടിയിരിക്കുന്നു. ഒരു മുറിയിൽ അല്ലെങ്കിൽ ഒരു ഇടവകയിൽ ഇത്ര വീടുകൾ ഉണ്ടെന്നു മൊത്തക്കണക്കു കിട്ടണമെന്നല്ലാ ഞങ്ങൾ ആവശ്യപ്പെടുന്നതു്; മൊത്തക്കണക്കു മതിയാകയില്ല. ഈ നാലാം നമ്പർ വിജ്ഞാപനമനുസരിച്ചു് അയച്ചുതരുന്ന ലിസ്റ്റിൽ ഇടവകയിലുളള എല്ലാ വീടുകളുടെയും, ഓരോ വീട്ടിലേയും നായകൻെറയും പേരു് ഉൾപ്പെട്ടിരിക്കണം. തറവാട്ടിൽനിന്നു ഭാഗം കഴിഞ്ഞിട്ടില്ല എങ്കിലും പ്രത്യേകം വീടായി താമസിക്കുന്നവരെ ഒക്കെയും ലിസ്റ്റിൽ കൊളളിക്കണം. നാലുകാൽപ്പുരകളൊക്കെയും ഒരു വീടാകയാൽ ലിസ്റ്റിൽ ഉൾപ്പെടണം. വീട്ടിൽ പ്രായംകൂടിയ ആൾ പുരുഷനല്ല, സ്ത്രീയാണെങ്കിൽ വീട്ടുപേരോടൊന്നിച്ചു സ്ത്രീയുടെ പേരെഴുതാം. ലിസ്റ്റു താഴെ കാണുന്ന രീതിയിലായിരിക്കണം.

ഇടവകയുടെ പേരു്. ............................ ............................

വടക്കേമുറിയിൽ വീടെണ്ണം 46.

1. പ്ലാമ്പറമ്പിൽ മാണി.

2. കുററിക്കൽ ചാണ്ടി.

............... ............................ ............................

46. പാടത്തുവയലിൽ അക്കമ്മ.

കാഞ്ഞിരമററംകരയിൽ വീടു 19.

1. മുളമൂട്ടിൽ ചെറിയാൻ.

2. ആനിക്കൽ മറിയാമ്മ.

...................................................................

19. കൊച്ചുപാറയ്ക്കൽ അലക്സാണ്ടർ.

...................................................................

ഇടവകയിൽ ആകെ വീടുകൾ 243.

ഇവിടെ മുൻപേതന്നെ കിട്ടിയിട്ടുളള പ്രവർത്തനക്കമ്മിട്ടിയിൽ ഉൾപ്പെട്ടവർ ഇടവകയിലുളള പല മുറികളിലൊ പ്രാർത്ഥനായോഗങ്ങളിലൊ ഉളളവരാണെന്നു കരുതുന്നു. ഇടവകയിലെ ഓരോ ഭാഗത്തിലും പെടാത്ത അംഗങ്ങൾ അതതു ഭാഗത്തെ വീടുകളുടെ എണ്ണം തയാറാക്കണം. അവരാണു് അതു ചെയ്യേണ്ടതു്. എന്നാൽ അവരിൽ ചിലർ സ്ഥലത്തില്ല എന്നോ, അലസന്മാരായി എന്നോ, വല്ലതും ഒരു കാരണം നിമിത്തം ഈ വീട്ടുകണക്കുണ്ടാക്കുവാൻ താമസം നേരിടരുതു്. ഒരു ഭാഗത്തുനിന്നു കണക്കെടുക്കുവാൻ ആ ഭാഗത്തുനിന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നവർ തയാറില്ലാത്തപക്ഷം (അങ്ങനെ വരികയില്ല എന്നാണു ഞങ്ങളുടെ പ്രതീക്ഷ) മറെറാരു ഭാഗത്തുളള ആളുകൾ ചെന്നു് ആ കാര്യം നിർവ്വഹിക്കണം. പ്രവർത്തനക്കമ്മിട്ടിയെ നിശ്ചയിച്ചു കഴിഞ്ഞിരിക്കുകയാൽ, വീടുകണക്കെടുപ്പിനു ഞായറാഴ്ച പളളി

യിൽ കൂടി ആലോചന കഴിക്കേണ്ട ആവശ്യമില്ല. പള്ളിയിൽ കൂടി ആലോചന കഴിക്കുന്നതിനു വിരോധമില്ല. എന്നു മാത്രമല്ല അതു നല്ലതുമാണ്. എന്നാൽ അതിനായി താമസമുണ്ടാകരുതെന്നാണ നിർദ്ദേശം. ഈ വിജ്ഞാപനം അവിടെ ഇടവകയിൽ വന്നുചേരുന്നതു തിങ്കളാഴ്ചയൊ അടുത്താ ആണെങ്കിൽ, അടുത്ത ഞായറാഴ്ചവരെയ്ക്കു താമസിക്കുക എന്നതു വലിയ താമസമായിപ്പോകും. അങ്ങിനെ വരാതിരിപ്പാനായി ഈ വിജ്ഞാപനം കിട്ടുന്ന ദിവസംതന്നെ ഓരോ ഭാഗത്തിലും പെട്ടുന്ന കമ്മട്ടി അംഗങ്ങളെ വികാരിയച്ചൻ അവർകൾ വിവരം തെര്യപ്പെടുത്തുകയും, അവർ കൂടിയാൽ അഞ്ചു ദിവസംകൊണ്ടു വീടു കണക്കെടുത്തു് ഈ കാര്യം നിർവ്വഹിക്കുകയും ലിസ്റ്റുകൾ ഉടനെ ഇങ്ങോട്ടു് അയച്ചുതരികയും ചെയ്യേണ്ടതാകുന്നു. ഇതു സംബന്ധിച്ചു് ഒരു സംഗതികൂടെ ഓർപ്പിച്ചുകൊള്ളട്ടെ. ഇപ്പോൾ നടപ്പിൽ വന്നിരിക്കുന്ന ഭരണഘടനപ്രകാരം ഓരോ ഇടവകയിലുംപെട്ട ആളുകളുടെ സെൻസസ്സു് എടുക്കേണ്ട ആവശ്യമുണ്ടു്. ആയതിനാൽ ഈ വിജ്ഞാപനപ്രകാരം അവിടെ തയാർ ചെയ്യുന്ന ലിസ്റ്റിന്റെ ഒരു പ്രതി പള്ളിയിൽ സൂക്ഷിക്കുന്നതു നല്ലതാണ്. അതിൽ ജനസംഖ്യയും ചേർത്തുകൊള്ളാം. ആ ലിസ്റ്റുകൊണ്ടു എന്താണ ചെയ്യേണ്ടതു് എന്നുള്ളതിലേക്കു കാതോലിക്കാബാവാ തിരുമനസ്സിലേയൊ ഇടവകമെത്രാപ്പോലീത്താ തിരുമനസ്സിലേയൊ കല്പന പുറകെ വന്നുകൊള്ളും. ആയതിനാൽ ലിസ്റ്റു തയാർ ചെയ്തു എന്നുള്ളതു് ഇടവകയിൽ ഒഴിച്ചുകൂടാത്തതാകുന്നു. ഭരണഘടന ക്രമമനുസരിച്ചു ലിസ്റ്റ് ഉണ്ടാക്കേണ്ടതാണ്. എങ്കിലും ഈ നിധിസംഭരണം സംബന്ധിച്ച ആവശ്യം മാത്രമാണ ഞങ്ങൾക്കു പ്രസ്താവിപ്പാനുള്ളതു്. ആയതിനാൽ ലിസ്റ്റ് ഇവിടെ കിട്ടണം. ലിസ്റ്റ് ഇവിടെ ഉടനെ കിട്ടണം.

വീടുകളുടെ പേരു കുറിക്കുവാൻ ഇറങ്ങുന്നവൻ ഒരു പ്രത്യേക സംഗതികൂടെ ചെയ്യേണ്ടതുണ്ടു്. അതായതു് ഇതോടൊരുമിച്ചു് അയയ്ക്കുന്ന അച്ചടിച്ച അറിയിപ്പിന്റെ ഓരോ പ്രതി, ഓരോ പുരയുടെയും മുൻവശത്തു് ഒരു പ്രധാന ഭാഗത്തു പതിക്കണം. ഇതുസഹിതം അയയ്ക്കുന്ന പ്രതികൾ മതിയാകയില്ല എങ്കിൽ, എത്രകൂടെ വേണമെന്നു് ഉടനെ അറിയിക്കണം, പണമില്ലാത്ത ഇപ്പോഴത്തെ അവസ്ഥയിൽ മലങ്കര സഭയിൽപ്പെട്ട എല്ലാ ഗൃഹങ്ങളിലും ഒട്ടിക്കുവാനായി വളരെ പണം ചെലവു ചെയ്തു് ഈ അറിയിപ്പു് അച്ചടിച്ചതാകുന്നു എന്നു്, ഇതു കൈവശം വരുന്ന വികാരിയച്ചന്മാർ മുതലായവർ പ്രത്യേകം ഓർക്കണമെന്നു് അപേക്ഷിക്കുന്നു. ഈ അറിയിപ്പുകെട്ടുകൾ കളഞ്ഞുപോകയൊ ഉപയോഗിക്കപ്പെടാതെ വരികയൊ ചെയ്യരുതു്. അവയെ പുരവാതുക്കൽ പതിക്കുകതന്നെ ചെയ്യണം. ഇടവകയുടെ ഓരോ ഭാഗത്തിലും വീടു കയറി പ്രത്യേകം പ്രത്യേകം നടക്കാതെ വീടുകളുടെ പേരു കുറിക്കുക എന്നതു സാധിക്കാത്തതല്ല. മൂന്നോ നാലോ പേർ കൂടിയിരുന്നു തമ്മിൽ പറഞ്ഞാൽ ഒരു മുറിയിലുള്ള വീടിന്റെയും വീട്ടുടമസ്ഥന്റെയും പേരുകൾ കുറിക്കാവുന്നതാകുന്നു. അങ്ങനെ ചെയ്യരുതെന്നു പ്രത്യേകം അപേക്ഷയുണ്ടു്. ഒന്നാമതായിത്തന്നെ അറിയിപ്പു പുരവാതുക്കൽ പതിക്കേണ്ടതാണല്ലൊ, അറിയിപ്പു പുരവാതുക്കൽ പതിക്കുകയും വീടുകളുടെ പേരു എഴുതുകയും ചെയ്യുന്നതു കൂടാതെ, ഇതിൽ താല്പര്യമുള്ള കമ്മട്ടിക്കാർ മുതലായവർ വേറെ ചില കരുതലുകൾ ഇപ്പോൾതന്നെ ചെയ്യേണ്ടതുമാണു്. മേടം 20-ാംനു- നിധി ആവശ്യപ്പെടുന്ന സമയം വീട്ടുടമസ്ഥൻ സ്ഥലത്തില്ലെന്നോ, അധനനായ വീട്ടുകാരന്റെ കൈയിൽ റൊക്കം രൂപാ തയാറില്ലെന്നോ വന്നുകൂടാത്തതാണു്. അങ്ങനെയുള്ള കാര്യങ്ങളെക്കുറിച്ചു വീട്ടുകാരെ അറിയിക്കുന്നതിനുള്ള സൗകര്യം, അറിയിപ്പു പുരവാതുക്കൽ പതിക്കുന്ന ഈ സന്ദർഭത്തിൽ ഉണ്ടാകുന്നതാകുന്നു. ഉത്സാഹമുള്ള അച്ചന്മാരും യുവജനങ്ങളുമുള്ള പല ഇടവകകളിൽ, കൂലിക്കാർ മുതലായവർ ദിവസപ്രതി ഒന്നും രണ്ടും ചക്രംവീതം ഇതിലേക്കു് ഇപ്പോൾതന്നെ നീക്കിവച്ചുതുടങ്ങിയിരിക്കുന്നതായി അറിയുന്നു. ധനത്തിൽ കുറവുള്ളവരും സമുദായഭക്തന്മാരുമായ ആളുകളിൽനിന്നു്, ഇപ്പോൾതന്നെ ഓരോ രൂപാ വാഗ്ദാനം വാങ്ങിക്കൊള്ളാവുന്നതാണു്. അങ്ങനെ ചെയ്യുന്നതായാൽ ബാക്കിയുള്ളവരുടെ ധനബലം അനുസരിച്ചു് 2, 5, 10, 15, 25, 50 രൂപാ എന്നിങ്ങനെ തുക സന്തോഷപൂർവ്വം ഉയർത്തുന്നതിനു സൗകര്യമുണ്ടാകും. പിരിവു മേടമാസം 20-ാംനു-തന്നെ. എന്നാൽ അതിനു വേണ്ട ഒരുക്കം ഓരോ ഇടവകയിൽ ഇപ്പോൾതന്നെ നടക്കാത്തപക്ഷം, ഉദ്ദേശിക്കുന്ന തുക പിരിയുവാൻ എളുപ്പമില്ലാത്തതാണല്ലൊ. വാഗ്ദാനം ആദ്യമാദ്യം വാങ്ങേണ്ടതു ധനവാന്മാരിൽനിന്നല്ല: പരമദരിദ്രന്മാർ മുതൽ മേല്പോട്ടാണു്, എന്നുള്ളതു് അച്ചന്മാരും അന്യന്മാരും പ്രത്യേകം കരുതിക്കൊള്ളേണ്ടതാകുന്നു. പല കാരണങ്ങളെക്കൊണ്ടു് ഈ നിധി കാര്യം സുറിയാനി സമുദായത്തിലുള്ള ഏതു വീടും ശക്തിപൂർവ്വം മുമ്പുകൂട്ടി ഗ്രഹിക്കേണ്ടതാണു്. അങ്ങനെ ഗ്രഹിക്കുന്നതിനു് ഒരു വഴി ഉണ്ടാകണം. ആയതുകൊണ്ടാണു് ഈ വീടു കണക്കെടുപ്പിനു്—ഏതാനും ആളുകൾ ഈ നിധികാര്യത്തെക്കുറിച്ചു വർത്തമാനം പറഞ്ഞു്, വീടുകളിൽ കയറി ഇറങ്ങുന്നതിനു്—ആവശ്യമുണ്ടായിരിക്കുന്നതു്. അച്ചന്മാരുടെ ശമ്പളം മുതലായി സമുദായത്തിന്റെ പല ആവശ്യങ്ങളെക്കുറിച്ചു ശരിയായ ബോധമുള്ള ആളുകൾ ഒന്നറിയേണ്ടതു്—ഈ നിധികാര്യത്തെ അവർ ഇടവകയിൽപ്പെട്ട സർവ്വന്മാരെയും അറിയിക്കാമെന്നുള്ളതാണു്. അറിഞ്ഞവർ ഇതിലേക്കു പണം തരുമെന്നു തീർച്ചയാണു്. എന്നാൽ പത്രവായന ഇല്ലാത്തവരും ജീവിതവൈഷമ്യം നിമിത്തം പബ്ലിക്കുകാര്യങ്ങളിൽ പ്രവേശനമില്ലാത്തവരുമായ അനേകമാളുകൾ എല്ലാ ഇടവകകളിലും ഉണ്ടായിരിക്കും. അവർ ഈ നിധി കാര്യം അറിയുന്നതിനും, അച്ചന്മാർക്കു ശമ്പളം കൊടുക്കുക, ജാതികളുടെ ഇടയിൽ സുവിശേഷം അറിയിക്കുക, മുതലായവ എത്രയും അത്യാവശ്യമാണെന്നു ഗ്രഹിക്കുന്നതിനും, വേണ്ട സകല ഏർപ്പാടുകളും നാം ചെയ്യേണ്ടതാകുന്നു. ഒരിടവകയിൽ പല നിലകളിൽ മുമ്പു നില്ക്കുന്ന പത്തോ ഇരുപതോ പേരൊഴിച്ചു്, ശേഷിച്ചവർ ഈ കാര്യത്തെക്കുറിച്ചു് ഇപ്പോഴോ പിന്നെയോ വിശേഷിച്ചൊന്നും അറിഞ്ഞെന്നു വരികയില്ല. അറിഞ്ഞവരിൽ അനേകർതന്നെയും പല കാര്യങ്ങളിൽ ഒന്നുപോലെ ഇതിനെ കേട്ടു മറന്നുപോകയും ചെയ്തേക്കാം. നിധികാര്യം ഓരോരുത്തന്റെ മനസ്സിൽ നിഴലിട്ടാൽ മതിയാകയില്ല; മനസ്സിൽ ദീപെട്ടികൊളുത്തി തെളിഞ്ഞുനില്ക്കണം. അങ്ങനെ അറിഞ്ഞവരൊക്കെയും പണം നിഷ്പ്രയാസം കൊടുത്തുകൊള്ളും. എന്നാൽ അറിയിക്കാനുള്ള ചുമതല അറിഞ്ഞവർക്കാണു്. ആയതിനാൽ വീടുകളിൽ കയറി വർത്തമാനം പറഞ്ഞു്—ഇടവകയിൽപ്പെട്ട ഓരോ വീടിന്റെയും വീട്ടുകാരന്റെയും പേരുകൾ അടങ്ങിയ ലിസ്റ്റു തയാർചെയ്തു് ഇവിടെ ഉടനെ അയച്ചുതരണമെന്നും 2. അറിയിപ്പു പുരവാതുക്കൽ പതിക്കുന്നതു സംബന്ധിച്ചു യാതൊരമാന്തവും ഉണ്ടാകരുതെന്നും—പ്രത്യേകം അപേക്ഷിക്കുന്നു. ഇടവകയിൽപ്പെട്ട ഓരോരുത്തരോടും പരമനിർദ്ധനന്മാർ മുതൽ മേല്പോട്ടു വാഗ്ദാനം വാങ്ങുന്നതു നല്ലതാണെന്നു മുകളിൽ പ്രസ്താവിച്ചു. എന്നാൽ വാഗ്ദത്തസംഖ്യ ഇപ്പോൾ ഇവിടെ അറിയിച്ചുതരണമെന്നില്ല. ഓരോരുവനും ദാനം ചെയ്യുന്ന സംഖ്യയെ അച്ചടിച്ചു റിക്കാർട്ടാക്കി മലങ്കര ഇടവകയിൽപ്പെട്ട എല്ലാ ഇടവകകളിലും പരസ്യം ചെയ്യുന്നതിനെക്കുറിച്ചുള്ള രീതിയെ സംബന്ധിച്ചു് ആലോചന മുഴുവനാക്കിയിട്ടില്ല. ഒരു രൂപയോ അധികമോ കൊടുക്കുന്ന ഓരോരുവന്റെയും പേരു മലങ്കര ഇടവകയിലുള്ള എല്ലാ പള്ളികളിലും റിക്കാർട്ടായി സൂക്ഷിക്കുന്നതു് എങ്ങനെയാണെന്നും അങ്ങനെ ഒരു റിക്കാർട്ടു നിർമ്മിക്കുന്നതിലേക്കു എന്തു ചെലവാകുമെന്നും ആലോചന പൂർത്തിയായശേഷം—അടുത്ത വിജ്ഞാപനത്തിൽ വാഗ്ദത്തസംഖ്യകൾ ഇവിടെ അറിയിക്കുന്നതിനെക്കുറിച്ചുള്ള സംഗതി പ്രസ്താവിക്കപ്പെടുന്നതത്രെ.

## വിജ്ഞാപനം നമ്പർ 5.

(1110 മീനം 5)

കാതോലിക്കേറ്റുനിധി സംബന്ധിച്ച പ്രവർത്തനം വളരെ ഊർജ്ജിതമായി നടക്കേണ്ട സമയം ആസന്നമായിരിക്കുന്നു. ഈ പ്രസ്ഥാനം സംബന്ധിച്ച് ഇതുവരെയുള്ള അനുഭവം ഇങ്ങനെയാണ്. താല്പര്യമുള്ള ഏതാനും ആളുകൾ അതിതല്പരന്മാരും താല്പര്യമില്ലാത്ത അനേകം ആളുകൾ ഈ സംഗതിയെ സംബന്ധിച്ച കേവലം അനാസ്ഥ പ്രദർശിപ്പിക്കുന്നവരും അത്രെ. ഈ അവസ്ഥ മാറണം. സമുദായത്തിന്റെ സർവ്വാംശങ്ങളിലും ഒരുപോലെ ശക്തിമത്തായി വ്യാപാരം ചെയ്യേണ്ട ഈ പ്രസ്ഥാനം ഏതാനും ആളുകളുടെ കാര്യം മാത്രമായാൽ വിജയം സംശയസ്ഥാനത്താകും. പതിനഞ്ചിരുപതു പേർ അടങ്ങിയ ഓരോ പ്രവർത്തകക്കമ്മട്ടിയെ ഓരോ ഇടവകയിൽ നിയമിച്ച വിവരം ഇവിടെ അറിയിക്കണമെന്നാണ് ഓരോ പള്ളിക്കാരോടും ഞങ്ങൾ ഒന്നാമതായി ചെയ്ത അപേക്ഷ. പ്രവർത്തകക്കമ്മട്ടി ഈ പദ്ധതിയിലെ ഒന്നാമത്തു പടി മാത്രമാണെന്നും അതു കഴിഞ്ഞ് പല പടി കടന്നാണു പണത്തെ കണ്ടുമുട്ടേണ്ടതെന്നും എല്ലാവരും പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്. ആ പള്ളിയിൽനിന്നു പ്രവർത്തനക്കമ്മട്ടിയെ നിയമിക്ക പോലും ചെയ്തിട്ടില്ലല്ലൊ. മേടം 20-ാംനു- വളരെ അടുത്തിരിക്കുന്നു. ഈ നിധി സംബന്ധിച്ച സകല പ്രാരംഭനടപടികളും മേടം 5-ാംനു-ക്കെങ്കിലും നടന്നുകഴിയണം. അല്ലെങ്കിൽ മേടം 20-ാംനു- നടക്കുന്ന നിധിസംഭരണം വേണ്ടയളവിൽ വിജയം കാണുന്നതല്ലാ എന്നു ലോകപരിചയമുള്ള സർവ്വന്മാരും സമ്മതിക്കും. അതിനാൽ ഇതേവരെയും മന്ദമായി മാത്രം വേല നടത്തിയിട്ടുള്ള ഇടവകകൾ വളരെ ഉത്സാഹപൂർവ്വം ഈ പ്രസ്ഥാനം സംബന്ധിച്ച പ്രവർത്തിക്കണമെന്നു ഞങ്ങൾ നിർബന്ധമായി അപേക്ഷിക്കുന്നു.

രണ്ടാംവിജ്ഞാപനത്തിൽ പ്രസ്താവിച്ചിരുന്ന പ്രവർത്തനക്കമ്മറ്റിയെ നിയമിച്ച വിവരം അറിയിച്ചിട്ടില്ലാത്തവർക്കു നാലാം വിജ്ഞാപനവും മറ്റും ഇതുവരെ അയച്ചിട്ടില്ല. പ്രവർത്തകക്കമ്മട്ടിയെ നിയമിച്ചതിനു ശേഷം ചെയ്യേണ്ട രണ്ടു കാര്യങ്ങളാണു നാലാം വിജ്ഞാപനത്തിൽ പ്രസ്താവിച്ചിട്ടുള്ളത്. ഓരോ ഇടവകയിലുമുള്ള ഗൃഹത്തിന്റെ പേരും ഗൃഹനായകന്റെ പേരും ഇവിടെ അറിയിച്ചുതരണമെന്നും, മേടം 20-ാംനു- നടക്കുന്ന നിധിപ്പിരിവിലേക്കു കഴിയുന്നിടത്തോളം വലിയ സംഖ്യ സംഭാവന ചെയ്യണമെന്ന് ഓർപ്പിക്കുന്ന ഒരു അറിയിപ്പു പുരവാതുക്കൽ പതിക്കണമെന്നും ആണ് ആ രണ്ടു കാര്യങ്ങൾ. ആ ഇടവകയിൽ ഈ മൂന്നു കാര്യങ്ങളും ഉടനെ ചെയ്യണം. ആദ്യമായി ഇടവകയെ വേണ്ടിടത്തോളം ഭാഗങ്ങളായി തിരിച്ച് ഓരോ ഭാഗത്തേക്കും ആവശ്യമുള്ളിടത്തോളം പേരടങ്ങിയ ഒരു പ്രവർത്തകക്കമ്മട്ടിയെ നിശ്ചയിക്കണം. ആ കമ്മട്ടിക്കാർ ഇതുസഹിതം അയയ്ക്കുന്ന നാലാം വിജ്ഞാപനം വായിച്ചു ഗ്രഹിച്ച് അതിൽ പറഞ്ഞിരിക്കുന്ന രീതിയിൽ വീടുകളുടെ ലിസ്റ്റ് എടുക്കുകയും ഇതോടുകൂടി അയയ്ക്കുന്ന അറിയിപ്പുകൾ പുരവാതുക്കൽ ഒട്ടിക്കുകയും വേണം.

നാലാംനമ്പർ വിജ്ഞാപനത്തിന്റെയും അറിയിപ്പിന്റെയും പ്രതികൾ കിട്ടിയ ചിലർ അവയെ വേണ്ടവണ്ണം പരസ്യമാക്കാതെ സൂക്ഷിച്ചുവച്ചിരിക്കുന്നതായി ഇവിടെ സൂക്ഷ്മമായി അറിയാം. തീയതി ഇനിയും ഉണ്ട് എന്നും പുറകെ വേണ്ടതു ചെയ്തുകൊള്ളാമെന്നുമാണ് അവരുടെ ഉദ്ദേശമെന്നു തോന്നുന്നു. ഇത്രയും വലിയ പ്രസ്ഥാനത്തിൽ ഉദ്ദേശിക്കാത്ത പല വിഘ്നങ്ങൾ ഉണ്ടാകാൻ ഇടയുള്ളതാണ്. ആയതിനാൽ ചെയ്യാവുന്ന കൃത്യങ്ങളെ ഉടനുടൻ ചെയ്തു തീർക്കേണ്ടതിന്റെ ആവശ്യം വളരെ അധികമാകുന്നു എന്നു മനസ്സിലാക്കി മേല്പറഞ്ഞ മൂന്നു കാര്യങ്ങളും ഉടനെ നിർവ്വഹിച്ച കമ്മട്ടിക്കാരുടെ വിലാസം അടങ്ങിയ ലിസ്റ്റും ഇടവകയിലുള്ള ഓരോ ഗൃഹത്തിന്റെ നാമവും ഗൃഹനായകനാമവും അടങ്ങിയ ലിസ്റ്റും ഉടൻതന്നെ അയച്ചുതരണമെന്നു വീണ്ടും അപേക്ഷിക്കുന്നു.

---

## വിജ്ഞാപനം നമ്പർ 6.

(1110 മീനം 12)

ആ പള്ളിയിൽനിന്നു വീടുകളുടെ പേരും മറ്റും അടങ്ങിയ ലിസ്റ്റ് ഇവിടെ വന്നുചേർന്നു. പ്രവർത്തകക്കമ്മട്ടിക്കാർ അറിയിപ്പു പുരവാതുക്കൽ പതിച്ചുകഴിഞ്ഞു എന്നു വിശ്വസിക്കുന്നു. ആ ഇടവകയിൽ വീടുകളുടെ സംഖ്യ...............ആകുന്നുവല്ലോ. മേടമാസം 20-ാംനു- അവിടെനിന്ന്...............രൂപായിൽ കുറയാത്ത ഒരു സംഖ്യ ഈടാകുമെന്നാണു പ്രതീക്ഷ. ഓരോ ഇടവകയുടെ ശക്തി ഓരോ പ്രകാരമാണ്. എന്നാൽ ആ ഭാഗവും ഇപ്പോൾ സമ്പൽക്ഷയകാലമാണ് എന്ന ഭാഗവും ഓർത്തുകൊണ്ടാണു മുകളിൽ സംഖ്യ കാണിച്ചിരിക്കുന്നത്. അതിൽ വളരെ കടന്ന ഒരു സംഖ്യയാണ് ആ ഇടവകയിൽനിന്നു പിരിയേണ്ടത്. തുക ഇവിടെ കുറിച്ചു എന്നതുകൊണ്ട് അവരവരുടെ ശക്തിയും നമ്മുടെ ആവശ്യത്തിന്റെ ആധിക്യവും അനുസരിച്ചു തുക കൂടി നിൽക്കുവാൻ അവിടെ വിസ്മരിക്കരുതെന്നു പ്രത്യേകം അപേക്ഷിക്കുന്നു. ഈ വിജ്ഞാപനം അവിടെ വന്നുചേർന്നാലുടൻ ആ ഇടവകയിൽപ്പെട്ട പ്രവർത്തകക്കമ്മറ്റിക്കാർ ഒരുമിച്ചു കൂടണം. ഒരാഴ്ചയിൽ ഒരു ഞായറാഴ്ച മാത്രമുള്ളതിനാൽ ഈ കാര്യം ഞായറാഴ്ച മാത്രം ആലോചിക്കുന്നതിനു മാറ്റിവയ്ക്കരുത്. പതിനഞ്ചു വീടുകളിൽ ചെന്നു ചോദിച്ചറിയാൻ രണ്ടിൽ കുറയാതെ ആളുകളെ ഇപ്പോൾ തന്നെ ചുമതലപ്പെടുത്തണം. അങ്ങനെ ചുമതലപ്പെടുത്തുന്നതിന് ഇപ്പോഴുള്ള കമ്മറ്റി മെമ്പറന്മാർ മതിയാകയില്ല എങ്കിൽ, കമ്മറ്റിയിൽ ഇനിയും ആളുകളെ ചേർത്തുകൊള്ളാം. ഇതു ഒരു പ്രധാന സംഗതിയാണ്. യാതൊരു മുന്നൊരുക്കവും കൂടാതെ മേടമാസം 20-ാംനു- പണപ്പിരിവിനു ഇറങ്ങി നടന്നാൽ നാം വിജയിക്കയില്ല. പതിനഞ്ചു വീടിനു രണ്ടിൽ കുറയാതെ ആളുകൾ ഇപ്പോൾത്തന്നെ ചുമതലപ്പെടണം. അവർ ഓരോ വീട്ടിലും ചെന്നു തുക കുറിക്കണം. ആ ഇടവകയിൽനിന്നു ഇന്ന സംഖ്യ മേടം 20-ാംനു-ക്കു വസൂലാകുമെന്ന് ഇവിടെ ഉടനെ അറിവു തരണം. എന്നാൽ അതുകൊണ്ടു മതിയാകയില്ല. ചുമതലപ്പെട്ട രണ്ടോ അധികമോ ആളുകൾ അവരുടെ ലിസ്റ്റിൽപ്പെട്ട ആളുകളെ കൂടെക്കൂടെ കാണുകയും, വാഗ്ദാനസംഖ്യ മേടം 20-ാംനു-വസൂലാകുമെന്നു നിശ്ചയം വരുത്തിക്കൊള്ളുകയും വേണം. 1110 മേടം 20-ാംനു-നാം തോല്പിക്കപ്പെടരുതെന്നും, നാം തന്നെയും വിസ്മയിക്കുമാറ്, നാം വിജയിക്കണമെന്നും ചുമതലപ്പെട്ട സകലന്മാരും സദാ ഓർത്തുകൊള്ളണം. ഓരോരുത്തരും കൊടുക്കേണ്ട സംഖ്യ ഇത്രയെന്നു നിശ്ചയിക്കുന്നത് എങ്ങനെയാണെന്നു പലരും ചോദിക്കുന്നുണ്ട്. തിരുവിതാംകൂർ, കൊച്ചി എന്നീ രണ്ടു സംസ്ഥാനങ്ങളിൽ പരന്നുകിടക്കുന്ന സുറിയാനിസമുദായത്തിൽപ്പെട്ട സകല ആളുകൾക്കും പറ്റുന്ന ഒരു പ്രമാണം ഇവിടെ ആഫീസിൽ ഇരുന്നുകൊണ്ടു രൂപം ചെയ്യുക എന്നുള്ളത് എളുപ്പമല്ല. എങ്കിലും പണം കുറഞ്ഞവരെക്കുറിച്ച് ഒരു തോത് ഉണ്ടാക്കാമെന്നു തോന്നുന്നു. കുടുംബത്തിൽനിന്ന് ഏറ്റവും അടുത്ത കാലത്തു കൊടുക്കുകയൊ വാങ്ങുകയൊ ചെയ്തിട്ടുള്ള സ്ത്രീധനത്തുകയുടെ ഇരുനൂറിൽ ഒരു ഭാഗം നിധിയിലേക്കു കൊടുക്കണമെന്നു നിർബന്ധമായിരിക്കണം. ആയിരം രൂപാ സ്ത്രീധനം വാങ്ങുകയൊ കൊടുക്കുകയൊ ചെയ്യുന്ന ഗൃഹനായകൻ കുറഞ്ഞ കണക്കു അഞ്ചു രൂപാ കൊടുക്കണം. ഈ പറഞ്ഞ തോതു ധനം കുറഞ്ഞവരെക്കുറിച്ചു മാത്രമാണ്. അയ്യായിരം രൂപാ സ്ത്രീധനമായ ഗൃഹം 25 രൂപാ മാത്രം കൊടുത്താൽ മതിയാകുമെന്ന് ഇവിടെ അശേഷം ചിന്തിച്ചിട്ടില്ല. ആ പള്ളിയിൽനിന്നു പ്രതീക്ഷിക്കപ്പെടുന്നതായി ഈ വിജ്ഞാപനത്തിന്റെ ആരംഭത്തിൽ കാണിച്ചിരിക്കുന്ന സംഖ്യ സ്ത്രീധനസംഖ്യയുടെ മേല്പറഞ്ഞ അംശം എന്ന പ്രമാണം കൊണ്ടു വരാവുന്നതിൽ തുലോം കുറവാണെന്നു പ്രത്യക്ഷംതന്നെ. അതുകൊണ്ടാണു മുകളിൽ കുറിച്ചിരിക്കുന്നതിൽ കൂടുതലായ ഒരു സംഖ്യ ആ ഇടവകയിൽനിന്നു വരണമെന്ന് ആവശ്യപ്പെടുന്നത്.

ഓരോ വീട്ടുകാരെക്കൊണ്ടു തുക ഇടുവിക്കുന്നതിൽ ഒരു സംഗതി പ്രത്യേകം ഓർത്തിരിക്കേണ്ടതുണ്ട്. ധനം അധികമുള്ളവർ സംഖ്യ കുറച്ചുകളഞ്ഞാൽ ധനം കുറഞ്ഞവരും സംഖ്യ കുറയ്ക്കുകയും ആകെത്തുക കുറഞ്ഞുപോകുകയും ചെയ്യുമെന്നു പ്രത്യക്ഷമാണല്ലൊ. അങ്ങനെ വരാതിരിപ്പാൻ എല്ലാവരും, പ്രത്യേകിച്ചു ഭാരവാഹകന്മാരും ബഹുമാനപ്പെട്ട അച്ചന്മാരും പ്രത്യേകം കരുതണം. ഒരു വീട്ടിൽനിന്ന് ഒരു രൂപയിൽ കുറവായി ആരും ഇടരുതെന്നാണ് ആദ്യം മുതൽക്കേയുള്ള നിശ്ചയം. ഓരോ ഇടവകയിൽ തീരെ ധനം കുറഞ്ഞവരും സമുദായഭക്തന്മാരുമായ ആളുകളെക്കൊണ്ട് ഓരോ രൂപായെങ്കിലും ഇടുവിച്ചു ലിസ്റ്റ് ആരംഭിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. ചില ഇടവകകളിൽ കൂലിവേലക്കാരായ ചിലർ ഇപ്പോൾത്തന്നെ പ്രതിദിനം ഒരു ചക്രം വീതം മാറ്റിവയ്ക്കുന്നതായി അറിയാം. അങ്ങിനെ ചില

രോ പലരോ ഓരോ രൂപാ വീതം തുറന്ന മനസ്സോടെ നൽകാമെങ്കിൽ ധനവാന്മാർക്ക 35, 50, 75, 100 എന്നിങ്ങനെ തുക ഇടുന്നതിനു സൗകര്യം അധികമുണ്ടാകും.

പ്രതിമാസശമ്പളക്കാർ ഈ ലിസ്റ്റിൽ പേരു പതിക്കണമോ എന്നു ചിലർ അന്വേഷിക്കുന്നുണ്ട്. 500 അല്ലെങ്കിൽ 1000 രൂപാ കൊടുക്കണമെന്നുള്ളവർ ഈ ലിസ്റ്റിൽ ഒരു ചെറിയ സംഖ്യ സസന്തോഷം നൽകുന്നതാണ്. പരന്നുകിടക്കുന്ന ഈ സമുദായത്തിലുള്ള സർവ്വന്മാരും ഈ ലിസ്റ്റിൽ പേരു പിടിക്കേണ്ടതത്രെ. കൊടുക്കുന്നവരും വാങ്ങുന്നവരും അതു പ്രത്യേകം അറിയണം. ഒരു ഇടവകയിലുള്ള സകലരുടേയും പേര് ഈ ലിസ്റ്റിൽ ഉൾപ്പെടണം. കൂടാതെ വലിയ ശമ്പളക്കാരല്ലാത്ത പലരുടെയും പേരുകൾ മറ്റേ ലിസ്റ്റിൽ ഉൾപ്പെടാതെ വന്നുപോയേക്കാം. ഏതെങ്കിലുമാകട്ടെ, മറ്റേ ലിസ്റ്റിൽ ഇതേവരെയും പേരു കൊടുക്കാത്തവർ അവരവരുടെ വരവിനു യോജിച്ച ഒരു സംഖ്യ ഈ ലിസ്റ്റിൽ ഇടേണ്ടതു് അത്യാവശ്യമാകുന്നു.

ഈ നിധിപ്പിരിവിനെ സംബന്ധിച്ച് ഒരു സംഗതി എല്ലാവരും ഓർക്കണം. നമ്മുടെ സമുദായത്തിനു വ്യവഹാരം സംബന്ധിച്ചും മറ്റും ഒരു വലിയ സംഖ്യ ചെലവായിട്ടുണ്ടെന്നുള്ളതു വാസ്തവംതന്നെ. എന്നാൽ ആ സംഖ്യയുടെ ഒരു വലിയ ഭാഗം പള്ളിപ്പണമോ, ഏതാനും സമുദായഭക്തന്മാരുടെ ദാനമോ മാത്രമാണ്. സ്വന്തം കീശയിൽനിന്നു സമുദായത്തിലേക്കു കഴിഞ്ഞ അഞ്ചുവർഷങ്ങളിൽ എന്തു സംഖ്യ ദാനമായി കൊടുത്തിട്ടുണ്ടെന്ന് ഓരോരുത്തനും ആത്മപരിശോധന ചെയ്തു പറയട്ടെ. നമ്മുടെ ചുറ്റിലും ആയി താമസിക്കുന്ന ഇതര സമുദായങ്ങൾ പ്രതിവർഷം പ്രതിമാസം, സമുദായത്തിന്റെ പോഷണത്തിനായി, നമ്മെ വളരെ കവിഞ്ഞ്, ധനം ദാനം ചെയ്യുന്നില്ലയോ? നാം ദാനവിഷയത്തിൽ മടി വിചാരിച്ചതാണു നമ്മുടെ ബഹുമാനപ്പെട്ട അച്ചന്മാർക്കു ശമ്പളം കൊടുക്കുക മുതലായ കാര്യങ്ങൾക്കു നാം അശക്തന്മാരായിരിക്കുന്നതിന്റെ കാരണം. പട്ടക്കാർക്കു പഠിത്തമില്ലെന്നും അവർ അന്തസ്സു പാലിക്കുന്നില്ലെന്നും മറ്റും നാം പലപ്പോഴും പ്രസ്താവിക്കാറുണ്ട്. എങ്കിലും അവരുടെ ഉന്നതിയെ ഉദ്ദേശിച്ചു നാം ഇതേവരെയും കാര്യമായി യാതൊന്നും ചെയ്തിട്ടില്ല എന്നു തലകുനിച്ചു സമ്മതിക്കാതെ തരമില്ല. അങ്ങിങ്ങായി ഏതാനും സമുദായഭക്തന്മാർ അപ്പപ്പോൾ വല്ല ദാനങ്ങളും ചെയ്തിരിക്കാം. എന്നാൽ ഈ വിജ്ഞാപനം വായിക്കുന്നവരിൽ 100-നു 85 ആളുകളും സമുദായത്തിലേക്കു പ്രത്യേകം യാതൊരു ധനസഹായവും ചെയ്യാത്തവരാണ് എന്ന് എല്ലാവർക്കും അറിയാം. ഈ നിധികാര്യത്തിൽ സകലരുടെയും ശ്രദ്ധ ഉഗ്രമായി ഉണ്ടാകേണ്ടതാണ്.

ഈ വിജ്ഞാപനത്തിൽ അടങ്ങുന്ന അപേക്ഷകൾ ഇവയാകുന്നു:—

(1) 1110 മേടം 20-ാംനു- ഇന്ന സംഖ്യ ആ ഇടവകയിൽനിന്നു പിരിയുമെന്ന് ഈ വിജ്ഞാപനം കിട്ടിയാൽ പത്തു ദിവസത്തിനകം ഇവിടെ അറിയിക്കുക.

(2) മേൽപ്രകാരം തുക ഇപ്പോൾ നിർണ്ണയിക്കുവാനും മേടമാസം 20-ാംനു-ക്കു തുക പിരിച്ചെടുക്കുവാനും 15 വീടിനു രണ്ടിൽ കുറയാതെ ആളുകൾ ഇപ്പോൾത്തന്നെ ചുമതലപ്പെടുക. അവർ അവരുടെ ചുമതലയിലുള്ള ആളുകളെ പലപ്പോഴും കണ്ട് മേടമാസം 20-ാംനു-തുക വസൂലാകുമെന്ന് നിശ്ചയം വരുത്തിക്കൊള്ളേണ്ടതാണ്.

(3) ഓരോരുത്തനും തുക ഇടുന്നതു് ഏറ്റവും അടുത്തു കൊടുക്കുകയൊ വാങ്ങുകയൊ ചെയ്തിട്ടുള്ള സ്ത്രീധനത്തുകയുടെ ഇരുനൂറിൽ ഒരംശത്തിൽ ഒട്ടും കുറയാതിരിക്കണം.

(4) നമ്മുടെ സമുദായത്തിലുള്ള അനേകരും സമുദായത്തിലേക്കു യാതൊന്നും കൊടുത്തിട്ടില്ലാത്തവരാണെന്നും, ഈ നിധിയുടെ വിനിയോഗം മേല്പട്ടക്കാരുടെ ചെലവുകൾ, കാലോചിതമായ വൈദികസിമ്മനാരി, സുവിശേഷവേല, പട്ടക്കാരുടെ അഭ്യുന്നതി മുതലായ അത്യാവശ്യകാര്യങ്ങൾക്കാണെന്നും ആലോചിച്ച് ഓരോരുത്തരും കഴിവിൽ കവിഞ്ഞു കൊടുക്കണം.

നിധിയിലേക്കു പണം കൊടുക്കുന്ന സകലർക്കും പ്രത്യേകംപ്രത്യേകം കൊടുക്കുവാനായി ഇവിടെനിന്ന് അച്ചടിച്ച രസീതുകൾ ഓരോ ഇടവകയിലേക്കും അയച്ചുകൊടുക്കുന്നതാകുന്നു. രസീതു കിട്ടാതെ ആരും പണം കൊടുത്തുപോകരുത്. രസീതു കൂടാതെ ആരും പണം ചോദിക്കയുമരുത്. പണം വാങ്ങുമ്പോൾ കൊടുക്കുന്ന രസീതു കൂടാതെ ഈ നിധിയിലേക്കു സംഭാവന ചെയ്തവരുടെ നാമങ്ങൾ എന്നാളും ഇരിക്കത്തക്കവണ്ണം അച്ചടിച്ച പുസ്തകങ്ങൾ ഓരോ പള്ളിക്കും ഈ ആപ്പീസിൽനിന്ന് അയച്ചുകൊടുക്കണമെന്നു കരുതുന്നു. ഒരു രൂപായോ അധികമോ കൊടുക്കുന്നവരുടെയും നാമങ്ങൾ ഇടവക തിരിച്ച് ആ പുസ്തകത്തിൽ ഉണ്ടായിരിക്കുന്നതും അതിന്റെ പ്രതികൾ ഇടവകപ്പള്ളികളിലും, കാതോലിക്കാബാവാ തിരുമനസ്സിലെയും മെത്രാപ്പോലീത്താ തിരുമേനിമാരുടെയും ആപ്പീസുകളിലും സൂക്ഷിക്കപ്പെടുന്നതുമായിരിക്കും. ഒരു രൂപായിൽ കുറച്ചു കൊടുക്കുന്നവരുടെയും നാമങ്ങൾ ഏതെങ്കിലും പ്രകാരത്തിൽ നിത്യറിക്കാർട്ടിൽ കൊള്ളിക്കണമെന്നു താല്പര്യമുണ്ട്. ഈ റിക്കാർട്ടുപുസ്തകങ്ങളുടെ സാധ്യതാസാധ്യതകളെക്കുറിച്ച് അവസാന അഭിപ്രായം പുറകെ പരസ്യം ചെയ്യുന്നതായിരിക്കും.

☞ അഞ്ചാംനമ്പർ വിജ്ഞാപനം പ്രവർത്തകക്കമ്മട്ടിയെ നിയമിക്കുവാൻ താമസിച്ച ഏതാനും പള്ളിക്കാർക്കായി മാത്രമായിരുന്നു. അതിന്റെ പ്രതികൾ ആ വക പള്ളികൾക്കു മാത്രമാണു കൊടുത്തതു്.

---

## വിജ്ഞാപനം നമ്പർ 7.

(1110 മീനം 29.)

മേടമാസം 20-ാംനു- വെള്ളിയാഴ്ച വളരെ അടുത്തുപോയി. എന്നാൽ നാല്, ആറ് എന്ന വിജ്ഞാപനങ്ങളിൽ ആവശ്യപ്പെട്ടിരിക്കുന്ന വീടുകളുടെ ലിസ്റ്റും വാഗ്ദാനലിസ്റ്റും ഇതുവരെ അയച്ചുതരാത്ത പല പള്ളിക്കാർ, ഇനിയും ശേഷിച്ചിരിക്കുന്നതിനേക്കുറിച്ച്, ഇവിടെ വലിയ മനസ്താപമുണ്ട്. വീടുകളുടെ ലിസ്റ്റ് കിട്ടിയശേഷം ഇവിടെ നിന്ന് ആവശ്യപ്പെടുവാൻ ഉദ്ദേശിക്കുന്നതു്—ഓരോ വീട്ടിൽനിന്നു മേടമാസം 20-ാംനു-എന്താണു നൽകുന്നതെന്ന്—ഇപ്പോൾതന്നെ വീടുകളിൽ ചെന്നു, ചോദിച്ച്, അറിഞ്ഞു, സംഖ്യ കുറിച്ചെടുത്ത്, ഇവിടെ അറിയിച്ചുതരണമെന്നാണ്. തുക ഇപ്പോൾതന്നെ കുറിച്ചെടുക്കണമെന്നുള്ളതു് അത്യാവശ്യമാകുന്നു. തുകയെക്കുറിച്ചു യാതൊരു മുന്നൊരുക്കവും കൂടാതെ, മേടമാസം 20-ാംനു-സമുദായസേവകന്മാർ ഇറങ്ങി നടന്നാൽ പശ്ചാത്താപത്തിനു് ഇടവരുമെന്നുള്ളതു നിശ്ചയമാണ്. അന്ന് എല്ലാവീട്ടിലും കയറി ഇറങ്ങേണ്ടവർ, ഒരേവീട്ടിൽ വളരെനേരം നിന്ന്, തുകയ്ക്കു പിണങ്ങുവാൻ സമയം ഉണ്ടാകയില്ല. കൂടാതെയും സംഭാവന ചെയ്യുമെന്നുള്ളവർ തന്നെയും തുകയെക്കുറിച്ചു മുന്നൊരുക്കം കൂടാതിരുന്നാൽ തുക കുറഞ്ഞുപോകുന്നതിനും, കുറഞ്ഞ തുക തന്നെയും റൊക്കം തരുന്നതിനു കൈവശം ഇല്ലാതെ അബദ്ധം പറയുന്നതിനും, എളുപ്പമുണ്ട്. ആയതിനാൽ ഓരോ വീട്ടുകാരും മേടം 20-ാംതീയതി കൊടുക്കുവാൻ കരുതുന്ന തുക എന്താണെന്ന് ഇപ്പോൾതന്നെ വാളണ്ടിയറന്മാർ ചോദിച്ചറിഞ്ഞു ലിസ്റ്റിൽ എഴുതണം; തുക പറയുവാൻ നിർബന്ധിക്കണം; ഒന്നും തരികയില്ല എന്നാണെങ്കിൽ ലിസ്റ്റിൽ വീട്ടുകാരന്റെ പേരെഴുതി പേരിന്റെ എതിരായി പൂജ്യം ഇടണം. പൂജ്യം ഇടേണ്ട സ്ഥാനം അധികമുണ്ടാകുമെന്നു കരുതി ഇങ്ങനെ എഴുതുകയല്ല. എല്ലാ വീടുകളിലും ഇപ്പോൾതന്നെ കയറി തുക ഇടേണ്ടതിന്റെ അത്യാവശ്യത്തെ ഇവിടെ കാണിക്കുക മാത്രമാകുന്നു. വീടുകളുടെ ലിസ്റ്റ് മുമ്പേതന്നെ അയച്ചുകഴിഞ്ഞ പള്ളിക്കാർ—തുക ഇടുവിച്ച വിവരം വേഗത്തിൽ ഇവിടെ അറിയിച്ചുതരണം. വീടുകളുടെ ലിസ്റ്റ് ഇതുവരെ ഇവിടെ അയച്ചുതരാത്ത പള്ളിക്കാർ—ഇനി ആ ലിസ്റ്റ് മാത്രം ഇവിടെ അയച്ചുതരേണ്ടതില്ല. ആ പള്ളിക്കാർ ലിസ്റ്റ് അയച്ചശേഷം വീണ്ടും തുക ഇടുവിക്കാൻ സമയമില്ലാതിരിക്കുന്നു. കാലം വളരെ അതിക്രമിച്ചിരിക്കുകയാണല്ലൊ. ഇതേവരെ ലിസ്റ്റ് അയച്ചുതരാത്തവർ വീടുകളുടെ ലിസ്റ്റും, ഓരോവീട്ടിൽനിന്ന് എന്തുവാഗ്ദാനം ഉണ്ട് എന്ന വിവരവും—എഴുതി ഒരുമിച്ച്, ഇവിടെ അയച്ചുതരണം. സുറിയാനിസഭയിൽ ജനിച്ചുവളർന്ന ഒരുവനെങ്കിലും യാതൊന്നും കൊടുത്തില്ല എന്നു വന്നുകൂടാ. വെള്ളിനാണയമല്ലാതെ ആരെങ്കിലും യാതൊന്നും കൊടുക്കരുത്; കൊടുക്കുന്ന വെള്ളിനാണയം രൂപ ആയിരിക്കണം; എന്നിങ്ങനെയുള്ള ആശയങ്ങൾ സമുദായത്തിന്റെ സർവ്വാംശങ്ങളിൽ—തീയിൽ ചൂടുപോലെ—ഇപ്പോൾതന്നെ വ്യാപിക്കണം. വീടുകളുടെ ലിസ്റ്റും, വാഗ്ദാനസംഖ്യയും, അടങ്ങുന്ന കടലാസുഷീറ്റുകൾ—എത്രയുംവേഗത്തിൽ—കൂടിയാൽ അഞ്ചുദിവസിക്കകം—ഇവിടെ വരണം. നിധിപ്പിരിവിൽ സംബന്ധിക്കുന്നവർ എപ്പോഴും ഓർക്കേണ്ട ഒരു സംഗതി ഓരോ ആവശ്യം പ്രമാണിച്ച് ഇടവകക്കാരോടു പലപ്പോഴും ഇതുസംബന്ധിച്ചു സംസാരിക്കണമെന്നുള്ളതാണ്. അറിയിപ്പുകടലാസു പുരവാതിൽക്കൽ പതിക്കുക, വീട്ടുപേരും ഗൃഹനാ

യകന്റെ പേരും എഴുതുക, തുക ഇടുക എന്നിങ്ങനെ പല ആവശ്യങ്ങൾക്കായി പിരിവുകാർ ഒരു വീട്ടിൽ പല പ്രാവശ്യം കയറി ഇറങ്ങിയാൽ—ആ വീട്ടുകാരുടെ ബുദ്ധിയും ചിന്തയും ആലോചനയും ഉണരുന്നതിനിടയുണ്ടാകുന്നതാകുന്നു. പിരിവിന്റെവിജയത്തിനു ഈ ഉണർവ്വ് അത്യാവശ്യമാകുന്നു എന്നുള്ളതു പ്രത്യക്ഷം തന്നെ.

നിധിപ്പിരിവിൽ സംബന്ധിക്കുന്നവർ ഒരു സംഗതി കൂടെ കരുതേണ്ടതുണ്ടു്. നിധിയിലേയ്ക്കു സംഭാവന ചെയ്യുന്ന ഓരോ വീട്ടിലേക്കും പ്രത്യേകം പ്രത്യേകം രസീതു കൊടുക്കുന്നതാകുന്നു. ആ രസീതുകളുടെ അച്ചടി മുതലായവയ്ക്കു് ഇരുനൂറു രൂപയോടടുത്ത ഒരു സംഖ്യ ചെലവാകുന്നുണ്ടു്. ഇങ്ങനെ പണം ചെലവു ചെയ്തു് അച്ചടിക്കുന്ന രസീതുകൾ വെറുതെ കളയുവാൻ നിവൃത്തിയില്ലാത്തതാകുന്നു. ഓരോ പള്ളി ഇടവകയിലേക്കു് ആവശ്യമുള്ള രസീതു കടലാസുകൾ ഇവിടെനിന്നു് അയച്ചുകൊടുക്കണം. ആകയാൽ വീടുകളുടെ സംഖ്യ മുൻകൂട്ടി—എന്നുപറഞ്ഞാൽ ഉടൻതന്നെ—അറിയേണ്ടതത്രെ. ഒരു ഇടവകയിലുള്ള വീടുകളുടെ എണ്ണം അറിയാതെ ആ ഇടവകയിലേക്കു രസീതുകളുടെ എണ്ണം ശരിപ്പെടുത്തി അയയ്ക്കുവാൻ നിവൃത്തിയില്ലാത്തതാണല്ലൊ. വീടുകളുടെ എണ്ണം ഇപ്പോൾതന്നെ നിശ്ചയിച്ചു് ഇവിടെ അറിയിക്കുന്നതു് അത്യാവശ്യമല്ലെന്നും, മേടമാസം 20-ാംതീയതി ഇറങ്ങി നടന്നു പിരിയുന്ന സംഖ്യ ഇവിടെ അയച്ചുതന്നാൽ മതിയാകുമെന്നും ചിലക്കു് അഭിപ്രായമുള്ളതായി ഇവിടെ അറിയാം. ആ അഭിപ്രായം സാധുവല്ല. മുന്നൊരുക്കമില്ലാതിരുന്നാൽ പിരിവു കുറഞ്ഞുപോകുമെന്നുള്ളതുതന്നെ, ഒരു വലിയ ദോഷം. കൂടാതെയും രസീതുകളുടെ എണ്ണം ശരിപ്പെടുത്തി ഇവിടെനിന്നു് അയച്ചുകൊടുക്കേണ്ടതിനു, വീടുകളുടെ എണ്ണം മുമ്പുകൂട്ടി ഇവിടെ അറിയേണ്ടതായും ഇരിക്കുന്നു.

മേടമാസം 15-ാംതീയതിയോടുകൂടെ രസീതുകൾ അതാതു് ഇടവകകളിൽ എത്തേണ്ടതാകുന്നു. അതു സാധിക്കണമെങ്കിൽ മേടം 10-ാംതീയതിക്കു മുമ്പായി വീടുകളുടെ സംഖ്യ ഇവിടെ കിട്ടിയിരിക്കണം. ഈ ഭാഗം നിധിപ്പിരിവിൽ പ്രവർത്തിക്കുന്ന സമുദായഭക്തന്മാർ മറന്നുപോകരുതു്.

മേല്പറഞ്ഞ കാര്യങ്ങൾ ഒക്കെയും നടക്കണമെങ്കിൽ എല്ലാ പള്ളിക്കാരും ചെയ്യുവാനുള്ള ഒരു സംഗതി, ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. പതിനഞ്ചു വീടിനു രണ്ടിൽ കുറയാതെ ആളുകളെ ഇപ്പോൾതന്നെ ചുമതലപ്പെടുത്തണം. തീയതി അടുത്തുവരുന്തോറും പരിശ്രമം വർദ്ധമാനമായി വർദ്ധിച്ചുവരണം. കോട്ടയം, നെടുമാവു, മാവേലിക്കര, കൈപ്പട്ടൂർ, കുഴിമററം മുതലായിഅനേകം പള്ളികളിൽ ഇങ്ങനെ നിശ്ചയം ചെയ്കയും ആ നിശ്ചയം നടപ്പിൽ വരുകയും ചെയ്തിട്ടു പലദിവസങ്ങൾ കഴിഞ്ഞിരിക്കുന്നു. അതു സാധിച്ചിട്ടില്ലാത്ത പള്ളികൾ ഉണ്ടെങ്കിൽ അവർ ഉടനെതന്നെ നിശ്ചയം ചെയ്കയും നിശ്ചയം നിർവ്വഹിക്കുകയും ചെയ്യണം. അങ്ങനെ ആലോചന അടുത്ത ഞായറാഴ്ച ആകട്ടെ എന്നു മാററിവച്ചുകൂടാ. സംഗതി ഉടനെ നടക്കേണ്ടതാകുന്നു. നിധിപ്പിരിവുകാർ വീടുകളിൽ ചെന്നു്—അപ്പോൾ കാണാത്തവരെ പിന്നെ ചെന്നു കണ്ടുപിടിച്ചു—വാഗ്ദാനസംഖ്യ ഇടുവിക്കുക എന്നതു്—എളുപ്പമായ കാര്യമല്ല. എന്നാൽ അത്രയും മാത്രമല്ല നമുക്കു സാധിക്കുവാനുള്ളതു്. ഇപ്പോൾ ഇടുന്ന സംഖ്യ മേടമാസം 20-ാംതീയതി വീടുകളിൽ നടന്നു വാങ്ങുകയും വേണ്ടതാണല്ലൊ. ഇവയൊക്കെയും പരിപാടി അനുസരിച്ചു നടക്കണമെങ്കിൽ, പതിനഞ്ചു വീടുകൾക്കു രണ്ടാളുകൾ ഇപ്പോൾതന്നെ ചുമതലപ്പെടണം. ചുമതലപ്പെടുന്ന ആളുകൾ മാത്രം ഇതിൽ ഉത്സാഹിക്കണമെന്നല്ല. സർവ്വകാര്യങ്ങളുടെയും കാതലായി പതിനഞ്ചുവീടിനു കുറഞ്ഞ കണക്കു രണ്ടുപേരെങ്കിലും ഇപ്പോൾതന്നെ ഓരോ പള്ളിക്കാരും നിശ്ചയിക്കണമെന്നുള്ളതു് അത്യാവശ്യമാണെന്നു് ഇവിടെ നിർദ്ദേശിക്കുകമാത്രം ചെയ്യുന്നു. അച്ചന്മാർ എല്ലാകാര്യങ്ങളെയും നയിക്കണം. ധനവാന്മാർ സഹായിക്കണം. ദരിദ്രന്മാരാകട്ടെ, ഇപ്പോൾതന്നെ ധനം കരുതിവച്ചു ധനവാന്മാർ നാണിക്കുമാറു കൈ നിവിർത്തു പണം കൊടുക്കണം. കാതോലിക്കേററുനിധിയിലേക്കു പണം കൊടുക്കേണ്ടതിന്റെ അത്യാവശ്യത്തെ കുറിച്ചു്, സ്ത്രീകൾ പുരുഷന്മാരെ പ്രേരണം ചെയ്യണം. യുവജനങ്ങൾ തീപിടിച്ചു തികഞ്ഞുനിന്നു്—എല്ലാ വിഷയങ്ങളിലും ദൃഷ്ടിപതിച്ചു സർവ്വകാര്യങ്ങളും സാധിക്കണം.

നോമ്പു വീടുന്നതു മേടമാസം 15-ാംതീയതി ഞായറാഴ്ചയാണല്ലൊ. അതു കഴിഞ്ഞു നാലുദിവസം കടന്നാൽ നിധിപ്പിരിവു നടക്കേണ്ട വലിയ ദിവസമായി. ഞായറാഴ്ച കഴിഞ്ഞു വെള്ളിയാഴ്ചവരെയുള്ള ദിവസങ്ങളിൽ മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയിൽപെട്ട ഒരിടവകയിലെങ്കിലും യുവജനങ്ങളുടെയും ഇതരന്മാരുടെയും ശ്രദ്ധയെ ആകർഷിക്കുന്ന മററുവിഷയങ്ങൾ—നാടകം, അടിയന്തിരം, വർഷസമ്മേളനം മുതലായവ—യാതൊന്നും ഉണ്ടാകരുതു് എന്നു ഞങ്ങൾ പ്രത്യേകം ആഗ്രഹിക്കുന്നു. മേടമാസം 19-ാംതീയതി തുടങ്ങണമെന്നു ഭാരവാഹകന്മാർ ഉദ്ദേശിച്ചിരുന്ന വിദ്യാർത്ഥിസമ്മേളനം, മേടം 26-ാംതീയതിക്കു്, ഈ കാരണത്താൽ, മാററിവച്ചതായി അറിയുന്നു. ചിരപ്രതിഷ്ഠിതമായ വിദ്യാർത്ഥിസമ്മേളനത്തിന്റെ വിദ്യാഭ്യസ്തരായ ഭാരവാഹകന്മാർ ചെയ്ത നിശ്ചയം—അനുകരണോചിതമാകുന്നു. 15-മുതൽ 20-വരെയുള്ള ദിവസങ്ങളിൽ യുവജനങ്ങളുടെ സർവ്വശ്രദ്ധയും നിധിസംഭരണവിഷയത്തിൽ കടന്നിരിക്കേണ്ടതു് അത്യന്താവശ്യമാകുന്നു.

ഈ വിജ്ഞാപനത്തിലെ അപേക്ഷകൾ ഇവതന്നെ.

1. വീട്ടുകാരുടെ ലിസ്റ്റ് ഇവിടെ അയച്ചുതന്നു കഴിഞ്ഞ പള്ളിക്കാർ ഓരോ വീട്ടിൽനിന്നു് എന്തുതുക ലഭിക്കുമെന്നുള്ളവിവരം പ്രത്യേകം പ്രത്യേകം കുറിച്ചു് ഇവിടെ ഉടനെ അറിയിക്കണം.

2. വീടുകളുടെ ലിസ്റ്റ് ഇവിടെ ഇതേവരയ്ക്കു് അയച്ചുതരാത്തവർ ആ ലിസ്ററുമാത്രം ഇനി ഇവിടെ അയച്ചുതരണമെന്നില്ല. ആ പള്ളിക്കാർ വീടുകളുടെ പേരും ഓരോപേരിന്റെ എതിരെ ഓരോ വീട്ടിൽനിന്നു വാഗ്ദാനമുള്ള സംഖ്യയും കുറിച്ചു രണ്ടുംകൂടെ ഒരുമിച്ചു് ഇവിടെ അയച്ചുതരണം. ഈ വിജ്ഞാപനം കണ്ടാൽ അഞ്ചുദിവസത്തിനകം ഈ അറിവു് ഇവിടെ ലഭിക്കണം.

3. മേലാലുള്ള സർവ്വകാര്യങ്ങളെയും സാധിക്കുവാനായി പതിനഞ്ചു വീടിനു കുറഞ്ഞ കണക്കു രണ്ടു് ആളുകളെ എങ്കിലും ഇപ്പോൾതന്നെ ചുമതലപ്പെടുത്തണം. ശേഷിച്ചവർ പിന്മാറാതെനിന്നു് അത്യധ്വാനം ചെയ്യണം.

4. മേടമാസം 15-ാംനു ഞായറാഴ്ചമുതൽ 20-ാംനു വെള്ളിയാഴ്ച സന്ധ്യവരെയ്ക്കും ഇടവകക്കാരുടെ ശ്രദ്ധ നിധിസംഭരണവിഷയത്തിൽ നിരന്തരമായും നിരന്തരായമായും നിൽക്കണം. ആ ദിവസങ്ങളിൽ മററു യാതൊരുവക ബദ്ധപ്പാടുകളും മലങ്കര ഓർത്തഡോക്സു സുറിയാനിസഭയിലെ ഒരിടവകയിലും ഉണ്ടാകരുതു്.

☞ ഈ വിജ്ഞാപനത്തിന്റെ ഏതാനും പ്രതികൾ പ്രത്യേകം അച്ചടിച്ചു ഇടവകകളിൽ നിധിസംഭരണത്തിന്റെ അന്വേഷണം ചെയ്യുവാനായി പുറപ്പെട്ടിരിക്കുന്ന ലീഡറന്മാർക്കു് ഇവിടെനിന്നു് അയച്ചുകൊടുക്കുന്നു. അവർ ഒന്നോ രണ്ടോ പ്രതികളെങ്കിലും ഓരോ പള്ളിയിലെയും വികാരിമാർക്കു് അയച്ചുകൊടുക്കുന്നതാണു്. വികാരിയച്ചന്മാർ അതു് ഇടവകയിൽ വായിച്ചു പരസ്യം ചെയ്കയും പ്രവർത്തകക്കമ്മിട്ടി അംഗങ്ങൾ മുതലായവരെ പ്രത്യേകം ഗ്രഹിപ്പിക്കുകയും ചെയ്യും.

→←

## വിജ്ഞാപനം നമ്പർ 8.

(1110 മേടം 7.)

കാതോലിക്കേററു നിധിയുടെ പിരിവു കാര്യത്താൽ ഉത്സാഹിക്കേണ്ടതും ആ കാര്യത്തിനു വിജയത്തെ സമ്പാദിക്കേണ്ടതും അതതിടവകകളിൽ വികാരിമാരും പ്രവർത്തകക്കമ്മിട്ടിക്കാരും യുവജനങ്ങളും തന്നെ. എന്നാൽ അന്യ ഇടവകകളിൽ നിന്നു് ആളുകൾ ഈ വിഷയം സംബന്ധിച്ചു് ഓരോ ഇടവകയിലും പ്രവർത്തിക്കുന്നതിനു ചെന്നുചേരുന്നതു് നല്ലതും അത്യാവശ്യവുമാണെന്നു് അനേകം ഇടവകകളിൽ നിന്നു് ഇവിടെ അടിക്കടി നിർബന്ധം വന്നുകൊണ്ടിരിക്കുന്നതിനാൽ—ഇവിടെ നിന്നു പ്രത്യേകം ആളുകളെ നിയമിച്ചയയ്ക്കുന്നു. എന്നാൽ ഈ സംഗതി സാധിക്കത്തക്ക പിടിപ്പും പ്രസിദ്ധിയും ഉള്ള അനേകം ആളുകളെ ലഭിക്കുന്നതു പ്രയാസമാണു് എന്നുള്ളതുകൊണ്ടും—യോഗ്യന്മാരായ പലരെയും അവരവരുടെ ഇടവകകളിൽ നിന്നു മാററി നിറുത്തുന്നതു് ആ ഇടവകയിൽ വൈഷമ്യത്തിനു കാരണമാകുമെന്നുള്ളതുകൊണ്ടും—ഓരോ ഇടവകയ്ക്കും ഇവിടെ നിന്നു് ഓരോ ആളെ നിയമിച്ചിട്ടില്ല. പത്തു പന്ത്രണ്ടു് ഇടവകകളെ ഓരോ ഗ്രൂപ്പായി തിരിച്ചു് ഒരു ഗ്രൂപ്പിലേക്കു് ഒരു ലീഡറിനെയാണു്, ഇവിടെ നിന്നു് അയച്ചിരിക്കുന്നതു്. ഏതാനും ഇടവകകളിൽ ലീഡറായി നിയമിക്കപ്പെട്ടിരിക്കുന്നതു് ആ ഇടവകയിൽപെട്ട ഒരുവനെ തന്നെയാണു്. അതു് അങ്ങനെ ആവാമെന്നു് ഇവിടെ നിന്നു് അറിഞ്ഞു ചെയ്തിട്ടുള്ളതാണു്. ഒരു ലീഡർ ആവശ്യംപോലെ സഹായകന്മാരെ വരിച്ചുകൊള്ളുവാൻ അനുവാദമുണ്ടു്. ഓരോ ഇടവകയ്ക്കും ലീഡർ ആരാണെന്നുള്ളതു്, ആ

തതിടവകയിലെ വികാരിമാരെ ഇവിടെ നിന്നു മുമ്പേതന്നെ തെയ്യപ്പെടുത്തീട്ടുള്ളതാകുന്നു. ലീഡറന്മാരുടെ നാമങ്ങളും അവർ കാര്യാന്വേഷണം ചെയ്യുന്ന ഗ്രൂപ്പിൽകേന്ദ്രമായ പള്ളി ഇടവകയുടെ പേരും താഴെക്കുറിക്കുന്നു. താഴെക്കാണുന്ന ലിസ്റ്റിനെ ഉള്ളവണ്ണം ഗ്രഹിക്കണം. മി. ടി. ഒ. കോശി ബി. ഡി. കൊല്ലം എന്നു് എഴുതിയിരിക്കുന്നതിന്റെ അർത്ഥം അദ്ദേഹം കൊല്ലം, ചാത്തന്നൂർ, നല്ലില, അട്ടതല, വേങ്ങൂർ ആതിച്ചനല്ലൂർ, ചെങ്കുളം, കടച്ചൽ, വരിഞ്ഞം എന്നീ സ്ഥലങ്ങളിലുള്ള പള്ളികളിൽ കാര്യാന്വേഷണം ചെയ്യുന്നു എന്നാകുന്നു. ഗ്രൂപ്പിൽ പെട്ട കേന്ദ്രസ്ഥാനമായ ഇടവകയുടെ പേരു കൊണ്ടു ഗ്രൂപ്പിനെ നാമകരണം ചെയ്തിരിക്കമാത്രമാണു ചെയ്തിരിക്കുന്നതു്.

കൊല്ലം ഗ്രൂപ്പ്—മി. ടി. ഒ. കോശി ബി. ഡി.
തിരുവനന്തപുരം ഇടവക—മി. കെ. എം. ജോർജ്ജ് ബി. ഏ.
കൊട്ടാരക്കര ഗ്രൂപ്പ്—മി. ടി. എസ്സ്. വർഗീസ് ബി. ഏ. എൽ. റ്റി.
കടമ്പനാട്ടു ഗ്രൂപ്പ്—മി. ടി. ജി. ഏബ്രഹാം ബി. ഏ.
കുണ്ടറ ഗ്രൂപ്പ്—ദിവ്യശ്രീ എം. പി. മാത്യൂസ് കശ്ശീശ
കായങ്കുളം ഗ്രൂപ്പ്—മി. സി ജി. വറുഗീസ് ബി. ഏ. എൽ. ടി.
അഞ്ചൽ ഗ്രൂപ്പ്—ദിവ്യശ്രീ പി. സി. അലക്സാണ്ടർ കത്തനാർ
അടൂർ ഗ്രൂപ്പ്—ഡാക്ടർ സി. റ്റി. ഈപ്പൻ എം. ഏ. ബി. ഡി.
പത്തനാപുരം ഗ്രൂപ്പ്—ദിവ്യശ്രീ സി. സി. ലൂക്കോസ് കത്തനാർ
മാവേലിക്കര ഗ്രൂപ്പ്—മി. ജേക്കബ് കുര്യൻ
തുമ്പമൺ ഗ്രൂപ്പ്—ദിവ്യശ്രീ ടി. ജി. കോശികത്തനാർ എം. ഏ.
ഓമല്ലൂർ ഗ്രൂപ്പ്—മി. വി. ജി. തോമ്മസ് ബി. ഏ. ബി. ഡി.
കൈപ്പട്ടൂർ ഗ്രൂപ്പ്—മി. കെ. ജി. ചെറിയാൻ ബി. ഏ. എൽ. ടി.
കുമ്പഴ ഗ്രൂപ്പ്—ദിവ്യശ്രീ ഏ. ജി. ഏബ്രഹാം കത്തനാർ
പന്തളം ഗ്രൂപ്പ്—മി. പി. വി. വറുഗീസ് ബി. ഏ. എൽ. ടി.
പുത്തൻകാവു ഗ്രൂപ്പ്—ദിവ്യശ്രീ കെ. ദാവീദുകശ്ശീശ ബി. ഏ. ബി. ഡി.
ചെങ്ങന്നൂർ ഗ്രൂപ്പ്—മി. സി. എം. ജോൺ എം. ഏ.
റാന്നി ഗ്രൂപ്പ്—മി. കെ. ഏ. ഫിലിപ്പ് ബി. ഏ. എൽ. ടി.
കോഴഞ്ചേരി ഗ്രൂപ്പ്—ദിവ്യശ്രീ ടി. എസ്സ്. ഏബ്രഹാംകത്തനാർ ബി. ഏ.
അയിരൂർ ഗ്രൂപ്പ്—ദിവ്യശ്രീ ഡബ്ളിയു. സി. ഗീവർഗീസ് കത്തനാർ ബി. ഏ.
കോന്നി ഗ്രൂപ്പ്—മി. വി. ജി. ജോർജ്ജ് ബി. ഏ. എൽ. ടി.
നിരണം ഗ്രൂപ്പ്—മി. സി. എം. മാത്യു
തലവടി ഗ്രൂപ്പ്—ദിവ്യശ്രീ ബഹനാൻ കത്തനാർ
കാർത്തികപ്പള്ളി ഗ്രൂപ്പ്—മി. കെ. എം. മാമ്മൻമാപ്പിള
തിരുവല്ലാ ഗ്രൂപ്പ്—മി. കെ. ജോർജ്ജ ബി. ഏ. എൽ. ടി.
തിരുവല്ലാ ഇടവക—മി. പി. എം. ജേക്കബ്
കവിയൂർ ഗ്രൂപ്പ്—മി. കെ. എം. സക്കറിയാ എം. ഏ. എൽ. ടി.
മല്ലപ്പള്ളി ഗ്രൂപ്പ്—ദിവ്യശ്രീ എം. കെ. ജോസഫ് ശെമ്മാശ്ശൻ
കോട്ടയം ഗ്രൂപ്പ്—മി. കെ. ഏ. മാത്യു ബി. ഏ. എൽ. റ്റി.
കോട്ടയം-മാങ്ങാനം ഇടവകകൾ—മി. എം. എം. ഏബ്രഹാം
പള്ളം ഗ്രൂപ്പ്—മി. വി. സി. മാത്യു ബി. ഏ. എൽ. ടി.
പുതുപ്പള്ളി ഗ്രൂപ്പ്—മി. പി. കെ. വർക്കി
പുതുപ്പള്ളി ഇടവക—ദിവ്യശ്രീ പാറേട്ടു മാത്യൂസ് കശ്ശീശ
നിലയ്ക്കൽ ഇടവക—മി. റ്റി. സി. ഉമ്മൻ ബി. ഏ. എൽ. ടി.
വാകത്താനം ഗ്രൂപ്പ്—ദിവ്യശ്രീ മല്ലാൻ സി. ജെ. സ്കറിയാ കശ്ശീശ
പാമ്പാടി ഗ്രൂപ്പ്—ദിവ്യശ്രീ കെ. പീലിപ്പോസ് ശെമ്മാശ്ശൻ
വാഴൂർ ഗ്രൂപ്പ്—മി. പി. എം. മാണി

ഓരോ ഗ്രൂപ്പിലേക്കു് ഇനിയും ആളുകളെ വേണമെന്നു് ആവശ്യപ്പെട്ടു് എഴുതി അയച്ചാൽ ഇവിടെ ഞങ്ങൾ ഞെരുങ്ങിപ്പോകും. ഇന്നാരെ അയച്ചു തരണമെന്നു് ആവശ്യപ്പെട്ടു് എഴുതി അയയ്ക്കുന്നതിനു വിരോധമില്ല. നിവൃത്തിയുള്ളപക്ഷം അയച്ചുതരാം. അതിൽ കവിഞ്ഞു് ഒരു വാഗ്ദാനം ചെയ്യുവാൻ ഇവിടെ നിവൃത്തിയില്ലാത്തതാണല്ലൊ. മി. കെ. എം. മാമ്മൻമാപ്പിളയെ അയച്ചുകൊടുക്കണമെന്നു പല പള്ളിക്കാർ ആവശ്യപ്പെട്ടിട്ടുണ്ടു്. അദ്ദേഹത്തെ നിയമിച്ചിരിക്കുന്ന സ്ഥാനത്തു് അദ്ദേഹം അത്യാവശ്യമാകുന്നു. ഗ്രൂപ്പുകളിലേക്കു ലീഡറന്മാരെയും സഹായകന്മാരെയും ഇവിടെ നിന്നു് അയച്ചിരിക്കുന്നതിനാൽ സ്ഥലത്തുള്ളവക്കു ഭാരം കുറഞ്ഞു എന്നു് ആരും തെററിദ്ധരിക്കരുതു്. ലീഡറന്മാർ എണ്ണത്തിൽ എത്രയും ചുരുക്കമായതുകൊണ്ടും സ്ഥലപരിചയമില്ലാത്തവരായതുകൊണ്ടും നിധിനിർവ്വഹണം അവർ ഭരമേററു എന്നു കരുതി ഇടവകക്കാർ മാറിനിന്നു കളഞ്ഞാൽ അപകടമുണ്ടു്. അവർ കടലിൽ കലങ്ങിയ കായം പോലെ ഇടവകകളുടെ രുചിയെ നീക്കുവാനോ നിയമിക്കുവാനോ പോരാത്തവരാകുന്നു. നിധിക്കാര്യത്തെ നിർവഹിക്കേണ്ടതു വികാരിമാരും പ്രവർത്തകക്കമ്മട്ടിക്കാരും ഇടവകജനങ്ങളും സർവ്വോപരി സമുദായഭക്തന്മാരായ യുവജനങ്ങളും ആകുന്നു. തുമ്പമൺ ഭദ്രാസന ഇടവകയിൽ ഈ നിധിക്കാര്യത്തിൽ പ്രവർത്തിക്കുന്നതിനു ഏതാനും ആളുകളെ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ചട്ടംകെട്ടിയിട്ടുണ്ടു്. ആ ആളുകൾ അതതിടവകകളിൽ, മുകളിൽ പേരു കാണിച്ചിട്ടുള്ള ലീഡറന്മാരെ സഹായിച്ചു പ്രവർത്തിക്കേണ്ടതാണു്. ലീഡറന്മാർ സദാ സഞ്ചാരത്തിൽ കഴിയുന്നവരാകയാൽ അവരുടെ പേക്കു ഇവിടെ നിന്നു് അയയ്ക്കുന്ന കത്തുകൾ രസീതു പുസ്തകങ്ങൾ മുതലായവ ഇന്നാർ നോക്കി കൊടുക്കണം എന്നുള്ള മേൽവിലാസം ഉടനെ ഇവിടെ അറിയിച്ചുതരണം. ഇവിടെ നിന്നു് അവർക്കു് അയയ്ക്കുന്ന കടലാസുകെട്ടുകൾ, പല അഞ്ചലാപ്പീസുകളിൽ ഉരുളുവാൻ ഇടയാകരുതാത്തതാണല്ലൊ.

---

## വിജ്ഞാപനം നമ്പർ 9.

(1110 മേടം 9.)

പൗരസ്ത്യ കാതോലിക്കേററു നിധി സംഭരണം സംബന്ധിച്ച അവസാന പടികളിൽ പലതിനെ നിർദ്ദേശിക്കുന്ന ഈ വിജ്ഞാപനത്തെ—ചുമതലപ്പെട്ടവർ, പ്രത്യേകം ശ്രദ്ധാപൂർവ്വം, വായിച്ചു് അക്ഷരംപ്രതി അനുസരിക്കണമെന്നു്, അപേക്ഷിക്കുന്നു. ലീഡറന്മാർ മുതലായവർ ഈ വിജ്ഞാപനത്തെ പല കുറി വായിച്ചു്, കാര്യഭാഗം നോട്ടുചെയ്തു്, ദൃഢമായി ഗ്രഹിച്ചുകൊള്ളണം. ഇതിൽ കാണുന്ന വിധികളിൽ നിന്നു്, സ്വന്തയുക്തികൾ ഉപയോഗിച്ചു്—വ്യതിചലിക്കുന്നപക്ഷം,—പല വിപത്തുകൾ പററുന്നതായിരിക്കും.

1. ഓരോ ഗ്രൂപ്പിൽപെടുന്ന എല്ലാ പള്ളി ഇടവകകളിലും ആവശ്യപ്പെടാവുന്ന രസീതുകൾ, ഇതോടൊരുമിച്ചു ഗ്രൂപ്പ് ലീഡറിനയയ്ക്കുന്നു. സംഭാവന തരുന്നവരുടെ പേരുകൾ പ്രത്യേകം എഴുതുന്നതിനു് ആവശ്യമായ അച്ചടിഷീററുകളും ഇവയോടൊരുമിച്ചു് അയയ്ക്കുന്നു. രസീതു പുസ്തകങ്ങൾക്കും അച്ചടിഷീററുകൾക്കും, പ്രത്യേക നമ്പരിട്ടിട്ടുണ്ടു്. നമ്പരിട്ടിട്ടുള്ളതു സൂക്ഷിച്ചുനോക്കി കാണുക. ഇവ രണ്ടും—ഇത്രാം നമ്പരുമുതൽ ഇത്രാം നമ്പർ വരെയുള്ള ഇത്ര രസീതുപുസ്തകങ്ങളും ഇത്രാം നമ്പർ മുതൽ ഇത്രാം നമ്പർ വരെയുള്ള ഇത്ര അച്ചടിഷീററുകളും—അവിടെ കിട്ടിയിരിക്കുന്നു എന്നു മറു അഞ്ചലിൽ ലീഡർ മറുപടി അയയ്ക്കണം. ഇവയെ ഉപയോഗിക്കേണ്ട വിധം ഇങ്ങനെയാണു്. സംഭാവന തരുന്ന ഓരോരുവന്റെയും പേരു രസീതിൽ രണ്ടേടങ്ങളിലു, എഴുതണം. പല ഗഡുക്കളിലായി അടച്ചുകൊള്ളാമെന്നുള്ള വ്യവസ്ഥയിൽ പണം ആരോടും വാങ്ങരുതു്. തരുമെന്നുള്ള പണം രൊക്കം വാങ്ങണം. മാസശമ്പളമുള്ളവർ ഇപ്പോൾ ഈ ശാഖയിലൂടെ നിധിയിലേക്കു കൊടുക്കുന്ന സംഖ്യ ഇത്രയാണെന്നും, നിധിപ്പിരിവിന്റെ മറു ശാഖക്കാരെ ഇവിടെ നിന്നു ഗ്രഹിപ്പിച്ചുകൊള്ളുന്നതാണു്. അവർ ആവശ്യപ്പെടുമ്പോൾ ഇപ്പോൾ രൊക്കം കൊടുക്കുന്ന സംഖ്യ കുറച്ചു കൊടുക്കാവുന്നതാണു്. രസീതു പുസ്തകത്തിൽ ഓരോ കടലാസിലും രണ്ടു ഭാഗങ്ങൾ ഉണ്ടു്. ഒരു ഭാഗം കീറി എടുത്തു സംഭാവന തന്നവനു കൊടുക്കണം. ശേഷിക്കുന്ന ഭാഗം—കുററി—ബുക്കിൽ നിൽക്കണം. രസീതിന്റെ രണ്ടു ഭാഗങ്ങളിലും ആളിന്റെ പേരും തുകയും എഴുതുന്നതോടൊരുമിച്ചു തന്നെ, അച്ചടി ഷീററിലും പേരും തുകയും എഴുതണം. രസീതിലുള്ള പേരും തുകയും അച്ചടി ഷീററിലുള്ള പേരും തുകയും തമ്മിൽ ചേരാതെ വരരുതു്. അങ്ങനെ ചേരാതെ വന്നാൽ കുഴപ്പമുണ്ടാകുമെന്നു പ്രത്യക്ഷമാണല്ലൊ. കൂടാതെയും ഒന്നു കൂടെ ഓർത്തിരിക്കുവാനുണ്ടു്. രസീതു കുററിയിലും അച്ചടി ഷീററിലും കാണുന്ന പേരും തുകയും—സമുദായത്തിൽ നിന്നു പ്രസിദ്ധം ചെയ്‌വാനുള്ള നിത്യ റിക്കാർട്ടു പുസ്തകത്തിൽ ചേരുവാനുള്ളതാകുന്നു. ആയതിനാൽ തുക പിശകരുതു്. പേരു്—

സംഭാവന ചെയ്യുന്ന ആളിന്റെ ആഗ്രഹംപോലെ—പൂർണ്ണമായിരിക്കണം. ഇങ്ങനെ പണം വാങ്ങിയും രസീതുകൾ മുഴമിച്ചുകൊടുത്തും—ഓരോ വീട്ടിലും കയറിയിറങ്ങി പണം സംഭരിക്കണം. ഒരു പള്ളിയുടെ പല വാർഡുകളിൽ നിന്നും പാർട്ടികളിൽ നിന്നും പിരിയുന്ന പണം—പള്ളി മുറിയിലോ ഏതെങ്കിലും പ്രധാന സ്ഥലത്തോ—ചെന്നുചേരണം. ലീഡർ അപ്പോൾ ആ സ്ഥലത്തില്ലായിരിക്കാം. ലീഡർ സഹായകന്മാരിൽ ഒരുവനെങ്കിലും അവിടെ ഉണ്ടായിരിക്കാം; അല്ലെങ്കിൽ ഇല്ലായിരിക്കാം. അതു് എങ്ങനെയുമാവട്ടെ. പല വാർഡുകളിൽ നിന്നു പണം പിരിച്ചുകൊണ്ടു വരുന്ന പാർട്ടികൾ ചെന്നുചേരുന്ന പള്ളിമുറിയിൽ, അല്ലെങ്കിൽ പ്രധാന സ്ഥലത്തു, വികാരിമാരും പ്രധാനന്മാരും പിരിവുകാരും യുവജനപ്രതിനിധികളും ഉണ്ടായിരിക്കണം. അച്ചടിഷീറ്റുകളിൽ കാണുന്ന പേരിന്റെയും തുകയുടെയും പകർപ്പു് എഴുതി പള്ളിയിൽ സൂക്ഷിച്ചുകൊള്ളാമെങ്കിൽ—ഇവിടെ അച്ചടിപ്പിച്ചു പുറകേ അയച്ചുകൊടുക്കുന്ന നിത്യറിക്കാർട്ടു പുസ്തകവുമായി ഒത്തു നോക്കാവുന്നതാകുന്നു. എന്നാൽ ഇങ്ങനെ പകർപ്പെഴുതി പള്ളിയിൽ സൂക്ഷിക്കണമെന്നു്, ഇവിടെ നിർബന്ധമില്ല. അങ്ങനെ എഴുതണമെന്നു കരുതുന്നവർ വൃഥാ സമയം ചെലവു ചെയ്യരുതെന്നു് ഇവിടെ പ്രത്യേകം അപേക്ഷയുണ്ടു്. ഒരു രൂപയോ അധികമോ സംഭാവന ചെയ്യുന്ന സർവ്വന്മാരുടെയും പേരും തുകയും നിത്യറിക്കാർട്ടു പുസ്തകത്തിൽ പ്രത്യേകം കാണുന്നതാകുന്നു.

2. ഒരു പള്ളിയിടവകയിൽ പെട്ട പല പാർട്ടികളിൽ നിന്നു പണം ചെന്നുചേരുന്നതു പള്ളിമുറിയിലോ—വേറെ ഏതെങ്കിലും ഒരു പ്രധാന സ്ഥലത്തോ—ആയിരിക്കണമെന്നു മുകളിൽ പറഞ്ഞു. അപ്പോൾ അവിടെ അച്ചന്മാരും പ്രവർത്തകകമ്മട്ടിക്കാരും മറ്റും ഉണ്ടായിരിക്കുന്നതുമാണു്. അവർ പല വാർഡുകളിൽ നിന്നു ചെല്ലുന്ന രസീതു കുറ്റികളിലെ ആകെത്തുകയും കൈവന്ന പണവും തമ്മിൽ ചേരുമൊ എന്നു ശോധന ചെയ്തറിയണം. ചേരുന്നില്ല എന്നു കണ്ടാൽ വേണ്ട അന്വേഷണങ്ങൾ ഉണ്ടാകണം. ചോദിക്കുവാനുള്ളവരോടു മറുപടി കിട്ടുന്ന രീതിയിൽ ചോദിക്കണം: നിധിപ്പിരിവിലേക്കു സമുദായഭക്തൻ തന്ന പണം നിധിയിൽ ചേരുവാനാണു്, എന്നു് ഇതരന്മാർ അറിയുമാറു, സംസാരിക്കണം: കാര്യം ശരിയാകണം: വിവരത്തിനു റിപ്പോർട്ടു് എഴുതണം. രസീതു കുറ്റികൾ, അച്ചടിഷീറ്റുകൾ, ആവശ്യം ഉണ്ടാകുന്ന സന്ദർഭങ്ങളിൽ എഴുതിയ റിപ്പോർട്ടുകൾ, പണം, എന്നിവ—ബലമുള്ള സഞ്ചിയിലോ കോടിക്കുറിയതിലോ—കെട്ടണം. ഒരു പള്ളി ഇടവകയിൽനിന്നു പണവും ഇതര സാമാനങ്ങളും ഉൾപ്പെടെ ഒരു ഭാണ്ഡം മതിയാവും. കെട്ടിന്റെ കെട്ടു ഉറപ്പായിരിക്കണം: കെട്ടിന്റെ കെട്ടിനു മുദ്രവയ്ക്കണം. കെട്ടുവാൻ ചരടും മുദ്രവയ്ക്കുവാൻ കൊലരക്കും ഇവിടെ നിന്നു് അയയ്ക്കുന്നുണ്ടു്. ചരടും അരക്കും ലീഡർ വഴിയായി ഓരോ പള്ളിയിൽ ചെന്നിരിക്കുന്നതാണു്. കെട്ടിനകത്തു ഓരോ പള്ളിക്കാർ ലീഡറോടു മുൻകൂട്ടി വാങ്ങിച്ചിരുന്ന എല്ലാ രസീതുപുസ്തകങ്ങളും അച്ചടിഷീറ്റുകളും ഉൾപ്പെട്ടിരിക്കണം. ഉപയോഗിച്ച രസീതുകളുടെ കുറ്റികളും ഉപയോഗിക്കാത്ത രസീതുകളുടെ മുഴവൻ താളും കെട്ടിൽ ഉണ്ടായിരിക്കണം. രസീതു പുസ്തകത്തിന്റെ കുത്തിക്കെട്ടു് അഴിച്ചുകളയരുതു്. അതുപോലെതന്നെ ലീഡറോടു വാങ്ങിയ അച്ചടിഷീറ്റുകളും എഴുത്തുണ്ടെങ്കിലും ഇല്ലെങ്കിലും കെട്ടിൽ ഉണ്ടായിരിക്കണം. മേല്പറഞ്ഞ വിധത്തിൽ കെട്ടുകൾ ഓരോ പള്ളിയിൽ—അല്ലെങ്കിൽ പ്രധാന സ്ഥലത്തു്—ഉച്ചയ്ക്കുമുമ്പായി ശരിപ്പെടണം. ഇങ്ങനെ ശരിപ്പെട്ടില്ല എങ്കിൽ ഞെരുക്കം ഉണ്ടാകും.

3. ഓരോ പള്ളിയിലും തയ്യാറായ കെട്ടു് ഉടനെ തന്നെ ലീഡറിന്റെ അടുക്കലേക്കു പോകേണ്ടതാണു്. ലീഡർ 20-ാം തീയതി വെള്ളിയാഴ്ച ദിവസം എവിടെയാണെന്നു്, ഓരോ പള്ളിക്കാരും മുമ്പുകൂട്ടി അറിഞ്ഞുകൊള്ളണം. ലീഡറും ഗ്രൂപ്പിൽ പെട്ട പള്ളികളും തമ്മിൽ എപ്പോഴും ബന്ധപ്പെട്ടു നിൽക്കുക അത്യാവശ്യമാകുന്നു. വെള്ളിയാഴ്ച ഉച്ച മുതൽ ലീഡർ, ഒരു സ്ഥലത്തു്, ഉണ്ടായിരിക്കണം. ഓരോ പള്ളിയിൽനിന്നും ലീഡറിന്റെ അടുക്കലേക്കു പോകുന്ന കെട്ടിനോടു കൂടെ കുറഞ്ഞ കണക്കു രണ്ടോ മൂന്നോ വിശ്വസ്തന്മാർ ഉണ്ടായിരിക്കേണ്ടതാണു്. രണ്ടോ മൂന്നോ വിശ്വസ്തന്മാർ കൊണ്ടു ചെന്നു ലീഡറിനെ ഏല്പിക്കുന്ന കെട്ടു് അഴിച്ചു നോക്കി ലീഡർ വീണ്ടും ഒരു പരിശോധന നടത്തേണ്ട ആവശ്യം ലീഡറിനു് എപ്പോഴും ഉണ്ടാകയില്ലായിരിക്കാം. എന്നാൽ വലിയ പണച്ചുമതല ലീഡറിനുള്ള ഘട്ടവും സംഗതിയും ഇതാണെന്നു പ്രത്യേകം ഓർമ്മയും ഉണ്ടായിരിക്കണം. ഓരോ പള്ളികളിൽ നിന്നു കെട്ടുകൾ കൈവശം വന്നാൽ ലീഡർ ഒന്നു പ്രത്യേകം ചെയ്‌വാൻ ഉണ്ടു്. ഒരു കെട്ടു ഇന്ന ഇടവകയുടേതു എന്നു നല്ല ഉറപ്പുള്ള കടലാസിൽ എഴുതി കെട്ടിന്മേൽ കെട്ടിത്തൂക്കണം. പള്ളിയുടെ പേരു മഷികൊണ്ടു വ്യക്തമായി കെട്ടിന്മേൽ എഴുതുക എന്നതു കുറച്ചുകൂടെ നന്നായിരിക്കാം. ഇന്ന കെട്ടു് ഇന്ന പള്ളിയുടേതു് എന്നു നിഷ്പ്രയാസം അറിയുവാനുള്ള ലക്ഷ്യം കെട്ടിന്മേൽ ഉണ്ടായിരിക്കണം എന്നുള്ളതു്, ലീഡർ ഒരിക്കലും വിസ്മരിക്കരുതു്. ഗ്രൂപ്പിൽപെട്ട സകല പള്ളികളിൽ നിന്നും ലഭിച്ച കെട്ടുകളുംകൊണ്ടു പുറപ്പെടുവാൻ ലീഡർ, ഉച്ചകഴിഞ്ഞു്, മൂന്നു മണിക്കു മുമ്പു്, സന്നദ്ധനാകണം.

4. അടുത്ത കാര്യം കെട്ടുകൾ കോട്ടയം എം. ഡി. സിമ്മനാരിയിൽ കഴിയുന്നതും വേഗത്തിൽ വന്നുചേരണമെന്നുള്ളതാണു്. ഇവിടെ കാതോലിക്കാ ബാവാ തിരുമേനിയും മറ്റു തിരുമേനിമാരും പണം എണ്ണി വാങ്ങുക മുതലായതിനു ചുമതലപ്പെട്ട വേറെ ആളുകളും, അപ്പോൾ ഉണ്ടായിരിക്കും. വെള്ളിയാഴ്ച നാലുമണി അഞ്ചുമണി മുതൽക്കു്, കെട്ടുകൾ ഇവിടെ വന്നു തുടങ്ങണം. അതു സാധിക്കുവാനായി സകല പരിശ്രമങ്ങളും ഉണ്ടാകണം. പിറേറന്നു ശനിയാഴ്ച മൂന്നു മണിക്കു മുമ്പു്, ഇവിടെ കെട്ടുകളോടുകൂടെ വന്നു ചേരാത്ത ലീഡർ, ഉണ്ടായിരിക്കരുതു്. ദൂരെ പ്രദേശങ്ങളിലും ഭിന്നരീതികളിലും ഉള്ള അനേകം ഇടവകകളെ സംബന്ധിക്കുന്ന കാര്യമാകയാൽ—ശനിയാഴ്ച മൂന്നുമണി എന്നിങ്ങനെ വളരെ നീണ്ട അവധി ഇവിടെ കുറിച്ചു: അത്ര നീണ്ട സമയം, ഒരു ലീഡറും ആവശ്യപ്പെടരുതു് വെള്ളിയാഴ്ച തന്നെ, ഘടികകളിൽ ഘടികകളിൽ, ലീഡറന്മാർ എം. ഡി. സിമ്മനാരിയിൽ വന്നുചേർന്നുകൊള്ളണം. എന്നാൽ സമയത്തിനു വന്നു ചേരണമെന്നുള്ളതിനാൽ ഒരുഇടവകപള്ളിയിൽ നിന്നുള്ള കെട്ടെങ്കിലും പിന്നിൽ ശേഷിക്കുവാൻ ഇടയാകരുതു്. ഗ്രൂപ്പിൽ പെട്ട ഏതെങ്കിലും ഒരു പള്ളിയിൽ ഏതെങ്കിലും കാരണവശാൽ കെട്ടു ശരിപ്പെട്ടു കിട്ടുന്നില്ലെന്നു കണ്ടാൽ—ലീഡർ നിന്നു പിണങ്ങണം: ആളയയ്ക്കണം; സൈക്കിളിൽ വിവരമറിയിക്കണം: ആവശ്യപ്പെട്ടാൽ സംഗതി ഇവിടെ കമ്പിയിൽ അറിയിക്കണം: വേണ്ടേടങ്ങളിൽ വേണ്ടേടങ്ങളിൽ പറയണം: സ്ഥലത്തു കാണാനുള്ളവരെ ഒക്കെയും കാണണം. പണം പിന്നിലിട്ടു് ഒരു ലീഡറും ഇങ്ങോട്ടു പുറപ്പെടരുതു്; പണത്തിനായി നിന്നു പോരു ചെയ്യണം. പിശകു പറ്റുമെങ്കിൽ പിശകിന്റെ ഇലയും തടിയും വേരും അടുത്തു കിടക്കുന്ന സർവ്വവും എന്താണെന്നു തിരക്കി അറിയണം. പിശകുകൾ ഉണ്ടാകാതിരിക്കുമാറു്, കരുതലുകൾ മുൻകൂട്ടി ചെയ്തുകൊള്ളുന്ന ലീഡർക്കു പിശകു പറ്റുന്നതല്ല. മേടം 20-ാംനു വെള്ളിയാഴ്ച നാലുമണിയോടുകൂടി ലീഡറന്മാർ ഇവിടെ വന്നു തുടങ്ങുമെന്നും പതിരാവോടുകൂടെയോ പതിരാകഴിഞ്ഞോ, എല്ലാവരും ഇവിടെ വന്നുചേരുമെന്നും പ്രതീക്ഷിക്കപ്പെടുന്നു.

5. ഓരോ ഇടവകയിൽനിന്നു ലീഡറിന്റെ അടുക്കലേക്കു കെട്ടു കൊണ്ടുപോകുന്നതിനു വിശ്വസ്തന്മാർ ആവശ്യമാണെന്നു് ഓരോ പള്ളി ഇടവകക്കാർ ഓർക്കണം. വികാരിമാർ, കമ്മട്ടി പ്രസിഡന്റന്മാർ, ഏതാനും യുവജനപ്രതിനിധികൾ എന്നവർ ലീഡറിന്റെ അടുക്കലേക്കു് ഓരോ പള്ളിയിൽനിന്നു പണവും കൊണ്ടു പോകുന്നതു് ആവശ്യമാണു്. കെട്ടു്, അതിലുള്ള പണം എന്നിവയെക്കുറിച്ചു്, ലീഡർ എഴുത്തു കൊടുക്കുകയും വാങ്ങുകയും ചെയ്യേണ്ടതുണ്ടു്. പള്ളി ഇടവകയിൽ നടന്ന സംഗതികളെപ്പറ്റി ലീഡർ അറിയേണ്ടതായി പലതു് ഉണ്ടായിരിക്കാം:, പണത്തിന്റെ തുക മുതലായതിനെപ്പറ്റി സംസാരിക്കേണ്ടതായി പലതു് ഉണ്ടായിരിക്കാം. കൂടാതെയും ലീഡർ എം. ഡി. സിമ്മനാരിയിലേക്കു പോരുന്നതു പണം അടങ്ങിയ കെട്ടുകളോടുകൂടിയാണു്. ആയതിലേക്കു് അദ്ദേഹത്തിനു സഹായകന്മാർ ആവശ്യമാകാം. അദ്ദേഹം കൊള്ളാവുന്നവരെ ക്ഷണിക്കണം. ക്ഷണിക്കപ്പെടുന്നവർ അനുസരിക്കണം.

6. നിധിവകയ്ക്കായി പിരിയുന്ന പണത്തിൽനിന്നു് ഒരു കാശെങ്കിലും ചോദിക്കുവാൻ ഒരുവനും അവകാശമില്ല: ചെലവുചെയ്‌വാൻ ലീഡറന്മാർക്കു് അർഹതയില്ല: മാറ്റിവയ്ക്കുവാൻ സെക്രട്ടറിമാർക്കു് അധികാരമില്ല. ചെലവുവകയ്ക്കു് അത്യാവശ്യം വേണ്ടപണം, ഇവിടെനിന്നു ലീഡറന്മാർക്കു് അയച്ചുകൊടുക്കുന്നതാണു്.

7. നിധിപ്പിരിവു സംബന്ധിച്ചു വികാരിമാർ മുതലായവരെ സഹായിക്കുവാനായി ഇവിടെനിന്നു് ഏതാനും വാളണ്ടിയറന്മാരെ ഏതാനും ഇടവകകളിലേക്കു് അയയ്ക്കുവാൻ ഇടയുണ്ടു്. അയയ്ക്കുമോ എന്നും, അയയ്ക്കുമെങ്കിൽ ഏതേതു് ഇടവകകളിലേക്കാണെന്നും, ഇപ്പോൾ നിശ്ചയിച്ചുകഴിഞ്ഞിട്ടില്ല. വാളണ്ടിയറന്മാരായി നിശ്ചയിക്കപ്പെടുന്ന ആളുകൾ ലീഡറിനെ ചെന്നു കണ്ടു്, വാളണ്ടിയറാണെന്നുള്ളതിലേക്കു് ഇവിടെനിന്നു് അയച്ചുകൊടുക്കുന്ന രേഖ കാണിച്ചുകൊള്ളണം. ലീഡറന്മാർ അവരെ ആവശ്യപ്പെട്ട സ്ഥാനങ്ങളിൽ നിയോഗിച്ചുകൊള്ളണം. വാളണ്ടിയറന്മാരെ സംബന്ധിച്ച ചെലവുകൾ ഇവിടെ വഹിക്കുന്നതല്ല. അവർ സ്വമനസ്സാ വരുന്നവരും അത്യാവശ്യപ്പെട്ട പണം സ്വന്തം കീശയിൽനിന്നു ചെലവു ചെയ്യുന്നവരും ആകുന്നു. എന്നാൽ ലീഡറന്മാർ അവരെ ഓരോ ഇടവകകളിൽ വികാരിമാരും മറ്റു കൊള്ളാവുന്നവരും ആയ മാന്യന്മാരെ—എഴുത്തുമൂലമോ വാക്കാലു

ലമോ പരിചയപ്പെടുത്തിക്കൊള്ളണം. അവൎക്കു് ഊണിനും വിശ്രമത്തിനും സൗകൎയ്യം ലഭിക്കുമെങ്കിൽ അതു് ഒരു സഹായമായി.

8. നിധിവകപ്പണം പോസ്റ്റൽ സേവിങ്ങ്സ്ബാങ്കിൽ അല്ലെങ്കിൽ ഇമ്പീരിയൽബാങ്കിൽ നിക്ഷേപിക്കപ്പെടുന്നു. നിക്ഷേപിക്കപ്പെടുന്നതു നിതാന്ത വന്ദ്യ ദിവ്യശ്രീ കോട്ടയം ഭദ്രാസന ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെയും, യൂണിയൻ കോളജ് പ്രൊഫസർ മിസ്റ്റർ കെ. സി. ചാക്കോയുടെയും, ടി കോളജ് പ്രിൻസിപ്പാൾ മിസ്റ്റർ എ. എം. വൎക്കിയുടെയും, പേരിലാകുന്നു. പണം പോസ്റ്റൽ സേവിങ്ങ്സ്ബാങ്കിൽ അല്ലെങ്കിൽ ഇമ്പീരിയൽബാങ്കിൽ—നിക്ഷേപിക്കുന്നതിനെ സംബന്ധിച്ച സകല എഴുത്തുകുത്തുകളും മിസ്റ്റർ എ. എം. വൎക്കി ഇതിനകം ശരിപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. ഏം. ഡി. സിമ്മനാരിയിൽനിന്നു പണം ആ ബാങ്കുകളിലേക്കു നേരെ പോകും.

9. ഈ വിജ്ഞാപനം കൈവശം വരുമ്പോൾ മുതൽ പണവും കടലാസ്സുകളും അടങ്ങിയ കെട്ടുകളുംകൊണ്ടു തിരികെപ്പോരുന്നതുവരെ ഗ്രൂപ്പുലീഡറന്മാർ, ഗ്രൂപ്പുകളിൽതന്നെ താമസിക്കുന്നതു് അത്യാവശ്യമാകുന്നു എന്നു്; ഇനി പ്രത്യേകിച്ചു പ്രസ്താവിക്കേണ്ടതില്ലല്ലൊ.

## വിജ്ഞാപനം നമ്പർ 10.

(1110 മേടം 25)

മേടം 20-ാംനു- വെള്ളിയാഴ്ച രൊക്കംപിരിഞ്ഞു നിധി ആപ്പീസിൽ വന്നുചേൎന്ന തുക, 18537-2-12. ഇടവകകളിൽനിന്നു് ഉടനെതന്നെ ഇവിടെ ലഭിക്കുവാനിടയുള്ള തുക ഏകദേശം രൂപാ 3500—മി. എ. എം. വൎക്കി, മി. കെ. സി. മാമ്മൻമാപ്പിള എന്നിവർ വാഗ്ദാനം വാങ്ങുന്ന പ്രതിമാസനിധി 13000 രൂപയിൽ കവിഞ്ഞിരിക്കുന്നു—ദേവികുളം, പീരുമേടു മുതലായ പ്രദേശങ്ങളിൽനിന്നു വന്നിട്ടുള്ള ക്ഷണക്കത്തുകൾ അനുസരിച്ചു നിധിപിരിവിനു ചെയ്യപ്പെടുന്ന പ്രത്യേക ഏൎപ്പാടുകൾ—കൊച്ചിരാജ്യത്തുള്ള ഇടവകകളിൽനിന്നു നിധിസംഭരണം ചെയ്യുവാനുള്ള നടപടികൾ കൊച്ചിക്കു തെക്കും കോട്ടയത്തിനു വടക്കും ഉള്ള അനേകം ഇടവകകളിൽ നിധിപ്പിരിവു നടത്തുവാനായി അത്മായക്കാരിൽനിന്നു ലഭിച്ചിട്ടുള്ള പല ക്ഷണക്കത്തുകൾ. പരിശോധിക്കപ്പെടുന്നു.

---

വിജയംപോലെ വിജയത്തിനു് ആധാരമായി മറ്റൊന്നുമില്ല എന്ന ചൊല്ലു് എത്രയും വാസ്തവമാകുന്നു. ഓർത്തോഡൿസ് സുറിയാനിസഭയിലുൾപ്പെടുന്ന സകല ഇടവകകളിൽനിന്നും, ഒരേ ദിവസം നിധിപ്പിരിവു നടത്താമെന്നുള്ള പ്രസ്ഥാനം—വിപുലതകൊണ്ടും നിൎവ്വഹണവിഷമതകൊണ്ടും ഫലത്തിൽ കൊണ്ടുവരിക അസാദ്ധ്യമാണെന്നു്—അനേകായിരം ആളുകൾക്കു് ആരംഭത്തിൽ തോന്നിയിരിക്കാം. എന്നാൽ ആ മുഹൂൎത്തം മുതൽ മേടമാസം 23-ാംനു- തിങ്കളാഴ്ച—ചക്രവൎത്തി തിരുമനസ്സിലെ രജതജൂബിലി നിമിത്തം ലോകം പരമാഹ്ലാദത്തെ അടഞ്ഞദിവസം—നട്ടുച്ച സമയത്തു—പത്തനാപുരം ഗ്രൂപ്പിൽനിന്നും, ലീഡറായ മി. എം. ഐപ്പു ബി. ഏ., എൽ. ററി. ഇവിടെ കൊണ്ടുവന്ന നിധിഭാണ്ഡം മുദ്ര പൊട്ടിച്ചു്, അഴിച്ചു്, എണ്ണി തുക അറിയുന്നതുവരെയ്ക്കു്—ഈ നിധിസംഭരണം സംബന്ധിച്ചു നടന്ന എല്ലാ നടപടികളും സകല ചടങ്ങുകളും—പരിപൂൎണ്ണവിജയകരമായും പരമപ്രോത്സാഹകമായും—കണ്ടുപോന്നു. ദിവസങ്ങളുടെ ഇടയിൽ മേടം 20-ാംനു- ഒരു പ്രത്യേക ദിവസമായി. അനേകസഹസ്രം ആളുകളുടെ ഇടയിൽ സംഭാഷണവിഷയവും, നിധിനിൎവ്വാഹകന്മാരും, സൎവ്വന്മാരും, വിസ്മയം, സംഭ്രമം, ആഹ്ലാദം, പ്രഹൎഷം എന്നിങ്ങനെയുള്ള വിവിധവികാരങ്ങളുടെ തിരത്തള്ളൽ അറിഞ്ഞ സന്ദൎഭങ്ങളുടെ കലവറയും—ആയ—മേടം 20-ാംനു- വെള്ളിയാഴ്ച എന്ന പ്രത്യേക ദിവസം—കാട്ടുമൃഗങ്ങളുടെ ഇടയിൽ, മുടിവച്ചു, മാലയിട്ടു്, അരഞ്ഞാൺകെട്ടി, നീരാളമുടുത്ത മണവാളനേപ്പോലെ—ചിരിച്ചു ചിരിച്ചു നിൽക്കുന്നു. നടക്കാത്ത കാൎയ്യത്തിന്റെ ആരംഭം എന്നതുപോലെ, ഏതാനും ആഴ്ചകൾക്കു മുമ്പു്, അനേക പള്ളികളിൽ ഇതു സംബന്ധിച്ചു പ്രവൎത്തകക്കമ്മറ്റികൾ തെരഞ്ഞെടുക്കപ്പെട്ട ദിവസം, ആശങ്കയും അലസതയും അധികമായിരുന്നു. അതുകഴിഞ്ഞു സുറിയാനിസമുദായത്തിലുൾപ്പെട്ട സൎവ്വ ഗൃഹങ്ങളിലും ഒട്ടിക്കുവാനായി, ഈ നിധി ആപ്പീസിൽനിന്നു് അറിയിപ്പുകൾ, അഞ്ചലാപ്പീസുകളിലൂടെ, തുടരെത്തുടരെച്ചെന്ന സമയം—ഉറങ്ങിക്കിടന്നവർ ഉണൎന്നു: സംശയാധീനന്മാർ വിശാലവീക്ഷണം ചെയ്തു: ഇങ്ങനെ ഒരു പ്രസ്ഥാനത്തെ—പല വൎഷങ്ങളായി പ്രതീക്ഷിച്ചിരുന്ന ചുണക്കുട്ടിയ യുവാക്കന്മാർ, വായിച്ചുകൊണ്ടിരുന്ന പുസ്തകങ്ങളെ വലിച്ചെറിഞ്ഞു: കൎഷകന്മാർ കൃഷി ആയുധങ്ങളെ കടലിൽ കളഞ്ഞു. പുരവാതുക്കൽ പരസ്യം പതിക്കേണ്ട സമയം ആസന്നമായപ്പോൾ വയസ്സന്മാൎക്കു വയസ്സു കുറഞ്ഞു: ബാലന്മാർ ആലോചനാകുശലതകൊണ്ടു വയസ്സന്മാരായി. സുറിയാനിസമുദായത്തിലുൾപ്പെട്ട നഗരങ്ങളിലും, നാട്ടുകളിലും, പീയർമേട്ടിലും, പടനായർകുളങ്ങരയും, എവിടെയുമുള്ള—ഭവനം, വീടു, പുര, ചാള എന്നിവയൊക്കെയും വേറെ വേറെ കണ്ടുപിടിച്ചു നോട്ടീസൊട്ടിച്ചുകൊണ്ടു—മുതലാളിമാർ. വണ്ടിക്കാർ, തരകന്മാർ, വക്കീലന്മാർ, പണിക്കന്മാർ, വള്ളക്കാർ മുതലായവരൊക്കെയും വെയിൽകൊണ്ടു നടന്ന ആ ദിവസങ്ങൾ—സ്വപ്നനാടകംപോലെ കടന്നുകൂടി. കടൽതിര കയറിവരുന്നതു്, ഒന്നിനു പുറകെ ഒന്നായി പരമ്പരയായിട്ടത്രെ. നോട്ടീസ് ഒട്ടിച്ചു കഴിഞ്ഞശേഷം—സകല ഗൃഹങ്ങളുടെയും ഗൃഹനായകന്മാരുടെയും പേരു് എഴുതിയെടുക്കുന്ന ഘോഷമായി. ചുണ കൂടുന്ന പട നടത്തിപ്പോരുന്ന സമരം പ്രബലമാകുമ്പോൾ, നായകപ്പട ചാടിച്ചു് ഇറങ്ങുന്നതുപോലെ—നിധിസംഭരണദിവസം, അടുത്തുവരാറാകുന്നതും അടുത്തുവരുന്നതും കണ്ടസമയം—ലീഡർപ്പടയിറങ്ങി: പ്രവൎത്തകക്കമ്മറ്റി, പുരവാതിൽ പരസ്യം, ഗൃഹസംഖ്യാനിൎണ്ണയം, എന്ന മുഖവുരകളുടെ ശേഷം—വിപുലമായ ഈ പരിശ്രമത്തെ തോളുകൊണ്ടു താങ്ങുവാനായി ഒരുങ്ങി ഇറങ്ങി. പരമപരിശ്രമം ചെയ്തു—മേടം 20-ാംനു- വിജയംകൊണ്ടു വിജയപൂൎവ്വം വിജയിച്ച ലീഡറന്മാർ—എത്രയെത്ര സാമൎത്ഥ്യം പ്രദൎശിപ്പിച്ചു എന്നു്—അത്രഅത്ര അറിയുവാൻ—അലസന്മാർ ആളുകളല്ല; ഭാവനാവിമുഖന്മാർ അപ്രാപ്യന്മാരാകുന്നു; കാൎയ്യം കാണുവാൻ ഗവേഷണമുള്ള വ്യവസായാചാൎയ്യന്മാർ മാത്രം പൎയ്യാപ്തന്മാരത്രെ. മരങ്ങളെ മുറിച്ചിട്ടു, പാറകളെ ചവുട്ടിയിടിച്ചു്, കുന്നുകളെ കുഴികളിലിട്ടു്, മുൾമുളക്കാടു ചവുട്ടിത്തകൎത്തു—പല കൊമ്പനാനകളുടെ നായകന്മാരായി നടക്കുന്ന നാൽക്കൊമ്പൻ കൊലയാനകളെപ്പോലെ—ഊപ്പിടിമുട്ടാളന്മാരെ ഊതിപ്പറപ്പിച്ചു്; കാൎയ്യം അറിയേണ്ടവൎക്കു പറഞ്ഞുകൊടുത്തു, വെയിൽ ഒക്കെയും ആകാശത്തുനിന്നു കൊള്ളുവാൻ ആജ്ഞ നൽകി, തലക്കെട്ടുകൊണ്ടു തടുത്തുകൂടാത്ത പ്രകൃതിക്ഷോഭം ഇല്ലെന്നു വിളിച്ചു വിളംബരം ചെയ്തു; അച്ഛൻ മരിച്ചാൽ പെങ്ങൾ ശേഷക്രിയ നടത്തിക്കൊള്ളണമെന്നു് അനുവദിച്ചുകൊണ്ടു—നീറിത്തുള്ളിനിന്ന പല പല അനുചരന്മാരോടുംകൂടെ—മുപ്പത്തിരണ്ടു ലീഡറന്മാർ, മേടം 1-ാംനു- ആരംഭിച്ച സമരം—ഈ നിധിസംഭരണനിൎവ്വഹണസമരത്തിൽ, സൎവ്വകല്യാണഹല്ലോഹലം വളൎത്തി. കേരളപ്രസിദ്ധി സമ്പാദിച്ചിട്ടുള്ള പല പ്രസിദ്ധന്മാർ അടങ്ങിയ ലീഡർസംഘം—ഈ നിധിആപ്പീസിൽനിന്നു പുറപ്പെട്ട ദുൎബ്ബലമായ ആജ്ഞകളെ—പാൎവ്വത്യകാരന്മാർ മഹാരാജസന്നിധിയിൽനിന്നു നേരിട്ടു ലഭിച്ച ആജ്ഞകളെ എന്നതുപോലെ—തലകുനിച്ചു സ്വീകരിച്ചു ചങ്കുകൊടുത്തു നടപ്പിൽ വരുത്തുകയാണു ചെയ്തതു്. ഒരുവനെ കവിഞ്ഞു് ഇതരനും, ഇതരനെ കവിഞ്ഞു് ഒരുവനും—പിണക്കംകൊണ്ടു പിണങ്ങി—പണി എടുത്ത ലീഡർപ്പടയിൽ—ആരു് ആരെ കവിഞ്ഞു എന്നൊ, ആരു് ആരുടെ പുറകിൽ മാറി എന്നോ, ആരു് പറയും?

മേടം 19-ാംനു-സന്ധ്യയോടുകൂടി നിധിആഫീസ് വികാരപരാധീനതകൊണ്ടു്, മരവിച്ചു എന്നു പറയാം. മലങ്കര എവിടെയും എന്തു നടക്കുന്നു എന്നു് അറിയാഞ്ഞും, അറിയുവാൻ ആരാഞ്ഞും അറിയുവാൻ ആരായുവാൻ വഴി കാണാഞ്ഞും—കീഴിൽ തിമിംഗലങ്ങൾ യുദ്ധം ചെയ്യവെ മേലിൽ മൈതാനം പോലെ ഉറച്ചുകിടക്കുന്ന ശാന്തമായ കടൽനീർപരപ്പുപോലെ—കോട്ടയം പട്ടണം ശാന്തമായിരുന്നു എന്നു പറയാം. എന്നാൽ വെള്ളിയാഴ്ച ഉച്ചകഴിഞ്ഞു് ഏതെങ്കിലും മുഹൂൎത്തം മുതൽ ഇവിടെ വന്നുചേരാവുന്ന നിധിഭാണ്ഡങ്ങളെ സ്വീകരിക്കുവാനായി ഒരു അറ—നിധി ആപ്പീസിന്റെ അടുത്തു മാർ ദീവന്നാസ്യോസ് സിമ്മനാരിയുടെ ഒരു മുറിയിൽ—തയാറാക്കപ്പെടുന്നുണ്ടു്. കോട്ടയം കുരിശുപള്ളിയുടെ കൈക്കാരൻ കരവട്ടു മി. കെ. ററി. ചെറിയാൻെറയും സമുദായഭക്തികൊണ്ടു് അഗ്രഗന്മാരായ അനേകം ഇതരന്മാ

രുടേയും നേതൃത്വത്തിൽ—നിധിക്കലവറസ്ഥകത്തു മേശകൾ, കസാലകൾ, സഞ്ചികൾ, ഇരുമ്പുപെട്ടികൾ, നോട്ടുബുക്കുകൾ മുതലായ സാമഗ്രികൾ ക്രമപ്പെട്ടുകഴിഞ്ഞു, വരുന്ന വരുന്ന കെട്ടുകളെ അഴിക്കുന്നതെങ്ങനെ, പണം എണ്ണുന്നതാരു്, ഷീററുകളെ കുററികളുമായി ഒത്തുനോക്കേണ്ടതെവിടെ, എന്നിങ്ങനെ നിധിസ്വീകരണത്തിൻെറ സർവ്വാംശങ്ങളെ ബുദ്ധികൊണ്ടു ചിന്തിച്ചു്, മധുരമായ പദങ്ങളെക്കൊണ്ടു് ഉപദേശിച്ചു—ധനവിനിയമനവിചക്ഷണനായ സമുദായസെക്രട്ടറി—പരമശാന്തൻ—മി. കെ. എം. മാത്തൻമാപ്പിള—വെള്ളിനൂൽസ്ഫടികത്താടിയെ, താരമവലയവിരലുകളെക്കൊണ്ടു വീണ്ടും വീണ്ടും കോതി ഒതുക്കി—ദൈവാനുഗ്രഹം പ്രാർത്ഥിച്ചു—കോട്ടും ഷർട്ടും ഉറക്കവും വീട്ടിൽത്തന്നെ വിട്ടുകളഞ്ഞു—നിർന്നിമേഷനായി വർത്തിക്കുന്നു. കോട്ടയം പട്ടണത്തിലുള്ള നാഷനൽബാങ്ക്, ക്വയ്ലോൺബാങ്ക്, സിററിബാങ്ക്, ഫോർവേഡ്ബാങ്ക്, മലയാളമനോരമ, ചെറിയപള്ളി മുതൽപിടി മുതലായ സുറിയാനി സ്ഥാപനങ്ങളിൽ പണംകൊണ്ടു കൈകാര്യം ചെയ്തു പരിചയം ഉറച്ച സമുദായഭക്തന്മാർ—പിറേറന്നാൾ നിധിക്കലവറയിൽ തങ്ങൾ അനുഷ്ഠിക്കേണ്ട കർമ്മങ്ങളുടെ സ്വഭാവം, രീതി, സ്ഥാനം എന്നിവയെക്കുറിച്ചു ചോദിച്ചും, അറിഞ്ഞും, പറഞ്ഞും,—വരുകയും, പോകയും, ചെയ്യുന്നുണ്ടു്. ഈ ആവശ്യത്തിലേക്കു പ്രത്യേകം സ്ഥാപിക്കപ്പെട്ട പല വൈദ്യുതദീപങ്ങൾ—കല്യാണപ്പന്തലിനു വെൺകളി പൂശുന്ന പല ചന്ദ്രന്മാരെപ്പോലെ—തെളിഞ്ഞുനിൽക്കുന്നു.

വെള്ളിയാഴ്ച പ്രഭാതമായി. ദിക്കുകളിൽ ദിക്കുകളിൽ എന്തു നടക്കുന്നു എന്നു് ഇവിടെ ആർക്കും ഒരറിവും ഇല്ല. നിധിക്കലവറയിൽ ആചാര്യത്വമുള്ള രണ്ടു ഡസൻ യുവാക്കന്മാരും—കലവറയിൽ കിടക്കുന്ന സകല പണത്തിൻെറയും ചുമതലക്കാരനായ ഫോർവേഡ്ബാങ്ക്മാനേജർ മാളേക്കൽ മി. എം. സി. മാത്യുവും—സ്ഥാനങ്ങളിൽ സ്ഥാനങ്ങളിൽ ഇരുന്നു. കോഴഞ്ചേരിയിലെ നിധിസംഭരണം രണ്ടുദിവസം മുമ്പേതന്നെ കഴിഞ്ഞതായി കേട്ടു എന്നും,—കോട്ടയം നിധി പല വാർഡുകളിൽനിന്നു് ഒരുമിച്ചതായി അറിയാമെന്നും,—ഒന്നാമതു വന്നുചേരുന്നവർക്കു മുമ്പായി ഇവിടെ വന്നുചേരുവാൻ കാർത്തികപ്പള്ളി ഗ്രൂപ്പിൽ ചുമതലബോധമുള്ളവർ ഉണ്ടെന്നും,—ഇവിടെയും അവിടെയും എവിടെയും—വാണീവൈഭവം പ്രകടിതമായി. മണി ഒന്നു കഴിഞ്ഞു: ആരും വന്നില്ല. മണി രണ്ടടിച്ചു. വിശേഷിച്ചാരെയും കണ്ടില്ല. മണി മൂന്നു മുഴങ്ങി. വന്നുകയറി: സുറിയാനിസമുദായത്തിൻെറ നിധി വന്നുകയറി. ശരീരം മോട്ടോർകാറിൽ ഒതുക്കി, മനസ്സ് ആകാശത്തു് ഉറപ്പിച്ചു്, അനുഗ്രഹവർഷം മലയിൽനിന്നു വഷിന്ദികളെപ്പോലെ നാലു ദിക്കുകളിലേക്കും തുള്ളിച്ചു പെയ്തുകൊണ്ടു്—കോട്ടയം ഭദ്രാസനഇടവകയുടെ പരിശുദ്ധനായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു—നിധിക്കമ്മിറ്റിയുടെ പ്രസിഡണ്ടു—വന്നുകയറി. ഭൂമിയിൽ വെള്ളവും, നിധിആപ്പീസിൽ നോക്കിനിന്നവരുടെ മനസ്സും തെളിഞ്ഞു. ആകാശത്തു മാലാഖമാർ പാടി. 'പണത്തെ കവിഞ്ഞ നിധി—പണത്തെ കവിഞ്ഞ കാര്യങ്ങളാണെന്നു്—പണംകൊണ്ടു പ്രാണപോഷണം ചെയ്യാമെന്നു കരുതിയ—ഗുണാഗുണനിരൂപണവിചക്ഷണന്മാർക്കു—വിവേകം ഉണ്ടായി. വീണ്ടും ഒരു മണിക്കൂർ കടന്നു. നിരണം ഭദ്രാസന ഇടവകയുടെ മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കയറിയിരുന്ന കാർ, നിധിആപ്പീസിൽ എത്തി. എന്തു്? പണമല്ല പ്രമാണമെന്നു രണ്ടാമതും ഒരു ഓർമ്മപ്പത്രം ഉണ്ടായോ? മണി നാലായി. വടക്കൻ പള്ളികളിൽ എഴുന്നെള്ളി താമസിച്ചിരുന്ന മാർ പീലക്സീനോസ് തിരുമേനിയുടെയും, നി. വ. ദി. മ. ശ്രീ. കാതോലിക്കാബാവാ തിരുമനസ്സിലെയും, സാമാനങ്ങൾ വഹിച്ചിരുന്ന മോട്ടോർവണ്ടി, പഴയസിമ്മനാരിയിലും—ആ തിരുമേനിമാരാകട്ടെ, പിറേറന്നു ശനിയാഴ്ച രാവിലെ പാമ്പാക്കുട ചെറിയപള്ളിയിൽ ഒർ പട്ടംകൊട കഴിഞ്ഞു് ഉച്ചയോടുകൂടെ വന്നുചേരുമെന്ന അറിവു നിധിആപ്പീസിലും—വന്നുചേർന്നു.

മണി അഞ്ചായി. ഒരേടത്തുനിന്നും നിധി വരുന്നില്ല. രാവിലെ മുതൽ നിധിക്കലവറയിൽ സ്ഥാനം പിടിച്ച കണക്കന്മാർ അക്ഷമന്മാരായി. കാണാൻ വന്നവർ തമ്മിൽ തമ്മിൽ കണ്ണിട്ടു. രണ്ടു ദിവസം മുമ്പുതന്നെ നിധിഭാണ്ഡം തയ്യാർ ചെയ്ത കോട്ടയം നിധിസംവാഹകന്മാർ എവിടെ? എല്ലാററിനും മുമ്പാണെന്നു് അഭിമാനിക്കുവാൻ കാരണമുള്ള തിരുവല്ലായിൽ മോട്ടോർകാറുകൾ ഇല്ലെന്നായോ? പിണങ്ങിനിന്ന പുത്തൻകാവുകാർ ഇണങ്ങിയ ശേഷവും പിണങ്ങിപ്പോയോ? എന്നിങ്ങനെ ചോദ്യങ്ങളും പ്രതിചോദ്യങ്ങളും കൊണ്ടു സംഭ്രമം വളരവേ—അതാ വന്നുകയറി. ഒന്നാമതെന്നു് ആരും ഉദ്ദേശിക്കാഞ്ഞ ഇടത്തുനിന്നു്—അഴിഞ്ഞുപോകുന്ന നിധി അസാരമെന്നു് ഉറച്ച ഉറപ്പുള്ള നിധിനായകനായ മാർ ഗ്രീഗോറിയോസ് തിരുമനസ്സിലെ നിത്യനിവാസം നിമിത്തം കല്മഷം നീങ്ങിയ പാമ്പാടി ഗ്രൂപ്പിൽനിന്നു—മുഷിഞ്ഞ കുപ്പായവും, വിയർപ്പു പൊടിഞ്ഞ മേനിയും, തൊപ്പി പിടിച്ചു തുടരെ വീശുന്ന കൈയും, നിഴലടിക്കാത്ത താമരച്ചിരി മുഖവും ഇണങ്ങിയ യുവാവു്—ലീഡറായ ഫ്രെ. പീലിപ്പോസ് ശെമ്മാശ്ശൻ—546 രൂപാ 2 ചക്രം 9 കാശു കെട്ടിയ ഭാണ്ഡം—(ഈ ഗ്രൂപ്പിൽനിന്നു് അന്നുതന്നെ 12 രൂപാ 13 ചക്രം കൂടെ വന്നുചേരുകയുണ്ടായി) കെട്ടിൻെറ കെട്ടുറപ്പായും, കെട്ടിൻെറ കെട്ടിനു മുദ്രവച്ചും കണ്ട കെട്ടു്—എടുപ്പിച്ചുകൊണ്ടു—നിധിക്കലവറയുടെ വരാന്തയ്ക്കു വിളക്കുവച്ചു. ഒന്നാമതു വന്ന നിധിഭാണ്ഡം അഴിക്കുന്നതിനുമുമ്പ്, നിധിക്കമ്മിറ്റി പ്രസിഡണ്ടായ തിരുമേനിയും നിരണം ഭദ്രാസന ഇടവകയുടെ തിരുമേനിയും, നിധിക്കലവറയിൽ ചെന്നുകയറി—ആകാശങ്ങളിലുള്ള ബാവായുടെ സന്നിധിയിൽ—അനുഗ്രഹമപേക്ഷിച്ചു. ലീഡറന്മാർ കൊണ്ടുവരുന്ന ഭാണ്ഡങ്ങളൊക്കെയും ഏററുവാങ്ങി മുദ്ര പരിശോധിക്കുവാനും കെട്ടഴിച്ചു് എണ്ണം തിട്ടപ്പെടുത്തുവാനും, നിയമിക്കപ്പെട്ടിരുന്നതു്, മലയാളമനോരമ മാനേജർ മി. കെ. എം. വറുഗീസുമാപ്പിളയും നാഷനൽബാങ്ക് കാഷിയർ മി. ഫിലിപ്പും ആണു്. അവർ പാമ്പാടിക്കെട്ടു പൊട്ടിച്ചു: പണം എണ്ണി. ഇതിനിടയ്ക്കു ലീഡർ കൊണ്ടുവന്ന അച്ചടിഷീററുകളിലുള്ള പേരുകൾക്കു് എതിരേയുള്ള തുകകളെ പരിശോധിച്ചു തുക കൂട്ടി നോക്കി—ആ ഷീററിൽ ലീഡർ തന്നെ പതിച്ചിട്ടുള്ള ആകെത്തുക ശരിയോ എന്നു—നിധിക്കലവറയിൽ നിയന്താവു—കൺട്രോളർ—മി. എം. സി. മാത്യൂ ശോധന നടത്തി. എണ്ണിക്കണ്ട പണവും ഷീററിൽ കണ്ട തുകയും ശരിയോ എന്നാണു്, അടുത്തു നടക്കുന്ന പരീക്ഷ. അതു ചെയ്യുന്നതും മി. മാത്യൂ തന്നെ. അതു കഴിഞ്ഞു രസീതുകുററികളിലുള്ള പേരുകളും തുകകളും ആകത്തുകളും—അച്ചടിഷീററുകളിൽ കാണുന്ന പേരുകൾക്കും തുകകൾക്കും, സമമോ—എന്നു പരീക്ഷിക്കേണ്ടതുണ്ടു്. ഇതു ദീർഘസമയം കൊണ്ടു സാധിക്കേണ്ടതും, അന്നേദിവസം ഒരു കെട്ടിന്മേൽ തന്നെ ഇങ്ങനെ ചെലവു ചെയ്യുവാൻ സമയമില്ലാത്തതും ആകകൊണ്ടു്—ആ കൃത്യം പുറകെ അനുഷ്ഠിച്ചുകൊള്ളാമെന്നു,—മാററിവച്ചിരിക്കുകയാണു്. എണ്ണിക്കണ്ട പണം അച്ചടിഷീററിൽ കണ്ട പണത്തുകയ്ക്കു് ഒത്തുനിൽക്കുന്നതായി കണ്ടാൽ—കാഷിയരുടെ പക്കൽനിന്നു നിധിക്കലവറക്കൺട്രോളർ മി. മാത്യൂ—പണം വാങ്ങി—വലത്തുവശത്തു് ഇരിക്കുന്ന ഇരുമ്പുപെട്ടിയിൽ—വയ്ക്കുന്നു. കുററികളും അച്ചടിഷീററുകളും പുറകെ പരിശോധിക്കുവാനായി പ്രത്യേകം അളമാരിയിൽ വയ്ക്കുന്നു. വന്നുചേരുന്ന ഓരോ നിധിഭാണ്ഡവും, ഇങ്ങനെ ശോധിക്കപ്പെടുകയാണു്. മണി എട്ടായി. ചെങ്ങന്നൂർ ഗ്രൂപ്പ്ലീഡറായ മി. സി. എം. ജോൺ എം. ഏ.-യും, പണവും പടയും, വന്നുകയറി. ശോധനം മേൽപ്രകാരം നടന്നു. 763 രൂപാ 1 ചക്രം 2 കാശടങ്ങിയ കെട്ടു, മി. മാത്യുവിൻെറ ഇരുമ്പുഭണ്ഡാരത്തിൽ ഒതുങ്ങി. സമയം കടക്കവെ, കുഴിമററം ഗ്രൂപ്പ്ലീഡർ മി. വി. സി. മാത്യു ബി. ഏ. എൽ. ററി, മല്ലപ്പള്ളി ഗ്രൂപ്പ്ലീഡർ ദിവ്യശ്രീ എൻ. കെ. യോസേപ്പുശെമ്മാശ്ശൻ, എന്നിവർ—പുറകെ പുറകെ വന്നുചേർന്നു. അവരുടെ ഭാണ്ഡങ്ങളും പരിശോധന കഴിഞ്ഞു് ഇരുമ്പുകൂട്ടിൽ കടന്നപ്പോഴേയ്ക്കു മണി മൂന്നായി. നോട്ടക്കാരും നോട്ടക്കാരെ നോക്കുന്നവരും അന്നത്തേയ്ക്കു പണി നിർത്തി—കൽഭിത്തികളിലും, പലകബഞ്ചുകളിലും, അല്പനേരത്തേയ്ക്കു തലചായിച്ചു. ശനിയാഴ്ച അനേകം ലീഡറന്മാർ വന്നുചേരുമെന്നുള്ളതിനാൽ—നിധിക്കലവറയിൽ മുപ്പത്തിരണ്ടാളുകളാണു നോട്ടത്തിനിരുന്നതു്. കവിയൂർ ഗ്രൂപ്പ്ലീഡറായ വിശാലവീക്ഷണവിചക്ഷണൻ—മി. കെ. എം. സഖറിയാ എം. ഏ. എൽ. ററി. —പല അനുകൂലപ്രതികൂലശക്തികളെ കണ്ടുമുട്ടി, പല സ്ഥാനങ്ങളിൽ പിടിച്ചു പിടിച്ചു നിൽക്കേണ്ടതായി, വന്നിട്ടുണ്ടു്. മി. ജേക്കബ്കുര്യൻ ലീഡറായ മാവേലിക്കര ഗ്രൂപ്പില്പെട്ട മാവേലിക്കരപ്പള്ളി ഇടവകയിൽനിന്നു തനിച്ചു്—വരവു രൂപാ 1071, ചക്രം 26 ആണു്. അവിടെ ഇന്നും മഹാബലി രാജ്യഭാരം ചെയ്യുന്നില്ല; എങ്കിലും അവിടത്തെ ലീഡറും പ്രവർത്തകക്കമ്മിറ്റിസെക്രട്ടറി ആയ മി. ഫിലിപ്പ് ബി. ഏ.-യും, വികാരി ദിവ്യശ്രീ പുത്തമ്പുരയ്ക്കൽ തോമ്മസ്കത്തനാർ അവർകളും വേറെ പലരും കാര്യമായി ഉത്സാഹിക്കയും—സർവ്വഗൃഹങ്ങളും നിധിയിലേക്കു സംഭാവന ചെയ്യുവാനായി, ഞാൻ ഞാൻ എന്നു നിൽക്കുകയും ചെയ്തതിനാൽ—ഈ തുക തികഞ്ഞതാണു്. മാളിയേക്കൽ മി. ഏബ്രഹാം ലീഡറായ കോട്ടയംഗ്രൂപ്പില്പെട്ട കോട്ടയം ചെറിയപള്ളി ഇടവക തനിച്ചു് 1070 രൂപാ 8 ചക്രം 13 കാശു സംഭാവനചെയ്തു്—ഈ വിഷയത്തിൽ എല്ലാ ഇടവകപള്ളികളുടെയും മുന്നണിയിൽ നിൽക്കുന്നു. നിധിയിലേക്കു പണം അധികം കൊടുത്തുപോയി എന്നു കോട്ടയത്തുകാർ ക്ലേശിക്കുകയല്ല ചെയ്യുന്നതു്. ഇവിടെയുള്ള ഏതാനും ധനസമൃദ്ധന്മാർ സ്ഥാനം മറന്നു തുക കുറച്ചുകളഞ്ഞതു കണ്ടു്, ഇതരന്മാരും കുറച്ചുകളഞ്ഞു എന്നു്—അവർ ഇപ്പോൾ സങ്കടപ്പെടുകയും പരാതിപ്പെടുകയും അത്രെ. തിരുവല്ലാബി ഗ്രൂപ്പില്പെടുന്ന കാരയ്ക്കൽ ഇടവകയിൽ പിരിഞ്ഞതു് 51 രൂപാ 3 ചക്രം 8 കാശു മാത്രമാണു്. ഈ 51 രൂപായിൽ 30 രൂപാ മൂലമണ്ണിൽ മി. ചെറിയാൻ അവർകൾ തനിച്ചു ദാനം ചെയ്തതുമത്രെ. കൂടിയ തുക ആദ്യം വാഗ്ദാനംചെയ്യുകയും എന്നാൽ അവർ തന്നെ അതു കുറച്ചു കേവലം ഒരു രൂപാ മാത്രം നൽകുക

യ്യും ചെയ്തതുകൊണ്ടാണ്—ഈ തെററ് ഇങ്ങനെ പററിയത് എന്നു—ലീഡറായ ഐശ്വര്യസമ്പന്നൻ—മി. കെ. ജോർജ്ജ് ബി. ഏ. എൽ. ററി.—തുള്ളിക്കൊണ്ടു തുള്ളിക്കൊണ്ടു—പ്രസ്താവിക്കയുണ്ടായി. പല വിജ്ഞാപനങ്ങൾ പ്രസിദ്ധംചെയ്കയുണ്ടായി എങ്കിലും, മേടം 20-ാംനു-തന്നെ നിധി ഇവിടെ ആപ്പീസിലേയ്ക്കു നീങ്ങേണ്ടതത്യാവശ്യമല്ലെന്ന്, ആ ഇടവകയിൽ ഏതാനും പേർ തെററിദ്ധരിച്ചിരുന്നു എന്നും—ആയതിനാൽ അന്നുതന്നെ പണം കൊണ്ടുപോരേണ്ടതിനു മുമ്പായി ചില വൈഷമ്യങ്ങളെ വിജയിക്കേണ്ടിവന്നു എന്നും,—ആണ്—അറിയുന്നത്. ദിവ്യശ്രീ ദാവീദുകശ്ശീശാ ബി. ഏ. ബി. ഡി. ലീഡറായ പുത്തൻകാവു ഗ്രൂപ്പിൽപ്പെട്ട—വലിയ ഇടവകയായ പുത്തൻകാവു പള്ളിയിൽനിന്നു—വരവ് 233 രൂപാ 22 ചക്രം 15 കാശു മാത്രമാണ്. അവിടെനിന്ന് ഇങ്ങനെ തുക കുറഞ്ഞുപോയതു നിധിയെക്കുറിച്ചു വിപരീതമനസ്ഥിതിയുള്ളതുകൊണ്ടല്ല—സ്ഥലത്തുതന്നെ കക്ഷിമത്സരത്തിന്റെ തള്ളൽ ശേഷിച്ചിരുന്നതുകൊണ്ടാണ്. ഭരണഘടന നടപ്പിലായിരിക്കുന്ന ഈ ഘട്ടത്തിൽ—മാദ്ധ്യസ്ഥക്കമ്മട്ടി മാർഗ്ഗമായോ മറേറതെങ്കിലും പ്രകാരത്തിലോ—തമ്മിൽ ഇണങ്ങി—പുത്തൻകാവുകാർ ഇപ്പോൾ പററിയ പരാജയത്തിനു പരിഹാരം ഉടനെ നിർമ്മിക്കുമെന്നു പ്രതീക്ഷിക്കപ്പെടുന്നു. വലിയ സംഖ്യ വരുമെന്നു പ്രതീക്ഷിക്കപ്പെട്ട തിരുവല്ലാ ഇടവകയിൽ, സ മു ദാ യ ഭ ക്ത നും നി ര ന്ത ര വ്യ വ സായാത്മാവും ആയ മി. പി. എം. ജേക്കബ്, പരമോത്സാഹപൂർവം പ്രവർത്തിച്ചു. എന്നാൽ വന്ന തുക 556 രൂ. 10 കാ മാത്രമാണ്. പുത്തൻ കാവിൽ അന്തഃഛിദ്രമാണെങ്കിൽ തിരുവല്ലായിൽ ബഹിരന്തർ സമരമാണെന്നും അതും പരിഹരിക്കപ്പെടേണ്ടതാണെന്നും—ഓക്കുവാനുള്ളവരൊക്കെയും, ഓർത്തിരുന്നാൽ കൊള്ളാം. വലിയ ഇടവകയായ തുമ്പമണ്ണിലും അന്തഃഛിദ്രമുണ്ടെന്നുള്ള കേൾവി, തുക 247–9–12 എന്നുള്ളതിനാൽ തെളിവായി. ദീർഘകാലം സമുദായത്തിന്റെ ഐശ്വര്യത്തെ പുരസ്കരിച്ചു പ്രവർത്തിച്ചുപോന്ന ഈ മഹാ ഇടവക—സ്വയം ആത്മപരിശോധനം നടത്തുമെങ്കിൽ—ഉപകാരമാകും. പതിനാറു പള്ളികൾ ഉൾപ്പെടുന്ന കൊല്ലം ഗ്രൂപ്പിൽ നിന്നു വന്നതുക 248–9–8 മാത്രമാണ്. ലീഡറായ മി. ററി. ഒ. കോശി വൈദ്യൻ ബി. ഡി. ഈ വിഷയത്തിൽ സർവ്വ പ്രദേശങ്ങളിലും ഏക കാലത്തു പറന്നു നടന്നതു നിമിത്തമാണ്—ഈ സംഖ്യയെങ്കിലും വസൂലായത്. അതുപോലെതന്നെ സേവനം രൂപമെടുത്ത മി. ററി. എസ്. വറുഗീസ് ബി. ഏ. എൽ. ററി. പണി ചെയ്ത കൊട്ടാരക്കര ഗ്രൂപ്പും, പല പ്രകാരത്തിൽ അലങ്കോലപ്പെട്ടുകിടക്കുന്നു. തലവൂർ ഇടവകയിൽ പല നൂലാമാലകൾ കടന്നു കൂടിയിരിക്കയാണെന്നും, നി. വ. ദി. മ. ശ്രീ. കാതോലിക്കാ ബാവാതിരുമനസ്സുകൊണ്ട് ആ പ്രദേശങ്ങളെ സന്ദർശിക്കുകയെന്നത് അത്യാവശ്യമാണെന്നും, പത്തനാപുരം ഗ്രൂപ്പ് ലീഡർ അറിയിക്കുന്നു. തെക്കൻ പള്ളികളുടെ ശോച്യാവസ്ഥയ്ക്കു ഈ ഗ്രൂപ്പുകളിൽപെടുന്ന പല ഇടവകകളും ഉദാഹരണമാണ്. ഈ നിധിക്കാര്യം എങ്ങിനെ ആയാലും കണ്ണങ്കോട്ടു മുതലായ ഇടവകകളിലും അവയ്ക്കു തെക്കുള്ള ഇടവകകളിലും സമുദായനേതാക്കന്മാരുടെ ശ്രദ്ധ—അർത്ഥവത്തായും ബഹുമുഖമായും പതിയാതിരിക്കുന്നപക്ഷം—ഇപ്പോൾ മുതൽ, മുപ്പതിനായിരം നാഴികപ്പുകലിനകത്തു—ഫലം പരിതാപകരമായിരിക്കും—എന്നു പ്രവചനം ചെയ്യുവാൻ, ആ സ്ഥലം പരിശോധനം ചെയ്തിട്ടുള്ള യാതൊരുവനും യാതൊരു പ്രയാസവും ഇല്ല. ഇതു ചിരിച്ചു തള്ളിക്കളയാനുള്ള ഒരു വിഷയമല്ല. നേരാണെന്നു സമ്മതിച്ചുകൊണ്ടു മൂക്കത്തു വിരൽവച്ച് സ്വല്പം ഇരുന്നശേഷം, വീണ്ടും സാധാരണ ഗതിക്ക് ഇതരകാര്യങ്ങളിലേക്കു പ്രവേശിച്ചും കൊള്ളാവുന്ന ഒരു ചെറിയ ആപത്തുമല്ല. എപ്പിസ്ക്കോപ്പൽ സുനഹദോസ് ഉടനെകൂടി ആലോചന നടത്തുകയും, അസോസ്യേഷൻ മാനേജിംഗ്ഗ കമ്മട്ടി താമസം കൂടാതെ ഉത്സാഹിക്കുകയും ചെയ്യുന്നതിന്—ഇതിൽ കവിഞ്ഞ ഒരു സമുദായ കാര്യം ഇല്ലെന്നു സമുദായഭക്തന്മാർ സങ്കടപൂർവ്വം ചിന്തിക്കേണ്ടതാകുന്നു. മി. സി. എം. മാത്യു ലീഡറായ നിരണം ഗ്രൂപ്പിൽപ്പെടുന്ന നിരണം ഇടവകയിൽ നിന്നു വന്ന രൂപ 1001. ഇതു പോരാത്തതല്ല എന്നു സമ്മതിക്കണം. കൈപ്പട്ടൂർ ഗ്രൂപ്പിൽ ലീഡറായ മി. കെ. ജി. ചെറിയാൻ ബി. ഏ. എൽ. ററി. 418 രൂപ 20 ചക്രം 2 കാശു പിരിച്ചയച്ചിട്ടുണ്ട്. തിരുവനന്തപുരം നിവാസികൾ മിക്കവാറും ഉദ്യോഗസ്ഥന്മാർ തന്നെ എങ്കിലും ഒരു പ്രത്യേക കാര്യമായി രൂപാ 136–13 അയച്ചുതന്നിരിക്കുന്നു. അതുപോലെതന്നെ ആലപ്പുഴ നിന്നു 95 രൂപയുടെ ഒരു ചെക്കും വന്നിട്ടുണ്ട്. എല്ലാ ഗ്രൂപ്പുകളേക്കുറിച്ചും ഇവിടെ ഇങ്ങനെ പ്രസ്താവിക്കണമെന്നു ഞങ്ങൾ ഉദ്ദേശിക്കുന്നില്ല. എന്നാൽ അനാവശ്യമായി കാലം കളയാതെ ഈ നിധിസംഭരണം സംബന്ധിച്ച് ഒരു റിപ്പോർട്ടുപുസ്തകം ഉടനെ വിജ്ഞാപനം ചെയ്യണമെന്നു ഞങ്ങൾ ഉദ്ദേശിക്കുന്നു; അതിനെയാണു ഞങ്ങൾ നിത്യറിക്കാർട്ടു പുസ്തകം എന്നു മുന്നൊരു വിജ്ഞാപനത്തിൽ ഞങ്ങൾ നാമകരണം ചെയ്തത്. ആ രേഖയിൽ നിധിയിലേക്കു സംഭാവന ചെയ്ത സർവ്വന്മാരുടെയും നാമങ്ങളും സംഖ്യകളും ഉണ്ടായിരിക്കുന്നതാണ്. കൂടാതെയും ഈ നിധിയുടെ ചരിത്രം, ലീഡറന്മാരുടെ റിപ്പോർട്ടുകൾ, തിരുമേനിമാർ, ലീഡറന്മാർ മുതലായവരുടെ പടങ്ങൾ—എന്നിങ്ങനെ ആകർഷകങ്ങളായ പല അംശങ്ങളും—ആ നിത്യറിക്കാർട്ടിൽ ഉണ്ടായിരിക്കുന്നതാത്രേ.

നിധിഭാണ്ഡങ്ങൾ ആപ്പീസിലേക്കു വന്നുകൊണ്ടിരുന്ന വെള്ളി, ശനി, ഞായർ, തിങ്കൾ എന്നീ ദിവസങ്ങളിൽ അവയുടെ പരിശോധനം ഭരമേററ നിധിക്കലവറ കൺട്രോളർ മാളിയേക്കൽ എം. സി. മാത്യുവും, പടയും പ്രകടിപ്പിച്ച—ഏകാഗ്രത, ജാഗരൂകത, പ്രബുദ്ധത എന്നിവ—പരമപ്രശംസയെ അർഹിക്കുന്നു. കുമരകം കായൽ തറയിൽ കക്കാമലകൾ പോലെ നിധിക്കലവറയിൽ കൂടിക്കണ്ട ചെമ്പുകാശു കൂമ്പാരങ്ങളെ—നുള്ളിനുള്ളിയെടുത്തു, എണ്ണി എണ്ണി മാററി, കണ്ണിമയ്ക്കാതെ ഇരുന്നുകൊണ്ടു കെട്ടിക്കെട്ടിവച്ച—ഉറക്കമില്ലാത്ത ഉണർവുള്ള ആ കമ്പനി—വരുന്ന വരുന്ന കെട്ടുകളെ പൊട്ടിച്ചെടുത്ത കാഷിയർ മി. ഫിലിപ്പ് മുതൽ അവയെ വീണ്ടും കെട്ടി ഇരുമ്പുകൂട്ടിനകത്ത് അകപ്പെടുത്തിയ കൺട്രോളർ മി. മാത്യുവരെയ്ക്കു പല സേവനസമർത്ഥന്മാർ ഉൾപ്പെട്ട ആ കമ്പനി—ആ കമ്പനിയിലെ സർവ്വമെമ്പറന്മാരും പ്രശംസാർഹന്മാർതന്നെ. കൈപ്പിഴവരാതെയും കണക്കു പിണങ്ങാതെയും അവർ—രാപ്പകൽ ഭേദമറിയാതെ—ഇരുന്നേടത്തിരുന്നു, നാഴികളെ നാഴികകളെ പിൻതള്ളുന്ന കാഴ്ച, കാണേണ്ടതായിരുന്നു. വേദിയിൽനിന്നു മാർബിൾ മാധവരായർ ഇളകിയാൽതന്നെയും—കസാല നിറയെ ഇരുന്ന കൺട്രോളർ മി. എം. സി. മാത്യു സ്ഥാനത്തുനിന്ന് ഇളകുകയില്ലെന്ന്—കാണികൾ കുലുങ്ങിപ്പോയി.

23-ാംനു-രാവിലെ നിധിസെക്രട്ടറിമാർ രൂപ 15575–12–4 നിധികമ്മട്ടിയുടെ കൺവീനറായ മി. ഏ. എം. വർക്കിയെ ഏല്പിക്കയും രസീതു വാങ്ങുകയുമുണ്ടായി. രസീതിൽ ദിവ്യശ്രീ വലിയവീട്ടിൽ അലക്സന്ത്രയോസ് കത്തനാരവർകളും മി. കെ. ററി. ചെറിയാൻ, കൺട്രോളർ മി. എം. സി. മാത്യു എന്നിവരും സാക്ഷികളായി ഒപ്പുവച്ചിട്ടുണ്ട്. മി. ഒ. എം. ചെറിയാനും മി. എ. എം. വർക്കിയും പഴയസിമ്മനാരിയിൽ ചെന്നു ബാവാ തിരുമനസ്സിലെ സന്നിധിയിൽ വിവരമറിയിച്ചശേഷം മി. വർക്കി പണവുംകൊണ്ടു കൊച്ചി ഇമ്പീരിയൽബാങ്കിലേക്കു സ്പെഷ്യൽ കാറിൽ നേരെ പോയിരിക്കുകയാണ്. ബാക്കി പണത്തിൽ നിധിസംഭരണംവകച്ചെലവു കഴിച്ചു ബാക്കിവരുന്ന പണവും—നിധിക്കമ്മട്ടിസെക്രട്ടറിമാർ കൺവീനറായ മി. വർക്കിയെ രണ്ടുമൂന്നു ദിവസങ്ങൾക്കകം ഭരമേല്പിക്കുന്നതായിരിക്കും. കാശു മുതലായവ ഇമ്പീരിയൽ ബാങ്കു സ്വീകരിക്കുന്നതല്ല. ആയതിനാൽ കൊച്ചിയിലേക്കു പുറപ്പെടുന്നതിനു മുമ്പായി; നാടൻനാണയങ്ങളെ, ശീമനാണയങ്ങളായി മാററം ചെയ്യേണ്ടതുണ്ട്.

നിധിയിലേക്കു പല അച്ചന്മാരും സംഭാവന ചെയ്തിട്ടുണ്ട് എങ്കിലും സംഭാവന ചെയ്യാത്തവരും പലരുണ്ട്. സംഭാവന ചെയ്തുകഴിഞ്ഞിട്ടില്ലാത്ത അച്ചന്മാർ ആപ്പീസിലേക്ക് ഉടനേ തന്നെ തുക മണിഓർഡർ അയച്ചുതന്നാൽ—നന്നായിരിക്കും. അതുപോലെ വാഗ്ദത്തം ചെയ്തശേഷം തുക അടയ്ക്കാത്തവരും, ചിലരുണ്ടെന്നു കാണുന്നു. പിരിവു മേടം 20-ാംനു-യാണെന്നു പ്രസിദ്ധീകരണമുണ്ടായി: എങ്കിലും അങ്ങനെ നടക്കാതിരുന്നേക്കുമെന്നു, സിറിയൻ മാമൂലനുസരിച്ച്—അവർ ചിന്തിച്ചിരുന്നുപോലും. അതാണ് അവർ സമയത്തു പണം കൊടുക്കുവാൻ ഇടയാകാഞ്ഞതിന്റെ ഒരു കാരണം. ആ ഭാഗം എങ്ങനെയുമാകട്ടെ. വാഗ്ദാനശേഷം തുക കുറച്ചുകളഞ്ഞവരും, വാഗ്ദാനത്തിൽ തന്നെ തുക കുറച്ചുകളഞ്ഞവരും, വാഗ്ദാനശേഷം തുക കൊടുക്കാത്തവരും, യാതൊരു തുകയും വാഗ്ദാനം ചെയ്വാൻ ഇടയാകാത്തവരും—ഈ നാലു വകുപ്പുകാരും അച്ചന്മാരാകട്ടെ—അത്മായക്കാരാകട്ടെ—ഈ പ്രസ്ഥാനം സംബന്ധിച്ച്, പണം ഉടനെ ഇവിടേക്കു മണിഓർഡർ അയച്ചുതരുന്നതു വളരെ നന്നായിരിക്കും. അങ്ങിനെയായാൽ ഇപ്പോൾ തയ്യാറാക്കിവരുന്ന നിത്യറിക്കാർട്ടു പുസ്തകത്തിൽതന്നെ—അവരുടെ സംഭാവനകളേക്കുറിച്ചു പ്രസ്താവിക്കുന്നതും, അങ്ങിനെ ഈ പുസ്തകം പൂർണ്ണമാകുന്നതും അത്രെ. പണവും എഴുത്തും അയക്കേണ്ടത്, ദിവ്യശ്രീ എം. സി. കുറിയാക്കോസുകശ്ശീശാ ബി. എ. അവർകൾ, നിധിയാപ്പീസ്, കോട്ടയം എന്ന വിലാസത്തിൽ വേണമെന്നു മുൻപുതന്നെ പ്രസിദ്ധീകൃതമാണ്.

ഒരു സംഗതി ഇവിടെ പ്രത്യേകം പറവാനുണ്ട്. നിധിസംഭരണത്തിൽ പ്രശംസയ്ക്കു അതീതമായ സാഹായ്യം ലീഡറന്മാരിൽനിന്ന്, ഇവിടെ ലഭിച്ചു എന്നുള്ളതു, വാസ്തവമാണ്. എന്നാൽ ലീഡറന്മാർ അല്ലാത്തവരായ ഏതാനും ആളുകളും പലപ്രകാരങ്ങളിൽ ഈ പുരോഗമനപരിശ്രമത്തിൽ പങ്കുകൊണ്ടവരാണെന്നുള്ളതിനെ ഇവിടെ വിസ്മരിച്ചുകൂടാ. കാർത്തികപ്പള്ളി ഗ്രൂപ്പു ലീഡറായ മി. കെ. എം. മാമ്മൻമാപ്പിള ലീഡറെന്നു ന്യായേനയും അല്ലാതെയും തിരുവല്ലാ, കാർത്തികപ്പള്ളി, മാവേലിക്കര മുതലായ പ്രദേശങ്ങളിൽ അത്യദ്ധ്വാനം ചെയ്തയാളാണ്.

മാവേലിക്കര ജേക്കബ് കുര്യൻ ലീഡർസ്ഥാനമേൽക്കുന്നതിനു മുമ്പും പിമ്പും അദ്ദേഹത്തിന്റെ ഗ്രൂപ്പിലും അന്യസ്ഥലങ്ങളിലും തന്റെ സ്വാധീനബലവും വാക്ചാതുര്യവും ഈ വിഷയത്തിലേക്കു സ്വതന്ത്രമായി ദാനം ചെയ്യുകയുണ്ടായി. വാഗ്പ്രഭുവായ മഹിളാമണി പത്രാധിപർ മി. പി. എം. മാമ്മൻ ചാത്തന്നൂർ കല്ലട, കുണ്ടറ, മുതലായ സ്ഥലങ്ങളിൽ ഇതു സംബന്ധിച്ചു ചില ദിവസങ്ങളിൽ സർക്കീട്ടു ചെയ്യുകയും നിധിവിഷയത്തിലേക്കു ബഹുജനമനോനിയമം ചെയ്യുകയും ചെയ്തവനാണ്. സമുദായസെക്രട്ടറി മി. കെ. എം. മാത്തൻമാപ്പിള ശരീരസ്ഥിതിയെ അശേഷം അവഗണിച്ചു, സ്വന്തംമുതൽ ചെലവുചെയ്തു—പുത്തൻകാവു, തുമ്പമൺ, കല്ലൂപ്പാറ മുതലായ ദുർഘടസ്ഥലങ്ങളിൽ—അദ്ദേഹത്തിന്റെ സ്വാധീനബലത്തെ നിരന്തരം ഉപയോഗിച്ചിരുന്നു. ഇവർ മാത്രമല്ല വേറെ അനേകരും കപടതയൊഴിഞ്ഞ് ഏകാഗ്രമായും വിവിധപ്രകാരങ്ങളിൽ ചെയ്ത ത്യാഗമാണ—മേടം 20-ാംനു-വെള്ളിയാഴ്ച-വിജയത്തിന്റെ രൂപത്തിൽകോട്ടയം നിധിയാപ്പീസിൽ സുറിയാനിസമുദായംകാണ്മാനിടയായതു്.

അവസാനമായി, ലീഡറന്മാരോട് ഞങ്ങൾക്കൊരപേക്ഷയുണ്ട്. അവർ നിധിസംഭരണം സംബന്ധിച്ചു പരിശ്രമം ചെയ്ത രണ്ടു മൂന്നാഴ്ചകളിൽ—ഗ്രൂപ്പുകളിലുള്ള ഇടവകകളെക്കുറിച്ചു പല സംഗതികൾ അറിഞ്ഞവരാണ്. ഓരോ പള്ളി ഇടവകകളിലുംപെട്ട മിക്കയാളുകളെയും പ്രത്യേകം പ്രത്യേകം കണ്ടു സംസാരിച്ച അവർ—നിധിക്കാര്യം മാത്രമല്ല വേറെ അനേകകാര്യങ്ങളും ഗ്രഹിച്ചിരിക്കും. ഇടവകകളുടെ ആത്മീകമായ നില, സൺഡേസ്കൂളുകൾ, അച്ചന്മാരുടെ ആത്മീകവും ലൌകികവുമായ അവസ്ഥ, സ്ത്രീകൾക്കും പുരുഷന്മാർക്കും വിദ്യാഭ്യാസത്തിനുള്ള സൌകര്യം, ആത്മായക്കാരുടെ സമുദായഭക്തി, പള്ളിക്കെട്ടിടങ്ങളുടെ രീതി, പുതിയപള്ളികളുടെ ആവശ്യകത, പഴയപള്ളികളുടെ അനാവശ്യകത, ഉദ്ധാരണമാർഗ്ഗങ്ങൾ—എന്നിങ്ങനെ ഏതെല്ലാം സംഗതികളെക്കുറിച്ചു് എഴുതാമെന്നു കരുതുന്നുവോ—അതതുകളെക്കുറിച്ചൊക്കെയും—ആത്മപരിശോധനം ചെയ്തശേഷം—അവർ വിവരമായി എഴുതാം. പള്ളികളിൽ സകാരണവും അകാരണവുമായ അന്തഃഛിദ്രങ്ങളുണ്ട്; ഓരോ പ്രദേശങ്ങളിൽ തിരുമേനിമാരുടെ സന്ദർശനം ആവശ്യമായ സ്ഥാപനങ്ങളുണ്ട്. എന്തൊക്കെയും കാര്യമാണെന്നു ലീഡറന്മാർ കരുതുന്നുവോ—അതൊക്കെയും എഴുതാം. ലീഡറന്മാർ വിജയിച്ചതുതന്നെയും ചുണ കൂടുന്ന പല കൂട്ടുകാരുടെ ക്ലേശസഹിഷ്ണുതനിമിത്തമാണ്. അവരുടെ പേരും വിലാസവും സഹായം ചെയ്ത രീതിയും മററു വിവരണങ്ങളും റിപ്പോർട്ടിൽ ഉൾപ്പെടേണ്ട ഒരു പ്രത്യേക വിഷയമാകുന്നു. ലീഡറന്മാർ എഴുതി അയയ്ക്കുന്ന ഈ റിപ്പോർട്ടുകൾ—അപ്പാടെ—പരസ്യപ്പെടുത്തുന്നതല്ല. ഇവിടെ കൈവരുന്ന റിപ്പോർട്ടുകൾ പുസ്തകമായി ബയണ്ടുചെയ്തു—കാതോലിക്കാബാവാ തിരുമനസ്സിലേക്കു സമർപ്പിക്കുന്നതാണു. ബയണ്ടുചെയ്യുന്നതിനു മുമ്പ്, ആ റിപ്പോർട്ടുകളെ ഇവിടെ മാറി എഴുതണമെന്നുദ്ദേശിക്കുന്നില്ല. അയതിനാൽ ആ റിപ്പോർട്ടുകൾ—നല്ല കട്ടിയുള്ള ഫുൾസ്കാപ്പുകടലാസിൽ—ഒരു വശം മാത്രം—കറുത്ത നിറമുള്ള മഷിയിൽ—എഴുതപ്പെട്ടിരിക്കണം. ഇതരസമുദായങ്ങൾ ചെയ്യുന്ന തള്ളൽ, പല പള്ളികളിലും കൊള്ളുന്ന ഈ കാലത്തു—മേല്പടി റിപ്പോർട്ടുപുസ്തകം, കാതോലിക്കാബാവാ തിരുമനസ്സിലേക്കു പല പ്രകാരങ്ങളിൽ ഉപയോഗപ്പെടുന്നതാണല്ലോ. സമുദായകാര്യങ്ങളിൽ തീക്ഷ്ണതയുള്ള ലീഡറന്മാർ സമ്പാദിച്ച ജ്ഞാനം, രൂപം കൈക്കൊള്ളുന്ന ഈ ഗ്രന്ഥം—അവർ സമ്പാദിച്ചുതരുന്ന വേറൊരു നിധിയായിരിക്കും. ഓരോ ലീഡറന്മാരും ഈ റിപ്പോർട്ട് ഇടവം 15-ാംനു-ക്കു മുമ്പ് ഇവിടെ കിട്ടുവാൻ തക്കവണ്ണം അയച്ചിരിക്കേണ്ടതാണ്. ലീഡറന്മാരുടെ റിപ്പോർട്ടുകളിൽനിന്നു പരസ്യമാക്കാവുന്ന ഭാഗങ്ങളെ, ഈ ആപ്പീസിൽ കടഞ്ഞെടുത്തു, ലീഡറന്മാർ ഓരോരുത്തരുടെയും പേരുവച്ചു, പണക്കണക്കു മുതലായവ അടങ്ങുന്ന നിത്യറിക്കാർട്ടുപുസ്തകത്തിൽ പരസ്യപ്പെടുത്തുന്നതും ആയിരിക്കും.

അനേകം വിഘ്നങ്ങളും വിപത്തുകളും സംഭവിക്കാമായിരുന്ന ഈ നിധിസംഭരണവിഷയം, ഇങ്ങനെ നിർവഹിതമായതിനെക്കുറിച്ചു പരമസംപ്രഹൃഷ്ടമായിരിക്കുന്ന മലങ്കര ഓർത്തോഡോക്സ് സുറിയാനിസമുദായം—ദൈവകൃപയിൽ മുളച്ചു, ദൈവാശ്രയത്തിൽ വളന്നു, ദൈവാനുഗ്രഹത്താൽ ഫലിച്ചു-നീണാൾ വിജയിക്കട്ടെ.

---

# കാതോലിക്കേററു നിധി.

## (വഞ്ചിപ്പാട്ടു്.)

കേട്ടതില്ലേ വർത്തമാനം പാട്ടിലാക്കി പ്പറഞ്ഞീടാം
കഷ്ടപ്പെട്ട ക്രിസ്തന്മാർ നാം തുഷ്ടന്മാരായി........
മണ്ണിൽതന്നെ മേവും കാലം വിണ്ണി നേററം മോടി കൂടാൻ
സ്വർണ്ണം തന്നിൽ മേട തീർത്തോൻ മാർത്തോമ്മാശ്ലീഹാ—
വേദവിത്തു പാകിക്കൊള്ളാൻ ബോധമററ കേരളത്തിൽ
മോദമൊത്തു വന്നു ചേർന്നോൻ നമ്മുടെ ബാവാ—
ഭാരതക്കൽതറ തന്നിൽ സാരമായ മാമരത്തിൻ
വേരുറപ്പാൻ പോരു കണ്ട പോരാളി വീരൻ—
നോക്കു നോക്കു മാനത്തുണ്ടു നോക്കി നോക്കി ച്ചിരിക്കുന്നു
തൃക്കൈ തന്നിൽ സ്ലീബായുണ്ടു് ഭാഗ്യമേ ഭാഗ്യം
വലഭാഗേ ദീവന്നാസ്യോസ്സ് വാമഭാഗേ ദീവന്നാസ്യോസ്സ്
മലയാള ത്തലയാളർ തെളിഞ്ഞുപോയി.
തങ്കമുടി മൂന്നു മിന്നി മിന്നൽ പൂണ്ട വാനഭാഗം
പൊൻകര ത്തു വൊളി പാളി ത്തിളങ്ങീടുന്നു.
മുന്നിലുണ്ടു് പിന്നിലുണ്ടു് നാലുഭാഗ ത്തെങ്ങു മുണ്ടു്
സുന്ദരന്മാർ നന്ദിപൂണ്ടോർ ദൈവദൂതന്മാർ.
ലക്ഷം ലക്ഷം സുരപ്പട കോടികോടി ദേവപ്പട
ഇക്ഷിതിയേ നോക്കി നിൽപൂ കോടാന കോടി.
ഗബ്രിയേലിൻ കാഹളത്തിൻ മേഘ ഘോഷം കേട്ടിടുന്നു
റപ്പയേൽകൈ കൊട്ടിപ്പാടി ആർപ്പിട്ടീടുന്നു.
കണ്ട കണ്ട നക്ഷത്രത്തെ അടർത്തവർ കൈയിലേന്തി
വീണതലത്തിൽ നിന്ന് ചിരി ചിരിച്ചീടുന്നു.
നേരു തന്നെ താരകളെ മലങ്കരെപ്പോരുവാനായ്
വാരി വാരി യെറിയുന്നു മാലാഖാ ലോകം
പോന്നതെല്ലാം പൂവുതന്നെ വന്നതെല്ലാം പൊന്നു തന്നെ
നന്നു നന്നു വീണതെല്ലാം പവനു മായി
ലക്ഷം വീടു് ലക്ഷം പവൻ ലക്ഷം പവൻ ലക്ഷം വീടു്
ലക്ഷം ലക്ഷം ലക്ഷം ലക്ഷം തെററില്ല തെല്ലും.
പ്രാചീനമാം സിറിയൻ ചർച്ചിൽ ഉച്ചമോദം വന്നുകേറി
തീർച്ച തന്നെ ശ്ലീഹാ നമ്മെ മറന്നതില്ല.
സ്വന്തം കയ്യാൽ പുണ്യവുമാൻ തീർത്ത നല്ലോ രാരാമത്തിൽ
എന്തു പെയ്തു തേനോ പൊന്നോ പൊന്നും തേനുമോ?
കാതോലിക്കാ നിധി നാട്ടിൽ പ്രീതപൂർവ്വം ശ്ലീഹാ നൽകി
ഏതുമാകും പേടി വേണ്ടാ ദൈവം തുണച്ചാൽ
വാരിക്കൊൾവിൻ ദുഃഖം തീർന്നു കോരിക്കൊൾവിൻ കുട്ടപ്പടി
വാരിക്കോരി കോരിവാരി ഭരിച്ചു കൊൾവിൻ.
കാപ്പുകെട്ടി വികാരിമാർ—കോപ്പുകൂട്ടി ശെമ്മാശ്ശന്മാർ
കപ്യാരന്മാ രുണ്ണാറായി തൃപ്തന്മാരെല്ലാം
വന്ദ്യതിരുമേനി മാരാം പീലക്സീനോസ്സ്, സേവേറിയോസ്സ്
നിന്നു നന്ദ്യാ സ്തോത്രം പാടി—ദൈവസഹായം
പരിശുദ്ധൻ ഗ്രീഗോറിയോസ്സ് നിധി രക്ഷ കൈയേറാല്ലോ
കുറവില്ല നമുക്കെല്ലാം തിറ മായിപ്പോൾ
കാതോലിക്കാ ബാവാ നമ്മെ താലോലിപ്പു സ്ലീബായാലെ
മോദം പൂണ്ടു സൌഖ്യം കണ്ടു നസ്രാണിവർഗ്ഗം
മലങ്കര സിര്യൻ ചർച്ചിൽ അലങ്കോലം നീങ്ങിപ്പോയി
വെളിച്ചത്തിൽ തളർന്നു പോം കൂരിരു ളേതും.
ദൈവം പൂശി പൊന്നിൽ നമ്മെ നമ്മെ പ്പൊന്നിൽ പൂശിദൈവം
ദൈവം തന്നെ മേലും നമ്മെ വളർത്തീടുന്നു.
പണിക്കന്മാർ തരകന്മാർ പണമേറും വക്കീലന്മാർ
ഗുണം കൂട്ടും നസ്രാണിമാർ വണിഗ്ശ്രേഷ്ഠന്മാർ.
ഉളുകെഴുന്ന ബാങ്കറന്മാർ റബർകോട്ടാ കിട്ടിയോരും
പൊൻകുടത്തിൽ തങ്കം വാരി പ്പുക കൊണ്ടാലും
സൂര്യ വംശ മേന്മ പൂണ്ട സിറിയൻ വംശ റാണിമാരേ
നെയ്‌വിളക്കും നെല്ലും നീരും നേ ന്നെടുത്താലും
കാതോലിക്കാ നിധി വന്നേ വാതിലുക്കൽ മുട്ടീടുന്നേ
മാതാക്കന്മാർ വന്നെടുക്കാം പൊന്നാന തന്നെ.
ആട്ടമാടാം പാണ്ടിവാദ്യം കൊട്ടിപ്പാടിച്ചാട്ടം ചാടാം
ക്രിസ്തന്മാരാം നാ മെല്ലാരും ഹൃഷ്ടന്മാരായി.
മലങ്കര സിറിയൻ സഭ വാലു വച്ച കൊള്ളിമീനോ
മേലേ മേലേ കേറി പ്പോകും കാല ബാണമോ?
പാത്രിയർക്കീസാം തിരുമേനി നിത്യം നിത്യം ജയിക്കട്ടെ
കാതോലിക്കാ നിധി വേറെ ജയിച്ചീടട്ടെ.
മേലിലില്ല മാ ലൊരല്പം ഏലാ ഏലാ ഏലാപ്പാലാ
കാലം വേണ്ട കേമനായി ബസ്സേലിയോസ് ബാവാ
നാലുകൊണ്ടും നല്ലതായി മലങ്കര നസ്രാണികൾ
ബലം കൂട്ടും ശ്ലീഹാ തന്റെ വലങ്കൈ തുണ.

# 1. കൊല്ലം ഗ്രൂപ്പ്.

(ററി. ഒ. കോശി വൈദ്യൻ, ബി. ഡി.)

കാതോലിക്കേററു നിധിപ്പിരിവു സംബന്ധിച്ചു താഴെപ്പറയുന്ന പള്ളികൾ സന്ദർശിക്കുന്നതിനു ഭാരവാഹികൾ ഈ എഴുത്തുകാരനെ ചുമതലപ്പെടുത്തിയിരുന്നു.

(1) ചാത്തന്നൂർപള്ളി. (2) കോയിപ്രംപള്ളി. (3) ആതിച്ചനല്ലൂർ പഴയപള്ളി. (4) ആതിച്ചനല്ലൂർ ബ്ഹനാൻ പള്ളി. (5) ചെങ്കുളം പള്ളി. (6) കൊല്ലം പള്ളി (7) നല്ലിലാ പഴയപള്ളി (8) നല്ലിലാ ബെഥേൽപള്ളി (9) കട്ടച്ചൽ പഴയപള്ളി (10) കട്ടച്ചൽ മാർ ബർസൗമാ പള്ളി. (11) മേണ്ടൂർ മർത്തമറിയം പള്ളി. (12) മേണ്ടൂർ പൊരിയക്കൽപള്ളി. (13) പൂയപ്പള്ളി പള്ളി. (14) ചെറുവക്കൽ പള്ളി. (15) ഇളമാട്ടുപള്ളി. (16) അട്ടതല പള്ളി. (17) അട്ടതല പുത്തൻ പള്ളി (18) വരിഞ്ഞംപള്ളി. മേൽപ്പറഞ്ഞവയിൽ കൊല്ലംപള്ളി നീക്കിയുള്ള എല്ലാ പള്ളികളും ചാത്തന്നൂരിനു് തെക്കും കിഴക്കുമുള്ള മല നാട്ടുകളിൽ സ്ഥിതി ചെയ്യുന്നു. * തിരുവനന്തപുരവും, തിരുവാങ്കോട്ടും തള്ളിയാൽ ഇവക്കു തെക്കു സുറിയാനിക്കാരുടെ വകയായി പള്ളികൾ ഇല്ലതന്നെ. പള്ളി എന്ന ശബ്ദം കൊണ്ടു് സാധാരണ സുറിയാനിക്കാരൻ സങ്കല്പിക്കുന്ന ചിത്രം, മേൽപ്പറഞ്ഞവയിൽ കഷ്ടിച്ച് മൂന്നോ നാലോ പള്ളിക്കെട്ടിടങ്ങളെ സംബന്ധിച്ച് മാത്രം യഥാർത്ഥത്തോടടുത്തു വന്നേക്കും. ശേഷിച്ചവ ആ പ്രദേശങ്ങളിലുള്ള സുറിയാനി സഭാ സന്താനങ്ങളുടെ സാമുദായികവും, ആത്മികവുമായ ആശയപുരോഗതിക്ക് തികഞ്ഞ തെളിവുകളാണ്. "സർവ്വശക്തൻ കൈപ്പണിയായവയിൽ വസിക്കുന്നില്ല", "ദൈവം ആത്മാവാകുന്നു. അവനെ വന്ദിക്കുന്നവർ ആത്മാവിലും സത്യത്തിലും വന്ദിക്കയും വേ

ററി. ഒ. കോശി വൈദ്യൻ
തേവലക്കര.

ണം" ഇത്യാദി ക്രൈസ്തവാദർശങ്ങളെ, ഈ പള്ളികൾ പ്രഹസന രൂപങ്ങളിൽ കാണിക്കുകയാണോ എന്ന് ആർക്കും തോന്നും. ഒരു സ്ഥലത്തു ഞാൻ കണ്ട ദേവാലയം ഉദ്ദേശം ഇരുപതടി നീളം പന്ത്രണ്ടടി വീതിയിൽ നാലു മരത്തൂണുകളിന്മേൽ നിൽക്കുന്നു. തൂണുകൾക്കു കൈപ്പണി നിമിത്തം യാതൊരു രൂപഭേദവും ഭവിച്ചിട്ടില്ല. "മനുഷ്യൻ മണ്ണാകുന്നു" എന്ന് ആരും ഓർക്കുമാറു് അവയിൽ ചിതൽ മണ്ണു വളരെ ഉണ്ടു്. വിശുദ്ധ സ്ഥലവും പ്രാകാരങ്ങളും ഓലകൊണ്ടു മറയ്ക്കപ്പെടേണ്ടതാണ്" എന്നു സ്ഥാപകന്മാർക്കുദ്ദേശമുണ്ടായിരുന്നു എന്നതിനുള്ള തെളിവുകളായി അങ്ങിങ്ങു കാണപ്പെടുന്ന അവശിഷ്ടങ്ങൾ പുരാതന വസ്തുശാസ്ത്രാന്വേഷകന്മാരുടെ പരിധിയിൽ പെടേണ്ട പദാർത്ഥങ്ങളാണ്. മദ്ബഹായുടെ സമീപത്തു ഹൈക്കലായിൽ ഒരു് ഉറിയും അതിൽ ഒരു മൺ കലവുമുണ്ടു്. വഴിപാടായി വരുന്ന എണ്ണ അതിലാണു സൂക്ഷിക്കപ്പെടുന്നതു്. അതിന്റെ സമീപത്തു കാണുന്ന ഒരു വിളക്കു തണ്ടു, സ്വല്പം നിവിൎന്നു നിൽക്കുവാൻ കഴിവില്ലായ്കയാൽ തൂണിനെ അഭയം പ്രാപിച്ച് ആലയത്തെ അലങ്കരിക്കുന്നു. അടുത്തു തന്നെയുള്ള വേറൊരു കുന്നിൽ ഇതിനോടു കിടപിടിക്കത്തക്ക വേറൊരു ദേവാലയവും സ്ഥിതി ചെയ്യുന്നുണ്ടു്. മുകളിൽ പേരു പറയപ്പെട്ടവയിൽ ഏറിയ പങ്കു പള്ളികളും ഈ നിലയിൽതന്നെയുള്ളവയാണ്. പല പള്ളികളിലും എട്ടു പത്തു വീട്ടുകാരും ആണ്ടിൽ ഒരിക്കലോ മറേറാ കുർബ്ബാനയും, രാത്രി വിശ്രമിക്കേണ്ട ആട്ടമാട്ടുകളും ഉണ്ടായിരിക്കുന്നതത്രേ. ഇവയിലെല്ലാം കൂടി പൌരോഹിത്യകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനു നാലോ അഞ്ചോ പട്ടക്കാർ മാത്രമേയുള്ളു. മതം, മാർഗ്ഗം ഇവയ്ക്കു പുറമേ നിയമശാസ്ത്രം, ധനതത്വശാസ്ത്രം, രാജ്യമീമാംസ, തർക്കം മുതലായവയിൽ വൈദഗ്ദ്ധ്യം സമ്പാദിച്ചിട്ടുള്ളവരാണു ചിലർ. കാതോലിക്കേററു ഫണ്ടിനെ കാര്യമായി സഹായിച്ച ചിലർ തന്നെയും, രസീതു ബുക്കിൽ ഒപ്പിട്ടു തരുവാൻ മടിച്ചതിന്റെ കാരണം അജ്ഞാതമാണ്.

ആകെ പിരിഞ്ഞ തുക 248 രൂപാ, 9 ചക്രം, 8 കാശുമാത്രമാണ്. മേൽ വിവരിച്ച പരിതസ്ഥിതികൾ ഗ്രഹിച്ചാലോചിച്ചാൽ ഈ തുക ഒട്ടും നിസ്സാരമല്ലെന്നു ബോദ്ധ്യമാകും. ചില പള്ളിപ്രമാണികൾ, പിരിവുകാർ സ്ഥലത്തു ചെല്ലുമ്പോഴെക്കും സ്ഥലത്തില്ലാതായി ഭവിക്കുന്നു. രസീതു ബുക്കുകൾ തിരികെ കിട്ടുന്നതിനു ചില സ്ഥലങ്ങളിൽ വൈഷമ്യം ഉണ്ടായി.

നിധിശേഖരം സംബന്ധിച്ചു കൊല്ലം ഗ്രൂപ്പിൽ നടന്ന വേലകളിലെല്ലാം തുർച്ചയായി സഹായിച്ചു കൊണ്ടിരുന്ന ചാത്തന്നൂർ സെൻറ് ജോർജ്ജസ്സ് ഇംഗ്ലീഷ് സ്കൂൾ ഹെഡ് മാസ്റ്റർ മിസ്റ്റർ പി. എം. കുറിയാക്കോസ് വൈദ്യൻ, തേവലക്കര തെക്കേത്തയ്യിൽ മിസ്റ്റർ ററി. കെ. ജേക്കബ് വൈദ്യൻ എന്നീ യുവാക്കന്മാരോടുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. ആദ്യവസാനം ഇതു സംബന്ധമായ എല്ലാ പരിശ്രമങ്ങളിലും അവർ ത്യാഗബുദ്ധ്യാ ഭാഗഭാക്കുകളായി, കഠിനപ്രയത്നം ചെയ്തിട്ടുണ്ടു്. പിരിവു ദിവസങ്ങളിൽ സഹായിച്ചിരുന്നവരായ ബ: ഇടവകപ്പട്ടക്കാർ, ഇടവകാംഗങ്ങൾ, ദിവ്യശ്രീ വി. സി എബ്രഹാം പണിക്കർ ശെമ്മാശൻ, മിസ്റ്റർ പി. ഉമ്മൻ ആദിയായവരോടുള്ള കൃതജ്ഞതയെയും രേഖപ്പെടുത്തിക്കൊള്ളട്ടെ.

ഒന്നിലധികം പ്രാവശ്യം സന്ദർശിക്കാനിടയായ ഈ സ്ഥലങ്ങളെ സംബന്ധിച്ചു പൊതുവായിത്തോന്നിയ ചില അഭിപ്രായങ്ങൾ രേഖപ്പെടുത്തുന്നതു് അസ്ഥാനത്തിലാവുകയില്ലെന്നു വിശ്വസിക്കുന്നു. ആത്മീകവും, സാമുദായികവുമായ കാര്യങ്ങളിൽ ശ്രദ്ധപതിച്ചു നിരന്തരം ത്യാഗസന്നദ്ധതയോടു കൂടി ബദ്ധപ്പെട്ടു പ്രവൃത്തിക്കുന്ന ഒരു മെത്രാപ്പോലീത്താ ഈ ഇടവകകൾക്കു് ഉടനടി ഉണ്ടാകേണ്ടതു് ഒഴിച്ചുകൂടാത്ത ഒരത്യാവശ്യമാണ്. മേൽ പേരു കൊടുത്തിട്ടുള്ളവയിൽ പുരാതനത്വവും, ജനസംഖ്യാബലവും, ധനശക്തിയുമുള്ള ഒരു് ഇടവകയിൽ നടന്ന ഒരു സംഭവം ഈ ആവശ്യം ദൃഷ്ടാന്തീകരിക്കത്തക്കതാണ്. ദുഃഖവെള്ളിയാഴ്ചയിലെ ഭക്തി സംവർദ്ധകങ്ങളായ കർമ്മങ്ങളിൽ ഉച്ചനമസ്കാരം കഴിഞ്ഞു് അല്പ സമയത്തേക്കു ലഭിച്ച വിശ്രമവേളയിൽ ഇടവകാംഗങ്ങൾ പള്ളിയിൽ വച്ചുതന്നേ, ഉയിർപ്പു പെരുനാൾ ആഘോഷിക്കേണ്ട വിധത്തെ സംബന്ധിച്ചു്, ഒരു ആലോചന നടത്തുക ഉണ്ടായി. ഇതു സംബന്ധിച്ചുണ്ടായ അഭിപ്രായഭേദം ഒരു ചെറിയ അടി ലഹളയായി പരിണമിച്ചു. അതു കഴിഞ്ഞ ശേഷമാണ്, ഇരുപത്തിരണ്ടരയുടെ നമസ്കാരവും സ്ളീബാരാധനാശുശ്രൂഷയും നടന്നതു്.

ശക്തിഹീനമായ പള്ളികളുടെ സംഖ്യ അനാവശ്യമായി ഈ പ്രദേശങ്ങളിൽ വർദ്ധിച്ചിട്ടുണ്ടെന്നു മുകളിൽ സൂചനയുണ്ടെങ്കിലും നാളതുവരെയുള്ള സാഹചര്യങ്ങളിൽ ആ മാർഗ്ഗം ബുദ്ധിപൂർവ്വമായിരുന്നു എന്നു ചില കാരണങ്ങളാൽ തോന്നിപ്പോകുഃ. അങ്ങനെയല്ലായിരുന്നു എങ്കിൽ ഇപ്പോൾ ഉള്ളവരിൽ പലരും അന്യസമുദായങ്ങളിൽ ലയിച്ചുകഴിയുമായിരുന്നു. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു കുണ്ടറ സിമ്മനാരിയിൽ എഴുന്നള്ളിത്താമസിച്ച കാലത്തെ സ്വാധീനവും ബന്ധവും മാത്രമാണു് ഇവരിൽ പലരെയും ഇതിനോടു് അല്പമാത്രമായിട്ടെങ്കിലും ബന്ധിച്ചിരിക്കുന്നതെന്നു പല കാരണങ്ങളാൽ തോന്നാം. ഒരു മെത്രാപ്പോലീത്താ സ്ഥിരവാസം ഈ ഭദ്രാസന ഇടവകയിലുറപ്പിച്ചു, സമുദായ പ്രധാനന്മാരുടെയും അഭ്യുദയകാംക്ഷികളുടെയും സഹകരണത്തോടു കൂടി, അക്ഷീണയത്നം ചെയ്‌വാൻ ശീഘ്രമായ സംരംഭങ്ങൾ ഉണ്ടാകേണ്ടതത്യന്താപേക്ഷിതമാകുന്നു.

* തിരുവനന്തപുരം ഇടവകയിൽ ലീഡർ ജോലി വഹിച്ചതു ശ്രീമാൻ കെ. എം. ജോർജ്ജ് അവർകൾ, ബി. എ., ആയിരുന്നു.

# 2. കുണ്ടറഗ്രൂപ്പ്.

1. മോടിശ്ശേരിൽ എം. പി. മാത്യൂസ് കശ്ശീശാ.
2. ചങ്ങരമ്പള്ളിൽ കെ. ഗീവറുഗീസ് ശെമ്മാശൻ.

മലങ്കരസുറിയാനിസഭയുടെ ദക്ഷിണഭാഗത്തു സ്ഥിതിചെയ്യുന്ന ഈ ഇടവകയും പുരാതനതത്വത്തിൽ മലങ്കരയിലെ ഇതര ഇടവകയിൽനിന്നു് ഒട്ടും പിന്നോക്കമല്ല. എന്നാൽ സഭാമണ്ഡലത്തിന്റെ കേന്ദ്രസ്ഥാനങ്ങളിൽനിന്നും പുറപ്പെടുന്ന പ്രകാശം ഈ പ്രദേശങ്ങളിൽ ഏറിയകാലം ക്ഷീണശക്തങ്ങളായി മാത്രം വ്യാപരിച്ചുകൊണ്ടിരുന്നതിനാൽ ജനങ്ങളുടെ ആത്മികനില തീരെ മങ്ങിയ അവസ്ഥയിലായിരുന്നു. ആത്മീക ജ്യോതിഷ്മാനായ ഇപ്പോഴത്തെ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു്, ഈ പ്രദേശങ്ങളുടെ മദ്ധ്യസ്ഥാനമായ കുണ്ടറ സ്ഥാപിച്ചിട്ടുള്ള സിറിയൻ സിമ്മനാരിയുടേയും മററും പ്രതിഷ്ഠകൊണ്ടു ജനങ്ങളുടെ ആത്മീകവെളിച്ചം ക്രമേണ വർദ്ധമാനമായ പഥത്തിൽ സഞ്ചരിച്ചുതുടങ്ങിയിട്ടുണ്ടെന്നു പറയാം. ഈ സഞ്ചരണം മന്ദഗതിയിലാകയാൽ ജനങ്ങളുടെ ആത്മീയനില ഇന്നും വിശുദ്ധസഭയുടെ പരമോദ്ദേശങ്ങളോടു വേണ്ട അളവിൽ സമീപിച്ചുവന്നിട്ടില്ല.



എം. പി. മാത്യൂസ് കശീശാ
നിരണം.

നമസ്കാരങ്ങളും നോമ്പുകളും ആചരിക്ക, വിശുദ്ധ കുർബ്ബാനയിൽ സംബന്ധിക്കയും അതു് അനുഭവിക്കുകയും ചെയ്ക, സഭ പഠിപ്പിക്കുന്ന മററുകാര്യങ്ങളെ യഥാവിധി പാലിക്ക, എന്നിവയിലുള്ള താല്പര്യം വേണ്ടവണ്ണം പ്രചരിച്ചിട്ടില്ല. വലിയൊരു പങ്കു ജനം ഈവക സംഗതികളിൽനിന്നും ദൂരസ്ഥരായിത്തന്നെ ഇരിക്കുന്നു. അതുപോലെതന്നെ സഭയോടുള്ള വിശ്വാസവും, ഭക്തിയും അനേകരിലും വേണ്ടവണ്ണം ഉണ്ടായിട്ടില്ല. ഭക്തിപരമായ കാര്യങ്ങളിൽ താല്പര്യവും ആഗ്രഹവും ഉള്ള അനേകർ ഉണ്ടു് എങ്കിലും അവരെ പ്രോത്സാഹിപ്പിക്കുന്നതിനു വേണ്ട നേതാക്കന്മാർ ഇല്ലാതാണിരിക്കുന്നതു്.

പൈതങ്ങളെ വേദാദ്ധ്യയനം ചെയ്യിച്ചും, സഭാനിയമങ്ങൾ പരിശീലിപ്പിച്ചും, ആത്മികപഥത്തിൽക്കൂടി മുന്നോട്ടു നയിപ്പിക്കുന്നതിനു പര്യാപ്തങ്ങളായ സൺഡേസ്കൂളുകൾ കുറവാണു്; ഉള്ളവതന്നെ നാമമാത്രമായിട്ടേ നടക്കുന്നുമുള്ളു.

യുവജനസമാജങ്ങൾ, സ്ത്രീസമാജങ്ങൾ, പ്രാർത്ഥനായോഗങ്ങൾ എന്നിവയും ഈ ഇടവകകളിൽ മിക്കവാറുമില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

വൈദികന്മാർ മതാനുഷ്ഠാനങ്ങളിൽ വിപ്രതിപത്തിയുള്ളവരല്ല; വിശുദ്ധ സഭയുടെ ഉപദേശങ്ങൾക്കു കീഴ്വഴങ്ങി ജീവിക്കുന്നവർതന്നെ. എന്നാൽ ഇവർ വൈദികകർമ്മങ്ങളിൽ—ക്രമാശകൾ അനുഷ്ഠിക്കുന്നകാര്യത്തിൽ മാത്രമേ-സാധാരണമായിവ്യാപരിക്കുന്നുള്ളു: ഇടവകയുടെ ആത്മീകനില നന്നാക്കുന്നതിനുള്ള വേലകളിൽ തീക്ഷ്ണതയില്ലാത്തവരായിട്ടാണിരിക്കുന്നതു്. ഇവർക്കു വൈദികാഭ്യസനവും കാലോചിതമായ വിദ്യാഭ്യാസവും വേണ്ടവണ്ണം ഉണ്ടാകേണ്ടിയിരിക്കുന്നു. ഇവരിൽ ചിലർക്കു മാത്രം കാലക്ഷേപത്തിനു പര്യാപ്തമായ ദ്രവ്യസ്വത്തുണ്ടെങ്കിലും പൊതുവേ അവരുടെ സാമ്പത്തികനിലയും സ്ഥാനസമുചിതമായിരിക്കുന്നില്ല. ഇടവകയുടെ നന്മയ്ക്കുവേണ്ടി പ്രവൃത്തിക്കുന്നതിൽ ഈ അവശതയും ഏറക്കുറെ ബാധകങ്ങളായിരിക്കുന്നു എന്നു കാണാൻ കഴിയും.

ജനങ്ങൾക്കു പ്രാഥമികവിദ്യാഭ്യാസം സുലഭമായിരിക്കത്തക്കവണ്ണം പള്ളിക്കൂടങ്ങളുള്ളതുകൊണ്ടു നമ്മുടെ ജനങ്ങൾ ആ കാര്യത്തിൽ ഇപ്പോൾ പിന്നോക്കമല്ല. മലയാളത്തിലെ ഇപ്പോഴുള്ള ഉയർന്ന ക്ലാസ്സുകളിൽ പഠിച്ചിട്ടുള്ളവരും, പഠിക്കുന്നവരും അനേകരുണ്ടെങ്കിലും ഇംഗ്ലീഷുവിദ്യാഭ്യാസം പൊതുവേ കുറവായിട്ടാണിരിക്കുന്നതു്; അതിലും ഉപരിവിദ്യാഭ്യാസം ലഭിച്ചവർ നന്നേ ചുരുക്കംതന്നെ. മുൻകാലങ്ങളിൽ ജനങ്ങളിൽ വിദ്യാഭ്യാസത്തിന്റെ ആവശ്യബോധം വേണ്ടവണ്ണം കടന്നുകൂടീട്ടില്ലായിരുന്നു എങ്കിലും ഇപ്പോൾ ആ ബോധം ക്രമേണ വളർന്നുവരുന്നുണ്ടെന്നു കാണാം. എന്നാൽ ഉപരിവിദ്യാഭ്യാസത്തിനു് അധികംപേരുടെയും സാമ്പത്തികനില പ്രതികൂലമായിരിക്കുന്നു എന്നുള്ളതും പ്രസ്താവ്യമത്രേ.

ഭൂമി വേണ്ടവണ്ണം ഫലപ്രദമല്ലാത്തതിനാലും അധികം ജനങ്ങളും കൃഷീവലന്മാരായി ഇരിക്കുന്നതുകൊണ്ടും ജനങ്ങളുടെ സാമ്പത്തികനില പൊതുവേ താണതുതന്നെ. വ്യാപാരങ്ങളിലും വ്യവസായങ്ങളിലും നമ്മുടെ ജനങ്ങൾ വളരെ പിന്നോക്കമാണു്. വ്യവസായങ്ങൾക്കു വേണ്ടവണ്ണമുള്ള പരിതസ്ഥിതികൾ ഇല്ലെന്നുള്ളതിനോടുകൂടി വ്യവസായത്തിന്റെ നാനാമുഖങ്ങളിലേക്കുള്ള അന്വേഷണബുദ്ധിയും കുറവായിരിക്കുന്നു എന്നുള്ളതാണു് ഇതിന്റെ മുഖ്യകാരണം. ഭൂരിപക്ഷം ജനങ്ങളും കൃഷിമാത്രം ആശ്രയിച്ചു് ഉപജീവിച്ചുവരുന്നതിനാൽ ആദായം ലഭിച്ചുകൊണ്ടിരിക്കുന്നവർ വളരെ തുച്ഛമായിരിക്കുന്നു.

ഈ ഗ്രൂപ്പിൽ ആകെ 14 പള്ളികളുൾപ്പെടുന്നു; അവയുടെ നിലയും തൃപ്തികരമല്ല. ഓരോ പള്ളിയുടേയും സംക്ഷേപവിവരം താഴെ ചേർത്തുകൊള്ളുന്നു.

1. കുണ്ടറ പഴയപള്ളി—കുണ്ടറയും ചുററുപാടുമുള്ള എല്ലാ പള്ളികളേക്കാളും (ഈ ഗ്രൂപ്പിലുള്ള) പ്രാചീനതയുള്ളതാകുന്നു. സമീപദേശങ്ങളിലുള്ള പള്ളികളുടെ ജനയിത്രിസ്ഥാനവും പ്രസ്തുത പള്ളി വഹിക്കുന്നു. പഴയരീതിയിൽ പണിതിട്ടുള്ളതും, സാമാന്യം വലുതും ബലവുമുള്ളതുമായ ഈ പള്ളിക്കെ



കെ. ഗീവറുഗീസ് ശെമ്മാശൻ
അഞ്ചൽ.

ട്ടിടത്തിനു് ഇതേവരെയും അററകുററങ്ങൾ സംഭവിച്ചിട്ടില്ല. ഈ പള്ളിയിലെ ഭരണം ഇനിയും നന്നാവേണ്ടതുണ്ടു്; പാരമ്പര്യമായി വ്യവഹാരങ്ങൾ മാറി മാറി ഉണ്ടായിക്കൊണ്ടിരിക്കുന്നു; ഇപ്പോഴും അവ ശമിച്ചിട്ടില്ല. ഇടവകക്കാർ തമ്മിലുള്ള സ്വകാര്യവൈരം പള്ളികാര്യങ്ങളിൽ കടന്നുകൂടി പലപ്പോഴും അനിഷ്ടതകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഇപ്പോഴത്തെ ചെറുപ്പക്കാർക്കു് ഈ നില മാറി ആധുനികരീതിയിൽ (ഭരണഘടനയനുസരിച്ചു) ഭരണം നടപ്പായാൽകൊള്ളാമെന്നാഗ്രഹമുള്ളതായിക്കാണുന്നതു് ഒരു ശുഭലക്ഷണംതന്നെ.

2. കുണ്ടറ പുത്തൻപള്ളി—ഇപ്പോഴത്തെ പള്ളിക്കെട്ടിടം സാമാന്യം തൃപ്തികരംതന്നെ. പഴക്കംകൊണ്ടും ഇടവകജനങ്ങളുടെ എണ്ണംകൊണ്ടും മററും ഇതു് ഈ ഗ്രൂപ്പിലെ പള്ളികളിലെ രണ്ടാംസ്ഥാനം വഹിക്കുന്നു. ഈയിടെ, ചില കാരണങ്ങളാൽ ഇടവകജനങ്ങൾ രണ്ടായി ഭിന്നിച്ചു, ചിലവഴക്കുകളും വ്യവഹാരങ്ങളും നടന്നുകൊണ്ടിരിക്കുന്നു. അതിനാൽ ഭരണം ഇപ്പോൾ സമാധാനപരമെന്നു പറവാൻ നിവൃത്തിയില്ല.

3. കിഴക്കേഭാഗത്തു പുത്തൻപള്ളി—കെട്ടിടം അധികം വലുതല്ലെങ്കിലും സാമാന്യം തൃപ്തികരംതന്നെ. മത്സരമുണ്ട്.

4. കിഴക്കേഭാഗത്തു സെഹിയോൻപള്ളി—മുൻപ്രസ്താവിച്ച പള്ളിയിൽനിന്നു പിരിഞ്ഞ് ഒരു സംഘം ഈ പള്ളി സ്ഥാപിച്ചു. ഇടവകജനങ്ങളുടെ എണ്ണവും മററും വളരെ കുറവാണ്. പള്ളിക്കെട്ടിടവും അത്ര തൃപ്തികരമല്ല. മേല്പറഞ്ഞ പള്ളിയോടു വളരെ സമീപിച്ചതുമാണ്. ഈ കാരണങ്ങളാൽ ഇവ രണ്ടുംകൂടി യോജിച്ചാൽ സാമാന്യം നല്ല ഒരു ഇടവകയായിരിക്കും.

5. കുണ്ടറ കോട്ടക്കുഴിയിൽ പള്ളി—അടുത്തകാലത്തു കുണ്ടറ പഴയപള്ളിയിലുണ്ടായ ഒരു കലഹം നിമിത്തം കിഴക്കുഭാഗത്തുള്ള ഒരു സംഘം ജനങ്ങൾ പിരിഞ്ഞുപോയി ഈ പള്ളി സ്ഥാപിച്ചു. പള്ളിയുടെ ഇപ്പോഴത്തെ കെട്ടിടം ഒരു "ഷെഡ്" ആണെങ്കിലും പ്രധാന കെട്ടിടത്തിൻെറ പണി നടന്നുവരുന്നു. ഇടവകജനങ്ങൾ സാമ്പത്തികനിലയിൽ ഉയർന്നവരല്ലെങ്കിലും ഉത്സാഹികളും സമുദായഭക്തന്മാരും ആകുന്നു.

6. കുണ്ടറ കാദിശ്ത്താപള്ളി—കുണ്ടറ പഴയപള്ളിയോടു വളരെ അടുത്തതും ഈയിട തുടങ്ങിയതും ആകുന്നു. പള്ളിക്ക് അടിസ്ഥാനമിട്ടിട്ടുണ്ടെങ്കിലും ശേഷം പണിയെ സംബന്ധിച്ച ശ്രമം കാണുന്നില്ല. വളരെ ചുരുക്കംപേർ മാത്രമേ കൂടിനടപ്പുകാരായിട്ടുള്ളു. ഇവരുടെ ആത്മീയാവശ്യങ്ങൾ, കല്പനപ്രകാരം, കുണ്ടറ സിമ്മനാരിപള്ളിയിൽവച്ചു നടത്തി, വരുമാനങ്ങൾ അവർ വെച്ചു സൂക്ഷിക്കുന്നു. ഇങ്ങനെ ഒരു പള്ളിക്ക് ആവശ്യമുണ്ടോ എന്നു സംശയമുണ്ട്.

7. കടമാൻതടത്തിൽ പള്ളി—പള്ളിക്കെട്ടിടം സാമാന്യം തൃപ്തികരംതന്നെ. എങ്കിലും ഇടവകക്കാർ ചുരുക്കമാണ്. ഭരണഘടന നടപ്പിൽവന്നാൽ കൂടുതൽ അഭിവൃദ്ധിക്ക് ഇടയുണ്ട്.

8. പേരയത്തുപള്ളി—ഇതു് ഒരു വീട്ടുകാരൻെറ സ്വന്തമാണ്. കെട്ടിടം തൃപ്തികരം.

9, 10. മാറനാട്ടു കിഴക്കേപള്ളി; മാറനാട്ടു പടിഞ്ഞാറേപ്പള്ളി—രണ്ടും വളരെ സമീപിച്ചിരിക്കുന്നു. കയ്യാലയുടെ വ്യത്യാസം മാത്രമേയുള്ളു. ഇതിലെ കൂടിനടപ്പുകാർ ദൂരംകൊണ്ടു കുണ്ടറ പഴയപള്ളിയിൽനിന്നും പോയവരാണ്. ഈ പ്രദേശത്തു് ഒരു പള്ളി മതിയാകുമെന്നു തോന്നുന്നു.

11. പെരുമ്പുഴപള്ളി—അധികം വീട്ടുകാരില്ലെങ്കിലും കുണ്ടറ പഴയപള്ളിയിൽനിന്നുമുള്ള അകലംകൊണ്ടു് ഈ സ്ഥലത്തൊരു പള്ളി ആവശ്യംതന്നെ. പള്ളിക്കെട്ടിടം സാമാന്യം നന്ന്. ഭരണഘടന നടപ്പിൽവന്നാൽ ആശാസ്യമാകും.

12, 13. മുഖത്തല പഴയപള്ളി; മുഖത്തല പുത്തൻപള്ളി—പഴയപള്ളി ഇടവകയിലെ ദുർഭരണംകൊണ്ടാണു പുത്തൻപള്ളി ജനിച്ചിട്ടുള്ളതു്. പുത്തൻപള്ളിക്കെട്ടിടം സാമാന്യം തൃപ്തികരമെങ്കിലും പഴയപള്ളിയെന്ന പേരിനു് അർഹമായിരിക്കുന്നില്ല. പുത്തൻപള്ളിക്കാർ ഇപ്പോഴും പഴയപള്ളിയിലെ അവകാശികളുംകൂടിയാണ്. ഇടവകജനങ്ങൾക്കു യോജിപ്പില്ല.

14. പെരിനാട്ടുപള്ളി—ഇതിൽ മാർത്തോമ്മാക്കാർക്കും നമുക്കും സമാവകാശമാണുള്ളതു്. മാർത്തോമ്മാക്കാർക്കു പ്രത്യേകം പള്ളിയും പള്ളിക്കൂടവും ഉണ്ടു്. നമുക്കാകട്ടെ പ്രത്യേകിച്ചു് ഒരു പള്ളിയോ, പള്ളിക്കൂടമോ ഇല്ലെന്നുള്ളതും മറക്കത്തക്കതല്ല. പള്ളിക്കെട്ടിടം തീരെ മോശമെന്നു പറവാനില്ല. ഈ ഇടവക; സമുദായത്തിൻെറ കെട്ടുപാടുകളിൽനിന്നും അല്പം അകന്ന നിലയിൽ സ്ഥിതിചെയ്യുന്നു.

ഈ ഇടവകയിലെ നിധിപ്പിരിവിനെ സംബന്ധിച്ചു പറയുന്നപക്ഷം ആശാജനകമായിട്ടുള്ളതല്ലെന്നു തീർത്തു പറയാം. ഇവിടെ നിധിപ്പിരിവിനു മുൻപു വാളണ്ടിയർമാർ സഹിതം പലതവണ പോയതിനു പുറമേ, റാവുസാഹിബ് ഒ. എം. ചെറിയാനും ഞങ്ങളുംകൂടി പ്രോത്സാഹജനകമായ വേലകൾ ചെയ്തിട്ടും, ആ ഇടവകയിൽനിന്നും നിധിച്ചില്ലെന്നുള്ള വാർത്ത, വ്യസനസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

പ്രസ്തുത നിധിപ്പിരിവു സംബന്ധിച്ചു ചുമതലക്കാർ മുൻകൂട്ടി അയച്ച നിർദ്ദേശങ്ങൾ അനുസരിച്ചു ലിസ്റ്റിലുള്ള ഇടവകകളിൽ പല തവണ സഞ്ചരിക്കുകയും, പള്ളിവികാരിമാരേയും, ഇടവകജനങ്ങളിൽ മിക്കവരേയും കണ്ടു നിധിദാനത്തിൽ ജനങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനു വേണ്ട ഉപദേശങ്ങൾ അവസരോചിതമായി നടത്തുകയും ഉണ്ടായിട്ടുണ്ട്. ഇക്കാര്യത്തിൽ ഇടവകകളിലെ പ്രമാണികളിൽ പലരും വാളണ്ടിയറന്മാരായ ദിവ്യശ്രീ മണ്ണൂർ പിറയ്ക്കാട്ടു ഗീവർഗ്ഗീസു ശെമ്മാശൻ അവർകളും, കുണ്ടറ എം. ജി. ഡി. ഇംഗ്ലീഷുസ്കൂൾ സഹായാദ്ധ്യാപകൻ കെ. ജി. ഉമ്മൻ അവർകളും, പത്തനാപുരം ഇംഗ്ലീഷുസ്കൂൾ മുൻഷി എം. യൗനാൻ അവർകളും വേണ്ട സഹായസഹകരണങ്ങൾ ചെയ്തിട്ടുണ്ടെന്നുള്ള വിവരം സ്മർത്തവ്യം അത്രേ. കൂടാതെ, പൊതുയോഗങ്ങൾ നടത്തിയും മററും ജനങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനായി ഈ തെക്കൻ ഇടവകകളിലേക്കു പ്രത്യേകം നിയോഗിതനായിരുന്ന "മഹിളാമണി" പത്രാധിപർ മി. പി. എം. മാമ്മൻെറ ഉജ്ജ്വലത്തായ പ്രസംഗങ്ങളും പ്രബോധനങ്ങളും വളരെ ഉന്മേഷജനകമായിരുന്നു എന്ന പരമാർത്ഥം മറക്കാവുന്നതല്ല; കൃതജ്ഞതാപൂർവ്വം സ്മരിക്കേണ്ടതത്രേ.

തെക്കൻ ഇടവകകളുടെ മിക്കവാറും മധ്യസ്ഥാനമായ കുണ്ടറ സിറിയൻസിമ്മനാരിയിൽ ഒരു മേല്പട്ടക്കാരൻെറ സാന്നിദ്ധ്യം സ്ഥിരമായുണ്ടായിരിക്ക; ഭരണഘടന പള്ളികളിൽ കഴിയുന്നത്ര വേഗത്തിൽ ഊർജ്ജിതത്തിൽ വരുത്തുക; ഓരോ ഇടവകകളിലേയും പട്ടക്കാർക്കു് അന്യോന്യം വിശ്വാസവും മൈത്രിയും ഉണ്ടാകത്തക്ക സഹകരണപ്രസ്ഥാനങ്ങൾ രൂപവൽക്കരിക്ക; ജനങ്ങളുടെ ആത്മികവശങ്ങളെ നന്നാക്കുന്നതിനുള്ള സൺഡേസ്കൂളുകൾ, വായനയോഗങ്ങൾ, പ്രാർത്ഥനായോഗങ്ങൾ, മുതലായവ ഏർപ്പെടുത്തുക, ക്രിസ്തീയസമുദായത്തിൻെറ വളർച്ചയ്ക്കു വേണ്ട സുവിശേഷവേല ചെയ്ക, ഇവയെല്ലാംതന്നെ സമുദായത്തിൽനിന്നും ഉത്തരവാദിത്വമുള്ള നായകന്മാരും, ആദർശകന്മാരുമുണ്ടായിരിക്ക, മുതലായവ ഉദ്ധാരണമാർഗ്ഗങ്ങളാകുന്നു. കൂടാതെ ഇടവകയുടെ ആത്മീയാഭിവൃദ്ധിക്കുവേണ്ടി ശ്രമിക്കേണ്ടതു പട്ടക്കാരാകയാൽ അവർക്കു കാലാനുസൃതമായ വിദ്യാഭ്യാസവും, വേണ്ട വൈദികപരിശീലനവും ഉണ്ടാകേണ്ടതും അവരുടെ സ്ഥാനത്തിനൊത്തവണ്ണം വരുമാനങ്ങൾ ലഭിക്കുന്നതിനു വേണ്ട മാർഗ്ഗങ്ങളുണ്ടായിരിക്കേണ്ടതും ആകുന്നു.

ജനങ്ങളെ വിദ്യാഭ്യാസവിഷയത്തിൽ ഉയർത്തുന്നതിനുള്ള ശ്രമങ്ങളും ആവശ്യം വേണ്ടിയിരിക്കുന്നു. സമുദായം വകയായി കുണ്ടറ ഇപ്പോഴുള്ള ഇംഗ്ലീഷു മിഡിൽസ്കൂൾ കഴിയുന്നത്ര വേഗത്തിൽ ഒരു ഹൈസ്കൂളായി ഉയർത്തുന്നതും, പഠിത്വത്തിൽ താല്പര്യമുള്ള നിർദ്ധനർക്കു വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുന്നതും ഈ മാർഗ്ഗത്തിൽ ചെയ്യാവുന്ന മുഖ്യ ശ്രമങ്ങളാകുന്നു. പ്രസ്തുത സ്കൂളിലെ ഇപ്പോഴത്തെ അദ്ധ്യാപകന്മാർ കുടുംബജീവിതക്കാരാകയാൽ സമുദായസേവനത്തിൽ വേണ്ടപോലെ ഭാഗഭാക്കുകളാകുന്നതിനു സൗകര്യമില്ലാത്തവരായിട്ടാണിരിക്കുന്നതു്. സമുദായസേവനം ജീവിതോദ്ദേശമായി കരുതുന്ന യുവാക്കന്മാരെ അദ്ധ്യാപകന്മാരായി നിയമിക്കുന്നപക്ഷം സ്കൂളിൻെറ അഭ്യുന്നതിക്കും അനദ്ധ്യായദിവസങ്ങളിൽ ഇടവകകളുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്നതിനും അതു കൂടുതൽ സഹായകരമായിരിക്കും.

---

# 3. കൊട്ടാരക്കര ഗ്രൂപ്പ്.

ററി. എസ്സ്. വറുഗീസ് ബി. എ. എൽ. ററി.

നിധിപ്പിരിവു സംബന്ധിച്ച് ഏററവും പിന്നോക്കം നില്ക്കുന്ന സെൻറർ ഇതാണെന്നു വേണം വിചാരിക്കാൻ. ആകെ 15 പള്ളികൾ ഈ സെൻററിൽ ഉൾപ്പെട്ടിട്ടുണ്ട്. എന്നാൽ വീട്ടുകളുടെ സംഖ്യ വളരെ കുറവാണ്. ഈ പള്ളികളെക്കുറിച്ചു പൊതുവെ പറയാനുള്ള ഒരു കാര്യം നിധിപിരിവിൻെറ ശരിയായ ആവശ്യം എന്താണെന്ന് ഭൂരിഭാഗം ആളുകൾക്കും അറിഞ്ഞുകൂടായിരുന്നു എന്നുള്ളതാണ്. കൊട്ടാരക്കര കൺവെൻഷനിൽ റാവു സാഹിബ് ഒ. എം. ചെറിയാൻ അവർകൾ ചെയ്ത പ്രസംഗം മുഖാന്തിരം കുറെ ആളുകളെല്ലാം നിധിപ്പിരിവ് എന്നു കേട്ടിരുന്നു. എന്നാൽ ഏതാനും ചില ആളുകൾക്കു ധനം സമ്പാദിക്കാൻ വേണ്ടി അവർ ഉണ്ടാക്കിയ ഒരു വിദ്യയാണിതു് എന്നു പലയാളുകളും തെററി ധരിച്ചതായി എനിക്കു അറിയുന്നതിന് ഇടയായി.

തെക്കൻ ഇടവകകളിൽ നിന്നു പണം പിരിച്ച് വടക്ക് ഓരോ സ്ഥാപനകൾ ഉണ്ടാക്കുന്നതിൽ സഹായിക്കാൻനിവർത്തിയില്ലെന്ന് പറഞ്ഞ ആളുകളും ഇല്ലാതില്ല. ഞാൻ ഒരു ഇടവകയിൽ ചെന്നപ്പോൾ അവിടെ സാമാന്യം കൊള്ളാവുന്ന ഒരാൾ ഈ പണം ഈ ലീഡറിനു പെണ്ണുകെട്ടിക്കുന്നതിനോ പുരപണിയിക്കുന്നതിനോ സംഭരിക്കുന്നതാണെന്നു പറകയുണ്ടായി. "നിധി" എന്ന പേരു ചില ആളുകളെ വഴിതെററിക്കാതിരുന്നില്ലാ.



ററി. എസ്സ്. വറുഗീസ്
അയിരൂർ.

ബാവാ തിരുമനസ്സിലേക്ക് ഒരു നിധി കഴിച്ചുവയ്ക്കുവാൻ വേണ്ടി ശേഖരിക്കുന്ന ഒരു തുകയാണ് ഇതെന്നു പറഞ്ഞ ആളുകളും ഉണ്ട്.

ഇതിൽ നിന്നെല്ലാം മനസ്സിലാക്കേണ്ടതു നിധിപ്പിരിവിൻെറ ആവശ്യത്തെക്കുറിച്ചു ശരിയായ ബോധം ഇവിടുത്തെ ആളുകൾക്ക് ജനിച്ചിരുന്നില്ലാ എന്നുള്ളതാണ്.

നിധി സംബന്ധിച്ച പ്രചരണ വേലയും ഇവിടെ പോരാതെ പോയി. നിധിപ്പിരിവു സംബന്ധിച്ച വിജ്ഞാപനങ്ങളും മററും അച്ചന്മാർ ഓരോ സ്ഥലത്തേക്കു അയച്ചിരുന്നു. എന്നാൽ, അതു ജനങ്ങളെ പ്രേരണ ചെയ്യുവാൻ മതിയായില്ല. ഞാൻ സ്ഥലത്തു രണ്ടാഴ്ചക്കാലത്തോളം താമസിച്ചതിനിടയിൽ എല്ലാ ഇടവകകളിലേയും പട്ടക്കാരെയും കമ്മററിക്കാരേയും സന്ദർശിക്കാൻ ശ്രമിച്ചു എങ്കിലും യാത്രാസൗകര്യമില്ലാത്ത സ്ഥലങ്ങളിലും ചിലപ്പോൾ റിസേർവു വനത്തിൻെറ ഇടയ്ക്കും ആയിക്കിടക്കുന്ന കമ്മററിക്കാരേയും മററും മുഴുവൻ കണ്ടുപിടിക്കുന്നതിനു സാധിച്ചിട്ടില്ലാ.

ഇടവക ജനങ്ങളെ പൊതുവെ കാണുന്നതിനെ അപേക്ഷിച്ച്—ഓരോ ഇടവകയിലും പ്രമാണികളായ ഒന്നോ രണ്ടോ പേരെ കണ്ടു സംസാരിക്കുകയാണ് ഇവിടെ ആവശ്യം. അങ്ങനെയാണ് ഇവിടത്തെ അവസ്ഥ. ആ പ്രമാണികൾ, ഉത്സാഹിക്കാത്തപക്ഷം, ഒരു കാര്യത്തിനും നടപ്പില്ല. ഇടവകക്കാരുടെ പിരിവു മുഴുവൻ ഒരു പ്രമാണിയുടെ പേരിൽ വരവു വച്ചുകൊള്ളുന്നതിനു വിരോധമില്ലാത്തവരും ഉണ്ട്.

നിധിപ്പിരിവിലേക്കു യാതൊന്നും കൊടുക്കാത്ത പള്ളിക്കാരും ഉണ്ട്. ഇങ്ങനെ ഉള്ള ചില പള്ളികളിൽ—അച്ചന്മാരുടെ വരവു തന്നെയും പ്രമാണികളുടെ മനസ്ഥിതിയെ ആശ്രയിച്ചിരിക്കുന്നതായി കണ്ടു. ഇതിനെ ഒരു സമുദായകാര്യമായി ഗണിച്ച്, അച്ചന്മാരുടെ വരവിനെക്കുറിച്ചും, പള്ളികളിൽ പൊതുജനങ്ങൾക്കുള്ള സ്ഥാനത്തെക്കുറിച്ചും, വേണ്ടതു്, ഉടനെ സമുദായത്തിൽ നിന്നു പ്രവർത്തിക്കേണ്ടതുതന്നെ. പള്ളിയിലേക്കു യാതൊരു ആദായവും ആവശ്യപ്പെടാതെ കമ്മങ്ങൾ ചെയ്തു കൊടുത്തു്, ഇതര സമുദായങ്ങൾ ഇവിടെ പ്രലോഭനം ചെയ്യുന്നുണ്ട്. ഇതു സമുദായം പൊതുവെ അറിഞ്ഞിട്ടില്ലാത്തതും, അത്യാവശ്യം അറിയേണ്ടതും, പരിഹാരം ആലോചിക്കേണ്ടതും ആകുന്നു. ഈ ഭാഗത്തെ വളരെ വിസ്തരിക്കേണ്ടതുണ്ട്. എങ്കിലും ഞാൻ ഇവിടെ വിസ്തരിക്കുന്നില്ല. പല പള്ളികളിൽ നിന്നും ഒരു കാശുപോലും പിരിക്കുക ഉണ്ടായില്ല. സഹകരിച്ചപള്ളികളിലെ അനേകം വീട്ടുകാർ യാതൊന്നും സംഭാവന ചെയ്കയുണ്ടായില്ല.

1. കലയപുരം പഴയപള്ളി:—ഈ പള്ളി കാതോലിക്കാ ബാവാ തിരുമേനി സന്ദർശിക്കേണ്ട ആവശ്യമുണ്ട്.

2. കലയപുരം പുത്തൻപള്ളി:—ഈ പള്ളി, ഏതെങ്കിലും ഒരു തിരുമേനി സന്ദർശിക്കേണ്ടആവശ്യമുണ്ട്.

3. കിഴക്കേത്തെരുവു പഴയപള്ളി (കുഴിയിൽ പള്ളി) സാമാന്യം നല്ല നിലയിൽ ഉള്ള ഈ ഇടവകയെ ഏതെങ്കിലും ഒരു തിരുമേനി സന്ദർശിക്കേണ്ടതുണ്ട്.

4. വില്ലൂർ പള്ളി.—പിരിയുന്ന തുക ബാവായുടെ കൈവശമെ കൊടുക്കുകയുള്ളു എന്നു ഇവിടെനിർബന്ധം കണ്ടു. + അയച്ചുവോ എന്ന് എനിക്ക് അറിഞ്ഞുകൂടാ.

5. നെല്ലിമുകളിൽ പള്ളി—വികാരിയെന്നു പറയപ്പെട്ടന്നദ്ദേഹം ഒരു പ്രാപ്യശ്യമെങ്കിലും പള്ളിയിൽ കമ്മം നടത്തുന്നതായി അറിയാനില്ലാ. 30-ൽ പരം വീട്ടുകാരുണ്ട്. പള്ളി സ്ഥലം ബാവായുടെ സ്വന്തമാണ്. ഈ പള്ളി, ബാവാതിരുമേനിതന്നെ സന്ദർശിക്കേണ്ടതാണ്.

6. ചക്കുവരക്കൽ പള്ളി:—* പിരിഞ്ഞപണം ബാവാതിരുമനസ്സിലേക്കു അയച്ചു എന്നു പറയുന്നു. പണം വന്നു ചേർന്നുവോ എന്ന് എനിക്കു അറിഞ്ഞുകൂടാ.

7. കോട്ടപ്പുറത്തു പള്ളി:—എഴുപതിൽ പരം വീട്ടുകാർ ഉണ്ട്. എന്നാൽ നിധിപ്പിരിവു സംബന്ധിച്ചു യാതൊരു ശ്രമവും ഇവിടെ നടന്നില്ല. പിരിഞ്ഞ സംഖ്യ വളരെ തുഛമാണ്.

8. കിഴക്കേത്തെരുവു പുത്തൻ പള്ളി —ഇവിടെ പള്ളിയിൽ പല വഴക്കുകൾ ഉണ്ട്. ചില ആളുകളിൽനിന്നുദിവ്യശ്രീ കരുമ്പേലിൽ ശെമ്മാശൻ പിരിച്ച ചെറിയ ഒരു തുക നിധിയാഫീസിൽ ലീഡർ മുഖാന്തിരം ഏൽപ്പിച്ചിട്ടുണ്ട്. പള്ളിക്കാരിൽ ഭൂരിഭാഗത്തെ ഈ പിരിവു സ്പർശിച്ചിട്ടില്ല. പള്ളിക്കാരെ ഇക്കാര്യത്തിൽ പ്രോത്സാഹിപ്പിക്കാൻ ഓമല്ലൂർ വടക്കേടത്ത് അച്ചൻ ശ്രമിച്ചാൽ സാധിക്കുമെന്നു തോന്നുന്നു.

9. നെല്ലിക്കുന്നംപള്ളി—വികാരി ദിവ്യശ്രീ പ്ലാപ്പള്ളിലച്ചൻ ആണ്. ഒരു വ്യവഹാരം നടന്നതിൻെറ അനന്തര ദോഷങ്ങൾ, ഈ ഇടവക അനുഭവിക്കുന്നു. ആയതു് ഈ നിധിപ്പിരിവിനും ഒരു കേടായി.

10. തൃക്കണ്ണമങ്കൽപള്ളി—ഇവിടെ നടന്ന പിരിവു ശരാശരി ഒരു പണം വീതമാണ്. അതിനു വേണ്ടി പ്രവർത്തകന്മാർ ഊണും ഉറക്കവും ഒഴിഞ്ഞു രണ്ടു മൂന്നു ദിവസം പ്രവൃത്തിച്ചതു് അഭിനന്ദനാർഹം തന്നെ. പക്ഷെ ഇവിടെ നിന്ന് ഒരു പണത്തിൽ കൂടുതൽ കൊടുക്കാൻ ഒരാളിനു മാത്രമേ പ്രാപ്തിയുണ്ടായിരുന്നൊള്ളു എന്നു കാണുന്നു.

11. കുററിഭാഗത്തു പള്ളി—ഈ ഗ്രൂപ്പിൽ കൂടുതൽ പണം പിരിഞ്ഞതു് ഈ പള്ളിയിൽ നിന്നും ആണ്. ധനസ്ഥിതിയിലോ മററോ ഇവർ മററുള്ളവരെക്കാൾ ഉപരിയാണെന്നു പറയാൻ നിവൃത്തിയില്ലാ. എന്നാൽ നല്ല മനസ്ഥിതിയും ശരിയായ സംഘടനയും ഊർജ്ജിതമായ പ്രവർത്തനവുമാണ് ഇത്രയും വിജയം അവിടെയുണ്ടാക്കിയതു്.

12. ഇളമ്പൽ പള്ളി—വളരെ ചെറിയ ഒരു പള്ളി. പള്ളിക്കെട്ടിടത്തിനു ശരിയായ അടവുപോലുമില്ല. ഇവിടെ നിന്നുമുണ്ടായ പിരിവിൻെറ തുക 2. രൂപായിൽ കുറവാണെങ്കിലും പള്ളിക്കാരുടെ മനസ്ഥിതി നല്ലതുതന്നെ.

13. കരിക്കംപള്ളി—വളരെ ചെറിയ പള്ളി. ജനങ്ങളുടെ ധനസ്ഥിതിയും മോശം. തുക കുറവാണെങ്കിലും സംഘടനയും ഊർജ്ജിതമായ പ്രവർത്തനവും ഉണ്ടായിരുന്നു.

14. ഉമ്മന്നൂർ പള്ളി—മിക്കവാറും റിസർവ്വ് വനത്തിനിടയിൽ കിടക്കുന്ന ഒരു പള്ളി. ജനങ്ങൾ നല്ല മത തീഷ്ണ

---

* പിരിഞ്ഞപണം കരുമ്പേലഴികത്തു വറീതു യോഹന്നാൻ ആപ്പീസിലേക്കു അയച്ചു തന്നിട്ടുണ്ട്.

+. അയച്ചിട്ടില്ല.

തയുള്ളവരും സമുദായത്തിനു വേണ്ടി പ്രവൃത്തിപ്പാൻ മനസ്സുള്ളവരുമാണെന്നു തോന്നുന്നു. 30-ൽ പരം വൎഷമായി മേല്പട്ടക്കാർ ആരുംതന്നെ ഈ പള്ളി സന്ദർശിച്ചിട്ടില്ലാ. സമുദായത്തിലെ വിശ്വാസങ്ങളും ആചാരങ്ങളും എന്താണെന്നറിയാൻ ജനങ്ങൾക്കു ആകാംക്ഷയുണ്ടു്. ആണ്ടൊരിക്കൽ രണ്ടു പ്രാസംഗികന്മാരെ അയച്ചു കൊടുക്കണമെന്നു, ബാവാ തിരുമനസ്സുകൊണ്ടു പ്രത്യേകം അയച്ചതായി അവർ വിചാരിക്കുന്ന, ലീഡറിനോടു് അവർ ആവശ്യപ്പെടുന്നുണ്ടു്. പിരിവിന്റെ തുക മോശമാണെങ്കിലും സ്ഥലത്തെ ചുററു പാടുകൾ അനുസരിച്ചു നോക്കുന്നപക്ഷം ഇതു് ഒട്ടും മോശമല്ലാ.

15. ചെറുവക്കൽപള്ളി—കൊല്ലം സെൻററിലെ ലീഡറും കൊട്ടാരക്കര ലീഡറും ഇവിടെ പ്രവൃത്തിപ്പാൻ ഇടയായതു് ക്രമീകരണത്തിന്റെ ദോഷമാണെങ്കിലും ഒരു തരത്തിൽ നന്നായി. പ്രദേശം സാമാന്യം ഫല പുഷ്ടിയുള്ളതായതുകൊണ്ടു ജനങ്ങൾക്കു പരിഷ്കാരവും തരതമ്യേനയുണ്ടു്. മററുപള്ളികളെ അപേക്ഷിച്ചു നല്ല ഒരു തുക ഇവർ പിരിച്ചു് ഏൽപിച്ചിട്ടുണ്ടു്. നടന്ന ചില തകരാറുകൾ കൂടാതെ കഴിയേണ്ടതായിരുന്നു.

ഈ ഗ്രൂപ്പിൽ ആകപ്പാടെയുള്ള 15 പള്ളികളിൽ കൂടി ജോലി ചെയ്യുന്ന ആറു് അച്ചന്മാരുണ്ടു്. ഇവൎക്കു് ഈ ഗ്രൂപ്പിൽ പെട്ടതല്ലാത്ത മററു പള്ളികളും കൂടിയുണ്ടു്. ശരാശരി ഒരു അച്ചനു—4—പള്ളി വീതം കണക്കാക്കാം. മാസത്തിൽ ഒരിക്കൽ എങ്കിലും ആരാധന നടക്കുന്ന പള്ളികൾ ചുരുക്കമാണു്. ഈ പതിനഞ്ചു പള്ളികളിൽ ഒന്നിൽ പോലും സണ്ടേസ്കൂളുകൾ ഉണ്ടെന്നു തോന്നുന്നില്ലാ. ഈ പള്ളികളെ സംബന്ധിച്ചിടത്തോളം സമുദായാഭിമാനികളുടെ ശ്രദ്ധ കാൎയ്യമായി പതിയാത്ത പക്ഷം ഭാവിയെന്തായിരിക്കുമെന്നു പറയാൻ ഭയം തോന്നുന്നു. കൂടുതൽവിദ്യാഭ്യാസമുള്ളവരും പ്രാപ്തരുമായ പട്ടക്കാരെ പള്ളികളിൽ നിയമിക്കുക, ഇന്നത്തേതിൽ കൂടുതൽ ആദായ മാൎഗ്ഗങ്ങൾ ഉണ്ടാക്കിക്കൊടുക്കുക, സണ്ടേസ്കൂളുകൾ ആരംഭിക്കുക, കോട്ടപ്പുറത്തുള്ളസെമ്മനാരി കെട്ടിടത്തിൽ അവിവാഹിതനായ ഒരു പട്ടക്കാരനോ ഒരു റമ്പാനോ സ്ഥിരതാമസമാക്കുക, സ്കൂളുകൾ ആദിയായ പൊതുസ്ഥാപനങ്ങൾ ഇവിടങ്ങളിൽ ഉണ്ടാക്കുക, ഇവയെല്ലാം സമുദായാഭിവൃദ്ധിക്കു് ആവശ്യമാണു്. കൊല്ലത്തിലൊരിക്കൽ അഭ്യസ്തവിദ്യരായ ഒരു സംഘം ചെറുപ്പക്കാർ സ്ഥലം സന്ദർശിച്ചു ജനങ്ങളെ പ്രോത്സാഹിപ്പിക്കുന്നതും ഉപദേശിക്കുന്നതും നന്നായിരിക്കും.

---

## *5. പത്തനാപുരം ഗ്രൂപ്പ്.

1. എം. ഐയ്പ്, ബി. എ., എൽ. റി.
2. കെ. റി. സക്കറിയാ, ബി. എ.

ഈ ഗ്രൂപ്പിൽ ഉൾപ്പെട്ടിട്ടുള്ള ഇടവകകളെപററി ഞങ്ങൾക്കു ഗ്രഹിക്കുവാൻ ഇടയായ കാൎയ്യങ്ങൾ താഴെക്കുറിക്കുന്നു:—

I തലവൂർ:—

ഈ ഇടവകയാണു പത്തനാപുരം ഗ്രൂപ്പിൽ ജനബാഹുല്യം കൊണ്ടു പ്രഥമസ്ഥാനത്തെ അർഹിക്കുന്നതു്. ഇവിടെയുള്ള പള്ളി, പത്തനാപുരം താലൂക്കിലെ പ്രാചീനപള്ളികളിൽ ഒന്നുമാണത്രെ. ഉദ്ദേശം അഞ്ചുമൈലിനുള്ളിൽ കിടക്കുന്ന ആറുകരകളിൽനിന്നുമാണു് ഇടവകക്കാർ വന്നുചേരുന്നതു്. പാണ്ടിത്തിട്ട, മഞ്ഞക്കാലാ, ഈ പള്ളികൾ കാലക്രമേണ ഇവിടെനിന്നും, സൗകൎയ്യംപ്രമാണിച്ചോ മറേറാ പിരിഞ്ഞു പോയിട്ടുള്ള ഇടവകക്കാരാൽ സ്ഥാപിതമായിട്ടുള്ളതാണു്. കുറേക്കാലങ്ങളോളമായി, കയ്പടക്കൽ വല്യച്ചനും, പറങ്കിമാംമൂട്ടിൽ അച്ചനും കൂടി മാസത്തിൽ ഈരണ്ടു തവണ വീതം വച്ചു് ശുശ്രൂഷകൾ കഴിച്ചുവന്നിരുന്നു. ഇവരിൽ പണ്ഡിതനായ പറങ്കിമാംമൂട്ടിലച്ചൻ പലരുടെയും അനുകമ്പയ്ക്കും ആദരവിന്നും പ്രത്യേകം അർഹനായിട്ടുണ്ടു്. പള്ളി ദുർഭരണം നിമിത്തം ലാഭം ഉണ്ടാകണമെന്നു് ആഗ്രഹിക്കുന്നവരെക്കൊണ്ടു്, ഇവിടെയുള്ള കുഴപ്പങ്ങൾ വലിയവയാണു്. അവയിൽ പലതും, കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് ഗ്രഹിച്ചിട്ടുണ്ടു്. എന്നാൽ—ഈ പ്രദേശം സ്ഥിരമായ സമുദായഭക്തിയിൽ വളരണമെങ്കിൽ ഏതെങ്കിലും ഒരു തിരുമേനി—ഇവിടെ പ്രത്യേകം ലക്ഷ്യമാക്കി പ്രവർത്തിക്കേണ്ട അത്യാവശ്യം ഉണ്ടു്.



എം. അയിപ്പ്
പുതുപ്പള്ളി.

ഈ ഇടവകയിൽ കുബേരന്മാർ ചുരുക്കമാണെങ്കിലും, മിക്കവാറും ആളുകൾ സാമാന്യം നല്ലനിലയിൽ കഴിച്ചുകൂട്ടുന്നവരാണു്. വിദ്യാഭ്യാസം പൊതുവെ കുറവാണു്. ഒരു ഇംഗ്ലീഷുമിഡിൽസ്കൂളിനു് ആവശ്യവും സൗകൎയ്യവുമുണ്ടു്. കൂടാതെയും പള്ളിയിൽ മുടങ്ങിക്കിടക്കുന്ന സണ്ടേസ്കൂൾ പുനർജ്ജീവിപ്പിക്കുകയും, പ്രാൎത്ഥനായോഗങ്ങൾ, ധ്യാനയോഗങ്ങൾ ഇവ ക്രമമായി ഇടവകയിലെങ്ങും നടത്തുകയും ചെയ്യേണ്ടിയിരിക്കുന്നു. പാണ്ടിയത്തുകുഡുംബാംഗങ്ങളായ സി. കെ. ഉണ്ണൂണ്ണിപിള്ളവാദ്ധ്യാർ, ലൂക്കോസ് ആദിയായവരും, ചില ഗ്രാൻറുസ്കൂൾ അദ്ധ്യാപകന്മാരും ഞങ്ങൾക്കു വളരെ സഹായം ചെയ്യുക ഉണ്ടായി.

II പാണ്ടിത്തിട്ട:—

തലവൂരിന്റെ ഒരു ഭാഗം മാത്രമാണു് പാണ്ടിത്തിട്ട. അതിനാൽ ഇവിടത്തെ ഇടവകനിലയും, സാമൂഹ്യസ്ഥിതിയും, മിക്കവാറും തലവൂരോടു് അനുയോജ്യമായിരിക്കുന്നു. ഈ ഇടവകയെ വേണ്ട നിലയിൽ നിറുത്തുവാൻ പറങ്കിമാംമൂട്ടിൽ അച്ചനെക്കൊണ്ടുകഴിയും.

III മഞ്ഞക്കാലാ:—

പ്ലാവിളയിൽ മത്തായികത്തനാർ അവർകളുടെ ഭരണത്തിൽ ഈ ഇടവക അഭിവൃദ്ധിപ്പെട്ടുവരുന്നു. ഈ കൊച്ചച്ചനു് ഇടവകയിൽനിന്നും താൻ അർഹിക്കുന്ന പ്രതിഫലം ലഭിക്കുന്നുണ്ടോ എന്നു ഞങ്ങൾ സംശയിക്കുന്നു. അദ്ദേഹം പ്രോത്സാഹനത്തെ അർഹിക്കുന്നുണ്ടു്.

IV മയിലത്തു്:—

സമുദായത്തിന്റെ സാരകാൎയ്യങ്ങളേപ്പററി ഇവിടെ പ്രബോധനം ആവശ്യമാകുന്നു. പള്ളി മേയുന്നതിനുപോലും ആളും അൎത്ഥവും ഇല്ലാതിരിക്കുകയാൽ—അച്ചനും കിട്ടുന്ന പ്രതിഫലം വളരെ തുഛമാണു് എന്നു തോന്നുന്നു. സമുദായത്തിന്റെ ചൈതന്യം വർദ്ധിപ്പിക്കുവാനായി—പ്രസംഗയോഗങ്ങൾ മുതലായവ അത്യാവശ്യമാണു്. ഈ പള്ളിയിലും പരിസരപ്രദേശങ്ങളിലും ജോലിചെയ്യുവാൻ തക്കവണ്ണം ജീവിതമുള്ള ഒന്നോ രണ്ടോ സുവിശേഷകന്മാരെയും സമുദായത്തിൽനിന്നു നിയമിക്കുന്നതു്, ഈ ഇടവകകളുടെ ഭാവി ശ്രേയസ്കരമായി ഭവിക്കുന്നതിനു്—അത്യന്താപേക്ഷിതമാണു്—നിധിപ്പിരിവു കാൎയ്യമായി നടന്നില്ല.

V പട്ടാഴി:—

കയ്പടക്കൽ കൊച്ചച്ചന്റെ ഭരണത്തിൻകീഴിൽ സാമാന്യം നല്ലനിലയെ പ്രാപിച്ചിരിക്കുന്നു എന്നു് അറിയുന്നു. ആളുകളുടെ മതബോധത്തെ തട്ടി ഉണർത്തേണ്ട ആവശ്യം വളരെക്കൂടുതലായിട്ടുണ്ടു്.

VI ഹെമ്മോൻ:—

വികാരിഅച്ചൻ ഉത്സാഹിച്ചാൽ ഇവിടെ ശരിയായ ഒരു ഘടന നടപ്പിൽ വരുത്തുവാൻ നിഷ്പ്രയാസം സാധിക്കുന്നതാണു്.

VII ലാസർചാപ്പൽ:—

ഇടവകാംഗങ്ങൾ നിർദ്ധനന്മാരാണു്. തമ്മിൽ യോജിപ്പോടുകൂടിത്തന്നെ കഴിച്ചുകൂട്ടുന്നു. എന്നാൽ നിധിപ്പിരിവിൽ അവരുടെ ശക്തിക്കനുസരണമായി സഹകരിച്ചില്ല. കൂടുതൽ ഭക്തിസംവർദ്ധകങ്ങളായ പ്രസ്ഥാനങ്ങൾ അവരുടെ ഇടയിൽ നടപ്പിൽ വരുത്തുന്നതിനു പ്രത്യേകപരിശ്രമം ആവശ്യമാകുന്നു.

---

* 4. അഞ്ചൽഗ്രൂപ്പ്—റിപ്പോർട്ട് കിട്ടിയിട്ടില്ല.

**VIII ശാലേം:—**

ഇടവകാംഗങ്ങളിൽ ഇപ്പോൾ യോജിപ്പു കുറവുണ്ട്. ആയത് അഭിവൃദ്ധിക്കു വിഘാതവും ആയിട്ടുണ്ട്. ഈ ഘട്ടത്തിൽ ബാവാ തിരുമേനി നേരിട്ട് എഴുന്നെള്ളി അതിൽ പ്രധാനികളെ വിളിച്ച് അവരെ ഗുണദോഷിക്കുന്നതു ബുദ്ധിപൂർവ്വമായിരിക്കും. ശരിയായ നേതൃത്വം ഉണ്ട് എങ്കിൽ—ഇടവകജനങ്ങൾ വികാരി അച്ചനോടു യോജിച്ചു നിൽക്കുക തന്നെ ചെയ്യും. ഇപ്പോഴത്തെ അവസ്ഥയിൽ പരിഹരിക്കപ്പെടേണ്ട പല അംശങ്ങളും ഉണ്ട്. ഏകാഗ്രമായ പരിശ്രമം, ഇടവകയുടെ അഭിവൃദ്ധിക്കു അത്യാവശ്യമാകുന്നു.

**IX കുളക്കട:—**

ഈ പള്ളി കൊട്ടാരക്കരനിന്നും ഉദ്ദേശം 6 നാഴിക വടക്കാണ്. ഇടവകക്കാരുടെ നിർദ്ധനാവസ്ഥകൊണ്ടും മററും വികാരിഅച്ചന്റെ വരവു കുറവാണ്. ആ സ്ഥിതിക്ക്, പള്ളിയെ വേണ്ട അളവിൽ ശുശ്രൂഷിക്കുവാൻ, അദ്ദേഹത്തിനു സൌകര്യം ലഭിക്കുന്നില്ല. ഉദ്ദേശം രണ്ടുമാസക്കാലമായി അദ്ദേഹം അവരുടെ പള്ളിയിൽ വരാറില്ല. പിരിവു സംബന്ധമായ ശട്ടംകെട്ടുകൾ ഇവിടെ നടന്നില്ല. പള്ളി പൂട്ടിത്തന്നെ കിടക്കുന്നു. മത്സരങ്ങൾ ഉണ്ട്. ഉത്സാഹപൂർവ്വം പ്രവർത്തിക്കുവാൻ ആളുകളെയും, അവക്കു വേണ്ട പരിതസ്ഥിതികളേയും, ഇവിടെ സമുദായം ഉടനെ സംവിധാനം ചെയ്യേണ്ടതാണ്. നിധിപ്പിരിവ് ഇവിടെ നടന്നില്ല. രണ്ടുമൂന്നു പ്രൈമറിവിദ്യാലയങ്ങൾ, ഇവിടെ അത്യാവശ്യമാണ്.

**X. കൂടൽ മർത്തമറിയം പള്ളി:—**

ഈ ഇടവക വമ്പിച്ച കലഞ്ഞൂർ ഇടവകയുടെ ഒരു ഭാഗം മാത്രമാണ്. ഈ പള്ളി വികാരി കുണ്ടറ സ്വദേശിയും ഒരു ഭക്തിവൈരാഗ്യമുള്ള പട്ടക്കാരനുമത്രെ. എങ്കിലും ഇടവകയിൽ മത്സരമുണ്ട്. ഇടവകക്കാർ ഭാഗങ്ങളായി പിരിഞ്ഞു വാശിയിലും വൈരാഗ്യത്തിലും കഴിച്ചുകൂട്ടുന്നു. മനഃസംസ്ക്കാരം ലഭിച്ച ചില യുവാക്കന്മാരുണ്ട്. അവരിൽ ഒരാൾ എൻ. സി. തോമ്മസ് ആണ്. യുവാക്കന്മാരും ഈ വഴക്കുകളിൽ ആണ്ടുപോയിട്ടുണ്ടെങ്കിലും, അവരുടെ സഹകരണത്താൽ വഴക്കുകൾ തീർത്തു് ഇടവകക്കാരെ യോജിപ്പിക്കേണ്ടതു് അത്യാവശ്യമത്രെ. കൂടാതെയും ബഹുമാനപ്പെട്ട വികാരിഅച്ചനു കുണ്ടറെനിന്നും കലഞ്ഞൂർ വന്നു് ഇടവക ഭരിക്കുന്നതിനും ശുശ്രൂഷകൾ നടത്തുന്നതിനും സൌകര്യക്കുറവുണ്ട്. ആ സംഗതിക്കും പരിഹാരം ഉണ്ടാക്കണം.

**XI കലഞ്ഞൂർ:—**

ധനസ്ഥിതിയിൽ പത്തനാപുരം ഗ്രൂപ്പിൽ ഏറെക്കുറെ പ്രഥമസ്ഥാനത്തെ അർഹിക്കുന്ന ഇടവകയാണ് ഇതു്. വികാരിഅച്ചൻ വളരെ ജാഗ്രതയോടുകൂടി ജോലി ചെയ്യുന്ന ഒരു വിശ്വസ്തഭൃത്യനാണ്. എങ്കിലും സമുദായകാര്യങ്ങളിൽ വിഘാതങ്ങൾ സൃഷ്ടിക്കുന്നവർ ഇവിടെയുണ്ട്. അച്ചന്റെ പ്രയത്നത്താൽ, ശരിയായി ഭരണഘടന നടപ്പിൽ വരുത്തുന്നപക്ഷം ഈ കുഴപ്പങ്ങൾ ശമിക്കും എന്നു ഞങ്ങൾ വിശ്വസിക്കുന്നു. ക്രൈസ്തവാചാരങ്ങളിൽനിന്നു തെററാതിരിക്കുവാൻ ഇവരെ പ്രേരണം ചെയ്യുന്നതിനു തിരുമേനിമാരുടെ പരിശ്രമം അത്യാവശ്യമാകുന്നു. ബഹുമാനപ്പെട്ട വികാരിഅച്ചനോടുകൂടി സഹകരിച്ചു നിൽക്കുന്ന ഒരു കൂട്ടം യുവാക്കന്മാർ മൂലം, അവിടെയുള്ള സാമൂഹ്യസേവനങ്ങൾ കൂടുതൽ കാര്യക്ഷമമായ രീതിയിൽ നടത്തുന്നതിനു തക്കവണ്ണമുള്ള താദൃശസൌകര്യങ്ങൾ സമുദായത്തിൽനിന്നും ചെയ്തുകൊടുക്കേണ്ടതുമാകുന്നു.

**XII മാർ സ്തേഫാനോസ് ചാപ്പൽ:—**

ഇതു സി. എം. തോമ്മസ് അച്ചന്റെ സ്വന്തം ചാപ്പലാണ്. ഇവിടെ ഉദ്ദേശം നാല്പതിൽ താഴെ വീട്ടുകാർ കൂടുന്നുണ്ടെന്നു തോന്നുന്നു. അവർ അച്ചനെ തങ്ങളുടെ സകലവുമായി കരുതുന്നവരും, യഥാർത്ഥ സമുദായഭക്തി പ്രദർശിപ്പിക്കുന്നവരും അത്രേ. ഒരു് ഇടവകാംഗവും ഇപ്പോൾ അവിടെ practise ചെയ്യുന്ന ദേഹവും ആയ ഡാക്ടർ കെ. എം. ഈപ്പൻ അവിടെയും ചുററുപാടും നമ്മുടെ ആളുകളുടെ ഇടയിലുള്ള അനാവശ്യസമുദായവഴക്കുകൾ തീർക്കുന്നതിനു തീവ്രയത്നം ചെയ്യുന്ന ഒരു യഥാർത്ഥസമുദായസ്നേഹിയാണ്. അദ്ദേഹത്തിന്റെ സഹകരണം പത്തനാപുരത്തു നടപ്പിൽ വരുത്തണമെന്നുദ്ദേശിക്കുന്ന ഏതൊരു സമുദായപദ്ധതിയുടെയും വിജയത്തിനും സഹായകരമായിരിക്കുമെന്നു ഞങ്ങൾക്കു് അനുഭവത്തിൽനിന്നു ബോധ്യമായിട്ടുണ്ട്. ഈ ഇടവകയിൽ വിപുലമായ വിവിധപ്രസ്ഥാനങ്ങൾ ആരംഭിച്ചിട്ടുണ്ട്. പ്രസ്തുത പ്രസ്ഥാനങ്ങൾ ഇപ്പോൾ കേവലം ശൈശവാവസ്ഥയിൽ മാത്രമേ ഇരിക്കുന്നുള്ളു എങ്കിലും, അടുത്ത ഭാവിയിൽത്തന്നെ, പത്തനാപുരത്തു മാത്രമല്ല നമ്മുടെ സഭയെ മുഴുവൻ ബാധിക്കത്തക്കവണ്ണം ആത്മീയചൈതന്യത്തോടുകൂടി അവ, മലങ്കര മുഴുവൻ പടർന്നുപിടിക്കുമെന്നു ഞങ്ങൾ ആശിക്കുന്നു.

---

## 6. കടമ്പനാട്ടുഗ്രൂപ്പ്.

റവി. ജി. ഏബ്രഹാം ബി. ഏ.

കാതോലിക്കേററ് നിധിസംഭരണം സംബന്ധിച്ച്, കടമ്പനാട്ട്, പ: കല്ലട, കി: കല്ലട, കൊട്ടവിള, മുതുപിലാക്കാട്ട്, തേവലക്കര, ശൂരനാട്ടുകിഴക്ക്, ശൂരനാട്ടുപടിഞ്ഞാറ്, പോരുവഴി, തഴവാ, തുവയൂർ, എന്നിങ്ങനെ 11 പള്ളികൾ അടങ്ങിയ



റവി. ജി. ഏബ്രഹാം.
കടമ്പനാട്ട്.

ഗ്രൂപ്പിനെ "കടമ്പനാട്ടുഗ്രൂപ്പ്" എന്നു നാമകരണം ചെയ്തിരുന്നു. ഇതിൽ എങ്ങനെയോ തഴവാ പുത്തൻപള്ളിയും ഉൾപ്പെട്ടിട്ടുണ്ട്. ഇവിടെ ഉള്ള പള്ളിവഴക്കു തീർക്കുന്നതിനു തിരുമേനിമാർ ആരെങ്കിലും ശ്രമിക്കേണ്ട അത്യാവശ്യം ഉണ്ട്.

തെക്കൻ ഇടവകകളിൽവച്ചു പൌരാണികത്വം, പ്രാബല്യം, ജനസംഖ്യ എന്നീ കാരണങ്ങൾകൊണ്ടു പ്രാധാന്യം അർഹിക്കുന്ന ഒന്നാണ് കടമ്പനാട്ടു വലിയപള്ളിയും ഇടവകയും. വി: മാർതോമ്മാശ്ലീഹായാൽ സംസ്ഥാപിതമായ "എഴര"പള്ളികളിൽപ്പെട്ട ചായല്പള്ളി തന്നെ കടമ്പനാട്ടു വലിയപള്ളി എന്നു വിശ്വസിക്കപ്പെട്ടുവരുന്നു. വമ്പിച്ച കൽമതിലുകൾ, ഭിത്തി, ഭീമമായ ആകാരം, പണിയുടെ പ്രാചീനത്വം, ഐതിഹ്യം, പാരമ്പര്യമായ വിശ്വാസം മുതലായവ ഈ വിശ്വാസത്തെ ബലപ്പെടുത്തുന്നു. ഇതിൽ രണ്ടു ശിലാരേഖകൾ ഉണ്ടായിരുന്നതായിട്ടാണ് അറിവ്. ഒന്ന് 1086-ാമാണ്ടോടുകൂടി നഷ്ടപ്പെടുകയുണ്ടായി. മറേറ രേഖ ചില പുരാണവസ്തുശാസ്ത്രാന്വേഷകന്മാരുടെ ഗവേഷണങ്ങൾക്കു വിധേയമായിട്ടുണ്ട്. അതു സുപ്രസിദ്ധ മാന്ത്രികപുരോഹിതനായിരുന്ന "കടമുററത്തു കത്തനാരുടെ" പ്രധാന ശിഷ്യനായിരുന്ന കടമ്പനാട്ടു പടിപ്പുരവീട്ടിലച്ചന്റെ സ്മാരകാർത്ഥം സ്ഥാപിക്കപ്പെട്ടതാണെന്നത്രെ അറിവ്. കടമ്പനാട്ടു പള്ളിയിൽ, കടമ്പനാട്ടു, കുന്നത്തൂർ, ഇടയ്ക്കാട്ടു, പള്ളിക്കൽ, തുവയൂർ, ഐവർകാലാ എന്നിങ്ങനെ പല സ്ഥലങ്ങളിൽപ്പെട്ട 400-ല്പരം കുടുംബങ്ങൾ സംബന്ധിച്ചുവരുന്നു. പ്രതിവർഷം നടത്തണമെന്നുള്ള ആശയത്തോടുകൂടി "ഓർത്തഡോക്സ് സിറിയൻ ക്രിസ്ത്യൻ കൺവെൻഷൻ" എന്ന അഭിധാനത്തിൽ ഒരു മതപ്രസംഗമഹായോഗം ഇവിടെ ആരംഭിച്ചിട്ടുണ്ട്. കഴിഞ്ഞ പ്രാരംഭസമ്മേളനത്തിൽ നിരവധി ആളുകൾ സംബന്ധിച്ചിരുന്നു. സമുദായാംഗങ്ങളിൽ ഒരു് ഉണർവ്വ് പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ഒരു കാലത്തു ബാധിച്ചിരുന്ന മാന്ദ്യം അവരെ വിട്ടുമാറിയിരിക്കുന്നു. ഏവംവിധം പൌരാണികത്വം, ശ്ലൈഹികബന്ധം, അംഗങ്ങളിൽ കാണുന്ന സമുദായികപ്രബുദ്ധത മുതലായ കാരണങ്ങളാൽ കടമ്പനാട്ട് നമ്മുടെ തെക്കൻഇടവകകളുടെ ഒരു കേന്ദ്രമായി ഗണിക്കാവുന്നതാണ്. ദിവ്യശ്രീ വി. സി. ഗീവറുഗീസ് കശീശാ ഒ. എസ്സ്. ബി. അവർകളുടെ "ഹോറേബ്"ദയറായും ഇവിടെത്തന്നെ. ഒരു തിരുമേനി ഇവിടെ സ്ഥിരതാമസം ചെയ്യുക എന്നതു് അഭിലഷണീയമത്രെ.

തെക്കൻ ഇടവകകൾ ആത്മീയസംഗതിയിൽ തുലോം പിന്നണിയിലാണു സ്ഥിതി ചെയ്യുന്നത്. മിക്ക പള്ളികളും മുടിഞ്ഞു മുടിയുമ്മം കരുത്തു കിടക്കയാണു്. ജനങ്ങൾ തീഷ്ണതയില്ലാതെ ഇതരസഭാശ്ലേഷത്തിനു ബദ്ധപ്പെടുന്നു. അവക്കു സമുദായത്തോടു ഭക്തിയില്ല; ആദരവില്ല. ഈ അവസ്ഥയുടെ ഗൌരവം തിരുമേനിമാർ തന്നെ വേണ്ട അളവിനു ഗ്രഹിച്ചിട്ടുണ്ടോ എന്നതും സംശയമാണ്. പട്ടക്കാർ തമ്മിൽ അടിക്കടി വൈരം വളന്നുവരുന്നു. ശരിയായ വരുമാനം ഇല്ലാത്ത പട്ടക്കാർ ദിവസവൃത്തി കഴിക്കുന്നതിനു തന്നെയും ബുദ്ധിമുട്ടുന്നു. അവർ ആത്മീയകാര്യങ്ങൾ നടത്തുവാൻപോലും മടിക്കുന്നു. ജനങ്ങൾ പരിഹസിക്കുന്നു. കൊല്ലം ഇടവകയ്ക്കു് ഒരു മെത്രാനെ ഉടനെ വാഴിച്ചുതരേണ്ടതു് അത്യന്താപേക്ഷിതമാണ്. ജനങ്ങളുടെ വക്രബുദ്ധി നിഷ്പ്രബുദ്ധത മുതലായവ നല്ലവണ്ണം മനസ്സിലാക്കിയിട്ടുള്ള ഭക്തിമാനായ ഒരു ദേഹമായിരിക്കണം പുതിയ മെത്രാൻ. ഇക്കാര്യത്തിൽ കാതോലിക്കാബാവാ തിരുമനസ്സിലെയും, ഭക്തന്മാരായ സമുദായനേതാക്കന്മാരുടെയും സത്വരശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

അടുത്തതായി നിധിപ്പിരിവു സംബന്ധമായി ഉണ്ടായ ചില അനുഭവങ്ങളെ പ്രസ്താവിച്ചുകൊള്ളട്ടെ.

i. കടമ്പനാട്.

ദിവ്യശ്രീ തെരുവത്തു മത്തായിക്കത്തനാർ അവർകളാണു വികാരി. ശൂരനാട്ടു കുററിയിൽ ദിവ്യശ്രീ കുറിയാക്കോസ് കത്തനാർ അവർകൾക്കും ഒരു തവണ അനുവദിക്കപ്പെട്ടിട്ടുണ്ട്. പുതിയ ഭരണക്രമത്തിൻെറ മാനേജിംഗ് ട്രസ്റ്റി താഴേതിൽ മി. ററി. ജി. മാത്യു ബി. ഏ. ബി. എൽ. ആണ്. സമുദായികനന്മയെ നോക്കുന്ന ഒരാളാണ് ഇദ്ദേഹം. എന്നാൽ ഇടവകക്കാരിൽനിന്നു ലഭിക്കേണ്ട പിൻതുണ വേണ്ട അളവിൽ അദ്ദേഹത്തിനു ലഭിക്കുന്നില്ല. സമുദായത്തിൽനിന്ന് അടിച്ചിറക്കിയിട്ടുള്ള ഭരണഘടന നടപ്പാക്കുന്ന വിഷയത്തിൽ സമുദായം തന്നെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. കാതോലിക്കാനിധി സംഭരിക്കുന്നതിനു മി. മാത്യു അത്യദ്ധ്വാനം ചെയ്തിട്ടുണ്ട്. അദ്ദേഹത്തിൻെറ ഉത്സാഹം ഒന്നില്ലായിരുന്നെങ്കിൽ കടമ്പനാട്ടുനിന്ന് ഈ നൂററിഅറുപതു രൂപാ തന്നെയും ലഭിക്കുന്നതിന് ഇടയില്ലായിരുന്നു. ഇദ്ദേഹത്തെ കൂടാതെ ഈ വിഷയത്തിൽ പ്രധാന സഹായകാരായി ഇവിടെ ഉണ്ടായിരുന്നവർ, മെ: ററി. ജി. കോശി ബി. ഏ., പി. ജി. ഗീവറുഗീസുപണിക്കർ, പി. ജി. കോശിപണിക്കർ, കെ. എം. മത്തായി (കല്ലുവെട്ടാംകുഴി), കെ. ഒ. ലൂക്കോസ് (കൈപ്പടക്കൽ), എം. പി. മത്തായി (മുളക്കൽ), സി. ഗീവറുഗീസ് (പുന്നിലേത്തു്), സി. കൊച്ചുമ്മൻ (പ്ളാംമൂട്ടിൽ), കെ. കെ. കൊച്ചുമ്മൻ (കാരയ്ക്കാട്ടു്), എൻ. മത്തായി (നെടിയകാലായിൽ) എന്നിവരാണ്. ദിവ്യശ്രീ മത്തായിക്കത്തനാർ ആദ്യന്തം ഉള്ളഴിഞ്ഞു സഹകരിച്ചു സഹായിച്ചിട്ടുണ്ട്. മെ. ഇടിക്കുള ഉമ്മൻ, സി. ചെറിയാൻ (ചാലപ്പുഴിഞ്ഞിയിൽ), പി. ജി. മാത്തൻ, ററി. ജി. മാമ്മൻ തുടങ്ങി ഏതാനും പേരുകളും ഇക്കൂട്ടത്തിൽ പ്രസ്താവാർഹങ്ങളാണ്. സണ്ടേസ്കൂൾ മന്ദഗതിയിൽ വരുന്നു. പ്രത്യേകം കെട്ടിടമില്ലാത്തതുതന്നെയാണു പ്രധാന കാരണം. വിദ്യാർത്ഥിനികളും വിദ്യാർത്ഥികളുമായി ഒരു നല്ല സംഖ്യ സണ്ടേസ്കൂൾ പഠിക്കുവാനായിട്ടുണ്ട്. ഇപ്പോഴത്തെ ഭരണകർത്താക്കൾ ഈ വിഷയത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. പള്ളിക്കെട്ടിടത്തിൻെറ കേടുപാടുകൾ തീർക്കുക, ശവക്കോട്ട വാങ്ങുക, മേട നന്നാക്കി പരിഷ്ക്കരിക്കുക മുതലായ സംഗതികളിൽ ഭരണാധികാരികൾ മൌനം അവലംബിക്കുന്നതു് ആശാസ്യമല്ല.

ii. കല്ലട.

പഴയ ഒരു പള്ളിയാണ്. അനവധി അംഗങ്ങളുമുണ്ട്. ദിവ്യശ്രീമാന്മാരായ വടക്കേടത്തു (പീടികയിൽ) ഗീവറുഗീസ് കശീശാ, മണപ്പുറത്തു (ചെങ്കളം) മത്തായിക്കത്തനാർ, ചാന്ത്രാവിൽ (കൈതക്കോട്ട്) ഗീവറുഗീസ് കത്തനാർ എന്നിവരാണു പട്ടക്കാർ. പ്രാപ്തിയും സമുദായഭക്തിയും സന്മാർഗ്ഗജീവിതവും നിറഞ്ഞ ദിവ്യശ്രീ പീടികയിൽ അച്ചനെ വികാരിയായി നിയമിച്ചതു മൂലം ചില എതിർപ്പുകൾ അവിടവിടെ തല പൊക്കിയിട്ടുണ്ട്. ഈ നാശത്തിൻെറ വിത്തു വിതയ്ക്കുന്നതു് അങ്ങനെ ചെയ്യരുതാത്തവർ തന്നെ ആണെന്നുള്ളതു പ്രത്യേകം പരിതാപകരമായിരിക്കുന്നു. കാതോലിക്കേററുനിധികാര്യത്തെക്കുറിച്ചു പ്രവർത്തിക്കുന്നതു തന്നെ പ്രതിഷേധിക്കുവാൻ തക്കവണ്ണം, ഈ ഇടവക . വഴക്കു ചിലക്കു പ്രേരകമായിരുന്നു. ഇവയ്ക്കു് ഒരു പരിഹാരം ബാവാ തിരുമനസ്സുകൊണ്ടു പ്രസ്തുത പള്ളിയിൽ എഴുന്നള്ളി ഏതാനും ദിവസം താമസിക്കുകയാണെങ്കിൽ ഉണ്ടാക്കാവുന്നതത്രെ. പള്ളി ഭരണം ഏതെങ്കിലും ഒരു രീതിക്കു നടക്കുന്നപക്ഷം, പൊതുമുതൽ സ്വാധീനത്തിൽനിന്നു വിട്ടുപോയേക്കുമെന്നുള്ള ഭയം, ഏതാനും നായകസ്ഥാനികളുടെ മനസ്സിൽ ബലമായി കടന്നുകൂടിയിട്ടുണ്ട്. കല്ലടനിന്നും നിധിക്കു വളരെ തുഛമായ ഒരു സംഖ്യ മാത്രമെ പിരിഞ്ഞുകിട്ടിയിട്ടുള്ളു. അതുയും ലഭിച്ചതുതന്നെ ദിവ്യശ്രീ പീടികയിലച്ചൻെറയും, ചാന്ത്രാവിൽ മി. ഇട്ടിവാദ്ധ്യാരുടെയും, അച്ചൻെറ ജ്യേഷ്ഠസഹോദരൻെറയും മററും അക്ഷീണപരിശ്രമംകൊണ്ടുമാണ്. ഊണും ഉറക്കവും ഉപേക്ഷിച്ചു നിധിസംഭരണം നടത്തിയ മേല്പറഞ്ഞ മാന്യന്മാരെ അഭിനന്ദിക്കയും അനുമോദിക്കയും ചെയ്യേണ്ടിയിരിക്കുന്നു.

സണ്ടേസ്കൂൾ നടക്കുന്നില്ല. അതിനു് ആരും ശ്രദ്ധിക്കുന്നില്ല. വിശ്വാസസംബന്ധമായ കാര്യങ്ങളെക്കുറിച്ചു, ഈ ഇടവകയിൽ വലിയ വേല നടക്കേണ്ടതുണ്ട്.

iii. കൊട്ടവിള.

ഇടവകയുടെ അവസ്ഥ വളരെ സങ്കടകരമാണ്. ഇടവകഭരണം, ക്രൈസ്തവാചാരം, മതവിഷയകമായ ആത്മവിചിന്തനം എന്നിവയെക്കുറിച്ചൊക്കെയും ഇവിടെ വളരെ വളരെ കൃത്യങ്ങൾ അനുഷ്ഠിക്കപ്പെടേണ്ടതായി ശേഷിച്ചുകിടക്കുന്നു. ഇടവകക്കാർ തമ്മിൽ അശേഷം യോജിപ്പ് ഇല്ല. ഒരു സ്കൂൾ മാനേജ്മെൻറു് സംബന്ധിച്ച്, ഒരു നൂതനകലഹത്തിൻെറ മുഖവുര കാണുന്നുണ്ട്. കണ്ണമത്തു റവ: കോശിശെമ്മാശ്ശൻെറ വീട്ടുകാരും, കണ്ണമത്തു പടിഞ്ഞാറേറതിൽ മി. ചാണ്ടപ്പിള്ള, ചാളപ്പുറത്തു മി. ഗീവറുഗീസ്, (സന്യാസി) മി. സി. കോശി എന്നിവരെയും വേറെ ചിലരേയും കേന്ദ്രമാക്കി ഒരു പരിശ്രമം ഇവിടെ തീവ്രമായി നടക്കേണ്ട അത്യാവശ്യം ഉണ്ട്. സണ്ടേസ്കൂൾ ഇല്ല. സമുദായചൈതന്യം കാണിക്കുന്ന യാതൊന്നും ഇവിടെ ഇല്ല.

iv. മുതുപിലാക്കാട്.

ഇതു് ഒരു ചെറിയ ഇടവകയാണ്. പള്ളിയുടെ ഉടമസ്ഥം പരപ്പാടിയിൽ മി. മാത്തൻവൈദ്യനാണ് എന്നു പറയാം. തേവലക്കര ദിവ്യശ്രീ പ്ളാവിളയിൽ കോശിക്കത്തനാർ അവർകൾ പ്രതിമാസം ഓരോ തവണ നടത്തുന്നു. വഴക്കും വയ്യാവേലിയും കാണുന്നില്ല. സണ്ടേസ്കൂൾ നടക്കുന്നുണ്ട്. പണപ്പിരിവിനു പ്രധാന ഭാരവാഹിയായ മി. ഒ. അലക്സാണ്ടർവൈദ്യൻ ഒരു സമുദായഭക്തൻ തന്നെ.

v. തേവലക്കര.

പുത്തൂർ മി. കോശിവൈദ്യൻ (വക്കീൽ), മി. ടി. ഒ. കോശിവൈദ്യൻ ബി. ഡി., മി. കുറിയാക്കോസ്, മി. മാത്യൂ ബി. ഏ. ഇവരുടെ അക്ഷീണപരിശ്രമം മൂലം പിരിവു വളരെ വിജയകരം തന്നെയായിരുന്നു. പ്ളാവിളയിൽ ദിവ്യശ്രീ കോശിക്കത്തനാർ, വികാരി ഇടയിലെ വീട്ടിലച്ചൻ എന്നിവർ വളരെ ബദ്ധപ്പെട്ടിട്ടുണ്ട്. ദിവ്യശ്രീ കോശിക്കത്തനാർ അവർകളും ഏതാനും യുവാക്കന്മാരും പല രാത്രിയിലും ഇതിലേക്കു വേണ്ടി പല ഭവനങ്ങളിൽ കയറി ഇറങ്ങിയിട്ടുണ്ടെന്നുള്ളതും പ്രസ്താവാർഹമത്രെ. മി. കോശിവൈദ്യ(വക്കീൽ)നെപ്പോലെ നിഷ്ക്കാമമായി പ്രവർത്തിക്കുന്ന ഏതാനും പേർ ഉണ്ടായിരുന്നെങ്കിൽ ഈ റിപ്പോർട്ടിൻെറ രൂപവും സ്വരവും മാറുമായിരുന്നു. മതഭക്തിയും സ്നേഹബുദ്ധിയും ഉള്ള ഏതാനും യുവാക്കന്മാർ സ്ഥലത്തുള്ളതു ശോഭനമായ ഒരു ഭാവിയെ ചൂണ്ടിക്കാണിക്കുന്നു. സണ്ടേസ്കൂൾ ഭംഗിയായി നടന്നുവരുന്നതായി അറിയുന്നു. ഈ അഭിവൃദ്ധികൾക്കെല്ലാം പ്രധാന കാരണക്കാർ അവിടുത്തെ പട്ടക്കാർ തന്നെയാണ്. അതിനാൽ അവരെ അഭിനന്ദിക്കയും അനുമോദിക്കയും ചെയ്യേണ്ടിയിരിക്കുന്നു. എന്നാൽ അനാശാസ്യമായ ചില വഴക്കുകൾ ഉണ്ടാകാൻ ഇടയുണ്ടെന്ന് ഇപ്പോൾ തോന്നുന്നുണ്ട്. ആ വഴക്കു വർദ്ധിക്കാതിരിക്കുവാൻ സൂക്ഷിക്കണം.

vi—viii. ശൂരനാട്ടു കിഴക്കും പടിഞ്ഞാറും.

പണപ്പിരിവിനു് അതിരററു പ്രയത്നിച്ചതു കുററിയിൽ ദിവ്യശ്രീ കെ. കെ. അലക്സാണ്ടർ കത്തനാർ അവർകളാണ്. അദ്ദേഹത്തിൻെറ ശ്രമങ്ങൾ ആ വിധം ഉണ്ടായിരുന്നില്ലെങ്കിൽ ഈ സ്ഥലങ്ങളിൽനിന്ന് ഒരു കൊച്ചുകാശും ലഭിക്കുന്നതിനിടയില്ലായിരുന്നു എന്നു തോന്നുന്നു. കിഴക്കേ പള്ളിയിൽ മത്സരത്തിനും കലഹത്തിനും, വീണ്ടും വഴി കാണുന്നുണ്ട്. കുററിയിലച്ചന്മാരുടെ സാന്നിദ്ധ്യം സമാധാനത്തിനു ബലമായ ഊന്നാണ്. പുത്തനായി ഉണ്ടായതും, ഉണ്ടാകേണ്ടതും ആയ പട്ടക്കാരെക്കുറിച്ചു തിരുമേനിമാർ വേണ്ടവണ്ണം അറിയണം. സണ്ടേസ്കൂൾ നടക്കുന്നില്ല. ഇടവകജനങ്ങളെ സമുദായകാര്യത്തിലേക്ക് ആകർഷിക്കുന്നതിനു തീവ്രമായ പരിശ്രമം ആവശ്യമാകുന്നു.

ix. പോരുവഴി.

ഒരു ചെറിയ കെട്ടിടമെങ്കിലും സാമാന്യം തരക്കേടില്ലാത്ത ഒരു പള്ളിയാണ്. ദിവ്യശ്രീ കെ. കെ. അലക്സാണ്ടർ കത്തനാർ അവർകളും ദിവ്യശ്രീ ഇടിക്കുള ഈശോക്കത്തനാർ അവർകളും ഇവിടെ തവണ മുറയ്ക്കു നടത്തുന്നുണ്ട്. എന്നാൽ ഇവിടെയും, ശൂരനാട്ടു പോരുവഴിയിലും തവണകൾ മുറയ്ക്കു നടത്തുവാൻ ഇനിയും പട്ടക്കാർ ഉണ്ടാകേണ്ടിയിരിക്കുന്നു. പണം പിരിക്കുവാൻ വേണ്ടപോലെ ഉദ്യമിച്ച ആൾ ഇവിടെയും ദിവ്യശ്രീ അലക്സാണ്ടർ കത്തനാർ അവർകളാണ്. പള്ളിയുടെ മുതല്പിടിക്കാരനും സമുദായഭക്തിയുള്ള ഒരു മാന്യനാണ്. സണ്ടേസ്കൂൾ നടക്കുന്നില്ല.

### x. തഴവാ.

പള്ളിയുടെ അററകുററപ്പണികൾ പൂർത്തിയായിട്ടില്ല. ജനങ്ങൾ പൊതുവെ സമുദായകാര്യങ്ങളിൽ അനാസ്ഥയും അശ്രദ്ധയും പ്രദർശിപ്പിച്ചുവരുന്നു. പള്ളിയുടെ ആദായങ്ങൾ ദുർവ്യയപ്പെടുന്നുണ്ട്. അവിടെനിന്നും ലഭിച്ച ചെറിയ തുക മി. വെട്ടിവിളശേരിൽ യോഹന്നാൻ, കോട്ടക്കുഴി മി. മാത്യു എന്നിവരുടെ ഉത്സാഹം മൂലമാണ്. മി. യോഹന്നാൻ സമുദായത്തോടു ഭക്തിയുള്ള ഒരു യുവാവു തന്നെ. പള്ളിയുടെ ഭരണത്തിൽ ഇദ്ദേഹത്തിനു് ഒരു സ്ഥാനം നൽകുന്നതു് അഭിലഷണീയമത്രെ. കോട്ടക്കുഴി മി. മാത്യു (വാദ്ധ്യാർ) ബുദ്ധിപരിപാകം, സമുദായഭക്തി തുടങ്ങിയ ഗുണങ്ങളുള്ള ഒരു ദേഹമത്രെ. അദ്ദേഹം പള്ളിയുടെ നന്മയ്ക്കു വേണ്ടി എന്തും ചെയ്യുവാൻ ആഗ്രഹം പ്രദർശിപ്പിക്കുന്നു. ഓല നീക്കി പള്ളിക്കു് ഓടു് ഇടുവിക്കുവാൻ സ്വന്തം മടിശീലയിൽ നിന്നു് 100 രൂപാ കൊടുക്കാമെന്നു് ഇദ്ദേഹം വാഗ്ദത്തം ചെയ്തിട്ടുണ്ടു്. ഇടവകയിലെ ഭിന്നിപ്പു നിമിത്തം ആ പണം ഇതേവരെ കൊടുത്തിട്ടില്ല. സണ്ടേസ്കൂൾ നടക്കുന്നില്ല. തിരുമേനിമാർ ആരെങ്കിലും ഇവിടെ താമസിച്ചു പട്ടക്കാർ ശെമ്മാശ്ശന്മാർ മുതലായവരെ പള്ളിക്കാര്യങ്ങളിൽ ഏകാഗ്രന്മാരാക്കുവാൻ ഉത്സാഹിക്കേണ്ട അത്യാവശ്യമുണ്ടു്.

### xi. തുവയൂർ പള്ളി.

പള്ളിയെന്നു പറയുന്ന കെട്ടിടം അലങ്കോലമായിക്കിടക്കുന്നു. ദിവ്യശ്രീ ഇടിക്കുള ഈശോകത്തനാർ അവർകൾ തന്നെ വികാരി. മററു പട്ടക്കാർ ഇല്ല. ആണ്ടിൽ മൂന്നു പ്രാവശ്യത്തിൽ അധികം അവിടെ ചെല്ലുന്നതിനു് അച്ചനു സൌകര്യമില്ല. കിഴക്കേത്തുണ്ടിൽ മി. മത്തായി എന്ന ഒരാൾ ചെയ്ത ശ്രമത്തിന്റെ ഫലമായിട്ടത്രെ അവിടെനിന്നു് 8 രൂപായെങ്കിലും ലഭിക്കുവാൻ ഇടയായതു്. തുവയൂർ പടിഞ്ഞാറുള്ളവർ കടമ്പനാട്ടുപള്ളിയിൽ ചേർന്നുവരുന്നവരാണ്. എങ്കിലും അവിടെ താമസിക്കുന്ന തുണ്ടിൽ മത്തായി എന്നൊരു യുവാവും കിഴക്കേത്തുണ്ടിൽ മി. മത്തായിയെ ഇക്കൂട്ടത്തിൽ നിഷ്കളങ്കമായി സഹായിച്ചിട്ടുണ്ടു്. സണ്ടേസ്കൂൾ നടക്കുന്നില്ല. അഭിവൃദ്ധിക്കുള്ള യാതൊരു മാർഗ്ഗവും കാണുന്നില്ല.

ഗ്രൂപ്പിന്റെ വലിപ്പത്തിനനുസരിച്ചു് സഹായകന്മാരെ കിട്ടുക എന്നതു്, ഇവിടെ സാധിച്ചില്ല. സാധിക്കാഞ്ഞതിൽ വിസ്മയവും ഇല്ല. പത്തൊൻപതു രാത്രിയും പകലും ഇതിനുവേണ്ടി ഞാൻ ബദ്ധപ്പെട്ടിട്ടുണ്ടു്. ഏതായാലും 427 രൂപാ 19 ചക്രം 8 കാശു മാത്രമേ ഈ ഗ്രൂപ്പിൽനിന്നു പിരിച്ചെടുക്കുവാൻ എനിക്കു കഴിഞ്ഞിട്ടുള്ളു. അതു്, അവിടത്തെ നില നോക്കിയാൽ ഒരു വലിയ വിജയം തന്നെ. വാളണ്ടിയറന്മാരായി അയയ്ക്കപ്പെട്ടിരുന്നവരിൽ രണ്ടുപേർ മി. സി. ററി. കോശിവൈദ്യൻ (വക്കീൽ, തേവലക്കര) ദിവ്യശ്രീ കെ. കെ. അലക്സാണ്ടർ കത്തനാർ അവർകൾ ശൂരനാടു—അതതു സ്ഥലങ്ങളിൽ വേണ്ടപോലെ പ്രവർത്തിച്ചിട്ടുണ്ടു്. മററു വാളൻറിയറന്മാർ വന്നുചേർന്നില്ല. എന്നെ മറേറതെങ്കിലും ഗ്രൂപ്പിലയച്ചിരുന്നുവെങ്കിൽ കൂടുതൽ സൌകര്യമുണ്ടാകുമായിരുന്നു എന്നു തോന്നിപ്പോകുന്നു.

ഈ ഗ്രൂപ്പിന്റെ ആത്മീയനില വളരെ വളരെ ഉയരേണ്ടതുണ്ടു്. പള്ളികൾ ക്ഷയിച്ചുകിടക്കയാണ്. സമുദായകാര്യത്തെക്കുറിച്ചു് ഇവിടെ ആക്കും ഒരു ചിന്തയും ഇല്ല എന്നു തോന്നുന്നു. ഇതരസഭക്കാരുടെ പ്രലോഭനം പല ഇടവകകളിലും ബലമായി നടക്കുന്നുണ്ടു്. ഇവയ്ക്കെല്ലാം ഒരു പരിഹാരം ഉണ്ടാകണമെങ്കിൽ ഒരു മേല്പട്ടക്കാരനെ ഉടനെ വാഴിക്കേണ്ടിയിരിക്കുന്നു. മദ്ധ്യസ്ഥലമായ കടമ്പനാട്ടു് ഒരു ദയറാ ഇപ്പോൾ ഉണ്ടു്. തൽക്കാലം ഒരു തിരുമേനി അവിടെ താമസിച്ചാൽ പല സൽഫലങ്ങളും ഉണ്ടാകും. ഈ റിപ്പോർട്ടിലെ സംഗതികൾ പരമാർത്ഥമായതുകൊണ്ടു് ഇവയ്ക്കു് ഒരു പരിഹാരം ഉടനെ കല്പിക്കേണ്ടതു് അത്യാവശ്യം തന്നെ.

---

## 7. അടൂർ ഗ്രൂപ്പ്.

(സി. ററി. ഈപ്പൻ, എം. ഏ., ബി. എസ്സ്. സി., പി. എച്ച്. ഡി.)

അടൂർ ഗ്രൂപ്പിൽ അടൂർ, ഏനാത്തു്, പുത്തൂർ എന്നീ മൂന്നു സ്ഥലങ്ങളും 12 പള്ളികളുമാണ് ഉൾപ്പെട്ടിരുന്നതു്. ഏനാത്തും പുത്തൂരുമുള്ള പള്ളികൾ മെയിൻറോഡു വിട്ടായിരുന്നതിനാൽ ചെന്നെത്തുന്നതിനു വളരെ പ്രയാസമായിരുന്നു. ഗ്രൂപ്പുലീഡർസ്ഥാനം എന്നെ ഏല്പിക്കുന്നതിനു മുമ്പുതന്നെ അടൂരുള്ള പള്ളികളിലെ പണപ്പിരിവിനു വേണ്ട പ്രാരംഭവേലകൾ ശ്രീമാൻ നെല്ലിമൂട്ടിൽ സി. ററി. ഗീവറുഗീസ് മുതലാളി അവർകൾ ഏററു നടത്തിയിരുന്നു. ഏനാത്തെ പിരിവിനു കരേലഴി



സി. ററി. ഈപ്പൻ
അടൂർ.

കത്തു ദിവ്യശ്രീ ഗീവറുഗീസുകത്തനാരവർകളും പുത്തൂരേതിനു് ഏലവിള ദിവ്യശ്രീ കുറിയാക്കോസുകത്തനാരവർകളും ചെയ്ത സഹായസഹകരണങ്ങൾ പ്രത്യേകം സ്മർത്തവ്യമത്രെ. ഇവരെ കൂടാതെ ത്യാഗബുദ്ധിയോടുകൂടെ വേലചെയ്ത ഊർജ്ജസ്വലന്മാരായ അനേക യുവവാളണ്ടിയറന്മാരെ എത്രതന്നെ സ്തുതിച്ചാലും മതിയാകുന്നതല്ല. സ്ഥലം അനുവദിക്കുമായിരുന്നെങ്കിൽ അവരുടെ പേരുകൾതന്നെ ഓരോന്നോരോന്നായി എടുത്തു പറയുന്നതു് ഏററവും സന്തോഷാവഹമായ സംഗതി ആയിരുന്നു.

അടൂർസെൻററിലെട്ട സ്ഥലങ്ങൾ കുബേരന്മാരുടെ ആസ്ഥാനങ്ങളും പരിഷ്കാരത്തിന്റെ ഇരിപ്പടങ്ങളും അല്ലെങ്കിലും പണശേഖരണം അത്യുത്സാഹമായും ഏററവും സൈ്വരമായും നടന്നുവെന്നു പറയുന്നതിൽ, പ്രത്യേകസന്തോഷമുണ്ടു്. ആകെയുള്ള 12 പള്ളികളിൽ ചില റീത്തുപ്രസ്ഥാനികളുടെയും എതിർകക്ഷിക്കാരുടെയും ദുർബോധനകൾക്കു വിധേയമായ, ഒരു പള്ളിയൊഴിച്ചു മറെറല്ലാ പള്ളികൾതന്നെയും അഭ്യന്തര അഭിപ്രായവ്യത്യാസങ്ങളെ വകവെയ്ക്കാതെ ഈ പണപ്പിരിവിൽ പങ്കെടുത്തുവെന്നു പറയാവുന്നതാണ്. ആകെ പിരിഞ്ഞുകിട്ടിയ 540 രൂപാ ഞങ്ങളുടെ പ്രതീക്ഷയെ കവിഞ്ഞ ഒരു തുക ആയിരുന്നു. അടൂർ പറക്കോട്ടുപള്ളിയാണു കൂടുതൽ തുക ദാനംചെയ്തു നിധിയെ പരിപോഷിപ്പിച്ചതു്. പറക്കോട്ടു പള്ളിക്കാരുടെ ആധുനികസ്ഥിതി ഓക്കുമ്പോൾ 160 രൂപാ നിസ്സാരമെങ്കിലും അടുത്തകാലത്തുണ്ടായ പള്ളിവഴക്കുകളും പണച്ചെലവുകളും അവരുടെ മടിശ്ശീലയെ ശുഷ്കമാക്കിയെന്നോക്കുമ്പോൾ ഇതൊരു ഗണ്യമായ തുകയത്രെ.

തെക്കൻ ഇടവകകളിൽ നിരണം, തുമ്പമൺ, മാവേലിക്കര, പുത്തൻകാവു മുതലായവ ജനബാഹുല്യംകൊണ്ടു് അദ്വിതീയസ്ഥാനത്തെ അർഹിക്കുന്നവയാണെന്നു് ആളുകൾ പറയാറുണ്ടു്. ആരും അതിനെ വിസമ്മതിക്കയുമില്ല. എന്നാൽ കണ്ണങ്കോട്ടു കേന്ദ്രമായിട്ടുള്ള അടൂരും ചുററുപാടും ഏകദേശം 1200 സുറിയാനി വീടുകളിൽ കുറയാതെ കാണുമെന്നു് എത്രപേർ മനസ്സിലാക്കിയിട്ടുണ്ടു്? ഇതിന്റെ പരിസരങ്ങളിലുള്ള മലമ്പ്രദേശങ്ങളിൽ നിരന്തരമായി ആളുകൾ കുടിയേറി പാക്കുന്നുമുണ്ടു്. സഭാസാമാജികത്വത്തെ പുരസ്കരിച്ചു പറയുകയാണെങ്കിൽ ഈ സ്ഥലങ്ങളിൽ ചിലതു് "ആരുടെയും വകയല്ലാത്തതു്" (Noman's land) എന്നഭിധാനത്താൽ അറിയപ്പെടാവുന്നവയാണ്. ഇപ്പോൾതന്നെ നല്ല ബാഹുല്യമുള്ളതും കുടിയേറിപ്പാപ്പ് അടിക്കടി വർദ്ധിച്ചുവരുന്നതുമായ ഈ ഭാഗത്തു നമ്മുടെ സഭവകയായ സ്ഥാപനങ്ങളോ പ്രത്യേക വേലകളോ നടക്കുന്നില്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. അടൂരിനെ ലക്ഷീകരിച്ചു നമ്മുടെ സഭ ഉഗ്രമായി പ്രവർത്തിക്കേണ്ട കാലം അത്യാസന്നമായിരിക്കുന്നു.

ഇതുപോലെ പ്രാധാന്യമുള്ള ഒരു സ്ഥലമാണു പുത്തൂർ. പുത്തൂർ മെയിൻറോഡിൽ 51-ാംമൈലിൽനിന്നു നാലുമൈൽ അകലെ സ്ഥിതിചെയ്യുന്നു. അവിടെയും ഏകദേശം ആയിരത്തോളം സുറിയാനിവീടുകൾ ഉണ്ടെന്നാണു തോന്നുന്നതു്. ഇപ്പോഴത്തെ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു കുണ്ടറ ആസ്ഥാനം ഉറപ്പിച്ചശേഷം ഇവരുടെ കാര്യാദികൾ ഏറക്കുറെ അന്വേ

ഷിക്കുന്നുണ്ടെങ്കിലും അതിനു മുമ്പു മെത്രാപ്പോലീത്താ തിരുമേനിമാരുടെ പ്രത്യേക ശ്രദ്ധസ്സ് അവർ വിധേയരായിരുന്നോയെന്നു സംശയമാണ്. ഇടയന്മാരില്ലാത്ത ആട്ടുകളെപ്പോലെ അവർ ഒരു തരത്തിൽ കഴിഞ്ഞുപോരുന്നു. അവിടത്തെ സുറിയാനിക്കാരുടെ സംഖ്യാബലവും അവരുടെ അനാഥാവസ്ഥയും നല്ലപോലെ മനസ്സിലാക്കിയിട്ടായിരിക്കണം അവരെ ആകമാനം പിടിച്ചു വിഴുങ്ങാമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി റീത്തുപ്രസ്ഥാനം കുറെനാളുകൾകൊണ്ടു ശക്തിയായി അവിടെ നടത്തിക്കൊണ്ടിരിക്കുന്നത്. ഈ പ്രയത്നത്തിന്റെ ഫലമായി നമ്മുടെ ഒരു വൈദികൻ റീത്തു മതാവലംബിയായി തീർന്നിട്ടുമുണ്ട്. ഇയ്യാണ്ടിൽ ഒരു ഇംഗ്ലീഷു മിഡിൽസ്കൂളും റീത്തുമാനേജുമെൻറിൽ അവിടെ ആവിർഭവിച്ചിരിക്കുന്നു. ഈ സംരംഭങ്ങളെ തടയുന്നതിന് ആളുകൾ അക്ഷമന്മാരായി കാത്തിരിക്കുന്നെങ്കിലും നേതൃത്വം വഹിക്കുന്നതിനുള്ള ആളുകളുടെ അഭാവംകൊണ്ട് അവർ ഭഗ്നാശയന്മാരായി കാലംകഴിക്കയാണു ചെയ്യുന്നത്. ഇവിടെ നമ്മുടെ വകയായ ഒരു വെർണ്ണാക്കലർ ഹൈസ്കൂളോ, ട്രെയിനിംഗ് സ്കൂളോ നടത്തുകയോ മററു് ആത്മീയ പരിശ്രമങ്ങൾ തുടങ്ങുകയോ ചെയ്യുന്നതു് അവിടത്തെ ആളുകൾക്കു് ഏററവും പ്രോത്സാഹജനകമായ സംഗതി ആയിരിക്കുമെന്നുള്ളതിനു ദ്വിപക്ഷമില്ല.

ഏനാത്തും നമ്മുടെ മൂന്നുനാലു പള്ളികളുണ്ട്. ഒരു പള്ളി പരുമലെ കാലംചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്ഥാപിച്ചതും അദ്ദേഹം പ്രത്യേകം താല്പര്യം പ്രദർശിപ്പിച്ചിട്ടുള്ളതുമാണ്. പട്ടാഴി മുതലായ മലയിടുക്കുകളിൽ താമസിക്കുന്ന നമ്മുടെ ജനങ്ങളെ സ്മരിക്കേണ്ടതും നമ്മുടെ കടമയാണ്. പട്ടാഴിയിലാണു റഷ്യൻ ഫാദർ അണ്ട്റോണിക്കു്, ഫാദർ സി. എം. തോമ്മാ ദാനം ചെയ്ത സ്ഥലത്തു ഒരാശ്രമം ആരംഭിച്ചു നടത്തിപോരുന്നത്. അധികകാലവിളംബംകൂടാതെ അതൊരു റഷ്യൻ കോളനിയാകുമെന്ന് ഏറക്കുറെ പ്രതീക്ഷിക്കാവുന്നതാണ്. ഫാദർ അണ്ട്റോണിക്കിന്റെ ത്യാഗബുദ്ധിയും ജീവിതമാഹാത്മ്യവും മനസ്സിലാക്കിയിട്ടുള്ളവക്കു് അവിടെ എന്തെല്ലാം അത്ഭുതങ്ങളാണു നടക്കാൻ പോകുന്നതെന്ന് ഊഹിക്കാൻപോലും പാടില്ല. ആ മലനാട്ടിലും ചുററുപാടും അധിവസിക്കുന്നവരും അന്ധകാരത്തിലിരിക്കുന്നവരുമായ അനേക ക്രിസ്ത്യാനികൾക്കു നിത്യം ശോഭിക്കുന്ന ഒരു ദീപസ്തംഭമായി പരിലസിക്കത്തക്കവണ്ണമുള്ള ഒരു വേല അവിടെയും നാം ആരംഭിക്കേണ്ടതാണ്.

സുറിയാനിസഭയിലെപ്പെട്ട ചില ഇടവകകൾ സന്ദർശിക്കുമ്പോൾ ഭീമമായ ഒരു പഴയ കപ്പലിന്റെ ഓർമ്മയാണു സ്മൃതീപഥത്തിലെപ്പെടുന്നത്. അനേക ആളുകൾ കയറത്തക്കവണ്ണം വിശാലമായ കപ്പലാണ്. ഇംഗ്ലണ്ടിലെ ഒന്നാന്തരം കമ്പനിക്കാർ നിർമ്മിച്ച കപ്പലത്രെ. യന്ത്രമുണ്ട്. കപ്പിത്താനുണ്ട്. കമ്പിയില്ലാക്കമ്പിത്തപാലുണ്ട്. പുകക്കുഴലുണ്ട്. പുകക്കുഴലിൽ ഉടമസ്ഥതയെ സൂചിപ്പിക്കുന്ന വർണ്ണങ്ങളുണ്ട്. വളരെ ദൂരെ കേൾക്കത്തക്കവണ്ണം ശബ്ദം പുറപ്പെടുവിക്കത്തക്ക വിസിലുണ്ട്. സുവർണ്ണലിപികളിൽ എടുതപ്പെട്ട പേരു കപ്പലിന്റെ പാർശ്വത്തിലുണ്ട്. മ്ളാനമുഖത്തോടുകൂടിയവരെങ്കിലും അനേകം യാത്രക്കാരുമുണ്ട്.

അകത്തു കയറി യാത്രചെയ്യുമ്പോഴാണ് അവിടെയും ഇവിടെയും ചില തട്ടും മുട്ടും കേൾക്കുകയും അടിത്തട്ടിൽ കൂടെ വെള്ളം അകത്തേക്കു നിർഗ്ഗമിക്കുന്നതായി മനസ്സിലാകുകയും ചെയ്യുന്നതു്. വിലകൂടിയ കപ്പലാണ്. കപ്പിത്താൻ അതിസമർത്ഥനുമത്രെ. എന്നാൽ കപ്പൽ ശരിയായി വേല ചെയ്യുന്നില്ല. യന്ത്രത്തിനു കുറെ എണ്ണ ഇടുകയും ചില്ലറ കേടുപാടുകൾ നീക്കുകയും ചെയ്താൽ നാലുകടലും കടക്കത്തക്കവണ്ണം ശക്തിയുള്ളതാണ്. യാത്രക്കാരുടെ അക്ഷമതകൊണ്ടോ അതോ അവരുടെ ദുർദ്ദശാപരിപാകത്തിന്റെ കർക്കശത്വംകൊണ്ടോ അതോ നേതാക്കന്മാരുടെ അലസതകൊണ്ടോ എന്തോ അത്യാവശ്യമുള്ള കേടുപാടുകൾപോലും നീക്കാനുള്ള മനസ്സ് ആർക്കും ഇല്ലാതെ പോയിരിക്കുന്നു. കേടു സാരമില്ലെന്നു വിദഗ്ദ്ധന്മാരും സാധാരണന്മാരും നിത്യവും പറയുന്നുണ്ട്. വിദേശത്തുനിന്നും ചില എൻജിനീയറന്മാർ വന്നിട്ടും കേടു പോക്കി കിട്ടുന്നില്ല. ഈ ശബ്ദകോലാഹലങ്ങൾ ദൂരദേശങ്ങളിൽ കേട്ടിട്ടു കപ്പൽ തുറമുഖത്തടുക്കുമ്പോൾ തിരിഞ്ഞുനോക്കാൻപോലും ആളില്ലാതെയാണ് തീർന്നിരിക്കുന്നതു്. ഉള്ള യാത്രക്കാർ തന്നെ കപ്പലിനെ നിഷ്ക്കാസനം ചെയ്തിട്ട് ഏതു കരയ്ക്കും ഇറങ്ങാൻ സന്നദ്ധരാകുമെന്നു പലരും ഭയപ്പെടുന്നു. കപ്പലിനെ വിടാൻ വൈമനസ്യം കാണിക്കുന്നവരെ അന്യർ അപഹസിച്ചും തുടങ്ങിയിട്ടുണ്ട്.

എത്ര ഭയാനകമായ അവസ്ഥയാണു! കാതോലിക്കാനിധിപ്പിരിവിനു പള്ളികൾ സന്ദർശിച്ചപ്പോൾ ഈ പഴയ കപ്പലിന്റെ സ്മരണയാണു വീണ്ടും വീണ്ടും എന്റെ സ്മൃതീപഥത്തെ സ്പർശിച്ചുകൊണ്ടിരുന്നത്. ഓശാനായ്ക്കും ദുഃഖവെള്ളിയാഴ്ചയ്ക്കും പള്ളിക്കകത്തെന്നല്ലാ അടുത്തുതന്നെ നിൽക്കാൻ സ്ഥലമില്ല. പള്ളികൾ വലിയതും മനോഹരമായതുമത്രെ. വളരെ ശ്രദ്ധേയമായ ആരാധനകൾ നടക്കുന്നു. ആളുകൾ അനുതാപസമ്പൂർണ്ണരായി കാണപ്പെടുന്നു. നേർച്ച അപ്പം കൊട്ടക്കണക്കിനാണു മദ്ബഹായിൽ സംഭരിക്കുന്നത്. കുർബാന അനുഭവിക്കുന്നവർ ബഹുലം. എന്തു കുറവാണു സുറിയാനി സഭാമാതാവിനുള്ളതു്? ബാഹ്യമായി ഒന്നുമില്ല. ദാവീദുരാജാവു മകനായ അബ്ശാലോമിന്റെ ചരമത്തെപ്പററി കരഞ്ഞതുപോലെ ഒരു വിശ്വാസിക്കു് എങ്ങനെ കരയാതെ ഇരിക്കാൻ കഴിയും. “അബ്ശാലോമേ, അബ്ശാലോമേ, എന്റെ മകനായ അബ്ശാലോമേ നിനക്ക് എന്തു ഭവിച്ചു?” എന്റെ സഭാമാതാവായ സുറിയാനിസഭയ്ക്കു് എന്തു ഭവിച്ചു? സഭയ്ക്കു ജീവനെ കൊടുക്കുന്നകുറെ എണ്ണ ആവശ്യമുണ്ട്. ക്രിസ്തു ഭക്തിയാകുന്ന എണ്ണ നമ്മുടെ ജീവിതത്തെ കൊഴുപ്പിക്കാത്ത കുറവല്ലാതെ എന്തു കുറവാണു നമുക്കുള്ളതു്?

യഥാർത്ഥ ക്രിസ്തുഭക്തി നമുക്കില്ലാത്തതിനാൽ ക്രിസ്തുനാമത്താൽ അറിയപ്പെടുന്നവർക്കുണ്ടാകുന്ന ഭാവവ്യത്യാസം നമ്മിൽ കാണ്മാനില്ല. “ഞാനല്ല ജീവിക്കുന്നതു് എന്നിലുള്ള ക്രിസ്തുവാണു” എന്നു വി: പൌലൂസും “ഞാൻ കുരുടനായിരുന്നു എന്നാൽ ഞാൻ ഇപ്പോൾ കാണുന്നു” എന്നു കർത്താവു സുഖപ്പെടുത്തിയ കുരുടനും “എന്റെ ദൈവവും എന്റെ സർവ്വവുമെ” എന്നു വി: പത്രോസും പറഞ്ഞതുപോലെ നാമും യഥാർത്ഥ ക്രിസ്തീയാനുഭവത്തിൽനിന്നു പറയേണ്ടിയിരിക്കുന്നു. ആത്മഹത്യയാകുന്ന ആ അത്യാഹിതത്തിൽനിന്നു ദിവംഗതനായ സാധുസുന്ദരസിംഗിനെ രക്ഷിച്ച ആ കുരിശിന്റെ ശക്തിയാണു നമ്മിൽ സമാഗമിക്കേണ്ടതു്. ഇതാണു നമ്മുടെ യന്ത്രത്തിനു വേണ്ടുന്ന എണ്ണ. ഈ എണ്ണ ചെല്ലുമ്പോൾ യന്ത്രം വേലചെയ്യും കപ്പൽ അനങ്ങിത്തുടങ്ങും. കുഴൽ വിളിക്കും. കമ്പിയില്ലാക്കമ്പിത്തപാൽ കപ്പലിന്റെ കീർത്തി ലോകമൊട്ടുക്കു ധ്വനിപ്പിക്കും. കപ്പലിൽ കയറിയവർ സമാധാനമായി ജീവിക്കും. വിദേശികളെ ലക്ഷക്കണക്കിനു കപ്പലിലേക്കു് ആകർഷിക്കും.

ക്രിസ്തുവിന്റെ ഈ ആത്മാവുള്ളവൻ അവന്റെ കാര്യം നോക്കും. മററുള്ളവരെ സ്ഥാനത്തും അസ്ഥാനത്തും അപവദിക്കയില്ല. അസൂയപ്പെടുകയില്ല. മററുള്ളവർ കുററാളികളാണെങ്കിൽ അവരുടെ ശുദ്ധീകരണത്തിനുവേണ്ടി പ്രാർത്ഥിക്കയും നോമ്പു നോക്കുകയും ചെയ്യും. സഭയുടെ ആവശ്യങ്ങൾക്കുവേണ്ടി കൊടുക്കും. കാതോലിക്കാനിധി ലക്ഷമായി വളരും. സഭയിലെ ഭിന്നത തീരും. വഴക്കു വർദ്ധിപ്പിക്കുന്നവർ ഇരുട്ടിൽ നടക്കുന്നവരെപ്പോലെ മററുള്ളവർ വിചാരിച്ചു ദുഃഖിക്കും.

“ഈ ദർശനത്തിനുവേണ്ടി ദൈവമേ! എന്റെ സഭ ഉണരണമേ” എന്നു മാത്രം ഞാൻ പ്രാർത്ഥിക്കുന്നു.

# 8. കായംകുളം ഗ്രൂപ്പ്.

സി. ജി. വറുഗീസ് ബി. എ. എൽ. റ്റി.

കായങ്കുളം ഇടവക—കായങ്കുളം കാദീശാപള്ളി ഏകദേശം ആയിരത്തിൽ പരം വർഷങ്ങൾ പഴക്കമുള്ള ഒരു പുരാതിന പള്ളിയാണ്. ഇവിടെ ഇപ്പോൾ ഇടവകക്കാർ മൂന്നു കക്ഷിയായി നിൽക്കുന്നു. സഭയിൽ അടിക്കടി ഉണ്ടായികൊണ്ടിരിക്കുന്ന ഭിന്നത നിമിത്തം നമ്മുടെ ആളുകൾ കുറെ ചുരുങ്ങിയിട്ടുണ്ടെങ്കിലും സമുദായ സ്നേഹം, ത്യാഗബുദ്ധി, മഹാ മനസ്കത മുതലായ സൽഗ്ഗുണങ്ങളിൽ അദ്വിതീയരാണ്. ഇവരുടെ ശക്തി, അവരുടെ എണ്ണംകൊണ്ട് അളക്കാവുന്നതല്ലാ. കാതോലിക്കേറ്റുനിധിക്ക് വാഗ്ദത്തം ചെയ്ത സംഖ്യയിൽ കൂടുതലായ ഒരു സംഖ്യ പിരിവു ദിവസം പിരിച്ചെടുക്കുവാൻ സാധിച്ചതു സ്ഥലത്തെ യുവാക്കന്മാരുടെ ഉത്സാഹത്തെ പ്രത്യക്ഷീകരിക്കുന്നു.

കാതോലിക്കേറ്റ് നിധി സംഭരണം സംബന്ധിച്ചു രൂപവൽകൃതമായ പ്രവർത്തകക്കമ്മററിയുടെ നേതൃത്വം വഹിച്ചതു ടി പള്ളി വികാരി ദിവ്യശ്രീ കൊച്ചുപറമ്പിൽ സ്കറിയാ കത്തനാർ അവർകളായിരുന്നു. കായംകുളം പള്ളിയിൽ ദീർഘകാലങ്ങളായി നടന്നു വരുന്ന വ്യവഹാരങ്ങളിൽ അദ്ദേഹം സമുദായത്തിന്റെ അഭ്യുദയത്തെ ലാക്കാക്കി ചെയ്തിട്ടുള്ള കാര്യങ്ങൾ അറിയാത്തതായി ഈ സമുദായത്തിൽ ആരെങ്കിലുമുണ്ടോ എന്നു തോന്നുന്നില്ലാ. ആവശ്യം വേണ്ട തീക്ഷ്ണതയോടും ഊർജ്ജിതത്തോടും കൂടി അദ്ദേഹം ചുക്കാൻ പിടിച്ചതിന്റെ ഫലമായിട്ടാണു പി



സി. ജി. വറുഗീസ്.
തിരുവല്ലാ.

രിവ് ഇവിടെയും, സമീപ ഇടവകകളിലും എത്രയും വിജയപ്രദമാകുന്നതിനു സാധിച്ചത്. ശരീരാസ്വാസ്ഥ്യം തന്നെ ഉപദ്രവിക്കുന്നുണ്ടായിരുന്നെങ്കിലും, നിധി സംഭരണം സംബന്ധിച്ച ത്യാഗബുദ്ധിയോടു കൂടിയുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ അത്യന്തം സ്തുത്യർഹമെന്ന് മാത്രം പറഞ്ഞുകൊള്ളുന്നു.

സ്ഥലത്തെ യുവാക്കന്മാർ പിരിവു സംബന്ധിച്ചുള്ള സംഗതികളിൽ തീ പിടിച്ച തന്നെ നിൽക്കുകയായിരുന്നു. കായങ്കുളം ഇടവകയെ മൂന്നു വാർഡുകളായി ഭാഗിച്ചിരുന്നതിൽ ഒരു വാർഡിൽ പിരിവു ദിവസം 6 മണിക്കു മുമ്പായി 96 രൂപാ മാത്രം ലഭിച്ചു. അതുകൊണ്ട് അവർ തൃപ്തരാകാതെ ആ സംഖ്യ നൂററി ഒന്നു രൂപായായി വർദ്ധിപ്പിക്കണമെന്നുള്ള അത്യാഗ്രഹത്തോടു കൂടി ഓടിയ ഓട്ടവും സഹിച്ച പ്രയാസങ്ങളും ഒന്നു കാണേണ്ടതു തന്നെയായിരുന്നു. അവരുടെ അഭീഷ്ടപ്രകാരം 101 രൂപായിൽ കൂടുതൽ ലഭിക്കയത്രേ ചെയ്തത്. ഇപ്രകാരം ഓരോ വാർഡിലും ശരിയായ ജോലികൾ നിർവ്വഹിച്ചുകൊണ്ടിരുന്നത് ഒരിക്കലും വിസ്മരിക്കാവുന്നതല്ല. എന്തിനേറെ. പറയുന്നു ഊർജ്ജിതത്തോടു കൂടി പ്രവർത്തിച്ചാൽ നിരാശയ്ക്ക് അവസരമുണ്ടാകയില്ലല്ലൊ.

ഈ ഇടവകയിൽ കാതോലിക്കാ കക്ഷിക്കാരുടെ വകയായി സണ്ടേസ്കൂൾ, സ്ത്രീസമാജം, ആദിയായവ ഭംഗിയായി നടത്തിവരുന്നതിലും ബഹുമാനപ്പെട്ട വികാരി അച്ചനെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. നിധി സംഭരണത്തിന്റെ വിജയത്തിനായി അശ്രാന്ത പരിശ്രമം ചെയ്തവരുടെ കൂട്ടത്തിൽ കൊട്ടയ്ക്കാട്ട് ഡാക്ടർ കെ. എൻ. നൈനാൻ അവർകളുടെ പേരു പ്രത്യേകം പ്രസ്താവയോഗ്യമത്രേ.

ഗ്രൂപ്പ ലീഡറിന്റെയും സഹപ്രവർത്തകന്മാരുടേയും സുഖമായ താമസത്തിനും ഭക്ഷണത്തിനും വേണ്ട സൗകര്യങ്ങൾ ഉണ്ടാക്കിത്തന്ന ദിവ്യശ്രീ കൊച്ചുപറമ്പിൽ സ്കറിയാ കത്തനാർ, കൊട്ടയ്ക്കാട്ടു ഡാക്ടർ കെ. എൻ. നൈനാൻ, വടക്കെത്തലയ്ക്കൽ മി. തോമ്മസ്, കൊപ്പത്താക്കൽ മി. കെ. റ്റി. സൈമൺ, ഗോൾഡ് ബാങ്ക് മാനേജർ മി. കെ. പി. ഐപ്പ് ആദിയായവരോടു ഞങ്ങൾക്കുള്ള അതീവകൃതജ്ഞതയെ ഈ അവസരത്തിൽ പ്രകാശിപ്പിച്ചുകൊള്ളുന്നു.

കൊററമ്പള്ളി ഇടവക—ഈ ഇടവക കായങ്കുളത്തുനിന്നും ഏകദേശം 7 മൈൽ തെക്കായി സ്ഥിതി ചെയ്യുന്നു. ഇവിടെ നിധി പിരിവു സംബന്ധിച്ച യാതൊരു പ്രാരംഭ ജോലിയും ഇടവക വികാരി ചെയ്തിരുന്നില്ലാ. കൊററമ്പള്ളി ഇടവകയിലെ ഭിന്നതകളെപ്പററി ഇവിടെ വിവരിക്കുന്നില്ലാ. ഭിന്നത വർദ്ധിക്കുന്നതിനുള്ള കാരണം കുറെ മാസങ്ങൾക്കു മുമ്പുള്ള ഒരു പട്ടംകൊടയാണെന്നു മനസ്സിലാകുന്നു.

അവിടെയുള്ള സമുദായാംഗങ്ങളുടെ ആത്മീയാഭിവൃദ്ധിക്കായി ഏകാഗ്രതയോടും, കാര്യലാഭേച്ഛ കൂടാതെയും ത്യാഗബുദ്ധിയോടും കൂടി പ്രവർത്തിക്കുന്ന ഏക സമുദായാഭിമാനി, ഉന്നതബിരുദധാരിയായ ദിവ്യശ്രീ ദാനിയേൽ ശെമ്മാശൻ അവർകളാണെന്നുള്ള സംഗതി സസന്തോഷം പ്രസ്താവിച്ചുകൊള്ളുന്നു.

വിജാതീയ മിഷ്യൻ, മർത്തമറിയം സമാജം, പ്രാർത്ഥനാസമാജങ്ങൾ, സണ്ടേസ്കൂൾ ആദിയായ സ്തുത്യർഹമായ വേലകൾ അവിടെ ഭംഗിയായി നടക്കുന്നതു ദിവ്യശ്രീ ശെമ്മാശൻ അവർകളുടെ പരിശ്രമഫലമെന്നല്ലാതെ മററൊന്നുകൊണ്ടുമല്ലാ. നിധിപ്പിരിവു പ്രമാണിച്ചു ഞങ്ങൾ അവിടെ എത്തിയപ്പോൾ ദിവ്യശ്രീ ദാനിയേൽ ശെമ്മാശൻ അവർകൾ പ്രദർശിപ്പിച്ച അതിഥി സൽക്കാരസക്തി സവിശേഷം പ്രശംസാർഹമായിരുന്നുവെന്നു പ്രത്യേകം രേഖപ്പെടുത്തികൊള്ളുന്നു.

പത്തിച്ചിറ ഇടവക—ഇതു കായംകുളത്തുനിന്നും ഏകദേശം 5 മൈൽ വടക്കായി സ്ഥിതിചെയ്യുന്നതും ഏകദേശം ഇരുനൂറോളം വീടുകൾ ഉള്ളതും, പല വീടുകളേയും ദാരിദ്ര്യദേവത നന്നാ സ്പർശിച്ചിട്ടുള്ളതും ആയ ഒരു ഇടവകയാണ്.

നിധിസംഭരണത്തെപ്പററിയുള്ള വിവരങ്ങൾ, പരേതനായ ഇടവക വികാരി ദിവ്യശ്രീ സ്കറിയാ കത്തനാർ അവർകൾ ഇടവക ജനങ്ങളെ അറിയിച്ചിട്ടുണ്ടായിരുന്നു.

ഞങ്ങൾ മേടം രണ്ടാം തീയതി പത്തിച്ചിറ സന്ദർശിക്കയും സ്ഥലം ഇംഗ്ലീഷു മിഡിൽ സ്കൂളിൽ വെച്ചുകൂടിയ ഒരു പൊതുയോഗത്തിൽ പ്രവർത്തകക്കമ്മററിയെ രൂപവൽക്കരിക്കയും ചെയ്തു. അതിന്റെ ശേഷം പ്രചരണജോലി ക്രമപ്രവൃദ്ധമായ രീതിയിൽ നടത്തി വന്നു. നിധി സംഭരണം വേണ്ടവണ്ണം വിജയകരമാകുന്നതിന് അസിസ്റ്റന്റ് വികാരി ഫാദർ അലക്സാണ്ടർ പ്രദർശിപ്പിച്ച താല്പര്യവും ഊണും ഉറക്കവും ഒഴിഞ്ഞുള്ള പരിശ്രമവും എത്ര തന്നെ അഭിനന്ദിച്ചാലും മതിയാകുന്നതല്ലാ.

നിധിസംഭരണം പ്രമാണിച്ചു ഞങ്ങൾ അവിടെ എത്തിയ അവസരത്തിൽ ഞങ്ങളുടെ ഭക്ഷണം, താമസസൌകര്യം ഇവയെല്ലാം യഥായോഗ്യം നിർവ്വഹിച്ച ഫാദർ അലക്സാണ്ടർ അവർകളോടുള്ള ഹൃദയംഗമമായ നന്ദിയെ ഞങ്ങൾ രേഖപ്പെടുത്തികൊള്ളുന്നു.

കററാനം ഇടവക—കായംകുളത്തു നിന്നു ഏകദേശം 5 നാഴിക കിഴക്കായി ഈ ഇടവക സ്ഥിതി ചെയ്യുന്നു. കററാനത്തു പഴയപള്ളി, പുത്തൻപള്ളി ഇങ്ങനെ രണ്ടു ഇടവകകൾ ഉണ്ട്. സമുദായത്തെ ആത്മാർത്ഥമായി സ്നേഹിക്കുന്ന ധാരാളം ആളുകൾ ഇവിടെയുണ്ടെങ്കിലും, പരിതസ്ഥിതികളുടെ പ്രാതികൂല്യം നിമിത്തം തൃപ്തികരമായ സംഭാവന ചെയ്യുന്നതിന് അവക്കു കഴിവില്ലാതെയാണ് ഇരിക്കുന്നതു്. റീത്തു പ്രസ്ഥാനക്കാർ, മാർത്തോമ്മാക്കാർ എന്നിവരുമായി അടിയ്ക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്നവ്യവഹാരങ്ങൾക്കായി ഇപ്പോഴും മാസംതോറും ഓരോ പിരിവു എടുക്കുന്നു എങ്കിലും പ്രതീക്ഷയിൽ കൂടുതലായ ഒരു സംഭാവന ഇവിടെ നിന്നും പിരിഞ്ഞുകിട്ടി എന്നുള്ളതു് ഏററവും സന്തോഷാവഹംതന്നെ.

നിധിപ്പിരിവു സംബന്ധിച്ചു ഞങ്ങൾ അവിടെ എത്തുന്നതിനു മുമ്പുതന്നെ, പുത്തൻപള്ളി വികാരി ദിവ്യശ്രീ കൊച്ചുപറമ്പിൽ സ്ക്കറിയാകത്തനാർ അവർകളും, പഴയപള്ളി വികാരി ദിവ്യശ്രീ വി. സി. സ്ക്കറിയാ കശീശാ അവർകളും, പുത്തൻപള്ളി, പഴയപള്ളി ഈ ഇടവകകളുടെ അഭിമാനസ്തംഭവും യാഥാർത്ഥസമുദായാഭിമാനിയും ആയ ഇലഞ്ഞിക്കൽ മഠത്തിൽ മി. ഇ. ജെ. ജെയിക്കബ്ബ് അവർകളും വേണ്ട പ്രചരണവേലകൾ നടത്തിയിട്ടുണ്ടായിരുന്നു.

നിധി സംഭരണവിഷയത്തിൽ നിസ്വാർത്ഥമായി പ്രവർത്തിച്ചവരുടെ കൂട്ടത്തിൽ മുൻപറഞ്ഞ ആളുകൾക്കും പുറമെ മി. ജെയിക്കബ്ബിൻെറ മകൻ ഈ. ജെ. ജോർജ്ജ് അവർകളുടെ പേരും പ്രസ്താവയോഗ്യമത്രേ.

ഞങ്ങളുടെ സുഖമായ താമസത്തിനും, ഭക്ഷണത്തിനും വേണ്ട സൌകര്യങ്ങൾ ഉണ്ടാക്കിത്തന്ന മി. ഈ. ജെ. ജെയിക്കബ്ബിനോടു ഞങ്ങൾക്കുള്ള നന്ദിയെ ഈ അവസരത്തിൽ പ്രദർശിപ്പിച്ചുകൊള്ളുന്നു.

ചുനക്കര ഇടവക—ഇതു കററാനത്തുനിന്നും ഏകദേശം 6 മൈൽ വടക്കു കിഴക്കായി സ്ഥിതിചെയ്യുന്നതും അമ്പതോളം വീട്ടുകളുള്ളതും ആയ ഒരു ചെറിയ ഇടവകയാണ്. മേടം ഒന്നാം തീയതി ഞങ്ങൾ അവിടെ എത്തുന്നതിനു മുമ്പു നിധി പിരിവു സംബന്ധിച്ചു യാതൊരു വേലകളും അവിടെ നടത്തിയിട്ടില്ലായിരുന്നു. എങ്കിലും ഇടവക വികാരിയായ ഫാദർ വി. സി. സ്ക്കറിയാ അവർകളുടെ ഉത്സാഹത്താൽ ഒരു പ്രവർത്തകക്കമ്മററി രൂപവൽകരിച്ചു കഴിഞ്ഞിരുന്നു. നിധിപ്പിരിവ് ഇവിടെ അത്ര വിജയകരമായിരുന്നില്ലാ എങ്കിലും ഇടവകവികാരി അച്ചൻെറയും മററും പരിശ്രമത്താൽ അവരുടെ ശക്തിക്കനുസരണമായ സംഭാവന ചെയ്തില്ലെന്ന് പറയാൻ നിവൃത്തിയില്ലാ.

ഇവിടെ സണ്ടേസ്കൂൾ, സ്ത്രീ സമാജം പ്രാർത്ഥനായോഗങ്ങൾ മുതലായി ആളുകളുടെ ആത്മീയാഭിവൃദ്ധിക്കായുള്ള വേലകൾ തുലോം ചുരുക്കമാണെന്നുള്ള കാര്യം വ്യസനസമേതം രേഖപ്പെടുത്തുന്നു.

വള്ളിക്കുന്നം ഇടവക—ഈ ഇടവക കററാനത്തു നിന്നും ഏകദേശം 5 നാഴിക തെക്കു കിഴക്കായുള്ള ഒരു് ഇടവകയാണ്. അവിടുത്തെ വികാരി ദിവ്യശ്രീ വള്ളിക്കാലായിൽ അച്ചൻ ആണ്. നിധി സംഭരണത്തെപ്പററി ഇവിടെ യാതൊരു അറിവും ഇല്ലായിരുന്നു. ഈ ഇടവകയിൽ നിന്നും പാവപ്പെട്ട ഒരു വിധവ സ്ത്രീ മാത്രം പിരിവു ദിവസം 7 ചക്രം സംഭാവന ചെയ്തു എന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമത്രേ.

എം. ജി. എം. ഹൈസ്കൂൾ സഹായാദ്ധ്യാപകന്മാരായ മി. കെ. കെ. ചെറിയാൻ ബി. എ. യും മി. കെ. ജി. വറുഗീസും ഈ ജോലിയിൽ എൻെറ സഹപ്രവർത്തകന്മാരായിരുന്നു എന്ന വിവരം കൃതജ്ഞതാപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു. ഞങ്ങളുടെ പ്രോഗ്രാം താഴെ പ്രസ്താവിച്ചിരിക്കുന്നപ്രകാരം ആയിരുന്നു.

| | |
|---|---|
| 1110 മേടം 1—ഞായർ | ഉച്ചയ്ക്കു കുർബ്ബാനയ്ക്കുശേഷം കായംകുളം, കാദീശാ പള്ളി ഇടവകയോഗം. |
| | വൈകിട്ടു കററാനം പഴയ പള്ളി ഇടവകയോഗം. |
| 2—തിങ്കൾ | ഉച്ചയ്ക്കു പത്തിച്ചിറ പൊതുയോഗം. |
| | വൈകിട്ടു കൊററമ്പള്ളി. |
| 3—ചൊവ്വാ | രാവിലെ ടി |
| | വൈകിട്ടു ചുനക്കര |
| 8—ഞായർ | ഉച്ചയ്ക്കു കററാനം പൊതുയോഗം. |
| 12—വ്യാഴം | ഉച്ചയ്ക്കു പത്തിച്ചിറ പൊതുയോഗം. |
| 17—ചൊവ്വാ | പത്തിച്ചിറ |
| 18—ബുധൻ | ഉച്ചയ്ക്കു കായംകുളം |
| | വൈകിട്ടു കററാനം—ചുനക്കര. |
| | മി. കെ. ജി. വറുഗീസ് കററാനം ചുനക്കര താമസം. |
| 19—വ്യാഴം | രാവിലെ കൊററമ്പള്ളി |
| | വൈകിട്ടു ,, |
| 20—വെള്ളി | നിധി സംഭരണ. |

# 9. മാവേലിക്കര ഗ്രൂപ്പ്.

(ജേക്കബ്ബ് കുര്യൻ.)

നിധിപ്പിരിവിനുവേണ്ടി ഇടവകകളെ ഗ്രൂപ്പുചെയ്തതിൽ പററിയ പ്രമാദംകൊണ്ടോ എന്തോ മാവേലിക്കരയോടു വളരെ അടുത്തും ബന്ധിച്ചും കിടക്കുന്ന പത്തിച്ചിറ മുതലായ ചില ഇടവകകൾ ഗ്രൂപ്പിൽ ഉൾപ്പെടുത്തിയിട്ടില്ലാതിരുന്നതുകൊണ്ടും ഇതിൽ ഉൾപ്പെടേണ്ടിയിരുന്നഎണ്ണയ്ക്കാടു മുതലായ ചില ഇടവകകൾ വേറെ ഗ്രൂപ്പുകളിൽ ചേർത്തിരുന്നതിനാലും മാവേലിക്കര ഇടവകയിലും കുന്നം, തോനക്കാട്ട്, കൊല്ലകടവ്, കരിപ്പുഴ എന്നീ നാലു ചെറിയ ഇടവകകളിൽനിന്നും പണം പിരിക്കേണ്ടതായുള്ള ചുമതല മാത്രമേ ഞങ്ങൾ നിർവ്വഹിക്കേണ്ടതായി വന്നുള്ളു.



ജേക്കബ്ബ് കുര്യൻ

മാവേലിക്കര.

സംഗതിവശാൽ മാവേലിക്കര ഇടവകയിൽ പണപ്പിരിവിനുവേണ്ട ഏർപ്പാടുകൾ ചെയ്തുതുടങ്ങിയതു വളരെ താമസിച്ചു മാത്രമായിരുന്നു. ഈ ചുമതല ഞങ്ങൾ കയ്യേററതും വളരെ ഒടുവിൽ മാത്രമായിരുന്നു എങ്കിലും സമുദായാഭിമാനികളും ഐക്യത്തിൻെറയും സഹകരണത്തിൻെറയും ഗുണം എന്താണെന്ന് അനുഭവിച്ചറിഞ്ഞുകൊണ്ടിരിക്കുന്നവരുമായ ഇവിടുത്തെ യുവജനങ്ങളുടെ ആത്മാർത്ഥമായ സഹകരണം നിമിത്തം ചുരുങ്ങിയ ദിവസങ്ങൾക്കുള്ളിൽ ഈ പിരിവു മാതൃകായോഗ്യമായ വിധത്തിൽ നടത്തുവാനും ഏററവും വിജയകരമായി മലകര മുഴുവൻെറയും ബഹുമാനത്തെ ആർജ്ജിക്കത്തക്ക വിധത്തിലും നിർവ്വഹിപ്പാനും ഇടയായതിൽ എനിക്ക് അനല്പമായ കൃതാർത്ഥത ഉണ്ട്. ഇവിടത്തെ യുവജനങ്ങളിൽ കെ. കെ. ഫിലിപ്പ് ബി. ഏ. ഈ കാര്യത്തിനുവേണ്ടി എൻെറ പേഴ്സണൽ അസിസ്റ്റൻറും നിധിപ്പിരിവിൻെറ സെക്രട്ടറിയും ആയി നിയമിക്കയും എഴുത്തുകുത്തുകളും വിതരണ ജോലികളും അദ്ദേഹം ഏററവും തൃപ്തികരമായ വിധത്തിൽ നിർവ്വഹിക്കുകയും പണപ്പിരിവിനുവേണ്ടി ഈ ഇടവകയെ പല വാർഡുകളായി തിരിച്ച് ഓരോ വാർഡിൻെറയും ചുമതല സമുദായസ്നേഹവും ഉത്തരവാദിത്വബോധവും തികഞ്ഞവരായ ഓരോ യുവജനസംഘങ്ങളിൽ നിക്ഷേപിക്കയാണു ചെയ്തിരുന്നതു്. ആളുകളുടെ സ്ഥിതിയും ശക്തിയും പരിഗണിച്ച് ഒരു പിരിവുലിസ്റ്റ് ഞങ്ങൾതന്നെ മുമ്പുകൂട്ടി തയാറാക്കിയിരുന്നു. ഈ ലിസ്റ്റുപ്രകാരം നിശ്ചയിച്ചിരുന്ന സംഖ്യ കൊടുക്കുന്നതിനു് ഇടവകക്കാരിൽ ആരും വൈമനസ്യം പ്രദർശിപ്പിക്കുക ഉണ്ടായില്ല. നിശ്ചിതസംഖ്യ കൊടുക്കുന്നതിനു് ഓരോരുത്തരും തയാറായിരുന്നതുകൊണ്ടു മേടം 18-ാംനു വൈകിട്ട് 6 മണി ആയപ്പോഴേക്കു പിരിവിനു പോയിരുന്നവർ പണത്തോടുകൂടി കൃതാർത്ഥതാപൂർവ്വം മടങ്ങിയെത്തി. അവിടവിടെയായി ചുരുക്കം ചില ആളുകളിൽനിന്നു കിട്ടുവാനുള്ള സംഖ്യകൾ വാങ്ങുവാൻ പ്രത്യേകമാളുകളെ നിയോഗിച്ചയച്ചു. രാത്രി 10 മണിക്കകമായി പിരിവു കാണിക്കാൻ കണക്കുകൾ പൂർത്തിയാക്കി. ആയിരത്തോളം വീട്ടുകളുള്ള ഇടവകയിൽനിന്ന് ഇനിയും എട്ടോ പത്തോ പേർ മാത്രമേ പണം കൊടുക്കേണ്ടതായിട്ടുള്ളു. പിരിവുദിവസം പട്ടാള ആജ്ഞയ്ക്കു വിധേയരായ വിധത്തിൽ അലഞ്ഞു പട്ടിണി കിടന്നും കഷ്ടപ്പെട്ടും വിജയശ്രീ കൈവരിച്ചവരായി ഇവിടുത്തെ യുവജനങ്ങളോടും ആദ്യാവസാനം ഈ ശ്രമത്തെ വിജ

യമാക്കുന്നതിനുവേണ്ടി ആത്മാർത്ഥമായി പരിശ്രമിച്ചുകൊണ്ടിരുന്നവരുമായി സ്ഥലത്തെ ഇടവകപ്പട്ടക്കാരോടുമുള്ള കൃതജ്ഞതയെ ഒന്നുകൂടി രേഖപ്പെടുത്തിക്കൊള്ളുന്നു.

കരിപ്പുഴ, കുന്നം, കൊല്ലകടവു്, തോനയ്ക്കാട്ട് എന്നീ ഇടവകകളിൽ ഞാൻതന്നെ പോയി പൊതുയോഗങ്ങൾ വിളിച്ചുകൂട്ടി നിധിപ്പിരിവിനെപ്പററി മൊത്തമായും ആളാംപ്രതിയും സംസാരിക്കയും ഓരോ ഇടവകകളിൽനിന്നു പിരിച്ചെടുക്കേണ്ട സംഖ്യയും ഓരോ വ്യക്തി കൊടുക്കേണ്ട തുകയും വ്യക്തപ്പെടുത്തുകയും ചെയ്തിരുന്നു. പിരിവിനുവേണ്ടി അവിടവിടെ ഓരോ കമ്മട്ടിക്കാരെ ചുമതലപ്പെടുത്തിയതിനും പുറമേ പ്രത്യേക ആളുകളെ അയച്ചിട്ടും ഉണ്ടായിരുന്നു. തോനയ്ക്കാട്ട്, കൊല്ലകടവു് എന്നീ ഇടവകകളിലെ ഓരോ ആളുകളും അവരുടെ ശക്തിക്കപ്പുറമായ സംഭാവനയാണു തന്നിട്ടുള്ളതു്. കരിപ്പുഴയെ സംബന്ധിച്ചു് ആരംഭത്തിൽ ചില ആശങ്കകൾക്കു കാരണമുണ്ടായിരുന്നു എങ്കിലും അവസാനദിവസം അവരിൽ ഓരോരുത്തരും അപേക്ഷയനുസരിച്ചുള്ള സംഖ്യകൾ തന്നെ തരികയാണു് ഉണ്ടായതു്. കുന്നം ഇടവകയിൽ പ്രാർത്ഥനായോഗക്കാർ തമ്മിലുള്ള മത്സരം ഹേതുവാൽ ഒരു പ്രാർത്ഥനക്കാർ ഈ പിരിവിൽ സംബന്ധിച്ചിട്ടില്ല. അവർ അതിനെപ്പററി പിന്നീടു പശ്ചാത്തപിക്കയുണ്ടായി. അടുത്ത അവസരത്തിൽ ഇതു പരിഹരിക്കാമെന്നു് അവർ വാഗ്ദാനം ചെയ്തിരുന്നു. സമുദായകാര്യങ്ങളിൽ ഏതു ത്യാഗവും സഹിപ്പാൻ മാവേലിക്കര ഇടവക സന്നദ്ധമാണെന്നു് ഇതിനു മുൻപു പലപ്പോഴും വെളിപ്പെടുത്തിയിട്ടുള്ളതാണു്. ഈ ഇടവകയിൽ പ്രകാശിച്ചു കാണുന്ന സംഘടനേച്ഛയും സമുദായസ്നേഹവും ഐക്യബുദ്ധിയും എന്നും നിലനിന്നു കാണുന്നതിനായി ദൈവത്തോടു പ്രാർത്ഥിക്കുന്നു.

## 10. തുമ്പമൺ ഗ്രൂപ്പ്.

(ലീഡർ—Rev. T. G. Kosby M. A.)

The faction fight in the തുമ്പമൺ വലിയപള്ളി, the absence of organised വായനയോഗങ്ങൾ, the doubt whether any money given will be properly utilised and above all the propaganda work of the Patriarch party were responsible for the small collection there. Many of the members of that church have a feeling that the Bishops of the Church are not taking any keen interest in the തുമ്പമൺ വലിയപള്ളി, even though it is supposed to be the headquarters of the Thumpamon Diocese. Unless they are made more community conscious and church conscious, I feel that there is not much chance of even this little collection. A little more organised work in the ഉളനാട്ടുപള്ളി and the presence of responsible people in person on the collection day would have brought in better response. If there was any sustained effort even afterwards in the shape of supplementary collection, it would have meant more money. In the ഏറത്തുപള്ളി there is a service hardly once in 6 months. The Bishops should arrange for more frequent times of worship etc. കടമ്പനാട്ടുപള്ളി could give a little better response if we organised the campaign earlier. As for തുമ്പമൺ വടക്കേക്കര കാദീശ്ത്താപള്ളി, it has been suffering misgovernment for the past 10 years and I am satisfied that we have done something not to be ashamed of. This is all the report I have to make.

## 11. പന്തളം ഗ്രൂപ്പ്.

പി. വി. വറുഗീസ് ബി. ഏ., എൽ. ററി.

പന്തളം ഗ്രൂപ്പിൽ ഉൾപ്പെട്ടിരുന്ന പള്ളികൾ താഴെ പറയുന്നവയാണു്.

1. പന്തളം (മാന്തളിൽപള്ളി.)
2. „ അറത്തിപള്ളി.
3. കുരമ്പാലാപള്ളി.
4. ഉളനൂർപള്ളി.
5. നൂറനാട്ടുപള്ളി.
6. വെണ്മണിപള്ളി.
7. ആറുപാപള്ളി.
8. കോട്ടുകുളഞ്ഞിപള്ളി.

ഈ പള്ളികൾ തമ്മിലുള്ള അകലംകൊണ്ടും സഞ്ചാരത്തിനുള്ള ബുദ്ധിമുട്ടുകൊണ്ടും ഈ എട്ടുപള്ളികളെ ഒരു ഗ്രൂപ്പാക്കുന്നതിനു തീരെ പററിയതല്ല. ആദ്യം പേർ പറഞ്ഞിരിക്കുന്ന നാലു പള്ളികളും തുമ്പമൺ ഗ്രൂപ്പിൽ ചേർക്കുന്നതാണു കൂടുതൽ സൌകര്യം. ഈ പള്ളികൾ ഒരു കാലത്തു തുമ്പമൺപള്ളിയുടെ കുരിശുപള്ളികൾ ആയിരുന്നവയാണു്. കൂടാതെ ഈ സ്ഥലത്തുള്ള ജനങ്ങളും സാമ്പത്തികമായും സാമൂഹ്യമായും തുമ്പമൺകാരോടു വളരെ അടുപ്പമുള്ളവരുമാണു്.

രണ്ടാമത്തുള്ള നാലുപള്ളികളും മാവേലിക്കരഗ്രൂപ്പിൽ ചേർക്കുന്നതായിരിക്കും നല്ലതു്. മാവേലിക്കരപ്പള്ളി കൊല്ലം മെത്രാസന ഇടവകയില്പെട്ടതും ഈ നാലുപള്ളികൾ തുമ്പമൺ മെത്രാസന ഇടവകയില്പെട്ടതുമാണു്. അതുകൊണ്ടു ചില പ്രയാസങ്ങൾ ഉണ്ടായേക്കും എന്നിരുന്നാലും കോട്ടുകുളഞ്ഞി വെണ്മണി ഇവരണ്ടും ചെങ്ങന്നൂർ ഗ്രൂപ്പിലും ആറുപായും നൂറനാടും മാവേലിക്കരയും ചേർക്കുന്നതാണു് ഇതുപോലെയുള്ള പണപ്പിരിവുകാര്യങ്ങൾക്കു കൂടുതൽ സൌകര്യമായിരിക്കുന്നതു്.

അതുകൊണ്ടു മേലാൽ പന്തളംഗ്രൂപ്പെന്നു് ഒന്നു് ഇല്ലാതിരിക്കുന്നതാണു നല്ലതു്.

1. പന്തളം മാന്തളിർപള്ളി—വികാരി പ്ലാന്തോപ്പിൽ യാക്കോബുകത്തനാർ ആണു്. കക്ഷിമത്സരം ഉണ്ടു്. ഇപ്പോൾ 250 വീട്ടുകാരുണ്ടു്. ധനവാന്മാർ ഇല്ലെന്നുതന്നെ പറയാം. പല വ്യവഹാരങ്ങളും മററുംകൊണ്ടു് ഇടവകക്കാർ വളരെ ക്ഷീണിച്ചിരിക്കയാണു്. റീത്തുപ്രസ്ഥാനം ഉണ്ടായതോടുകൂടി ഉൾമത്സരത്തിനു കുറവുണ്ടു്. ഇവിടെ ഞായറാഴ്ച രാവിലേതോറും സണ്ടേസ്കൂളുണ്ടു്. പഠനരീതിയും മററും വളരെ നന്നായിട്ടില്ല. മത്സരംനിമിത്തം അച്ചനു വരവു വളരെ കുറവാണു്. ആദായം കുറച്ചുകൊടുക്കാൻ സൌകര്യമുള്ളിടത്തോട്ടു് ആളുകൾ പോകും.

2. അറത്തിപള്ളി—ഒരു ചെറിയ പള്ളിയാണു്. കെട്ടിടം ഓടുമേഞ്ഞതാണു്. ഇടവകയിൽ എഴുപതു വീടുവരും. വിദ്യാഭ്യാസം ചെയ്തിട്ടുള്ളവർ ഇല്ലെന്നു പറയാം. ഒന്നോ രണ്ടോ ഏഴാംക്ലാസ്സു പരീക്ഷാവിജയികൾ ഉണ്ടെന്നു് അച്ചൻ പറഞ്ഞറിഞ്ഞു. അവർക്കുംതന്നെ ജോലി കിട്ടിയിട്ടില്ല. അച്ചനു മാസന്തോറും ആറുരൂപാ ശമ്പളമാണു്. അതു മുറയ്ക്കു കിട്ടുന്നുണ്ടെന്നാണു് അച്ചൻ പറയുന്നതു്. മാസത്തിൽ രണ്ടാഴ്ചയേ കുർബാന ചൊല്ലുന്നുള്ളു. മററു രണ്ടാഴ്ച ഈ അച്ചൻ കോഴഞ്ചേരിൽ പോയി കമ്മം നടത്തിക്കൊടുക്കുന്നുണ്ടു്. അതിനു് അച്ചനു് ആറുരൂപായോടടുത്തു വരുമാനവും ഉണ്ടു്. വരുമാനം കുറവായിരുന്നിട്ടും അച്ചനും ജനങ്ങളും വളരെ സൌഹാർദ്ദതയിൽ വർത്തിക്കുന്നു. ജനങ്ങളുടെ ഇടയിൽസമുദായബോധം ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. അവരെസമുദായപ്രധാനന്മാരുംമെത്രാപ്പോലീത്തന്മാരും അന്വേഷിക്കുന്നില്ലെന്നു് അവർ പരാതി പറയുന്നു.

3. കുരമ്പാലാപള്ളി—ഇവിടെ 120 വീട്ടുകാരോളം ഉണ്ടു്. പ്രബലന്മാരായ രണ്ടു പട്ടക്കാരുണ്ടു്. 1. ശങ്കരത്തിൽ മാത്യൂസ് കത്തനാർ. 2. പുലിത്തിട്ട ഏബ്രഹാംകത്തനാർ. ഈ രണ്ടു പ്രബലന്മാരെ വഹിച്ചുകൊണ്ടു പോകത്തക്ക പ്രാപ്തി ഇടവകക്കാർക്കില്ലെന്നു തോന്നുന്നു. പള്ളിക്കെട്ടിടം നന്നാക്കാൻ കാലം വൈകിയിരിക്കുന്നു. അതിനു പണമുണ്ടെന്നും അതു് ഇടവകക്കാരിൽ ആരുടെയോ ഒരാളിൻെറ കൈയിലാണെന്നും അതു കൊടുക്കാൻ വിസമ്മതിക്കുന്നതുനിമിത്തമാണു് ഇപ്പോഴത്തെ വഴക്കെന്നും അന്വേഷണത്തിൽ കേട്ടു. ആളുകളുടെയിടയിൽ സമുദായബോധം ഉണ്ടു്. ജനങ്ങൾ നിധിപ്പിരിവുകാര്യത്തിൽ ഉത്സുകരായിരുന്നു.

4. ഉള്ളന്നൂർപള്ളി—ഇവിടെ 80 വീടോളമുണ്ട്. വികാരി കോമട്ട് യാക്കോബുകത്തനാരാണ്. റീത്തുപ്രസ്ഥാനത്തിൻെറ ആരംഭകാലത്ത് ഒരു പള്ളിയെ സംബന്ധിച്ചു വളരെ വ്യവഹാരങ്ങൾ ഉണ്ടാകയും അച്ചനും ജനങ്ങളും വളരെ കഷ്ടനഷ്ടങ്ങൾ സഹിച്ചു റീത്തുകാരോടു പൊരുതുകയും ചെയ്യേണ്ടതായി വന്നു. പള്ളിയായി ഇപ്പോൾ ഉപയോഗിച്ചുകൊണ്ടിരിക്കുന്നതു ചുററും ഓലകൊണ്ടു കുത്തിമറച്ചിരിക്കുന്നതും ഒരാൾക്കു കുനിഞ്ഞുമാത്രം അകത്തേക്കു കടക്കാവുന്നതുമായ ഒരു ഷെഡ്ഡാണ്. നിധിപ്പിരിവുകാലത്തു നനഞ്ഞുകിടക്കുന്ന കൽക്കെട്ടിൻെറ പുറത്ത് ഒരു താൽക്കാലികകെട്ടിടം ഉണ്ടാക്കുന്നതിനുവേണ്ടി ഊർജ്ജിതമായി പണപ്പിരിവു നടത്തിക്കൊണ്ടിരിക്കുകയായിരുന്നു. ആളുകൾ നിർദ്ധനരാണ്. ഈ ഇടവകയിലെ പ്രബലന്മാർ Messrs M. K. Varughese B. A., L. T.; V. C. Jacob B. A., L. T., M. Mathoonny ഇവരാണ്. മി. എം. കെ. വറുഗീസിൻെറ ആഗമനാനന്തരം ഇടവകയിൽ ഒരു നവജീവൻ വീണിട്ടുണ്ട്. സണ്ടേസ്കൂൾ, യുവജനസംഘം, സ്ത്രീസമാജം ഇവ നടക്കുന്നുണ്ട്. കൂടാതെ മി. വറുഗീസിൻെറ ഉത്സാഹത്തിൽ പ്രായംചെന്നവരെ ഉദ്ദേശിച്ച് ഒരു കൎഷകസംഘവും ഒരു സ്കൂളും നടത്തിപ്പോരുന്നുണ്ടു. ഈയിടയായിട്ട് ഒരു Vocational Bias സ്കൂളും ആരംഭിച്ചിട്ടുണ്ടു.

നിധിപ്പിരിവു നടത്താൻ ഈ ഇടവകയിൽ സാധിച്ചിട്ടില്ല. എന്നിരുന്നാലും ഇടവകയിൽനിന്നു മൊത്തത്തിൽ പത്തുരൂപാ നിധിയിലേക്ക് അച്ചൻ സംഭാവനചെയ്തിട്ടുണ്ട്.

5. വെണ്മണി—ഇവിടെ രണ്ടുപള്ളി ഉണ്ടെങ്കിലും ഇടവകക്കാർ ഒന്നുതന്നെ. രണ്ടു പട്ടക്കാരുണ്ട്. ഇവർ തമ്മിൽ അത്ര സ്വരച്ചേർച്ചയുള്ള ലക്ഷണം ഇല്ല. മരത്തുംമൂട്ടിലച്ചൻ വൃദ്ധനാണ്. അദ്ദേഹത്തിനു വേറെ മുട്ടത്തുപള്ളിയിലും തവണയുണ്ട്. തെക്കേത്തലയ്ക്കലച്ചൻ നൂറനാട്, ആറുവാ, കൊല്ലകടവ് ഈ പള്ളികളുടെകൂടെ വികാരിയാണ്. വല്ലപ്പോഴുമൊക്കെ ഇവിടങ്ങളിൽ വി. കുർബാന ചൊല്ലും. വെൺമണി പഴയപള്ളി സാമാന്യം നല്ല ഒരു പള്ളിയാണ്. പള്ളിവകയായി കുറെ വസ്തുക്കളും ഉണ്ട്. പൊതുസമുദായത്തിൽനിന്നും ഈ ഇടവകയിലെ കാൎയ്യങ്ങളിൽ കൂടുതൽ ശ്രദ്ധ പതിക്കേണ്ടിയിരിക്കുന്നു. ഈ ഇടവകയിൽ എഴുപതു വീട്ടുകാരിൽ കൂടുതലില്ല.

6. ആറുവാ—തീരെ നിർദ്ധനന്മാരായ അമ്പതു വീട്ടുകാരുണ്ട്. വികാരി തെക്കേത്തലയ്ക്കൽ ചാക്കോ ഗീവറുഗീസ് കത്തനാരാണ്. ഇവരുടെ ശക്തിയിൽ കവിഞ്ഞു നിധിയിലേക്കു സംഭാവന ചെയ്തിട്ടുണ്ട്.

7. നൂറനാട്—ഈ ഇടവകയിലെ വികാരി തെക്കേത്തലയ്ക്കലച്ചൻതന്നെ. അമ്പതു വീടുണ്ട്. ഇവിടുത്തെ വാഗ്ദാനസംഖ്യ മുഴുവൻ പിരിഞ്ഞുകിട്ടിയിട്ടില്ല.

8. കോട്ടുകുളഞ്ഞി—വീട്ടുകാർ വളരെ കുറവാണ്. പള്ളിക്കെട്ടിടം ഇതുവരെയും തീൎന്നിട്ടില്ല. വികാരി പൂവത്തൂർ അച്ചനാണ്. മാസത്തിൽ ഒരാഴ്ച കുർബാന ചൊല്ലുന്നുണ്ട്.

ഈ ഗ്രൂപ്പിൽ ധനസമൃദ്ധിയുള്ള ഒരു ഇടവകയുമില്ല എന്നു പറയാം. എല്ലാ ഇടവകകളും ഏറക്കുറെ ഒരുപോലെതന്നെ. എല്ലാ ഇടവകകളിലും പൊതുസമുദായത്തിൻെറ ദൃഷ്ടി പതിയേണ്ടതായിരിക്കുന്നു.

---

## 12. ഓമല്ലൂർ ഗ്രൂപ്പ്.

(വി. ജി. തോമ്മസ് ബി. എ., ബി. ഡി.)

ഓമല്ലൂർ, മാക്കാംകുന്നു, പുത്തൻ പീടിക വടക്കേക്കര, മുളളനിക്കാട്ടു, പ്രക്കാനം, തോട്ടുപുറം, പ്രക്കാനം പുതിയത് (പനയ്ക്കൽ), പുത്തൻ പീടിക തെക്കേക്കര മുതലായ എട്ടുപള്ളി ഇടവകകളിൽ നിന്നും 1110 മേടമാസം 20-ാംനു- കാതോലിക്കാനിധിയിലേക്കു പണപ്പിരിവ് നടത്തുവാനുള്ള പ്രധാന ചുമതല ലീഡർ എന്ന നിലയിൽ എന്നെ, സമുദായം ഭരമേല്പിച്ചതിനാൽ തത്സംബന്ധമായ പ്രവർത്തനങ്ങൾ കാലേകൂട്ടിത്തന്നെ ചെയ്തു തുടങ്ങി.



വി. ജി. തോമ്മസ്
കൈപ്പട്ടൂർ.

ഓമല്ലൂർ.

ഓമല്ലൂർ ഇടവകയിൽ നിധിപ്പിരിവ് വേണ്ടവണ്ണം നടത്തുവാൻ പ്രാരംഭമായി ഒരു കമ്മററിയെ തെരഞ്ഞെടുത്തു: നിധിപ്പിരിവു സംബന്ധമായ അറിയിപ്പു പരസ്യങ്ങൾ ഒട്ടിപ്പാനും, ഇടവകയിൽ ആകെയുള്ള വീടുകളുടെ ലിസ്റ്റു് എടുക്കുവാനും ആയി ഈ കമ്മററിയെ ഉടനെ തന്നെ ചുമതലപ്പെടുത്തി. വടക്കടത്തു വല്യവീട്ടിൽ മി. വി. ജി. സഖറിയാ ബി. എ., മുളമൂട്ടിൽ യോശുവാ ശെമ്മാശൻ അവർകൾ, വടക്കടത്തു കാപ്പിൽ വി. ജി. തോമ്മസ് അവർകൾ ബി. ഏ. ബി. ഡി. മുതലായവർ ഉൾപ്പെടെയുള്ള ചിലരാണ് ഇക്കാൎയ്യത്തിൽ ഉത്സാഹപൂർവം പ്രവർത്തിപ്പാൻ ഉത്സാഹപൂർവ്വം സന്നദ്ധന്മാരായതു്. ഇവർ വീടുകളുടെ ലിസ്റ്റും ഓരോരുവൻ നിധിയിലേക്കു കൊടുപ്പാൻ ഉദ്ദേശിച്ചിട്ടുള്ള സംഭാവനത്തുകയും ഓരോ വീട്ടിലും കയറിയിറങ്ങി തിട്ടപ്പെടുത്തി, ആ ലിസ്റ്റ് നിധിയാപ്പീസിലേക്ക് 20-ാംനു-ക്ക് മുമ്പു തന്നെ എത്തിച്ചു കൊടുത്തു. നിധിപ്പിരിവു ദിവസമായ മേടം 20-ാംനു- അടുത്തു വരുന്തോറും നിധിയിലേക്കുള്ള സംഭാവനയെപ്പററി ഓരോരുവനേയും കമ്മററി അംഗങ്ങൾ ഓർപ്പിച്ചു കൊണ്ടിരുന്നു.

ഇപ്രകാരം വമ്പിച്ച രീതിയിലുള്ള ഒരു നിധിപ്പിരിവു വിജയകരമായി നടത്താൻ ഇടവന്നാൽ, ഏതൊ അപകടമുണ്ടെന്നു ഭയന്നു ചിലർ—നിധിപ്പിരിവു നടക്കാതിരിക്കുന്നതിനു, പലേ വ്യാജങ്ങളും പറഞ്ഞു പരത്താതിരുന്നില്ല. എങ്കിലും പണപ്പിരിവു ദിവസം തുക പിരിഞ്ഞു കിട്ടിയതു കണ്ടപ്പോൾ വ്യാജവാർത്തവിതരണപദ്ധതി, ഫലപ്പെട്ടില്ല എന്നു പ്രത്യക്ഷമായി. ഇപ്രകാരമുള്ള ദുരുപദേശങ്ങൾ ഇടവകയിൽ വ്യാപിച്ചതിനെ തടയുവാൻ സമുദായഭക്തന്മാരായ മി. കെ. ജി. ചെറിയാൻ ബി. ഏ., എൽ. ററി., മി. വി. ജി. ജോർജ്ജ് ബി. ഏ., എൽ. ററി. എന്നിങ്ങനെ ചിലർ ഓമല്ലൂർ ഇടവകയിൽ വേണ്ട പ്രവർത്തനങ്ങൾ നടത്തി ഞങ്ങളുടെ നിധിപ്പിരിവു വിജയമടയുവാൻ കാൎയ്യമായ വിധത്തിൽ സഹായിച്ചിട്ടുണ്ടെന്നുള്ളതു് ഇത്തരുണത്തിൽ പ്രത്യേകം നന്ദിയോടുകൂടി സ്മരിച്ചു കൊള്ളുന്നു.

പണപ്പിരിവിൻെറ വലിയ വെള്ളിയാഴ്ച ആയപ്പോൾ ഓരോ വാർഡിൽ നിന്നും പണം പിരിക്കുവാൻ പ്രത്യേകം നിയോഗിതരായവർ അരയും തലയും മുറുക്കി ഇറങ്ങുകയും തങ്ങളുടെ ചുമതല സ്തുത്യർഹമാംവണ്ണം നിർവഹിക്കുകയും ചെയ്തു. 170 വീടുകളിൽ നിന്നുമായി ആകെ 143. രൂ 15 ച. 10 കാ. പിരിഞ്ഞു കിട്ടുകയുണ്ടായി. ഈ തുക ലീഡറിൻെറ ആപ്പീസിൽ തക്കസമയത്തു വന്നു ചേരുകയും ചെയ്തു. പണപ്പിരിവു വേണ്ടവണ്ണം പ്രോത്സാഹിപ്പിക്കുവാൻ ഓമല്ലൂരും പ്രക്കാനത്തും മി. വി. ജി. സഖറിയാ ബി. ഏ., പോയി വേണ്ടതെല്ലാം ചെയ്തു ലീഡറിൻെറ ഭാരത്തെ ലഘൂകരിച്ചു എന്നുള്ളതും നന്ദിയോടുകൂടി രേഖപ്പെടുത്തി കൊള്ളുന്നു.

ഓമല്ലൂർ ഇടവകയിൽ സ്ത്രീയോഗവും, യുവജനസമാജവും, സണ്ടേസ്കൂളും ഒരു വിധം ഭംഗിയാംവണ്ണം നടന്നുപോരുന്നു. പ്രായമുള്ള പുരുഷന്മാൎക്കായി പ്രാൎത്ഥനായോഗങ്ങളും ഉണ്ട്. വിശേഷാൽ കക്ഷിമത്സരം കൂടാതെയാണ്, ഈ വക സമാജങ്ങൾ നടക്കുന്നതു്. ഇപ്പോൾ ഇവിടെ ഉള്ള പള്ളിക്കു 500-ൽ പരം വൎഷങ്ങളോളം പഴക്കമുണ്ട്. അതു പുതുക്കിപ്പണിയുവാൻ എല്ലാവ

രും ഒത്തൊരുമിച്ചു പ്രവർത്തനം നടത്തിക്കൊണ്ടിരിക്കയാണ്. ഒരു 500 രൂപാ കൂടി ചിലവാക്കാമെങ്കിൽ പള്ളിക്കെട്ടിടത്തിൻെറയും ബംഗ്ളാവിൻെറയും അററകുററപ്പണികൾ പൂർത്തിയാക്കുവാൻ സാധിക്കും. ഈ തുക ഉടനെതന്നെ പിരിച്ചെടുത്തു പണി പൂർത്തിയാക്കുവാൻ ഇടവകാംഗങ്ങൾ ഉത്സാഹിച്ചാൽ കൊള്ളാം.

മാക്കാംകുന്നു.

സമുദായ സംബന്ധമായ എല്ലാ കാര്യങ്ങളിലും ഈ ഇടവക ശക്തിയായി പ്രവർത്തിച്ചുകൊണ്ടിരിക്കയാണ്. കാതോലിക്കേററു നിധിക്കാര്യത്തിലും അവർ ഉത്സാഹമായി പ്രവർത്തിച്ചു്, വീട്ടുകളുടെ ലിസ്റ്റും തയ്യാറാക്കുക, വാഗ്ദത്ത തുകകൾ തിട്ടപ്പെടുത്തുക മുതലായവ വാർഡുകൾ തിരിച്ചു കമ്മററി അംഗങ്ങൾ എത്രയും ഭംഗിയായി ചെയ്തു തീർത്തു. ഇടവകയിലെ പട്ടക്കാരായ തെങ്ങുംതറയിൽ വന്ദ്യ ദിവ്യശ്രീ ഗീവറുഗീസ്സ് കോർ എപ്പിസ്കോപ്പാ, തെങ്ങുംതറ കിഴക്കേതിൽ ദിവ്യശ്രീ ഗീവറുഗീസ് കത്തനാർ, കിഴക്കേ വീട്ടിൽ ദിവ്യശ്രീ പത്രോസ് കത്തനാർ ആദിയായവരും അയ്മേനികളായ സ്വദേശി ബാങ്കു മാനേജരായ വടക്കേടത്തു മി. ജോർജ്ജ് വറുഗീസ്, പ്ലാന്തോട്ടത്തിൽ മി. ഇടിച്ചാണ്ടി, കുഴിയിൽ മി. വക്കി വക്കി, മി. വക്കി മത്തായി, മി. ററി. ജി. മാത്യു, മി. സി. പി. ചെറിയാൻ, ദിവ്യശ്രീ ററി. ജി. അബ്രഹാം ശെമ്മാശ്ശൻ, സി. എം. ഇ. ഹൈസ്കൂൾ അദ്ധ്യാപകന്മാരായ മി. പി. ഇ. ചെറിയാൻ ബി. ഏ., എൽ. ററി, ടി ഹൈസ്കൂൾ മുൻഷി മി. സി. സി. മാമ്മൻ മുതലായവരും മററു മാന്യന്മാരും നിധിപ്പിരിവു സംബന്ധമായ കാര്യങ്ങളിൽ വളരെ ഉത്സാഹമായി പ്രവർത്തിച്ചു. പണപ്പിരിവും വിജയപ്രദമായി പരിണമിച്ചതു് ഏവരുടേയും ഒത്തൊരുമിച്ചുള്ള സഹകരണം മൂലമത്രെ. വെള്ളിയാഴ്ച ദിവസം 250 വീട്ടുകളിൽ നിന്നുമായി 261 രൂപാ പിരിഞ്ഞു കിട്ടുകയും, ആ തുക 21-ാംനു- ശനിയാഴ്ച രാവിലെ പ്രത്യേക ചുമതലക്കാരനായ ററി. ജി. അബ്രഹാം ശെമ്മാശ്ശൻ, ലീഡറിൻെറ ആപ്പീസിൽ എത്തിച്ചു തരികയും ചെയ്തു.

പുത്തൻപീടിക വടക്കേക്കര.

ഇതു 33 വീട്ടുകൾ മാത്രമുള്ള ഒരു ചെറിയ ഇടവകയാണു. ഓമല്ലൂർ വടക്കേടത്തു ദിവ്യശ്രീ ഗീവറുഗീസു കത്തനാർ അവർകളാണ് ഈ പള്ളി ഇടവകക്കാർക്ക് അവരുടെ വിശുദ്ധകർമ്മാദികൾ നടത്തിക്കൊടുക്കുന്നതു്. ജനങ്ങൾ പൊതുവെ അത്ര വലിയ സ്വത്തുകാരല്ലാ. ഒരു മാസത്തിൽ ഒരു പ്രാവശ്യം വി. കുർബാന മിക്കവാറും ഇടവകപ്പള്ളിയിൽ അർപ്പിക്കപ്പെടുന്നു. കാതോലിക്കാ നിധിയിലേക്ക് ഇടവകക്കാർ ഏവരും അവരുടെ ശക്തിക്കും ഭക്തിക്കും അനുസൃതമായി സംഭാവനകൾ ചെയ്യേണ്ടിയതിൻെറ ആവശ്യകതയെ പുരസ്കരിച്ചു വടക്കേടത്തു ഗീവറുഗീസ് കത്തനാർ അവർകൾ ഒരു പ്രസംഗം ചെയ്യുകയും പണപ്പിരിവു നടത്തുവാൻ ഒരു കമ്മററിയെ തിരഞ്ഞെടുക്കുകയും ചെയ്തു.

നിധിപ്പിരിവു സംബന്ധിച്ചുള്ള അറിയിപ്പു കടലാസ്സ് പുരവാതുക്കൽ പററിച്ചും, വീട്ടുകളുടെ ലിസ്റ്റും, ഓരോരുത്തരുടെ വാഗ്ദത്തതുകയുടെ ലിസ്റ്റും തയ്യാറാക്കിയും കൊണ്ടു ലീഡറും, കമ്മററി അംഗങ്ങളും, പൌരപ്രമാണികളുമായ മെസ്സേഴ്സ് എം. വി. അബ്രഹാം ബി. ഏ., എൽ. ററി., കുഴിൻെറയ്യത്തു ദാനിയേൽ, താവളത്തിൽ യോശുവാ, തറയിൽ യോഹന്നാൻ മുതലായവരും എല്ലാ വീട്ടുകളിലും കയറിയിറങ്ങി ലിസ്റ്റുകൾ വളരെ മുന്നമെ തന്നെ ശരിപ്പെടുത്തി അവ നിധിയാപ്പീസിലേക്ക് അയച്ചുകൊടുത്തു.

പിരിവു ദിവസം കമ്മററി അംഗങ്ങൾ തങ്ങളുടെ ചുമതല ഭംഗിയായി നിർവ്വഹിക്കുകയും, പിരിഞ്ഞു കിട്ടിയ തുകയായ 20 രൂപാ 20 ച 4 കാ അന്നേ ദിവസം തന്നെ ലീഡറിനെ ഏല്പിക്കയും ചെയ്തു. മൂന്നു വീട്ടുകാർ നിധിപ്പിരിവിലേക്കു യാതൊരു തുകയും സംഭാവന ചെയ്തിട്ടില്ലാ.

മുള്ളനിക്കാട്ടു്.

ഈ ഇടവകയിൽ 56 വീട്ടുകൾ ഉണ്ടു്. ഇടവകവികാരി സ്ഥലത്തുകാരനായ നടുവിലേത്തു ദിവ്യശ്രീ തോമ്മസ് കത്തനാർ അവർകളാണ്. ഇദ്ദേഹം ഒരു ചെറുപ്പക്കാരനും, ഇടവകക്കാര്യങ്ങൾ ഭംഗിയായി നടത്തിക്കൊണ്ടു പോകുവാൻ ശ്രമിക്കുന്ന ദേഹവുമാണ്. ഇടവകാംഗങ്ങളുടെ ആത്മീക അഭിവൃദ്ധിയെ ലക്ഷ്യമാക്കിക്കൊണ്ടു സ്ത്രീ സമാജവും, സണ്ടേസ്കൂളും നടത്തിപ്പോരുന്നുണ്ടു്.

കാതോലിക്കാ നിധിപ്പിരിവിലേക്ക് ഒരു കമ്മററിയെ തെരഞ്ഞെടുക്കുകയും, ആ കമ്മററി വേണ്ട ലിസ്റ്റുകൾ തയ്യാറാക്കി നിധി ആപ്പീസിലേക്കു മുന്നമെ തന്നെ അയച്ചുകൊടുക്കുകയും ചെയ്തു. നിധിപ്പിരിവു സംബന്ധിച്ചുള്ള കൂടുതൽ ജ്ഞാനം ഇടവകാംഗങ്ങൾക്കു നൽകുവാനും ഓരോരുവൻ അവനവൻെറ ശക്തിക്കും ഭക്തിക്കും അനുസൃതമായ വിധം നല്ല ഓരോ തുകകൾ കൊടുക്കേണ്ടിയതു ചുമതലയാണെന്ന് ഉൽബോധിപ്പിക്കുവാനുമായി സമുദായാഭിമാനികളായ മെസ്സേഴ്സ് കെ. ജി ചെറിയാൻ ബി. ഏ. എൽ. ററി., വി. ജി. ജോർജ്ജ് ബി. ഏ. എൽ. ററി. മുതലായവർ ഇടവകയിൽ വേണ്ടവണ്ണം പരിശ്രമിച്ചിട്ടുണ്ടെന്നുള്ള സംഗതി ലീഡർ നന്ദിയോടുകൂടി രേഖപ്പെടുത്തിക്കൊള്ളുന്നു.

സമുദായ കാര്യങ്ങളിൽ താല്പര്യമുള്ളവനായ ഓമല്ലൂർ കണിടേത്തു മി. കെ. സ്കറിയായെ ഈ ഇടവകയിലെ പണപ്പിരിവിൻെറ ഒരു പ്രധാന ചുമതല ലീഡർ ഏല്പിച്ചിരുന്നു. കൃത്യബോധത്തോടും ചുറുചുറുക്കോടും പ്രവർത്തിച്ചതിൻെറ ഫലമായി 56 വീട്ടുകളിൽ നിന്നുമായി 56 രൂ. 7 ച. മി. സ്കറിയാ ഇടവകാംഗങ്ങളുടെ സഹായസഹകരണത്തോടുകൂടി പിരിച്ചു വെള്ളിയാഴ്ച തന്നെ ലീഡറെ ഏല്പിച്ചു എന്നുള്ളതു തനിക്ക് അഭിമാനത്തിനു് അർഹമായ ഒരു സംഗതിയത്രെ. ഇടവകപ്പട്ടക്കാരൻെറ തീവ്രമായ അക്ഷീണപരിശ്രമത്താലും കൂടെയത്രെ ഇത്രയും പണം ഈ ഇടവകയിൽ നിന്നും പിരിഞ്ഞു കിട്ടുവാൻ സാധിച്ചതു്.

ഈ ഇടവകക്കാർ തൽക്കാലം ഉപയോഗിച്ചുകൊണ്ടിരിക്കുന്ന ദേവാലയം ചെറുതും, ഓലമേച്ചിൽ ഉള്ളതും, പലക വച്ചു തറച്ചിട്ടുള്ള ഭിത്തിയോടു കൂടിയതും അത്രെ. ഇടവകാംഗങ്ങളുടെ ആവശ്യത്തിനു മതിയാകുന്ന തരത്തിലുള്ള വേറൊരു പള്ളിക്കെട്ടിടം പണിയുവാൻ ഇടവകക്കാർക്ക് ആഗ്രഹമുണ്ടു്. പള്ളിവക പത്തഞ്ഞൂറു രൂപായും ഉണ്ടു്. എന്നാൽ ഈ പണം മാറിപ്പോയ ഒരു ട്രസ്റ്റിയുടെ അധീനത്തിൽ ആയിപ്പോകയും പള്ളിപണിക്കു തൽക്കാലം അതു ലഭിപ്പാൻ മാർഗ്ഗമില്ലാത്ത നിലയിൽ ആയിത്തീരുകയും ചെയ്തിരിക്കുന്നു. ഭാവി ദേവാലയത്തിൻെറ അടിസ്ഥാനവും തറയും കെട്ടുവാൻ കരിങ്കല്ലു പൊട്ടിച്ച് കൂമ്പാരമായി ഇട്ടിരിക്കുന്നു. ഏതായാലും ഇടവകക്കാർ ഉണർന്നു പ്രവർത്തിച്ചാൽ പള്ളിപണി താമസംവിനാ പ്രാരംഭിക്കുകയും പൂർത്തിയാകയും ചെയ്യും. തിരുമേനിമാർ ഈ ഇടവകയിൽ വളരെ ദുർലഭമായി മാത്രമെ എഴുന്നെള്ളാറുള്ളു. മേല്പട്ടക്കാർ പള്ളിയിൽ എഴുന്നെള്ളി ഉത്സാഹിപ്പിച്ചാൽ ഇടവകപള്ളിപണി പൂർത്തിയാകുവാൻ പ്രയാസം നേരിടുമെന്നു തോന്നുന്നില്ലാ.

പ്രക്കാനം പഴയപള്ളി.

ഈ പള്ളി ഇടവകയിൽ 113 വീട്ടുകൾ ഉണ്ടു്. പള്ളി ചെറുതും ഓലമേച്ചിലോടു കൂടിയതും അത്രെ. സാമാന്യം വലിപ്പമുള്ള ഒരു ദേവാലയത്തിനു് അടിസ്ഥാനമിട്ടിട്ടുണ്ടു്. എന്നാൽ ഇതിൻെറ പണി തുടർന്നു പൂർത്തിയാക്കുവാൻ ഇടവകജനങ്ങളെ കൊണ്ടു സാധിക്കാത്ത ഒരു മട്ടിലാണ് ഇരിപ്പു്.

പള്ളിയുടെ കുറെ പണം ഇവിടെയുള്ള പരസ്പരസഹായസംഘത്തിൽ ഡിപ്പോസിററു ചെയ്തിരിക്കയാണ്. എന്നാൽ സാമ്പത്തികാധഃപതനം കൊണ്ടു സംഘത്തിൽ പണം ഇല്ലാതെയിരിക്കയാണ്. തൻമൂലം പള്ളിവകപ്പണം പള്ളിപണിക്ക് ഉപയോഗിപ്പാൻ സാധിക്കാത്ത മട്ടിലാണ് ഇരിപ്പു്. പള്ളിയുടെ സ്ഥിതി ഇത്ര അലങ്കോലമായ നിലയിൽ ഇരിക്കുന്നതിനാൽ കാതോലിക്കാ ഫണ്ടിലേക്കു തങ്ങൾ പണം കൊടുക്കയില്ലാ എന്ന് അഭിപ്രായമുള്ള ഒരു കൂട്ടർ ഈ ഇടവകയിൽ ഉണ്ടു്. കാതോലിക്കാ ഫണ്ടിലേക്ക് ഈ ഇടവകയിൽ നിന്നും ആകെ 49 രൂ. 17 ച. മാത്രമെ പിരിഞ്ഞു കിട്ടിയിട്ടുള്ളു. എന്നാൽ അത്രയുമെങ്കിലും പിരിഞ്ഞു കിട്ടുവാൻ സാധിച്ചതു് മുളമൂട്ടിൽ ദിവ്യശ്രീ തോമ്മസ്സ് കത്തനാർ അവർകളുടെ നയവിശേഷത്താലും അക്ഷീണപരിശ്രമവും മൂലമത്രെ. മേല്പട്ടക്കാർ ഉടൻ സ്ഥലത്ത് എഴുന്നെള്ളി വേണ്ടതു പ്രവർത്തിച്ചില്ലെങ്കിൽ ആടുകളുടെ ഇടയിൽ ചില ചെന്നായ്ക്കളുടെ പ്രവേശം ഉണ്ടാകുവാൻ ഇടയുണ്ടു്.

തോട്ടുപുറം.

കാതോലിക്കാ നിധിയിലേക്ക് ഈ ഇടവകയിൽനിന്നു പണം ഒട്ടും പിരികയില്ലാ എന്ന് ഒരു ശ്രുതി മുന്നമെ തന്നെ അന്തരീക്ഷത്തിൽ മാറെറാലിക്കൊണ്ടു. ഈ ഇടവകയിൽ ചില കുഴപ്പങ്ങളുണ്ടു്. കാതോലിക്കാഭാഗക്കാർ മാത്രമെയുള്ളു എങ്കിലും അവർ തന്നെ രണ്ടു ഭാഗമായി തിരിഞ്ഞു ചില ചില്ലറ വഴക്കുകൾ നടത്തിക്കൊണ്ടിരിക്കുകയാണ്. പ്രക്കാനത്തു് ആശാരുത്തു് ദിവ്യശ്രീ അബ്രഹാം കത്തനാർ അവർകളും, ചന്ദനപ്പള്ളിൽ കൊപ്പാറെ ദിവ്യശ്രീ ഗീവറുഗീസ് കത്തനാർ അവർകളും കൂടിയാണ് ഈ ഇടവകയിലെ വിശുദ്ധ കർമ്മാദികൾ നടത്തിപ്പോരുന്നതു്. പല പ്രാവശ്യം കാതോലിക്കാബാവാ തിരുമേനിയോടും, മാർ പീലക്സീനോസ് തിരുമേനിയോടും ഈ ഇടവകക്കാർ ഇവരുടെ സങ്കടങ്ങൾ ഉണർത്തിച്ചിട്ടുണ്ടു്. സങ്കടനിവാരണം വരുന്നതുവരെയും കാതോലിക്കാ നിധിയിലേക്കു പണം കൊടുക്കയില്ല എന്ന് ഇവർ വാദിക്കുന്നു. ഏതായാലും വല്ല ആശയും ഉണ്ടോ എന്ന് ഒന്നു പരീക്ഷിച്ചുനോക്കണമെന്നു തന്നെ ലീഡർ തീർച്ചപ്പെടുത്തി. ഓരോരുവനും കൊടുക്കുവാൻ സാധിക്കുന്ന സംഭാവനത്തുകകൾ തിട്ടപ്പെടുത്തി ലിസ്റ്റ് തയ്യാറാക്കുവാൻ പുത്തൻപീടികയിൽ കുഴിൻെറയ്യത്തു മി. കെ. ജി. ജോർജ്ജിനെ

ലീഡർ നിയോഗിക്കുകയും, അദ്ദേഹം തൻെറ കൃത്യം ഭംഗിയായി നിർവ്വഹിക്കയും ചെയ്തു. ലിസ്റ്റ് തയ്യാറാക്കുവാൻ ആശാരിയത്തച്ചൻ മി. ജോർജ്ജിനെ വേണ്ടവണ്ണം സഹായിച്ചതിനാൽ ആണ തൽകൃത്യം ഒരുവിധം ഭംഗിയായി പരിണമിച്ചതു്. കൊച്ചാറെ ഗീവറുഗീസുകത്തനാർ അവർകളുടെ ഒരു ശിപാർശിക്കത്തു ഈ കാര്യത്തിൽ വളരെ പ്രയോജനപ്പെടുകയുണ്ടായി.

ഈ ഇടവകയിൽനിന്നു് ഇതിനു മുമ്പു് ഒരു സുറിയാനിപ്പട്ടക്കാരൻ റോമ്മാസഭയിലേക്കു പോയിട്ടുണ്ടു്. ഈ ഇടവകയിലുള്ള കുഴപ്പങ്ങൾ പരിഹരിപ്പാൻ മേല്പട്ടക്കാർ വേണ്ടതു പ്രവർത്തിക്കുന്നില്ലെങ്കിൽ കുഴപ്പങ്ങൾ വർദ്ധിക്കുവാൻ വളരെ എളുപ്പമുണ്ടു്.

മേടം 20-ാംനു- തന്നെ ഇവർ 26 രൂപാ 21 ച 6 കാശു് പിരിച്ചു ലീഡറെ ഏല്പിക്കയുണ്ടായി. പുത്തൻപീടികയിൽ കുഴുൻറയ്യത്തു മി. ജോർജ്ജും ആശാരിയത്തച്ചനും ഈ പിരിവു സംബന്ധിച്ചു വേണ്ട പ്രചരണവേലയും പ്രവർത്തനങ്ങളും നടത്തിയിയിട്ടുണ്ടെന്നുള്ള സംഗതി പ്രസ്താവ്യമത്രെ.

പ്രക്കാനം പുതിയപള്ളി ഇടവക.

അല്ലെങ്കിൽ

പനസ്സൽ പള്ളി.

ഈ ഇടവകയിലെ വിശുദ്ധ കമ്മാദികൾ നടത്തുന്നതു് ആശാരിയത്തു-ദിവ്യശ്രീ അബ്രഹാം കത്തനാർ അവർകളാണു്. ഈ ഇടവകയിൽ 40 വീടുകളോളം ഉണ്ടു്. ഇപ്പോൾ ഇടവകക്കാർ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന പള്ളി ചെറിയതാണു്. വലിയ ഒരു പള്ളി പണിതുകൊണ്ടിരിക്കുന്നു. ഭിത്തി കെട്ടി തീന്നിട്ടുണ്ടു്. ബാക്കി പണികൾ ഒന്നും ആരംഭിച്ചിട്ടില്ല. ഏതായാലും കാതോലിക്കാഫണ്ടിലേക്കു് ഈ ഇടവകയിൽനിന്നു 6 രൂപാ 24 ചക്രം 4 കാശു് ആണ പിരിഞ്ഞുകിട്ടിയതു്.

പുത്തൻപീടിക തെക്കേക്കര പള്ളി.

ഈ ഇടവകയിൽനിന്നു കുറെ വഷങ്ങൾക്കുമുമ്പു് ഒരു പട്ടക്കാരൻ റോമ്മാസഭയിൽ ചേന്നിട്ടുണ്ടു്. അദ്ദേഹത്തെ അനുഗമിച്ചവരെ ഒഴിച്ചു 70 വീട്ടുകാർ സുറിയാനിസഭയിൽ തന്നെ ഉറച്ചുനില്ക്കുന്നു.

ഇടവകയിലുള്ള ഏവരും കാതോലിക്കാഫണ്ടിലേക്കു പണം കൊടുക്കണമെന്നുള്ള കാര്യം ആലോചനയ്ക്കെടുത്തു. അപ്പോൾ അവിടെ നടന്ന വാദങ്ങൾ ബഹുരസമാണു്. ഏതായാലും കാതോലിക്കാഫണ്ടിലേക്കു പണം കൊടുക്കേണ്ടതു് ആവശ്യമെന്നു് ഏവരും തീർച്ചപ്പെടുത്തി. എന്നാൽ പിരിവുദിവസമായ വലിയ വെള്ളിയാഴ്ച കമ്മററി അംഗങ്ങൾ പണപ്പിരിവു നടത്തി. പൈനുംമൂട്ടിൽ മി. വറുഗീസ്, മി. ഏ. ജി. തോമ്മസ് വക്കീൽ, കിഴക്കേവീട്ടിൽ മി. ഗീവറുഗീസ്, തെക്കുട്ടത്തിൽ മി. മത്തായി, ടി മി. ഈശോ ഇവർ ആയിരുന്നു പണപ്പിരിവു സംബന്ധിച്ചുള്ള ഉത്സാഹികൾ. 70 വീട്ടുകൾ ഉള്ള ഇടവകയിൽനിന്നും കാതോലിക്കാനിധിയിലേക്കു പിരിഞ്ഞുകിട്ടിയ തുക 8 രൂപാ മാത്രമാണു്. അവിടെനിന്നുള്ള പണം ലഭിപ്പാൻ ലീഡർ നോക്കിനോക്കി കണ്ണുകൾ കഴപ്പിച്ചതല്ലാതെ ഫലമൊന്നുമുണ്ടായില്ല. പിറേറദിവസം രാവിലെ തന്നെ പണം വന്നുചേരാതിരുന്നതിൻെറ കാരണം തിരക്കുവാൻ ലീഡർ തന്നെ സ്ഥലത്തെത്തി. തലേദിവസം തന്നെ ആളുകളെ വിട്ടു തിരക്കിയതിൽ പണം പിരിക്കുന്നു, പിരിക്കുന്നു എന്നുള്ള ആശയത്രെ ലഭിച്ചുകൊണ്ടിരുന്നതു്. വീടുകൾ 70 ഉണ്ടെങ്കിലും 16 വീടുകളിൽനിന്നു മാത്രമേ പണം പിരിഞ്ഞുകിട്ടിയുള്ളു എന്നും, ആ തുക വളരെ കുറവാണെന്നും, ബാക്കി തുക ഉടനെ തന്നെ പിരിഞ്ഞുകിട്ടുമെന്നും അതുംകൂടെ പിരിച്ചു ഞായറാഴ്ചയോ തിങ്കളാഴ്ചയോ പണം ലീഡറെ ഏല്പിക്കാമെന്നും പ്രധാനികൾ വാക്കു കൊടുത്തതിനാൽ, തദനുസരണം പ്രവർത്തിക്കുമ്പോൾ, കൂടുതൽ പണം വന്നുചേരുമല്ലൊ എന്നു വിചാരിച്ചതിനാൽ ലീഡർ തൽക്കാലം അവരുടെ അഭിപ്രായത്തിനും അഭീഷ്ടത്തിനും ചാഞ്ഞുകൊടുത്തു. ഏതായാലും വാഗ്ദത്തങ്ങളൊന്നും അവരെ സംബന്ധിച്ചിടത്തോളം നിറവേററപ്പെട്ടില്ല. അതിനാൽ ലീഡർ 7 പള്ളി ഇടവകകളിൽനിന്നുമായി പിരിഞ്ഞുകിട്ടിയ തുകയായ 563 രൂപാ 20 ചക്രം മേടം 23-ാംനു-കോട്ടയം എം. ഡി. സിമ്മനാരിയിലുള്ള നിധി ആപ്പീസിൽ എത്തി അവിടെ നിധിസംഭരണത്തിൽ ഏർപ്പെട്ടിരുന്ന പ്രധാനന്മാരെ ഏല്പിക്കയുണ്ടായി.

മലങ്കരസുറിയാനിസമുദായത്തിൻെറ സർവ്വതോന്മുഖമായ അഭിവൃദ്ധിയെ ലാക്കാക്കി നടത്തിയ വമ്പിച്ച കാതോലിക്കാനിധി സംഭരണവിഷയത്തിൽ ഏററവും ചെറിയ ഒരു ചുമതല വഹിക്കുവാൻ സമുദായം എന്നെ അനുവദിച്ചതിൽ സമുദായത്തോടുള്ള അകൈതവമായ എൻെറ നന്ദിയെ ഞാൻ ഈ അവസരത്തിൽ രേഖപ്പെടുത്തുകയും, ഈ പ്രസ്ഥാനത്തിൻെറ വിജയത്തിനു് എന്നെ ഓരോ ഇടവകയിൽനിന്നും സഹായിച്ചിട്ടുള്ള എല്ലാ മാന്യമഹത്തുക്കളോടും എൻെറ അളവററ കൃതജ്ഞതയെ രേഖപ്പെടുത്തുകയും ചെയ്തുകൊണ്ടു് ഈ നിധിറിപ്പോർട്ടു് ഇവിടെ അവസാനിപ്പിക്കുന്നു.

---

## * 14. കോന്നി ഗ്രൂപ്പ്.

വി. ജി. ജോർജ്ജ്, ബി. ഏ., എൽ. ററി.



വി. ജി. ജോർജ്ജ്
കൈപ്പട്ടൂർ.

കാതോലിക്കേററുനിധിപ്പിരിവുസംബന്ധിച്ചു വാഴമുട്ടം പഴയപള്ളി, പുത്തൻപള്ളി, വകയാർ. മലങ്കോട്ടയം. കോന്നി, ആമക്കുന്നു്, മുളന്തറ, അട്ടച്ചാക്കൽ, പൊന്നമ്പി, കൊന്നപ്പാറ, മല്ലശ്ശേരി, ളാക്കൂർ, മുതലായ 14 പള്ളികളെ കോന്നി ഗ്രൂപ്പായി തിരിച്ചു നിധിപ്പിരിവുകമ്മട്ടിക്കാർ എന്നെ അതിൻെറ ലീഡറായി നിശ്ചയിച്ചിരുന്നു. ഇവയിൽ മിക്കവാറും പള്ളികളിൽ കൈപ്പട്ടൂർ ഗ്രൂപ്പു ലീഡറായിരുന്ന മിസ്റ്റർ കെ. ജി. ചെറിയാൻ. ബി. ഏ., എൽ. ററി. യും ഞാനുംകൂടി 1110 മേടമാസം ആരംഭമുതൽക്കുതന്നെ സഞ്ചരിച്ചു പ്രാരംഭപ്രചരണജോലി ചെയ്യുക ഉണ്ടായി. അദ്ദേഹത്തിൻെറ ചുമതലയിലുള്ള പള്ളികളിലും ഞങ്ങൾ പലപ്പോഴും ഒരുമിച്ചാണ സഞ്ചരിച്ചതു്. ഞങ്ങൾ ഇരുവരുടേയും ചുമതലയിലുൾപ്പെടാതിരുന്ന ഓമല്ലൂർ, പ്രക്കാനം, തുമ്പമൺ വലിയപള്ളി, തുമ്പമൺ വടക്കേക്കര, മുളളനിക്കാടു് എന്നീ സ്ഥലങ്ങളിലും സഞ്ചരിച്ചു നിധിപ്പിരിവു സംബന്ധമായ ജോലി ചെയ്തിരുന്നു.

എൻെറ പ്രിയപ്പെട്ട പിതാവു വക്കീൽ ഗീവറുഗീസ് അവർകൾക്കു രോഗം അത്യാസന്നമായിരുന്നതുകൊണ്ടു കഷ്ടാനുഭവ ആഴ്ച ഞാൻ എൻെറ പിതാവിൻെറ രോഗശയ്യയുടെ സമീപത്തായി കഴിച്ചുകൂട്ടി. എന്നാൽ ഈ ജോലിയിൽ എന്നെ സഹായിക്കുന്നതിനു സന്നദ്ധത പ്രദർശിപ്പിച്ച മല്ലശ്ശേരി ദിവ്യശ്രീ ഗീവറുഗീസ് ശെമ്മാശ്ശനും, ഓമല്ലൂർ മുളമൂട്ടിൽ ശെമ്മാശ്ശനും, പി. ഇ. ഡാനിയേൽ ക്ലേറി ബി. ഏ. യും, കൈപ്പട്ടൂർ യോശുവാ ക്ലേറിയും, വാഴമുട്ടം യോശുവാ ക്ലേറിയും, എം. പി. ഏബ്രഹാം ബി. ഏ., എൽ. ററി. അവർകളും, പി. എം. ജോർജ്ജ് ബി. എ അവർകളും അവരവക്കു നിശ്ചയിച്ചിരുന്ന പള്ളികളിൽ സഞ്ചരിച്ചു് ഊർജ്ജിതമായി ജോലി ചെയ്തിരുന്നു. ഇവരുടെ ശക്തിയായ പ്രയത്നം ഉണ്ടായിരുന്നില്ല എങ്കിൽ ഈ ഗ്രൂപ്പിലെ നിധിപ്പിരിവു് അത്ര വിജയപ്രദമാകുമായിരുന്നില്ല. അവർ ചെയ്തുതന്നിട്ടുള്ള സഹായത്തെ വിലമതിക്കുകയും അതിനുവേണ്ടി അവരോടു കൃതജ്ഞത പ്രദർശിപ്പിക്കുകയും ചെയ്തുകൊള്ളുന്നു.

---

* 13. കൈപ്പട്ടൂർ ഗ്രൂപ്പ്—റിപ്പോർട്ടു കിട്ടിയിട്ടില്ല.

ഉയൎപ്പുഞായറാഴ്ച കഴിഞ്ഞു എന്റെ പിതാവിന്റെ രോഗം കൂടുതലായി വൎദ്ധിച്ചു. മേടമാസം 18-ാംനു ബുധനാഴ്ച രാത്രി 10 മണിക്കു തന്റെ 73-ാമത്തെ വയസ്സിൽ അദ്ദേഹം ഐഹികവാസം വെടിഞ്ഞു. 19-ാം നു വ്യാഴാഴ്ച ശവസംസ്ക്കാരം കഴിഞ്ഞു. 20-ാംനു വെള്ളിയാഴ്ച നിധിപ്പിരിവുദിവസമായിരുന്നു. അന്നു വളരെ വെളുപ്പിനെ ഞാൻ പിരിവിന്നായി പള്ളികളിലേക്കു പുറപ്പെട്ടു. വാഴമുട്ടം, മല്ലശേരി, ളാക്കൂർ എന്നീ പള്ളികളിലെ നിധിപ്പിരിവു പരിശോധിച്ചിട്ടു കിഴവള്ളൂർ എത്തി. ആ പള്ളിയിലേയും കോന്നി പള്ളിയിലേയും പിരിവിന്നു പ്രത്യേകിച്ചു ചുമതല വഹിച്ചിരുന്ന മിസ്റ്റർ എം. പി. ഏബ്രഹാം ബി. ഏ., ഏൽ. ററി. യുമായി ഞാൻ അട്ടച്ചാക്കൽ, ആമക്കുന്നു് എന്നീ പള്ളികളിൽ പോയി. അട്ടച്ചാക്കൽ പള്ളിയിൽ ഞങ്ങൾ എത്തിയതിനു മുൻപുതന്നെ പണപ്പിരിവു വളരെ ഊൎജ്ജിതത്തിൽ നടന്നിരുന്നു. ആമക്കുന്നുപള്ളിയിൽ പിരിവുസംബന്ധിച്ചു ചില പ്രയാസങ്ങൾ ഉണ്ടായിരുന്നതിനാൽ ഞങ്ങൾ ഇരുവരുംകൂടി പി. ഇ. ഡാനിയേൽ ട്രേറി ബി. ഏ. അവർകളെ സഹായിക്കുന്നതിനായി പോയി. രണ്ടുമൂന്നു മണിക്കൂർ സമയം അവിടെ ചിലവാക്കി അല്പമായി ക്രമീകരണം ഉണ്ടാക്കിയതിന്റെ ശേഷം കോന്നി പഴയപള്ളിയിലേക്കു പോയി. കോന്നി ഗ്രൂപ്പിന്റെ സെൻറർ കോന്നിപള്ളി ആയിരുന്നു. നേരം 5 മണിക്കുപ്പുറമായി. ടി ഗ്രൂപ്പിലുൾപ്പെട്ട മിക്കവാറും പള്ളികളിൽനിന്നു ബ: അച്ചന്മാരും, പിരിവിന്റെ പ്രത്യേക ചുമതലക്കാരും പണവുമായി വന്നു നിധി എണ്ണി ഏല്പിക്കയുണ്ടായി. ഒന്നുരണ്ടു പള്ളികൾ ഒഴിച്ചു ബാക്കി പള്ളികളിൽനിന്നെല്ലാം നിധിയുമായി ചുമതലക്കാർ വന്നിരുന്നു. മുഴുവനും ഏററുവാങ്ങിയതിന്റെ ശേഷം നിധിപ്പിരിവിന്റെ പ്രാധാന്യത്തെ ചൂണ്ടിക്കാണിച്ചു മി. എം. പി. ഏബ്രഹാമും ഈ പിരിവുകാൎയ്യത്തിൽ പ്രത്യേക ചുമതലക്കാരായിരുന്നു് ഊൎജ്ജിതമായി പ്രവൎത്തിച്ച എല്ലാവൎക്കും ഹൃദയംഗമമായി നന്ദിപറഞ്ഞുകൊണ്ടു ഞാനും കുറഞ്ഞൊന്നു സംസാരിച്ചു. അതിന്റെശേഷം ചുമതലക്കാരിൽ പലരും ഞാനും ഒരുമിച്ചു രാത്രിതന്നെ കൈപ്പട്ടൂരേക്കു യാത്രയായി. ഈ ഗ്രൂപ്പിലെ നിധിപ്പിരിവു് ഏകദേശം 500 രൂപയായിരുന്നു. പിറേറദിവസംതന്നെ പണം കോട്ടയത്തു നിധി ആപ്പീസിൽ എത്തിച്ചുകൊടുത്തു. ഈ ഗ്രൂപ്പിലെ നിധിപ്പിരിവു കാൎയ്യത്തിൽ പല പ്രയാസങ്ങളും നേരിട്ടു എങ്കിലും ആ പ്രയാസങ്ങളെ ജയിക്കുന്നതിനു പല സഹായങ്ങളുമുണ്ടായി എന്നു ചാരിതാൎത്ഥ്യത്തോടുകൂടി പ്രസ്താവിച്ചുകൊള്ളുന്നു.

ഈ ഇടവകകളിലെ നിധിപ്പിരിവിൽ ഞങ്ങൾക്കുണ്ടായ അനുഭവങ്ങളെ ആസ്പദമാക്കി ഏതാനും കാൎയ്യങ്ങൾ രേഖപ്പെടുത്തിക്കൊള്ളട്ടെ.

ഈ ഇടവകകളിൽ ശക്തിയായ സമുദായബോധവും സംഘടനയും ഒരു ആത്മീയ ഉണർവും ആവശ്യം ഉണ്ടാകേണ്ടിയിരിക്കുന്നു. ഈ ഗ്രൂപ്പിലെ മിക്കവാറും ഇടവകകളിൽ സ്ഥിരമായ ഒരു ഇടവകയിൽ താമസിച്ചു പള്ളിഭരണം നടത്തുന്ന പട്ടക്കാർ തുലോം ചുരുക്കമാണു്. അന്യ ഇടവകകളിൽനിന്നു പട്ടക്കാർ വന്നു കൎമ്മാദികൾ നടത്തിയിട്ടു പോകുക മാത്രം ചെയ്യുന്നതിന്റെ കുഴപ്പം പലയിടത്തും കാണുകയുണ്ടായി. അനേകമാസങ്ങളായി അവരുടെ പള്ളിയിൽ അച്ചന്മാർ പ്രവേശിക്കുകയും കൎമ്മം നടത്തുകയും ചെയ്തിട്ടില്ല എന്നു ചില സ്ഥലങ്ങളിൽ ജനങ്ങൾ സങ്കടം പറകയുണ്ടായി. ചില ഇടവകകളിൽ രണ്ടു് അച്ചന്മാർ നടത്തുന്നുണ്ടെങ്കിൽ ആളുകൾ രണ്ടുപക്ഷമായി നിന്നു, യോജിച്ചു പ്രവൎത്തിക്കുന്നതിനു വിഘ്നങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നു. ഭരണത്തിന്റെ ഏകീകരണവും സംഘട്ടവും വളരെ ആവശ്യമെന്നും ഒരു ഇടവകയ്ക്കു് ഒരു പട്ടക്കാരനെ പ്രത്യേകം വികാരിയായി നിയമിക്കേണ്ടതു് ആവശ്യമെന്നും എനിക്കു ബോദ്ധ്യപ്പെട്ടു. ആദ്ധ്യാത്മീകമായ ജോലി പല ഇടവകകളിലും നടക്കുന്നില്ല എന്നു വേണം പറയുവാൻ. ഈ കുഴപ്പങ്ങളെ പരിഹരിക്കുന്നതിനു വന്ദ്യതിരുമേനിമാരോടൊന്നിച്ചു ദിവ്യശ്രീമാന്മാരായ പട്ടക്കാരും ഇടവകപ്രധാനികളും ശക്തിയായി സഹകരിച്ചും സഭയുടെ അഭ്യുദയത്തിനായുള്ള വന്ദ്യ തിരുമേനിമാരുടെ കല്പനകളേയും നിർദ്ദേശങ്ങളേയും അനുസരിച്ചും പ്രവൎത്തിക്കേണ്ടതു് എത്രയും ആവശ്യമായിരിക്കുന്നു.

---

## 15. കുമ്പഴ ഗ്രൂപ്പ്.

(ഏ. ജി. ഏബ്രഹാം കത്തനാർ.)



ഏ. ജി. ഏബ്രഹാം കത്തനാർ
മൈലപ്രാ.

**കാരിവേലിൽപള്ളി:—**

ഏകദേശം ഒരു വ്യാഴവട്ടക്കാലത്തിനടുത്തു മാർത്തോമ്മാസഭയിൽനിന്നു തെരഞ്ഞെടുത്തിട്ടുള്ള ആളുകളാണു്. ഈ ഇടവകയിലെ തൊണ്ണൂറു ശതമാനവും. ചെറിയ പള്ളിയാണു്. നല്ല പള്ളി പണിയിക്കുന്ന കാൎയ്യത്തിനു ശ്രമിച്ചുവരുന്നു. സമുദായഭക്തിയും, ഔദാൎയ്യശീലവും ഇവൎക്കു് ഒട്ടും കുറവല്ല. വീട്ടുകാരുടെ സംഖ്യ കുറവാണു്. ഭാവിയിൽ അഭിവൃദ്ധിക്കു മാൎഗ്ഗം കാണുന്നുണ്ടു്. ഇവിടുത്തെ വികാരി തെങ്ങുംതറയിൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പായാണു്.

**കടമ്മനിട്ട പള്ളി:—**

ഈ പള്ളിയിലെ വികാരി ഈ അടുത്ത കാലത്തു റീത്തിൽ ചേൎന്നതിനാൽ, സ്ഥലത്തു പള്ളി നടത്താൻ കാട്ടൂർനിന്നാണു് അച്ചൻ വരുന്നതു്. എത്രയും ഊൎജ്ജിതമായി ശ്രമിക്കാൻ തക്ക ആളുകൾ ഇവിടെ ഉണ്ടാകേണ്ടിയിരിക്കുന്നു. വിശ്വാസവിപരീതത്തിൽ താല്പൎയ്യം ലേശം ഇല്ലാത്ത കുറെ ഊൎജ്ജസ്വലന്മാർ അവിടെയുള്ളതു് ആശ്വാസകരം തന്നെ. മെത്രാപ്പോലീത്തന്മാരുടെ സന്ദർശനവും, സാന്നിധ്യവും, യഥാവസരം ഉണ്ടാകുന്നതു് ഏററം നല്ലതാണു്.

നിധികാൎയ്യത്തിൽ തീക്ഷ്ണതയോടുകൂടി പരിശ്രമിച്ചു. ഇടവകക്കമ്മററി നിസ്സ്വാൎത്ഥമായി പരിശ്രമിക്കുകയുണ്ടായി എന്നുള്ളതു പ്രസ്താവാൎഹമത്രെ.

**പെരുനാട്ടു ബഥനി പള്ളി:—**

ഇതു ബഥനി ആശ്രമത്തോടുചേൎന്ന ഇടവകപള്ളിയാണു്. ബഥനിക്കാർ തന്നെയാണു് ഈ പള്ളി നടത്തുന്നതു്. ഇതിലെ അംഗങ്ങൾ ഏകദേശം ഇരുപതു ചതുരശ്രമൈലിനുള്ളിൽ തോട്ടങ്ങളിലും മലകളിലും അധിവസിക്കുന്ന ജനങ്ങളാകുന്നു. യാതൊരു വരുമാനവും കൂടാതെ കൎമ്മങ്ങൾകൂടി നടത്തിക്കൊണ്ടിരുന്ന ഈ പള്ളിയിൽനിന്നും, നിധിക്കു് ഇത്രയും രൂപാ പിരിഞ്ഞതു ഫാദർ അലക്സിയോസിന്റെ അക്ഷീണപരിശ്രമം കൊണ്ടു തന്നെയാണു്. എന്നാൽ ഇപ്പോൾ ഭരണഘടനപ്രകാരം, വരുമാനങ്ങൾ നടപ്പിലാക്കിവരുന്നു. മാർ ഈവാനിയോസു തിരുമനസ്സുകൊണ്ടു മാതൃസഭവിട്ടുപോയതിനാൽ ഈ ഇടവകയ്ക്കു ക്ഷതം ഉണ്ടായിട്ടുണ്ടു്. ഇടവകഭരണം ക്രമമായി നടക്കുന്നുണ്ടെന്നു പറയാം.

**വടശേരിക്കര ബഥനി പള്ളി:—**

ബഥനി ആശ്രമക്കാരുടെ നേതൃത്വത്തിൽ നടത്തിവരുന്ന ഒരു പള്ളിയാണിതു്. അംഗങ്ങൾ തുലോം കുറവാണു്. ചുററുപാടും മാർത്തോമ്മാക്കാർ അധികമുണ്ടു്. എങ്കിലും ജനങ്ങൾ എരിവുള്ളവരും സമുദായഭക്തരുമാണു്. ആർച്ചുബിഷപ്പ് മാർ ഈവാനിയോസിൽനിന്നും അനുയായികളിൽനിന്നും ഈ പള്ളിക്കാർ ദീർഘകാലമായി അസഹ്യമായ കഷ്ടനഷ്ടങ്ങൾ സഹിച്ചുവരുന്നു. അദ്ദേഹത്തിന്റെ ആദർശത്തോടു് എതൃത്തുനിൽക്കുന്നതിനാൽ ഇവർ പല കേസുകളിലുൾപ്പെട്ടു കഷ്ടപ്പെടേണ്ടിവന്നിട്ടുണ്ടു്. റീത്തും സമുദായവും തമ്മിലുള്ള വൈരത്തിന്റെ ഭാരം അനുഭവി

ക്കുന്നതു്, ഈ പള്ളി തനിച്ചാണെന്നു പറയാം. ഈ ഇടവകയെ സഹായിക്കുവാൻ, സമുദായത്തിനു പ്രത്യേകം കടപ്പാടുണ്ടു്. എന്നാൽ നിധിയിലേക്കു് അവർ ചെയ്ത സംഭാവന ഒട്ടും കുറവല്ല.

മൈലപ്രാ സുറിയാനി പള്ളി:—

ഈ പള്ളി 1068-ൽ സ്ഥാപിക്കപ്പെട്ടു. ഇപ്പോൾ ഏകദേശം ഇരുന്നൂററി പതിനഞ്ചു വീട്ടുകളും 1240 അംഗങ്ങളുമുണ്ടു്. തെങ്ങുംതറ ഗീവറുഗീസ് കോർ എപ്പിസ്ക്കോപ്പാ അവർകൾ വികാരിയും, കിഴക്കേവീട്ടിൽ പത്രോസുകത്തനാർ, തെങ്ങുന്തറ പുത്തൻപുരയിൽ അബ്രഹാം കത്തനാർ എന്നിവർ അസിസ്റ്റൻറു് വികാരിമാരുമാണു്. പട്ടക്കാർ രസക്ഷയം കൂടാതെ കഴിഞ്ഞുകൂടുന്നു. ഭിന്നരുചികളായ ആളുകൾ ഇടവകയിലുണ്ടെങ്കിലും, അധികാരികളെ അനുസരിക്കുന്നതിലും, കീഴ്വഴങ്ങുന്നതിലും, സാധാരണവൈപരീത്യം കണ്ടുവരുന്നില്ല. ഇടവകയ്ക്കു് അനുയോജ്യമായ ഒരു പള്ളി ഉടനെ തീരുന്നതിലിടവകക്കാരുടെ സത്വരസഹകരണവും, അധികാരികളുടെ ഊർജ്ജിതമായ നിയന്ത്രണവും അത്യാവശ്യമായിരിക്കുന്നു. ഇടവകാംഗങ്ങളുടെ ആത്മികാഭിവൃദ്ധിയിൽ പട്ടക്കാർ കൂടുതലായി ശ്രമിക്കേണ്ടിയിരിക്കുന്നു. അഭിവൃദ്ധിയും, ശ്രേയസ്സും, ഉണ്ടാകുവാൻ എല്ലാ നിലയിലും സൗകര്യമുള്ള ഒരു പള്ളിയാണു് ഇതു്. പള്ളിക്കു ചിട്ടിവക ഏകദേശം 1900 രൂപാ കിട്ടാനുണ്ടു്. കൂടാതെ 1500-ൽപരം രൂപാ കൊടുത്തു കുറെ നിലം വാങ്ങിയിട്ടുമുണ്ടു്.

നിധികാര്യത്തിൽ ഇടവകയിലെ കമ്മററിക്കാർ ഊർജ്ജിതമായി പരിശ്രമിച്ചു. പ്രതീക്ഷാതീതമായ നിലയിൽ, എൻകാര്യം എന്നുള്ള നിലയിൽ, സഹകരണബുദ്ധി പ്രദർശിപ്പിച്ചിരുന്നില്ലെങ്കിൽ 146 രൂപാ ഇവിടെ നിന്നും കിട്ടുകയില്ലായിരുന്നു.

മണ്ണാരകുളഞ്ഞിപള്ളി:—

ഏകദേശം ഇരുപതു വർഷക്കാലത്തെ പഴക്കമുള്ള ഒരു പള്ളിയാണിതു്. അറുപതു വീട്ടുകാർ ഇടവകാംഗങ്ങളായി ഉണ്ടു്. മലംപ്രദേശം ആണു് ഈ സ്ഥലം. പഴയതും ജീർണ്ണിച്ചതുമായ ഒരു ചെറിയ പള്ളി ഇപ്പോൾ ഉണ്ടു്. പുതിയ പള്ളി പണിയുന്നതിനു ശ്രമിച്ചുവരുന്നുണ്ടു്. ഈ ഇടവക നടത്തുന്നതു തെങ്ങുന്തറയിൽ ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പാ, തെങ്ങുംതറ പുത്തൻപുരയിൽ അബ്രഹാം കത്തനാർ എന്നീ പട്ടക്കാർ ആണു്. അസാധാരണയായി ചിലപ്പോൾ കിഴക്കേവീട്ടിൽ പത്രോസു് കത്തനാർ നടത്തുന്നുണ്ടു്. ഇടവക കാര്യത്തിൽ കൂടുതൽ ശ്രദ്ധാലുക്കളായ അംഗങ്ങളുടെ അഭാവം പള്ളിയുടെ ഭാവിഗതിക്കാസ്പദമല്ല.

കാതോലിക്കേററുനിധിപ്പിരിവിനു നിവർത്തിയുള്ള പ്രചരണവേല ചെയ്തിരുന്ന സാധുക്കളായ ചില അഗതികൾ തങ്ങളുടെ നിവർത്തിക്കപ്പുറമായി നിധിക്കു സംഭാവന ചെയ്തിട്ടുണ്ടെന്നുള്ളതു വിസ്മരിക്കത്തക്കതല്ല. കഴിവുള്ളവർ കൂടുതൽ ഉദാരമനസ്ക്കരായി വർത്തിച്ചിരുന്നെങ്കിലിതിലും കൂടുതലായി തുക ലഭിക്കുമായിരുന്നു.

## 16. റാന്നി ഗ്രൂപ്പ്.

കെ. എ. ഫിലിപ്പ്, ബി. ഏ., എൽ. ററി.



കെ. എ. ഫിലിപ്പ്
കോഴഞ്ചേരി.

റാന്നിഗ്രൂപ്പിലുള്ള കീക്കൊഴൂർ, തോട്ടമൺ, ചെമ്പൻമുഖം വെള്ളക്കല്ലുങ്കൽ, കുററിയാനിക്കൽ കനകപ്പലം എന്നീ ഇടവകകൾ നവീനപരിശ്രമങ്ങൾ ആണു്. ഇതിൽ തോട്ടമണ്ണിനാണു കൂടുതൽ പഴക്കം. ഈ പള്ളിക്കു മാത്രമേ സ്വന്ത ഇടവകക്കാരനായ ഒരു പട്ടക്കാരൻ ഉള്ളു. മററുള്ള അഞ്ചു പള്ളികളും അന്യ ഇടവകക്കാരായ പട്ടക്കാർ നടത്തുന്നു. എല്ലാ പള്ളികളിലും മാസത്തിൽ രണ്ടും ചിലപ്പോൾ ഒന്നും ആഴ്ചയിൽ മാത്രമേ വി: കുർബാനയുള്ളു. വികാരി അച്ചന്മാർ സ്ഥലവാസികളല്ലാത്തതുകൊണ്ടു് ഇടവകയിൽ ചെലവിടുന്ന സമയം താരതമ്യേന വളരെ കുറവാകയാൽ, സൺഡേസ്കൂൾ, സ്ത്രീസമാജം, യുവജനസമാജം മുതലായ പരിശ്രമങ്ങളിൽ ശ്രദ്ധപതിക്കുന്നതിനു മിക്കവാറും സൗകര്യമില്ലാതെയാണു് ഇരിക്കുന്നതു്. ഓരോ ഭദ്രാസന ഇടവകയിലും ഇതുപോലെ പട്ടക്കാരുടെ ദാരിദ്ര്യം അനുഭവിക്കുന്ന പള്ളികളെ ചില ഗ്രൂപ്പുകളായി തിരിച്ചു് ഓരോ ഗ്രൂപ്പിനും പ്രത്യേകം പട്ടക്കാരെ നിയോഗിച്ചു നടത്തുന്നതിനു നിശ്ചയിക്കുന്നപക്ഷം രണ്ടും ചിലപ്പോൾ മൂന്നും പള്ളികൾക്കു പ്രയാസംകൂടാതെ ഒരു പട്ടക്കാരനു ശമ്പളം കൊടുക്കുന്നതിനു സാധിക്കുന്നതാണു്. പട്ടക്കാരുടെ നിരന്തരസാന്നിദ്ധ്യംകൊണ്ടു് ഉണ്ടാകാവുന്ന എല്ലാ സൌഭാഗ്യങ്ങളും ഈ ഇടവകകൾക്കു് ഉണ്ടാകയും ചെയ്യും. ഇപ്പോൾ കനകപ്പലംപള്ളി വികാരി 20 നാഴിക അകലെനിന്നു വന്നു ഞായറാഴ്ച കർമ്മം നടത്തുന്നു.

തോട്ടമൺപള്ളിയുടെ അടുത്തു ഏകദേശം 35 വാര അകലെ റീത്തുകാർ ഒരു പള്ളിവച്ചു ചിലരെ എല്ലാം റീത്തീകരിച്ചു എങ്കിലും, അധികം താമസിയാതെ അവരെല്ലാം തിരിച്ചുപോന്നു. ഈ പള്ളിക്കാർ അവരുടെ ദേവാലയം പുതുക്കി പണിയുന്നതിനു പരിശ്രമിക്കയാണു്. ഭദ്രാസന മേധാവികൾ ഈ കാര്യത്തിൽ ഇവരെ പ്രോത്സാഹിപ്പിച്ചാൽ കൊള്ളാം.

ഈ ഗ്രൂപ്പിലുള്ള സഭാംഗങ്ങൾ മിക്കവാറും എല്ലാപേരുംതന്നെ കർഷകരും ധനസ്ഥിതിയിൽ ക്രമേണ ഉയന്നുവരുന്നവരുമാണു്. ഇവരെല്ലാം കൃഷി, കച്ചവടം മുതലായവയുടെ കൂടുതൽ സൌകര്യത്തിനുവേണ്ടി അടുത്തകാലത്തു തരിശുഭൂമി പതിപ്പിച്ചു് ഇവിടങ്ങളിൽ കുടിയേറിപാർത്തവരാണു്. ഇവരുടെ ആവശ്യാർത്ഥം പള്ളികളോടു ഘടിപ്പിച്ചു പ്രാഥമികവിദ്യാലയങ്ങൾ ആരംഭിക്കുന്നതിനു സമുദായം ശ്രദ്ധപതിക്കേണ്ടതാണു്. ഈ ഗ്രൂപ്പിലേ സഭാംഗങ്ങളായ ഏവരും സമുദായ ഭക്തിയിൽ അദ്വിതീയരാണെന്നുള്ള പരമാർത്ഥം ഒരിക്കലും വിസ്മരിക്കാൻ വയ്യ. (വിട്ടില്ല.)

നിധിപ്പിരിവു സംബന്ധിച്ച പ്രാരംഭപ്രവർത്തനങ്ങൾ മാത്രമാണു ഞാൻ ചെയ്തതു്. പിരിവിനു് ഏതാനും ദിവസം മുമ്പു് എനിക്കു തിരുവനന്തപുരത്തിനു പോകേണ്ടതായി വരികയാൽ പകരം നിയമിക്കപ്പെട്ട എം. ഡി. സിമ്മനാരി സഹായാദ്ധ്യാപകൻ പി. എ. പൈലോ അവർകളാണു് ജോലി പൂർത്തിയാക്കിയതു് എന്നു് കൃതജ്ഞതാപൂർവ്വം പ്രസ്താവിച്ചു കൊള്ളുന്നു.

## 17. അയിരൂർ ഗ്രൂപ്പ്.

ഡബ്ളിയു. സി. ഗീവറുഗീസ് കത്തനാർ ബി. ഏ., എൽ. ററി.

കാർഡു കിട്ടി. എന്തു റിപ്പോർട്ടാണ് എഴുതേണ്ടത് എന്നു വിചാരിച്ചു മാത്രമാണ് ഇതുവരെയും അയയ്ക്കാഞ്ഞത്. എന്റെ ഗ്രൂപ്പിൽ നാലഞ്ചു് ഇടവകകൾ ഉണ്ടായിരുന്നുവെങ്കിലും എല്ലാ സ്ഥലത്തും പോകേണ്ട ആവശ്യം ഉണ്ടായില്ല. അവ നിധിയിലേക്കു യാതൊന്നും തരുവാൻ സൌകര്യമുള്ള ഇടവകകളല്ല.



ഡബ്ളിയു. സി. ഗീവറുഗീസ് കത്തനാർ
ഇടത്വാ.

പിന്നെ സാമാന്യം പിരിഞ്ഞുകിട്ടിയതു് അയിരൂർ പഴയപള്ളിയിൽനിന്നുമാണ്. വേറൊരു പള്ളിയുള്ളതു പെരുമ്പട്ടിപ്പള്ളിയാണ്. പെരുമ്പട്ടിപ്പള്ളി ഒരു മാതിരി ഉയർന്ന ഒരു കുന്നിന്റെ മുകളിലാണു സ്ഥിതിചെയ്യുന്നതു്. അവിടുത്തെ ഇടവകജനങ്ങളായി ഏകദേശം പത്തറുപതു വീട്ടുകാർ വരുമെന്നു തോന്നുന്നു. അവിടെ മാസത്തിൽ ഒരിക്കലോ രണ്ടുപ്രാവശ്യമോ മാത്രമെ വിശുദ്ധ കുർബാന ഉണ്ടായിരിക്കയുള്ളു. ഞായറാഴ്ചദിവസങ്ങളിൽ ആളുകൾക്കു പ്രാർത്ഥനായോഗങ്ങളും മററും ഉണ്ടായിരിക്കും. അവിടുത്തെ ഇടവകാംഗങ്ങളിൽ ഒരു നല്ല പങ്കു് അന്യസമുദായത്തിൽനിന്നും ചേർന്നിട്ടുള്ളതാണെന്നാണ് അറിവു്. അവിടെ വിശുദ്ധ കുർബാന ചൊല്ലുന്നതു്, ഏകദേശം അഞ്ചാറു മൈൽ അകലെ താമസിക്കുന്ന ബ: കുററിക്കണ്ടത്തിൽ അച്ചനാണ്. അവിടുത്തെ ആളുകൾ എല്ലാവരുംതന്നെ കൃഷിക്കാരാണ്. കാലസ്ഥിതിയുടെയും സമയത്തിന്റെയും മററും കുഴപ്പംകൊണ്ടു് ഒരു നല്ല പിരിവു കൊടുക്കുന്നതിനു് അവർക്കു സാധിച്ചില്ല.

അയിരൂർ പഴയപള്ളി പലതുകൊണ്ടും ഒരു പഴയപള്ളിയായിട്ടാണ് എനിക്കു തോന്നിയതു്! അതിന്റെയും വികാരി കുററിക്കണ്ടത്തിൽ അച്ചൻതന്നെയാണ്. അച്ചന്റെ സ്ഥിരോത്സാഹം, ധീരത, വിശ്വസ്തത മുതലായ പല ഗുണങ്ങൾകൊണ്ടു് പള്ളിയൊന്നു പുതുക്കുന്നതിനു് ആരംഭിച്ചിട്ടുണ്ടു്. ഇപ്പോൾ ഏകദേശം ആയതു പൂർത്തിയായിരിക്കുകയും ആണ്. ആ പള്ളിക്കു് ഇപ്പോൾ ഏകദേശം 80 വീട്ടുകാർ അംഗങ്ങളായി ഉണ്ടെന്നു തോന്നുന്നു. കുറെ ജനങ്ങൾ അന്യസമുദായത്തിലും മററിടവകയിലുമായി ചേർന്നിട്ടുണ്ടെന്നാണറിവു്. ഈ ഇടവകയിലും ആളുകൾ പല ഭാഗങ്ങളായി തിരിഞ്ഞു് പ്രാർത്ഥനായോഗങ്ങളും മററും നടത്തുന്നുണ്ടു്. ഇവിടെയുള്ള ജനങ്ങൾ ദാനശീലന്മാരാണെങ്കിലും തൽക്കാലത്തെ ചില സംഗതികൾകൊണ്ടു പിരിവു വളരെ കുറഞ്ഞുപോകയാണു ചെയ്തതു്.

മററു സംഗതികളെല്ലാം മി. ചെറിയാനും മററും നല്ലതുപോലെ അറിയാവുന്നതാണ്. അതുകൊണ്ടു് എഴുതുന്നില്ല.

---

## 18. കോഴഞ്ചേരി ഗ്രൂപ്പ്.

ററി. എസ്സ്. ഏബ്രഹാം കത്തനാർ ബി. ഏ., എൽ. ററി.

കാതോലിക്കേററു നിധിപ്പിരിവിന്റെ കോഴഞ്ചേരി ഗ്രൂപ്പു ലീഡർ എന്ന നിലയിൽ താഴെക്കാണുന്ന റിപ്പോർട്ടു് അയച്ചുകൊള്ളുന്നു.

സമയക്കുറവുകൊണ്ടു റിപ്പോർട്ടു് അയയ്ക്കുന്ന കാര്യം അല്പം അമാന്തിച്ചുപോയതു്; സദയം ക്ഷമിക്കണമെന്നു് അപേക്ഷിക്കുന്നു.



ററി. എസ്സ്. ഏബ്രഹാം കത്തനാർ
അയിരൂർ.

എന്റെ ഗ്രൂപ്പിൽ 10 പള്ളികളാണ് ഉണ്ടായിരുന്നതു്. അതിൽ ഒൻപതു പള്ളികളിൽനിന്നുമായി 698 രൂപാ ചില്വാനം പിരിച്ചയയ്ക്കാൻ സാധിച്ചതു വാസ്തവത്തിൽ ഒരു വിജയമായിത്തന്നെ ഞാൻ കരുതുന്നു.

1. വയലത്തല ബത്ശീൻ എന്ന പള്ളിയിൽനിന്നും യാതൊന്നും ലഭിച്ചിട്ടില്ല. ആ ഇടവകയിൽ ഇടവകക്കാരായി അധികം ആളുകൾ ഇല്ലാത്തതുകൊണ്ടാണ് ഒന്നും ലഭിക്കാഞ്ഞതു്. ഉള്ളവരിൽനിന്നും അല്പം വല്ലതും ലഭിച്ചേക്കും. കിട്ടുന്ന നിസ്സാരമായ തുക അയച്ചുതരാമെന്നു ദിവ്യശ്രീ വടശേരിൽ ഗബ്രിയേൽ കത്തനാർ അവർകൾ സദയം സമ്മതിച്ചിട്ടുണ്ടു്. ഈ പള്ളി ടി ഗബ്രിയേൽകത്തനാർ അവർകളുടെ പിതാവു ദിവ്യശ്രീ യൌസേഫ് കത്തനാർ അവർകൾ സ്വന്തമായി പണിയിച്ചിട്ടുള്ളതാണ്. ഉദ്ദേശം 1000-ൽപരം രൂപാ ചെലവിട്ടു പണി പൂർത്തിയാക്കീട്ടുണ്ടു്. ടി യൌസേഫ് കത്തനാർ പ്രായാധിക്യംമൂലം ഇപ്പോൾ വിശുദ്ധ കുർബാന ചൊല്ലാൻ നിവൃത്തിയില്ലാതെ വിശ്രമിക്കയാണ്. സ്വന്തമായി ഇങ്ങനെ ഒരു പള്ളി പണികഴിപ്പിച്ചിട്ടുണ്ടെങ്കിലും വയലത്തല സ്ളീബാപ്പള്ളിയും അദ്ദേഹത്തിന്റെ സ്വന്ത ഇടവകയാണ്.

2. വയലത്തല സ്ളീബാപ്പള്ളി—ഈ പള്ളി സ്ഥാപിച്ചതു വയോവൃദ്ധനായ മേല്പറഞ്ഞ വടശേരിൽ യൌസേഫ് കത്തനാർ അവർകളാണ്. ഈ ഇടവകയിൽ 100-ൽ പരം വീട്ടുകാരുണ്ടു്. ഉൾനാടുകളിൽ ഞാൻ സഞ്ചരിച്ചിട്ടുള്ള പല സ്ഥലങ്ങളോടു താരതമ്യപ്പെടുത്തുമ്പോൾ ഇവിടുത്തെ ജനങ്ങളെ ദാരിദ്ര്യം ബാധിച്ചിട്ടില്ലെന്നുതന്നെ പറയാം. വലിയ സ്വത്തുകാരില്ലെങ്കിലും അദ്ധ്വാനിച്ചു സുഖമായി കഴിയുന്നവരാണു മിക്ക ആളുകളും. ഈ ഇടവകയിൽ 3 അച്ചന്മാരുണ്ടു്. ദിവ്യശ്രീ യൌസേഫ് കത്തനാർ അവർകൾക്കു സുഖമില്ലാത്തതിനാൽ വിശുദ്ധ കുർബാന ചൊല്ലുന്നില്ലെന്നു പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ പുത്രൻ ഗബ്രിയേൽകത്തനാർ അവർകൾക്കു് ഉദ്ദേശം ഇരുപത്തിരണ്ടു വയസ്സു പ്രായംവരും. ആൾ സമർത്ഥനാണ്. സ്കൂൾഫൈനൽ ക്ലാസ്സുവരെ പഠിച്ചിട്ടുണ്ടു്. അദ്ദേഹം ടി പള്ളിയിൽ മാസത്തിൽ രണ്ടുതവണ വീതം കുർബാന ചൊല്ലുന്നു. ബാക്കി രണ്ടുതവണ നടത്തുന്നതു കുഴിയംമണ്ണിലായ മാടത്തുകോശികത്തനാർ അവർകളാണ്. അദ്ദേഹത്തിനു് ഉദ്ദേശം ഇരുപത്തിഏഴു വയസ്സു പ്രായം വരും. ഇംഗ്ലീഷ് അഞ്ചാറുക്ലാസ്സു പഠിച്ചിട്ടുണ്ടു്. പള്ളിസംബന്ധമായ കർമ്മാദികൾ നടത്തുന്നതിനു പ്രത്യേകം വൈഭവമുള്ള ആളാണു. എന്നാൽ ഈ രണ്ടു

അച്ചന്മാർ തമ്മിൽ കുടുംബസംബന്ധമായും പള്ളിസംബന്ധമായും അഭിപ്രായഭേദം ഉള്ളതു്; ഒരു വിപത്തുതന്നെ. ഇവർ തമ്മിലുള്ള അഭിപ്രായഭേദം, മാർ പീലക്സീനോസു മെത്രാപ്പോലീത്താ തിരുമേനി ഒരിക്കൽ പറഞ്ഞുതീർത്തതാണു്; എങ്കിലും, വ്യവസ്ഥകൾ ക്ലിപ്തമല്ല എന്ന കാരണംപറഞ്ഞു പിണക്കം തുടർന്നുവരുന്നു. ഈ മത്സരം നിമിത്തം നിധിപ്പിരിവു സംബന്ധിച്ചു വലിയ വിഘ്നങ്ങൾ ഉണ്ടായി. എന്നാൽ മേടം 16-ാംനു- തിങ്കളാഴ്ച, ദിവ്യശ്രീ തേവറുവേലിൽ യൗസേപ്പു ശെമ്മാശ്ശൻ അവർകളും മാരാമണ്ണുനിന്നും മി. മാത്യു ഇഞ്ചെയ്ക്കലോടിയും ഞാനുംകൂടി സ്ഥലത്തുചെന്നു് ഇരുകൂട്ടരേയും കണ്ടു വേണ്ട ശ്രമം ചെയ്തതിന്റെ ഫലമായി അച്ചന്മാർ രണ്ടുപേരുംകൂടി ചേർന്നു പ്രവർത്തിക്കാമെന്നു സമ്മതിക്കുകയും അന്നുമുതൽ ജോലി ആരംഭിക്കുകയും ചെയ്തു. ചുരുങ്ങിയ സമയംകൊണ്ടാണു ജോലി ആരംഭിച്ചതെങ്കിലും ആ പള്ളിയിൽനിന്നു 125 രൂപയോളം പിരിഞ്ഞുകിട്ടിയതു് അത്ഭുതകരമായ വിജയംതന്നെയാണു്.

പിരിവു സംബന്ധിച്ചു് അവിടെ വേണ്ട വേല ചെയ്ത വോളണ്ടിയർ മിസ്റ്റർ മാത്യു ഇഞ്ചെയ്ക്കലോടിയെ പ്രത്യേകം അഭിനന്ദിക്കേണ്ടിയിരിക്കുന്നു.

ഇവിടെയുള്ള പള്ളിക്കെട്ടിടം വളരെ മോശമാണു്. ഇടവകക്കാര്യങ്ങൾ കുഴഞ്ഞുകിടക്കുന്നതുകൊണ്ടു പള്ളിപണിക്കാര്യത്തിൽ ആരും ശ്രദ്ധിക്കുന്നില്ല. പത്തുപതിനഞ്ചു വഷമായി പള്ളിവരുമാനങ്ങൾ ആരും കൊടുക്കുക പതിവില്ല. പട്ടക്കാരുടെ വരുമാനങ്ങൾ മാത്രം കൊടുത്തു കമ്മാദികൾ നടത്തും. ഈ രീതി മാററി പള്ളിക്കുള്ള കുടിശിഖകൾ വയ്പിച്ചും മേലിൽ പള്ളിവരുമാനങ്ങൾക്കു മുടക്കംവരാതെയും വേണ്ട ക്രമീകരണം ഉടനെ ഉണ്ടാക്കേണ്ടിയിരിക്കുന്നു. വടശേയ്യത്തു് അച്ചന്മാക്കു സ്വന്തമായി ഒരു പള്ളി ഉള്ളതുകൊണ്ടു് ഈ പള്ളിയുടെ കാര്യത്തിൽ ഉത്സാഹിക്കുന്നില്ലെന്നും ബത്ശീൻപള്ളിയിലേക്കു വയലത്തലനിന്നും ആളുകളെ ചേർത്തുകൂടാ എന്നു തീരുമാനം ഉണ്ടായിട്ടുണ്ടെങ്കിലും സ്വന്ത ഇടവകയിലേക്കു കുറെ ആളുകളെ ചേക്കുന്നതിനും, വയലത്തല ഇടവകയിൽ ബാക്കിയുള്ളവരിൽനിന്നു കിട്ടുന്ന ആദായത്തിന്റെ പകുതി അവകാശപ്പെടുന്നതിനും ഇടയുണ്ടെന്നു് ഒരു പറച്ചിലുണ്ടു്. ഏതായാലും ഇപ്പോൾ ബത്ശീൻ പള്ളിയിൽ മാർത്തോമ്മാസമുദായത്തിൽനിന്നോ മറേറാ ചേന്നു ചുരുക്കം ആളുകളെ ഉള്ളു എന്നാണു് അറിയുന്നതു്.

3. കാട്ടൂർപള്ളി—ഈ പള്ളി പുലിക്കോട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമേനിയുടെ കാലത്തു് ആരംഭിച്ചിട്ടുള്ളതും ഉദ്ദേശം നൂറു വീടുകളോളം ഉള്ളതുമാണു്. വലിയ സ്വത്തുകാരോ വിദ്യാഭ്യാസത്തിൽ മുതിന്നവരോ ഇവിടെ ഇല്ല. മിക്ക ആളുകളും നമ്മുടെ വിശ്വാസകാര്യങ്ങളിൽ സ്ഥിരതയുള്ളവരാണെന്നു പറയാം. പള്ളി നടത്തിക്കൊണ്ടിരുന്ന മണ്ണിൽ അബ്രഹാംകത്തനാർ അവർകൾ വാർദ്ധക്യംമൂലം രണ്ടുമാസം മുൻപു മരിച്ചുപോയി. മേല്പറഞ്ഞ വടശേയ്യത്തു യൗസേഫ് കത്തനാരും ഈ പള്ളിയിലെ അവകാശിയായിരുന്നു. അച്ചന്മാർ തമ്മിലുള്ള ദീർഘകാലത്തെ പിണക്കത്തിന്റെ ഫലമായി വടശേയ്യത്തെ അച്ചൻ കാട്ടൂർപള്ളി വിട്ടു പോകയും മേല്പറഞ്ഞ വയലത്തലപള്ളി സ്ഥാപിക്കുകയും അടുത്തകാലത്തു സ്വന്തമായി ബത്ശീൻപള്ളി പണിയിക്കുകയുമാണു ചെയ്തതു്. മണ്ണിൽ അബ്രഹാംകത്തനാരുടെ മക്കൾ മാർ ഈവാനിയോസിന്റെ റീത്തു് അനുയായികളാണു്. റീത്തുകാരുടെ വകയായി ഇവിടെ ഒരു കെട്ടിടം പണിയിച്ചുവരുന്നു. കാട്ടൂർപള്ളിയിലുള്ള കുഴപ്പംകൊണ്ടാണു് അവർ റീത്തിൽ ചേന്നതെന്നു പറയുന്നു. അബ്രഹാംകത്തനാരുടെ ദീനക്കിടക്കയിൽ വിശുദ്ധ കുർബാന കൊടുത്തതും തൈലാഭിഷേകം നടത്തിയതും ഞാനായിരുന്നെങ്കിലും അദ്ദേഹം മരിച്ചപ്പോൾ മക്കളുടെ നിർബന്ധംമൂലം ശവം റീത്തുകാരുടെ വക സ്ഥലത്തിലാണു് അടക്കിയതു്. അച്ചൻ മരിച്ചെങ്കിലും ഇടവകയിൽ ഇപ്പോൾ രണ്ടു കക്ഷികളുണ്ടു്. പള്ളിപുരയിടം ഇടവകയിലുള്ള ഒരാളുടെ പിതൃസ്വത്താണെന്നും അയാൾക്കു് അവിടെ കർത്തവ്യം കൂടുതൽ ഉണ്ടെന്നും അവിടെയുള്ള ഭൂരിപക്ഷം ജനങ്ങൾക്കു് ഇതുകൊണ്ടു മത്സരം അവസാനിക്കാത്തതിനാൽ, മാർ പീലക്സീനോസ് തിരുമേനി സ്ഥലത്തു് എഴുന്നള്ളി ഒരു രാജി പ്രഖ്യാപനം ചെയ്തിട്ടുണ്ടു്. എന്നാൽ ഇതും സമാധാനം സ്ഥാപിക്കുന്നതിനു പയ്യാപ്തമായിട്ടില്ല. ആയതിനാൽ, ഇരുപാട്ടുകാക്കും സമ്മതമുള്ള ഒരു പട്ടക്കാരനേ നിയമിച്ചോ സമുദായനേതാക്കന്മാരിൽ ആരെങ്കിലും സ്ഥലത്തു ചെന്നു് ഒരു രാജിയുണ്ടാക്കി കുഴപ്പം തീക്കുകയോ ചെയ്യാത്തപക്ഷം ഇടവകക്കാര്യങ്ങൾ വലിയ പരുങ്ങലിലായിത്തീരും. പള്ളിയുടെ പടിഞ്ഞാറുവശത്തെ പുറത്തിറക്കികെട്ടും ഭിത്തിയും പൊളിഞ്ഞു് പള്ളി തുറന്നു കിടക്കുകയാണു്. ഇടവകയിൽ ഇങ്ങനെ രണ്ടു കക്ഷികളുണ്ടെങ്കിലും ദിവ്യശ്രീ ററി. ഐ. യൗസേപ്പുശെമ്മാശ്ശൻ അവർകളും മി. മാത്യു ഇഞ്ചെയ്ക്കലോടിയും ഞാനും സ്ഥലത്തു ചെന്നു് ഇരുകൂട്ടരേയും കണ്ടു വേല ചെയ്തതിന്റെ ഫലമായി 80 രൂപയോളം പിരിഞ്ഞുകിട്ടിയതു് ഒരു വലിയ വിജയമായി കരുതുന്നു. ഇടവകയിലെ കുഴപ്പം തീക്കാത്തപക്ഷം അവിടെയുള്ള റീത്തുകാരുടെ ശക്തി വർദ്ധിക്കുന്നതിനും ഒരു പക്ഷേ അവിടെ ഒരു പാത്രിയക്കീസുകക്ഷി ഉണ്ടാകുന്നതിനും ഇടയുണ്ടെന്നാണു് എന്റെ ബലമായ അഭിപ്രായം.

4. നാരങ്ങാനംപള്ളി—ഇതു് ഒരു ചെറിയ പള്ളിയാണു്. അവിടെ റീത്തുകാരുടെ ശക്തിയായ ശല്യമുണ്ടു്. ഇടവകയിൽനിന്നും ഏതാനും ആളുകൾ റീത്തിൽ ചേന്നിട്ടുണ്ടു്. ഇടവകക്കാർ പണിയിച്ചിട്ടുള്ള ഗ്രാൻറുപള്ളിക്കൂടം റീത്തുമെത്രാപ്പോലീത്താ തിരുമനസ്സിലെ കൈവശത്തിൽ ഇരിക്കുന്നു. പള്ളിക്കൂടം സംബന്ധിച്ചു് ഇടവകക്കാരും റീത്തുകാരും തമ്മിൽ ഒരു ക്രിമിനൽകേസ് ഉണ്ടായിട്ടുള്ളതു് ഇന്നും അവസാനിച്ചു എന്നു തോന്നുന്നില്ല. ഇവിടെ മാസത്തിൽ ഒരു തവണമാത്രമേ കമ്മം നടക്കുന്നുള്ളു. മുൻപറഞ്ഞ വയലത്തല ഇടവകയിൽപെട്ട കോശികത്തനാർ അവർകളാണു് ഈ ഇടവക നടത്തുന്നതു്. ഈ ഇടവകയിൽ നിന്നും 20-ൽപരം രൂപാ നിധിപ്പിരിവിലേക്കു പിരിച്ചുതന്നിട്ടുണ്ടു്. ഇനിയും കുറേ പിരിയാനുണ്ടെന്നാണു് അറിയുന്നതു്. പണം പിരിച്ചുതരുന്നതിനു് ഉത്സാഹിച്ച വെട്ടിമൂട്ടിൽ വറുഗീസ് വാദ്ധ്യാരെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു.

5. കോഴഞ്ചേരി പുത്തൻപള്ളി—ഇതു തേവറുവേലിൽ കുടുംബക്കാർ ചേന്നു നടന്നുവരുന്ന പള്ളിയാണു്. ഇടവകവികാരി ദിവ്യശ്രീ തേവറുവേലിൽ ഗീവറുഗീസ് കത്തനാർ അവർകളാണു്. ഇവിടെയും മത്സരങ്ങൾ പലതരത്തിലുണ്ടു്. ഇവിടെ തിരുമേനിമാരുടെ ശ്രദ്ധപതിയുവാൻ അല്പമെങ്കിലും താമസിച്ചുകൂടാ. നിധിപ്പിരിവുകാര്യത്തിൽ ഇടവകയുടെ ശക്തിയും പ്രാപ്തിയും പോലെ പങ്കെടുത്തിട്ടില്ലെന്നാണു് എന്റെ അഭിപ്രായം. ഇടവകയിലെ പിരിവു 100 രൂപയിൽകുറഞ്ഞതു് ഒട്ടുംതന്നെ അഭിമാനകരമായിരിക്കുന്നില്ല.

6. വഞ്ചിത്തറപ്പള്ളി—ഇതു കോഴഞ്ചേരി പുത്തൻപള്ളിയിൽനിന്നും പിരിഞ്ഞുപോയ ചിലർ ചേന്നു സ്ഥാപിച്ചിട്ടുള്ളതാണു്. പള്ളി ആരംഭിച്ചിട്ടു് ഉദ്ദേശം 40 കൊല്ലത്തോളം ആയിട്ടുണ്ടു്. ഇപ്പോൾ 84 വീടുകളോളം ഉണ്ടു്. നാളതുവരെ പള്ളിക്കു സ്വന്തമായി പട്ടക്കാരില്ല. ഇപ്പോഴത്തെ വികാരി അയിരൂർ തെങ്ങുംതോട്ടത്തിൽ ദിവ്യശ്രീ അബ്രാഹം കത്തനാർ അവർകൾ ബി. എ. ആണു്. അദ്ദേഹം ചാർജ്ജെടുത്തിട്ടു പത്തു മാസത്തോളമേ ആയിട്ടുള്ളു. ഇവിടെയും രണ്ടുകക്ഷികളുണ്ടു്. ഇവിടെയുള്ള കക്ഷിവഴക്കു് വ്യക്തിപരമായി ഉത്ഭവിച്ചതാണെങ്കിലും പണമുള്ള ആളുകൾ പള്ളിവരുമാനം കൊടുക്കുന്ന കാര്യത്തിൽകൂടിയ സ്ത്രീധനത്തുകയ്ക്കു് നിരക്കു കുറയ്ക്കണമെന്നു ശഠിക്കുന്നതിൽനിന്നു് ഉത്ഭൂതമായിട്ടുള്ളതാണെന്നു തോന്നുന്നു. നാലഞ്ചുവഷമായി കൈസ്ഥാനം സംബന്ധിച്ചുംമററും ഇവിടെയുള്ള കുഴപ്പങ്ങൾമൂലം പള്ളികണക്കുകൾ വളരെ കുഴഞ്ഞുകിടക്കുകയാണു്. കുഴഞ്ഞ കണക്കു തീക്കുന്ന കാര്യത്തിൽ ഇടവകമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പലപ്പോഴും ശ്രമിച്ചിട്ടുണ്ടെങ്കിലും വേല പൂർത്തിയായിട്ടില്ല. അദ്ദേഹം ഒരിക്കൽകൂടി എഴുന്നള്ളുന്നപക്ഷം കുഴപ്പം തീർത്തു സംഗതി ശരിപ്പെടുത്താമെന്നാണു തോന്നുന്നതു്. പള്ളികെട്ടിടം വെള്ളതേച്ചു പൂർത്തിയാക്കേണ്ടതായിട്ടുണ്ടു്. നിധിപ്പിരിവു് ഈ ഇടവകയിൽനിന്നു 75 രൂപയോളം മാത്രമേ കിട്ടിയിട്ടുള്ളു. ഇടവകയുടെ സ്ഥിതിയനുസരിച്ചുള്ള തുക ഇവിടെനിന്നും ലഭിച്ചിട്ടുണ്ടെന്നു പറയുവാൻ നിവൃത്തിയില്ല. ഈ പള്ളിയോടു ചേന്നു റീത്തുകാർ ഒരു സ്ഥലംവാങ്ങിച്ചു് കെട്ടിടം പൂർത്തിയാക്കിവരുന്നു. ഭരണഘടന നടപ്പിലാക്കി അതനുസരിച്ചാണു് ഇവിടെ കാര്യങ്ങൾ നടന്നുവരുന്നതു്.

7. കാരൂർപള്ളി—ഇപ്പോൾ ഇടവക നടത്തിക്കൊണ്ടിരിക്കുന്നതു വന്ദ്യദിവ്യശ്രീ തെങ്ങുംതറയിൽ ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ അവർകളാണു്. അദ്ദേഹം അഞ്ചാറുനാഴിക അകലെനിന്നുവന്നു്, ആണ്ടിൽ എട്ടോ പത്തോ തവണ നടത്തുക പതിവുണ്ടു്. ഈ ഇടവകയിൽ നൂറില്പരം വീട്ടുകാരുണ്ടു്. ആളുകൾ മിക്കവാറും സാധുക്കളാണു്. പള്ളിപണി പൂർത്തിയായിട്ടില്ല. നിധിപ്പിരിവു സംബന്ധിച്ചു ശരാശരി വീടൊന്നിനു് അരരൂപയോളം മാത്രമേ ഈ ഇടവകയിൽനിന്നു പിരിഞ്ഞിട്ടുള്ളു.

8. മെഴുവേലിൽ പഴയപള്ളി—ഈ പള്ളി നടത്തുന്നതു് കടമത്രയിൽ തോമ്മസുകത്തനാർ അവർകളും അദ്ദേഹത്തിന്റെ മകൻ ഗീവറുഗീസ് കത്തനാർ അവർകളും ആണു്. ഇവിടെ കക്ഷിമത്സരം ശക്തിയാണു്. പാത്രിയക്കീസ ഭാഗത്തുള്ള ഒരു അച്ചനും ജനങ്ങളും ചേന്നു് ഇവിടെ വേറൊരു പള്ളി വച്ചിട്ടുണ്ടു്. മേല്പറഞ്ഞ തോമ്മസ് കത്തനാർ അവർകളുടെ സാമത്ഥ്യംമൂലം പാത്രിയക്കീസുകക്ഷിക്കു് ഈ ഇടവകയിൽ കൈവശമില്ല. ഇരുകൂട്ടരും തമ്മിൽ പലകേസുകളും നടന്നിട്ടുണ്ടു്. നാളതുവരെയുള്ള കേസുകളെല്ലാം തോമ്മസുകത്തനാർ അവർകളാണു ജയിച്ചിട്ടുള്ളതു്. ഈ പള്ളിയിൽനിന്നും 200 രൂപയോളം പിരിഞ്ഞുകിട്ടുമെന്നു വിചാരിച്ചിരുന്നെങ്കിലും പണമുള്ള ആളുകൾ കൊടുത്ത തുക കുറവായിരുന്നതിനാൽ അതിന്റെ നാലിൽ ഒ

ശംശത്തോളം മാത്രമേ പണം പിരിഞ്ഞുകിട്ടിയുള്ളൂ. പണംപിരിച്ചുതരുന്ന കാര്യത്തിൽ അക്ഷീണപരിശ്രമം ചെയ്ത തോമ്മസു കത്തനാർ അവർകൾ—പ്രശംസനാർഹൻതന്നെ.

9. മാരാമൺപള്ളി—ഇതു വന്ദ്യദിവ്യശ്രീ കുലത്താക്കൽ തോമ്മസ് കോർഎപ്പിസ്കോപ്പാ അവർകൾ സ്ഥാപിച്ചിട്ടുള്ളതാണ്. ഇവിടെ ഇപ്പോൾ ഉദ്ദേശം 70 വീടുകളോളം ഉണ്ട്. ഈ ഇടവകയ്ക്കു ഒരു ശെമ്മാശനും ഉണ്ട്. സ്ഥിരമായ പള്ളിക്കെട്ടിടം ഇല്ല. മാസത്തിൽ രണ്ടുതവണ മാത്രമേ കർമ്മം നടക്കുന്നുള്ളൂ. ഇടവകവികാരി മാസത്തിൽ രണ്ടുതവണവീതം വെണ്ണിക്കുളംപള്ളിയിൽ കർമ്മം നടത്തിവരുന്നു. ഇവിടെ ആണ്ടുതോറും നമ്മുടെവകയായി ഒരു പ്രസംഗയോഗം നടത്തിവരുന്നുണ്ട്. സണ്ടേസ്കൂൾ, മർത്തമറിയം വനിതാസമാജം മുതലായവ ഇവിടെ ഭംഗിയായി നടക്കുന്നുണ്ട്. ഈ ഇടവകയിലെ വികാരിയെപ്പോലെ ജോലി ചെയ്യുന്ന മററുപട്ടക്കാർ നമ്മുടെ സമുദായത്തിനുണ്ടായിരുന്നെങ്കിൽ നമ്മുടെ ഇടവകകളിൽ പലതും അഭിവൃദ്ധിപ്പെട്ടമായിരുന്നു. മാരാമണ്ണു സ്ഥിരമായ ഒരു പള്ളി ഉണ്ടാക്കുന്ന കാര്യത്തിൽ പൊതുസമുദായത്തിന്റെ ശ്രദ്ധ പ്രത്യേകം പതിയേണ്ടതാണ്. ഇടവകയുടെ പ്രാപ്തിക്കനുസരണമായി നിധിപ്പിരിവിലേക്കു പണം പിരിച്ചുതന്നിട്ടുണ്ടെന്നു തോന്നുന്നു.

10. അയിരൂർ മതാപ്പാറപള്ളി—ഈ ഇടവകയിൽ 130-ൽപരം വീടുകളുണ്ട്. അതിൽ അഞ്ചാറുവീടുകൾ അടുത്തകാലത്തു ചേർന്നിട്ടുള്ള പുതുക്രിസ്ത്യാനികളുടെ വകയാണ്. ഈ ഇടവക നടത്തുന്നതു ദിവ്യശ്രീ തെങ്ങുംതോട്ടത്തിൽ അബ്രാഹംകത്തനാർ അവർകൾ ബി. എ. ആണ്. മററുപട്ടക്കാരോ ശെമ്മാശന്മാരൊ ഇല്ല. ഇടവകവികാരി മററു നാലഞ്ചു് ഇടവകകളുടെ ചുമതലകൂടി വഹിക്കുന്നതുകൊണ്ടു് ഇടവകക്കാര്യങ്ങളിൽ വേണ്ടതുപോലെ ശ്രദ്ധപതിക്കാൻ സാധിക്കാതെ വരുന്നുണ്ട്. ഈ ഇടവകയിൽ രണ്ടുമൂന്നു ശാഖകളുള്ള ഒരു സണ്ടേസ്കൂളും മർത്തമറിയംസമാജവും നാമമാത്രമായി എങ്കിലും നടന്നുവരുന്നു. ഈ ഇടവകയുടെ അധീനതയിൽ നാലുക്ലാസ്സുള്ള രണ്ടു ഗ്രാൻറുപള്ളിക്കൂടങ്ങൾ നടന്നുവരുന്നുണ്ട്. പള്ളി സ്ഥാപിച്ചിട്ടു 40 വർഷത്തോളം ആയെങ്കിലും ഇന്നുവരെ പണി പൂർത്തിയായിട്ടില്ല. ഇടവകക്കാരിൽ മിക്കവരും സാധുക്കളാണ്. ഇവിടെനിന്നും 126 രൂപയോളം നിധിപ്പിരിവിലേക്കു ലഭിച്ചിട്ടുള്ളതു മററു് ഇടവകകളോടു താരതമ്യപ്പെടുത്തുമ്പോൾ ഒട്ടുംതന്നെ കുറവല്ല.

പള്ളിവകയായി ഒരു ഇംഗ്ലീഷ്മിഡിൽസ്കൂൾ നടത്തുന്നതിനു സ്ഥലംവാങ്ങിച്ചു് ഒന്നുരണ്ടു വർഷക്കാലം സ്കൂൾ നടത്തിയെങ്കിലും പ്രസ്തുത സ്കൂൾ നിന്നുപോകയാൽ സ്ഥലം ഇപ്പോൾ വെറുതെ കിടക്കുകയാണ്. പ്രസ്തുതസ്ഥലം ഏതെങ്കിലും പൊതുസ്ഥാപനത്തിനു വളരെ പററിയതുതന്നെ. ചുററുപാടുമുള്ള മററു് ഇടവകകളോടു താരതമ്യപ്പെടുത്തിയാൽ സർവ്വകലാശാലാബിരുദ്ദ് സമ്പാദിച്ചവരും അല്ലാത്തവരുമായി വിദ്യാഭ്യാസമുള്ള പലരും ഈ ഇടവകയിൽ ഉണ്ട്. ഭരണഘടന ഇവിടെ എത്രയും വേഗത്തിൽ നടപ്പിലാക്കാമെന്നു വിചാരിക്കുന്നു.

ഈ ഇടവകയുടെ ആരംഭകാലത്തു് ഒരു ഇംഗ്ലീഷ്സ്കൂൾ നടത്തിവന്നിരുന്നു. അയിരൂർ ആദ്യം ഇംഗ്ലീഷ്‌വിദ്യാഭ്യാസം ആരംഭിച്ചതു് ഇവിടെയാണ്. മാർ ദീവന്നാസ്യോസ് വായനശാല എന്നപേരിൽ ഇവിടെ നടന്നുവന്ന വായനശാല ഇപ്പോൾ അധോഗതിയിലിരിക്കുന്നു. ഈ ഇടവകയിലുള്ള ദിവ്യശ്രീ പീലിപ്പോസ് കത്തനാർ അവർകൾ പുനർവ്വിവാഹം ചെയ്തു് മാർത്തോമ്മാസഭയിലും അവിടെനിന്നും ഇപ്പോൾ റീത്തിലും ചേർന്നു നടന്നുവരുന്നു. അദ്ദേഹത്തിന്റെ സ്ഥലത്തു റീത്തുകാരുടെ വകയായി ഒരു നല്ല പള്ളി ഇപ്പോൾ തീർത്തിട്ടുണ്ട്.

മേല്പറഞ്ഞ ഇടവകകളിൽ നിന്നെല്ലാം ആരെങ്കിലും ശ്രമിക്കുന്നപക്ഷം കുറേക്കൂടി പണം പിരിക്കാൻ സാധിക്കുമെന്നാണു തോന്നുന്നതു്. ആണ്ടിലൊരിക്കലെങ്കിലും ഇടവകമെത്രാപ്പോലീത്താതിരുമേനി ഈ ഇടവകകൾ സന്ദർശിക്കുന്നപക്ഷം ഇവയ്ക്കെല്ലാം കൂടുതൽ പുരോഗതി ഉണ്ടാകുമെന്നാണ് എന്റെ അഭിപ്രായം.

---

## 19. ചെങ്ങന്നൂർ ഗ്രൂപ്പ്.

(സി. എം. ജോൺ. എം. ഏ.)

പൌരസ്ത്യ കാതോലിക്കേററു് വ്യവസ്ഥാപന മലങ്കര നിധി സംഭരണം സംബന്ധിച്ചു ചെങ്ങന്നൂർ ഗ്രൂപ്പിൽ ലീഡറിന്റെ ജോലി മേടം 1-ാംനു- ഞായറാഴ്ച തന്നെ ആരംഭിച്ചു. ലീഡർ തന്റെ ശേഷിയിലോ ശേമുഷിയിലോ ആശ്രയിച്ചല്ല, സുറിയാനി സഭയുടെ പുരോഗമനത്തിൽ വല്ലതും ചെയ്‌വാൻ സാധിക്കുന്നതു സൗഭാഗ്യമെന്നു കരുതി ദൈവത്തിന്റെ അളവററ കരുണയിലും ഇടവകപ്പട്ടക്കാരുടെ വാത്സല്യത്തിലും ബഹുജനങ്ങളുടെ നന്മനസ്സിലും വിശ്വസിച്ചുകൊണ്ടാണ് നിധി ആഫീസിൽ നിന്നും പുറപ്പെട്ട ആജ്ഞകളെ—"പാർവ്വത്യകാരന്മാർ മഹാരാജസന്നിധിയിൽ നിന്നു നേരിട്ടു ലഭിച്ച ആജ്ഞകളെ എന്നപോലെ"—തലകുനിച്ചു നടപ്പിൽ വരുത്താൻ ശ്രമിച്ചതു്.



സി. എം. ജോൺ

പുലിയൂർ.

ചെങ്ങന്നൂർ ഗ്രൂപ്പിൽ ചെങ്ങന്നൂർ വലിയതു്, ടി ചെറിയതു്, പേരിശ്ശേരി. ബുധനൂർ, ഇടവങ്കാട്ട്, ഓതറ, പെരിങ്ങലിപ്രം എന്നു് ഏഴു പള്ളികൾ ഉണ്ടെങ്കിലും ആറു് ഇടവകകളും അത്രയും പട്ടക്കാരുമേ ഉള്ളൂ. ചെങ്ങന്നൂർ വലിയ പള്ളി മാർത്തോമ്മാക്കാരുടെ കൂട്ടവകാശം കഴിച്ചുള്ള ആളുകൾ ചെങ്ങന്നൂർ ചെറിയ പള്ളിക്കാരും പേരിശ്ശേരി പള്ളിക്കാരും വീതിച്ചെടുത്തിരിക്കുന്നതുകൊണ്ടു വലിയ പള്ളിക്കു് ഇപ്പോൾ പ്രത്യേകം ഇടവക ഇല്ലാത്തതിനാലാണ് ഏഴുപള്ളികൾക്കു് ആറു ഇടവകകൾ മാത്രമായി തീർന്നതു്. മേടം 1-ാംനു- ഞായറാഴ്ച ലീഡർ വലിയപള്ളിയിൽ ചെന്നു് ഒരു പ്രസംഗം ചെയ്തു. അന്നു് പേരിശ്ശേരിപ്പള്ളിക്കാരുടെ വീതവും വി. കർബാന അർപ്പിച്ചതു ബ. പള്ളിയിൽവീട്ടിൽ ഗീവറുഗീസ് കത്തനാരുമായിരുന്നു. ജനങ്ങളോടു സംസാരിക്കുന്നതിനു് അച്ചൻ സൗകര്യം തന്നു. ചില പ്രതികൂലാഭിപ്രായ പ്രകടനങ്ങൾ ഏതാനും പേരിൽ നിന്നുണ്ടായെങ്കിലും അങ്ങനെ ചെയ്തവർ നിധിക്കാര്യത്തിൽ എതിരില്ലാത്തവരും ഇടവകയിലെ ഏതോ കുഴപ്പം ഈ വിധം പ്രദർശിപ്പിക്കുകമാത്രം ചെയ്തവരുമായിരുന്നു. നിധിപ്പിരിവിൽ തൽക്കാലം ഉററു ശ്രമിച്ചവരുടെ കൂട്ടത്തിൽ ഇവരും ഉൾപ്പെട്ടിരുന്നതു് ഇതിനു മതിയായ തെളിവാണല്ലോ.

ചെങ്ങന്നൂർ ചെറിയപള്ളിയിലാണ് ലീഡർ ജോലി ആരംഭിച്ചതു്. അതിന്റെ ശേഷമാണ് വലിയ പള്ളിയിലേക്കു പോയതു്. ചെറിയ പള്ളിക്കാരുടെ വാത്സല്യാതിരേകം അനേകം പ്രാവശ്യം അനുഭവിച്ചിരുന്നതു് ഈ പ്രവർത്തനത്തിൽ ലീഡറിനു കൂടുതൽ ധൈര്യം നൽകി. പല വിധത്തിൽ ഒരു നല്ല ഇടവകയത്രെ ഇതു്. ആളുകൾ തമ്മിൽ വല്ല വൈരക്കേടും ഉണ്ടായിരുന്നാൽ തന്നേയും പള്ളിക്കാര്യത്തിൽ എല്ലാവരും രമ്യമായി പെരുമാറുന്നു. ഇടവകപ്പട്ടക്കാരനായ ബ പൂവത്തൂർ പീലിപ്പോസ് കത്തനാരുടെ സൗമ്യനിലയാണ് ഇടവകയുടെ ക്ഷേമത്തിനും സൗഹാർദ്ദത്തിനും പ്രധാനകാരണം. അദ്ദേഹം സ്കൂൾ ഫൈനൽ വരെ പഠിച്ചിട്ടുള്ള ഒരു യൌവ്വനക്കാരനാണ്. സ്വാതന്ത്ര്യസ്വാഭിപ്രായങ്ങൾ ധാരാളമുള്ള ആളാണെങ്കിലും അവയെ പൂർണ്ണമായി അടക്കി ജനങ്ങളുടെ അഭിലാഷമനുസരിച്ചു് എല്ലാക്കാര്യങ്ങളും നടത്തിപ്പോരുന്നതിനാൽ സ്വാഭിപ്രായപ്രകാരം ഫലസിദ്ധിയിൽ കൃത്യനിർവ്വഹണം ചെയ്തു കൃതാർത്ഥനാകുന്നതിനു് അദ്ദേഹത്തിനു സാധിക്കുന്നു. കർമ്മയോഗിയും വാഗ്ഭടനും ആയ മി. കെ. സി. മാമ്മൻ ഈ ഇടവകാംഗമാണെന്നുള്ളതു പ്രത്യേകം അറിയാനുണ്ട്. വിജാതീയ മിഷ്യൻ വേല മലങ്കരയുള്ള

മററ് ഏതു് ഇടവകയോടും കിടപിടിക്കത്തക്കതുപോലെ ഇവിടെ നടക്കുന്നതു പ്രത്യേകം ശ്രദ്ധേയമാണ്. പുതുക്രിസ്ത്യാനികൾക്കായി കാളികുന്നു പള്ളി എന്ന ഒരു പ്രത്യേകാലയം നടത്തുന്നതിനും പുറമേ ചെറിയ പള്ളിയിൽ പരിപൂർണ്ണ പ്രവേശനസ്വാതന്ത്ര്യം അനുവദിക്കപ്പെട്ടിട്ടുണ്ടു്. സൺഡേസ്കൂൾ, യുവജനസമാജം, സ്ത്രീസമാജം, പ്രാർത്ഥനായോഗം മുതലായവ വിവിധസ്ഥാനങ്ങളിൽ ശക്തിയായി നടന്നു വരുന്നുണ്ടു്. ഈ ഇനങ്ങളിലെല്ലാം പ്രതിവർഷം ചെലവു വർദ്ധിച്ചു വരുന്നതിനാലായിരിക്കാം പള്ളിക്കെട്ടിടത്തിൻെറ പണി പൂർത്തീകരിക്കാൻ സാധിച്ചിട്ടില്ല. ഇടവകയിൽ 294 വീടുകൾ ഉണ്ടെന്നു് അറിയുന്നു. നിധിപ്പിരിവു സംബന്ധിച്ചു നാളതുവരെ ചെയ്യേണ്ടിയിരുന്ന ജോലികൾ ലീഡർ സ്ഥലത്തു ചെന്നപ്പോഴേക്കു ചെയ്തിരുന്നു. മി. സി. ജെ. ചെറിയാൻ (വക്കീൽ ചെങ്ങന്നൂർ) നിധിപ്പിരിവു സംഘം സിക്രട്ടറിയായിരുന്നു. വേണ്ടതുപോലെ വേല ചെയ്തിട്ടില്ലാത്ത ഇടവകകളിലേക്കു് ഏതാനും സഹായകന്മാരെ ക്ഷണിക്കേണ്ട ആവശ്യമേ ലീഡറിനു് അന്നു പ്രധാനമായി ഉണ്ടായിരുന്നൊള്ളു. സ്ഥാനവ്യത്യാസമോ പ്രായ വ്യത്യാസമോ കൂടാതെ ഇടവകാംഗങ്ങൾ മനഃപൂർവ്വം പരിശ്രമിച്ചു മേടം 20–ാംനു- വെള്ളിയാഴ്ച വിജയം നേടുകയാണു ചെയ്തതു്. കാളികുന്നു പള്ളിയിൽ നിന്നും പുതുക്രിസ്ത്യാനികൾ സംഭാവന ചെയ്ത 3. രൂപാ 18. ച 8. കാശു കൂടാതെ ചെങ്ങന്നൂർ ചെറിയപള്ളി ഇടവകയിൽ നിന്നും 380 രൂ. 17 ച. 6 കാ. പിരിഞ്ഞു കിട്ടുകയുണ്ടായി. ഈ തുക വളരെ തൃപ്തികരമാണെങ്കിലും സമുദായ ബോധം വിശ്വാസം എന്നിവയുടെ കുറവു കൊണ്ടും പൂർവ്വചരിത്ര സ്മരണകൊണ്ടും പണത്തോടുള്ള അമിതമായ പിടുത്തംകൊണ്ടും ചില ന്യായങ്ങൾ മറപിടിച്ചു നിന്ന ഏതാനും പേരും ഇടവകയിലെ ഏതോ അസുഖം മൂലം ശക്ത്യാനുസരണം സഹകരിക്കാതിരുന്ന ചിലരും കൂടെ സഹകരിച്ചു പ്രവർത്തിച്ചിരുന്നെങ്കിൽ ഇതിലും വലിയ സംഖ്യ ലഭിക്കുവാൻ പ്രയാസമുള്ള ഇടവകയല്ല. പുതുക്രിസ്ത്യാനികളുടെ ഇടവകയിലുള്ള വേലക്കു പൊതുസമുദായത്തിൽ നിന്നും ഒരു ഗ്രാൻറു കൊടുക്കുന്നതും തിരുമേനിമാർ ആണ്ടിൽ ഒന്നു രണ്ടു പ്രാവശ്യം ഇടവക സന്ദർശനം നടത്തുന്നതും വളരെ പ്രയോജനകരമായിരിക്കും

പേരിശ്ശേരി 200–ൽ പരം വീട്ടുകാരുള്ള ഒരു ഇടവകയത്രേ. ഡെപ്യൂട്ടി കലക്ടർ മി. സി. കെ. മത്തായി ബി. എ. ഈ ഇടവകക്കാരനാണ്. അവിടെ പേരുക്കാവിൽ മാത്യൂസ് കത്തനാർ, പള്ളിയിൽ വീട്ടിൽ ഗീവറുഗീസ് കത്തനാർ എന്നു രണ്ടു ബ. പട്ടക്കാരൻ ഉണ്ടെങ്കിലും രണ്ടാമൻ കുറേക്കാലമായി പള്ളത്തു സെഹിയോൻ പള്ളിയുടെ വികാരി സ്ഥാനമേററു് അവിടെ സ്ഥിരതാമസമാക്കിയിരിക്കയാണ്. അദ്ദേഹം തവണക്കു സ്ഥലത്തു വന്നു കുർബാന ചൊല്ലുകയാണു പതിവു്. പേരിശ്ശേരിക്കാക്കു് ചെങ്ങന്നൂർ വലിയ പള്ളിയിൽ ഒരാഴ്ചത്തെ അവകാശമുള്ളതുകൊണ്ടു ആ ദിവസം പേരിശ്ശേരി പള്ളിയിൽ കുർബാന ഇല്ല. ഇപ്പോഴത്തെ പള്ളിക്കെട്ടിടം വേണ്ടതു പോലെ ബലവും സൗകര്യവും ഉള്ളതല്ല. അതി ഭീമമായ ഒരു ദേവാലയത്തിനുള്ള അടിസ്ഥാനമിട്ടു കരിങ്കല്ലുകൊണ്ടു മദ്ബഹാപണി തുടങ്ങിയിരിക്കയാണ്. അതു കണ്ടാൽ പണി എന്നു തീരാനാണ് എന്നു് ആക്കും സംശയം തോന്നാം. ഇടവകക്കാർ യോജിച്ചു പ്രവർത്തിച്ചാൽ വളരെ വർഷങ്ങൾ വേണ്ടി വരികയില്ലതാനും. ജനങ്ങളുടെ ഇടയിൽ അനല്പമായ ഭിന്നത ഉണ്ടെന്നു് അറിയുന്നു. ഏതായാലും സമുദായ നേതാക്കന്മാരുടെ ശ്രദ്ധ ഈ സ്ഥലത്തു പതിയേണ്ടതുണ്ടു്. ഇവിടേയും പല സ്ഥാനങ്ങളിലായി സൺഡേസ്കൂൾ വേല സാമാന്യം തൃപ്തികരമായി നടത്തപ്പെട്ടു പോരുന്നു. ചെങ്ങന്നൂർ സർക്കിൾ സൺഡേസ്കൂൾ ഇൻസ്പെക്ടർ മി. പി. പി. ജോൺ (പഴയവീട്ടിൽ, പേരിശ്ശേരി, ചെങ്ങന്നൂർ) കഴിവുള്ള എല്ലാ സമുദായ കാര്യങ്ങളിലും ഊർജ്ജസ്വലതയോടെ പ്രവർത്തിക്കുന്ന ആളാണ്. ഈ സ്ഥലത്തിൻെറ ഒരു വലിയ അനുഗ്രഹം പട്ടക്കാരനോടു സഹകരിച്ചു പ്രവർത്തിക്കുന്നതിനു സന്നദ്ധതയും പ്രാപ്തിയും സാമാന്യം വിദ്യാഭ്യാസവുമുള്ള ധാരാളം യൗവ്വനയുക്തന്മാർ ഉണ്ടെന്നുള്ളതാണ്. മത്യൂസ് കത്തനാരും ഇടവകയുടെ ക്ഷേമത്തിനും സമുദായാഭിവൃദ്ധിക്കും ശക്ത്യാനുസരണം അദ്ധ്വാനിക്കുന്ന ആളാണ്. അച്ചന്േറയും സഹപ്രവർത്തകന്മാരുടേയും നിരന്തരപരിശ്രമഫലമായിട്ടാണ് ആ ഇടവകയിൽ നിന്നു് ഇപ്പോഴത്തെ നിലക്കു 172 രൂ. 22 ച. 12 കാ. പിരിഞ്ഞു കിട്ടിയതു്. ലീഡർ സ്ഥലത്തെത്തുന്നതിനു മുമ്പു തന്നെ കുറെ ക്രമീകരണങ്ങൾ നടക്കാതിരുന്നില്ല. ലീഡറിൻെറ സാന്നിദ്ധ്യത്തിൽ പ്രവർത്തകക്കമ്മററി കുറെക്കൂടെ ഊർജ്ജിതപ്പെടുകയും വേല ശക്തിയായി ആരംഭിക്കുകയും ചെയ്തു. കളക്ടറാട്ടായ മേടയിൽ മി. ജോർജ്ജ് ജോൺ ലോക്കൽ ലീഡർ സ്ഥാനം അംഗീകരിച്ചിരുന്നു.

ബുധന്നൂർ ഇടവക നടത്തുന്നതു ബ. കൊച്ചാലുമ്മൂട്ടിൽ ശമുവേൽ കത്തനാരാണു. ഇദ്ദേഹം 30 വയസ്സിൽ കുറഞ്ഞ ഒരു ചെറുപ്പക്കാരനും, സ്കൂൾ ഫൈനൽ പാസ്സായിട്ടുള്ള ആളും കുടുംബജീവിതത്തിൽ കാൽ വെച്ചെങ്കിലും ഇടവകക്കാര്യങ്ങളിൽ ബദ്ധശ്രദ്ധനും സമുദായോൽക്കർഷത്തിൽ അതിവാഞ്ഛിതനും അത്രേ. എന്നാൽ അദ്ദേഹത്തെ കാര്യക്ഷമമായി സഹായിക്കുന്നതിനു സൗകര്യമുള്ള ചെറുപ്പക്കാരുടെ അഭാവം സ്ഥലത്തു കാണുന്നുണ്ടു്. സാമാന്യം ഒരു പള്ളിക്കെട്ടിടമാണെങ്കിലും പണി പൂർണ്ണമായിട്ടില്ല. പള്ളിവക ഒരു നല്ല സംഖ്യ ചിലരുടെ കൈയിൽ ചെന്നുചേർന്നിട്ടുള്ളതു തിരിയെ തരാനുള്ള വിഷമതയിൽ കിടപ്പാണെ സൺഡേസ്കൂൾ വേലയും മററും ആഗ്രഹത്തിനനുസരിച്ചു ഫലിക്കുന്നുണ്ടോ എന്നു സംശയിക്കുന്നു. ബ്രദർ, പെന്തിക്കോസ്തു, രക്ഷാസൈന്യം, ചർച്ച് ഓഫ് ഗോഡ് മുതലായ നവീനോപദേശങ്ങൾ അങ്ങിങ്ങായി സ്ഥാനം പിടിച്ചിട്ടുണ്ടു്. സമുദായനേതാക്കന്മാർ ചിലപ്പോൾ സ്ഥലം സന്ദർശിക്കുന്നതും യൗവ്വനക്കാരനായ ഇടവകപ്പട്ടക്കാരനു വേണ്ട പ്രോത്സാഹനങ്ങൾ നൽകുന്നതും നല്ലതാണ്. നിധിപ്പിരിവു സംബന്ധിച്ചു ലീഡർ സ്ഥലത്തു ചെല്ലുംമുമ്പേ ഏതാനും നടപടികൾ നടന്നിരുന്നു. ലീഡറെ സസന്തോഷം സ്വീകരിച്ചു. ലീഡർ അച്ചനോടും മാന്യനായ മാടപ്പള്ളിൽ പാപ്പി അവർകളോടൊരുമിച്ചു് അവരുടെ ആഗ്രഹപ്രകാരം ഇടവകയിൽ ചുററി സഞ്ചരിക്കുകയും ചില പ്രധാന ഭവനങ്ങൾ സന്ദർശിക്കുകയും മററും ചെയ്തു വേല ഊർജ്ജിതപ്പെടുത്തി. പേരിശ്ശേരി ഇടവകയിൽനിന്നു മെ. പി. പി. ജോണും എം. യു. സ്ക്കറിയായും ലീഡറിൻെറ നിർദ്ദേശാനുസരണം സ്ഥലത്തു പോയി പല പ്രോത്സാഹനങ്ങൾ നൽകുകയുണ്ടായി. ശ്രീമാൻ മാടപ്പള്ളിൽ പാപ്പി മുതലായി അൻപതിനോടടുത്ത ചിലർ നിധിസംഭരണകാര്യത്തിൽ പ്രായം കുറഞ്ഞു ശക്തിയോടെ പരിശ്രമിച്ചതു ശ്രദ്ധേയമാണ്. ഇടവകയിൽ 103 വീടുകളുള്ളതായിട്ടാണു കാണുന്നതു്. വലിയ പണക്കാരൊ വലിയ പരീക്ഷക്കാരൊ ഇടവകയിലുണ്ടെന്നു തോന്നുന്നില്ല. എല്ലാവരും സാമാന്യം ശക്ത്യാനുസരണം സഹകരിച്ചു എന്നു തന്നെ പറയാം. ഇടവകക്കു് ഒരു നല്ല ഭാവി ഉണ്ടാകേണ്ടതാണ്.

ഗ്രൂപ്പിലുൾപ്പെട്ട മറെറല്ലാ പള്ളികളിലെയും ക്രമീകരണങ്ങൾ മേടം ഒന്നാം ആഴ്ചകൊണ്ടു തികച്ചിട്ടു ലീഡറിൻെറ ശ്രദ്ധ 8–ാംനു- ഓശാനഞായറാഴ്ച ഇടവങ്കാട്ടിടവകയിലേക്കു് ഏകാഗ്രീകരിച്ചു. നിധിസംഭരണം സംബന്ധിച്ചുണ്ടായ കത്തുകളോ കല്പനകളോ യാതൊന്നും നാളതുവരെ ഈ ഇടവകയിൽ സൂര്യപ്രകാശം കാണുകപോലും ഉണ്ടായിരുന്നില്ല. ഇതു രണ്ടു ബഹുമാനപ്പെട്ട പട്ടക്കാരോടും ചെറിയനാടു്, ഇടവങ്കാടു്, പുലിയൂർ, ഇരുത്തിമേൽ എന്ന നാലു കരകളിലായി ഏകദേശം 170 വീടുകളോടും കൂടിയ ശക്തിയുള്ള ഒരു ഇടവകയത്രെ. സാമാന്യം നല്ല ഒരു പള്ളിക്കെട്ടിടവും കുറെ ഭൂസ്വത്തു മുതലായവയുമുണ്ടു്. ഇടവകയിൽ സാമാന്യം ധനസ്ഥിതിയുള്ളവരും ബിരുദധാരികളും തീരെ കുറവല്ല. പള്ളിക്കും സമുദായത്തിനും സംഭാവന ചെയ്യുന്ന രീതി വികസിക്കേണ്ടിയിരിക്കുന്നു. പട്ടക്കാരും ജനങ്ങളും തമ്മിൽ മത്സരത്തിലും സംശയത്തിലുമാണു ദിവസങ്ങൾ കഴിച്ചുകൂട്ടുന്നതു്. ദിവ്യശ്രീ നാക്കോലയ്ക്കൽ കൊച്ചുകോശിക്കത്തനാരാണ് ഇവിടുത്തെ വലിയച്ചൻ. അദ്ദേഹവും മററു പട്ടക്കാരും ഇടവകജനങ്ങളും തമ്മിൽ സുഖമായാൽ, ഈ ഇടവക സ്വർഗ്ഗമായി. വ്യവഹാരം ഉണ്ടു്. പൊതുസമുദായത്തിൻെറ ഗാഢമായ ശ്രദ്ധ കാലവിളംബമെന്യേ ഈ ഇടവകക്കാര്യത്തിൽ പതിയാത്തപക്ഷം പല അനിഷ്ടസംഭവങ്ങൾക്കും ഇടയാകാം. രണ്ടാമത്തെ പട്ടക്കാരൻ ദിവ്യശ്രീ കീരത്തലത്തറയിൽ മത്തായിക്കത്തനാരാണ്. മേടം 8–ാംനു- ലീഡർ പള്ളിയിലെത്തി, തവണക്കാരനായ കൊച്ചച്ചൻെറ അനുവാദത്തോടെ ഒരു പ്രസംഗം ചെയ്തു. ചെങ്ങന്നൂർനിന്നും പേരിശ്ശേരിൽനിന്നുമായി പതിനഞ്ചോളം സഹായകന്മാരും ലീഡറിൻെറ ക്ഷണപ്രകാരം വന്നുചേർന്നിരുന്നു ശുശ്രൂഷാനന്തരം ബ. പള്ളിക്കാർ കൂടിയാലോചിച്ചു പ്രവർത്തകക്കമ്മട്ടിയെ രൂപീകരിക്കുകയും പള്ളിയിലപ്പോളുണ്ടായിരുന്നവരുടെ സംഭാവനത്തുക പതിച്ചു വാങ്ങിക്കയും ചെയ്തു വേല നടപ്പാക്കി. മി. എൻ. ജി. ചാക്കൊ (ടീച്ചർ, ഇംഗ്ലീഷ്സ്കൂൾ, കോട്ടുകുളഞ്ഞി)യെ ലോക്കൽലീഡറായി നിയോഗിച്ചു. പണം കൊടുക്കേണ്ട കാര്യമായതുകൊണ്ടു വല്ല ന്യായവും കണ്ടുപിടിച്ചു് ഒഴിയാൻ ചിലർ ശ്രമിക്കാതിരുന്നില്ല. ഏതായാലും പിരിവു് ഒരു വിധം നടന്നു. വലിയച്ചനും വേറേ ചിലരും, പിരിവോടടുത്ത തീയതികളിലാണ്, ബലമായി ഉത്സാഹിക്കുവാൻ ഇടയായതു്. പിരിവുദിവസം ലീഡറും ഏതാനും സഹായകന്മാരുംകൂടെ അച്ചൻെറ വസതിയിലെത്തുകയും, അച്ചനും മററും സഹകരിക്കുകയും ചെയ്തു. ഇടവകയിലെ ആകെ പിരിവു് 79 രൂപാ 27 ചക്രം മാത്രമാണ്. അതിൽ പകുതിയോളം പുലിയൂർക്കാരുടേതാണ്. ഇടവകയുടെ പൊതുവേയുള്ള നിലക്കു പിരിവു കുറവാണെന്നു തോന്നാമെങ്കിലും അഭ്യന്തരനില പരിഗണിക്കുമ്പോൾ ഈ പിരിവു വളരെ വിജയമായി എന്നു പറയാം. ഇടവകയിൽ

സൺഡേസ്കൂൾവേല കുറെ നടക്കുന്നുണ്ട്. ചെറിയനാട്ട് എന്ന സ്ഥലത്തു ബ്രദർ, പെന്തിക്കോസ്തു, ചർച്ച് ഓഫ് ഗോസ് മുതലായ നവീകരണോപദേശങ്ങൾ സ്ഥാനം പിടിച്ചുവരുന്നു. സമുദായകേന്ദ്രത്തിൽനിന്ന്, ഇവിടെ ആത്മികശുശ്രൂഷ ആവശ്യം നടത്തേണ്ടതാണ്.

പെരിങ്ങലിപ്പുറംപള്ളി—ഇതു് ഈ അടുത്ത കാലത്തു സ്ഥാപിതമായതാണ്. ആ ഇടവകയിൽ വീട്ടുകാർ അധികമില്ല. ഇടവക നടത്തുന്നതു് ഇടവങ്കാട്ടുപള്ളിയിലെ വലിയച്ചനായ ദിവ്യശ്രീ നാക്കോലയ്ക്കൽ കൊച്ചുകോശിക്കത്തനാരാണ്. മാസത്തിൽ രണ്ടുതവണ മാത്രമെ ആരാധന പതിവൊള്ളു. ഈ ഇടവകയിലും നിധിപ്പിരിവു സംബന്ധിച്ചു യാതൊരു അറിവും ലഭിച്ചിരുന്നില്ല. ഈ പള്ളിയുടെ ട്രസ്റ്റിയായ മി. സി. ജി. തോമ്മസ് (ചക്കാലയിൽ എണ്ണയ്ക്കാട്ട്) ഇടവകയുടെ ക്ഷേമത്തിലും സമുദായത്തിന്റെ പുരോഗമനത്തിലും അത്യുത്സുകനാണ്. ലീഡർ സ്ഥലത്തു ചെല്ലുന്നതായി മുന്നറിവു ലഭിച്ചതനുസരിച്ച് ഇടവകപ്രമാണികളായ ഏതാനും പേരെ അദ്ദേഹം തന്റെ വസതിയിലേക്കു ക്ഷണിച്ചുവരുത്തിയിരുന്നു. അവിടെവച്ചുതന്നെ ലീഡറിന്റെ സാന്നിദ്ധ്യത്തിൽ പ്രവർത്തകക്കമ്മട്ടി രൂപീകൃതമാകയും മി. തോമ്മസ് ലോക്കൽലീഡർസ്ഥാനം സദയം സ്വീകരിക്കുകയും ചെയ്തു. ഇടവകക്കാർ വളരെ സന്തോഷവും ഉത്സാഹവും പ്രദർശിപ്പിച്ചു. പെസഹാവ്യാഴാഴ്ച ലീഡർ പള്ളിയിൽ ചെന്ന് ഇടവകക്കാരെ കാണുകയും ഒരു പ്രസംഗം നടത്തുകയും ചെയ്തു. അവിടെനിന്നും 35 രൂപാ 9 ചക്രം പിരിഞ്ഞു. മി. തോമ്മസിന്റെയും സഹോദരന്റെയും വേറെ ചിലരുടെയും അത്യുത്സാഹം നിമിത്തമാണു പിരിവ് ഇത്ര വിജയകരമായതു്. പെരിങ്ങലിപ്പുറം ഇടവകയിലെ പണം നിധിസംഭരണദിവസം ഉച്ചയ്ക്കു മുമ്പുതന്നെ ലീഡറിന്റെ ആപ്പീസിൽ വന്നുചേർന്നു എന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാണ്. സഭാദ്ധ്യക്ഷന്മാരുടെയും മററു നേതാക്കന്മാരുടെയും ലേഖനങ്ങൾ ഒന്നും ആ പള്ളിക്കാക്കു ലഭിക്കാറില്ലെന്നു വലിയ പരാതിയുണ്ട്.

ഓതറപ്പള്ളി—ഇടവകയിൽ 28 വീട്ടുകാർ മി. ഒ. എം. ചെറിയാന്റെ നിർവ്വചനപ്രകാരം ഉണ്ടെങ്കിലും 13 വീട്ടുകാരേയുള്ളു എന്നാണു പറച്ചിൽ. പ്രതിമാസം ഒരാഴ്ചയെ (അതും വളരെ ക്ലേശിച്ചു) പള്ളിയിൽ ശുശ്രൂഷ പതിവൊള്ളു. പള്ളി ഒരുമുളം കെട്ടിടമത്രെ. ഇവിടെ തവണ നടത്തുന്നതു പേരിശ്ശേരി പള്ളിയിലെ ബഹുമാനപ്പെട്ട മത്യൂസ് കത്തനാരാണ്. ചെറിയ ഇടവകയെങ്കിലും ഊർജ്ജസ്വലന്മാരായ കുറെ ചെറുപ്പക്കാരെ അവിടെ കാണാൻ കഴിഞ്ഞു. ചെങ്ങന്നൂർനിന്നും മററും ഏതാനും സഹായകന്മാരെ ചേർത്തുകൊണ്ടു ലീഡർ പള്ളിയിലെത്തി. മുന്നറിവു ലഭിച്ചിരുന്നതിനാൽ തോട്ടമുഖത്തു മി. റി. കെ. ഉമ്മൻ ഇടവകപ്രധാനന്മാരെ കൂട്ടി വരുത്തി പ്രവർത്തകക്കമ്മട്ടി നിയമിക്കുകയും മി. ഉമ്മൻ ലോക്കൽ ലീഡർസ്ഥാനം സ്വീകരിക്കുകയും ചെയ്തു. മി. ഉമ്മന്റെയും കൂട്ടുപ്രവർത്തകന്മാരുടെയും അക്ഷീണപരിശ്രമംകൊണ്ടു 17 രൂപാ 16 ചക്രം അവിടെ നിന്നും ലഭിച്ചു. റീത്തുകാർക്കു വലിയ മോഹമുള്ള ഒരു സ്ഥലമാണിതു്. അവരുടെ വക ഒരു പള്ളി ഇവിടെയുണ്ട്. ആളുകളെ ആകർഷിക്കുവാൻ, റീത്തുപട്ടക്കാരൻ മാർഗ്ഗം അന്വേഷിച്ചുപോരുന്നു. സമുദായത്തിന്റെ ശ്രദ്ധ ഇവിടെ വേണ്ടതുപോലെ പതിയേണ്ടതാണ്.

മേടം 8-ാംനു-യോടെ ഗ്രൂപ്പിലെ ക്രമീകരണങ്ങൾ പൂർത്തിയായി. അനന്തരം ലീഡർ അപ്പഴപ്പോൾ ഓരോ ഇടവകയിലും ചുററി സഞ്ചരിച്ച് ഇടവകപ്പട്ടക്കാരെയും പ്രവർത്തകന്മാരെയും മററു പ്രധാനന്മാരെയും കണ്ടു സംസാരിക്കുകയും പ്രോത്സാഹനങ്ങൾ നൽകുകയും ചെയ്തിരുന്നു. പല പകബുദ്ധികളിൽനിന്നും സദുപദേശങ്ങൾ സ്വീകരിക്കയും ചെയ്തു. ലീഡറിന്റെ ആപ്പീസ് ചെങ്ങന്നൂർ മി. കെ. സി. മാമ്മന്റെ വസതിയിലായിരുന്നു.

പ്രവർത്തകന്മാർ കാതോലിക്കാ ബാഡ്ജുകൾ ധരിക്കുന്നതു നന്നാണെന്ന് അറിയിച്ചിരുന്നു. 20-ാംനു-വെള്ളിയാഴ്ച അതിരാവിലെ എല്ലാ ഇടവകകളിലും മുഖ്യസ്ഥാനങ്ങളിൽ കതിനാവെടികൾ പള്ളിച്ചെലവിൽ മുഴക്കുന്നതിനു് ഏർപ്പാടുകൾ ഉണ്ടായിരുന്നു. ചിലടത്തു ലോക്കൽ ലീഡറന്മാരുടെ കൈച്ചിലവിലാണ് ആ കാര്യം നടന്നതു്. വെള്ളിയാഴ്ച അതിരാവിലെ മുതൽ ഉച്ചവരെ ലീഡറും ഏതാനും സഹായകന്മാരും ബാൻഡുമേളസഹിതം ഗ്രൂപ്പിൽ ചുററി സഞ്ചരിക്കുകയുണ്ടായി. ചില സ്ഥാനങ്ങളിൽ പിരിവു സംബന്ധിച്ചുണ്ടായിരുന്ന പ്രതിബന്ധങ്ങൾ ദൂരീകരിക്കാൻ ഈയവസരം പ്രയോജനപ്പെട്ടു. നിധിസംഭരണം വിജയമായി സാധിച്ചു. 763 രൂപാ 1 ചക്രം 2 കാശു പ്രസ്തുത ദിവസം സംഭരിക്കപ്പെട്ടു. ഒന്നുരണ്ടു വീടുകളിൽനിന്നും പണം തരുന്നതിനുള്ള താമസംകൊണ്ടല്ലായിരുന്നുവെങ്കിൽ നിധിയാപ്പീസിൽ ചെല്ലുന്നതിനും ചെങ്ങന്നൂർ ഗ്രൂപ്പുകാർ രണ്ടാമതാകയില്ലായിരുന്നു. നിധിസംഭരണവിഷയത്തിൽ അദ്ധ്വാനിക്കയും ലീഡറിനു സഹായസഹകരണങ്ങൾ ചെയ്തുതരികയും ചെയ്ത എല്ലാവരോടും ലീഡറിന്റെ നിർവ്യാജവും ഹൃദയംഗമവുമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ചെങ്ങന്നൂർ ഗ്രൂപ്പിലെ പട്ടക്കാരുടെ വരുമാനം പല ഇടവകകളിലും കേവലം ലജ്ജാകരമായി കുറഞ്ഞിരിക്കുന്നു. അവരുടെ വരുമാനം വർദ്ധിപ്പിക്കുകയും ക്രമീകരിക്കയും ചെയ്യേണ്ടതു് അത്യാവശ്യമത്രേ: കൂടാതെ, അവരുടെ ശമ്പളം പൊതുസമുദായത്തിൽനിന്നും കൊടുക്കുന്ന രീതി നടപ്പിലായാൽ മേലധികാരികൾക്കു നിയന്ത്രണസൗകര്യമുണ്ടാകും. പിന്തുടർച്ചാവകാശികളായ ശെമ്മാശ്ശന്മാർ ഈ ഗ്രൂപ്പിലെങ്ങും ഇല്ല. പരേതന്മാർക്കുവേണ്ടി കുർബാന മുതലായ കർമ്മങ്ങൾ പല ഇടവകകളിലും മിക്കവാറും നിന്നുപോയിരിക്കുന്നതായിട്ടാണ് അറിവു്. ഈ കാര്യത്തിൽ ജനസാമാന്യം സങ്കടകരമായി മന്ദീഭവിച്ചിരിക്കുന്നു.

ചെങ്ങന്നൂർ ഗ്രൂപ്പിൽ സമുദായം വക ഒരു പൊതുസ്ഥാപനവും ഇല്ല. പൊതുസ്ഥാപനങ്ങൾ സമുദായദൃഢബന്ധത്തിനു പ്രധാനമായ ഒരു ഘടകമാണല്ലൊ. ആകയാൽ ചെങ്ങന്നൂർ കച്ചേരിക്കു സമീപം ഒരു ഗണ്യസ്ഥാനത്തു പൊതു സമുദായം വക, ഒരു നല്ല സ്ഥാപനം ഉണ്ടാകേണ്ടതാണ്. സ്ഥലവാസികളുടെ സഹകരണം ഇക്കാര്യത്തിൽ വേണ്ടതുപോലെ ഉണ്ടാകും. വിദ്യാഭ്യാസത്തിന് ഓരൊ സ്ഥലത്തും ഗവമ്മെണ്ടു വക പ്രൈമറിസ്കൂളുകളാണുള്ളതു്. ചെങ്ങന്നൂർ ഒരു ഹൈസ്കൂളും പേരിശ്ശേരിൽ 5-ാം ക്ലാസ്സു വരെയുള്ള ഒരു വി. എം. സ്കൂളുമുണ്ട്. എന്നാൽ പുലിയൂർ എന്ന സ്ഥലത്തു സമുദായം വക ഒരു ഇംഗ്ലീഷ്സ്കൂൾ സ്ഥാപിക്കാനും ആദായകരമായി നടത്തുവാനും എല്ലാ സൗകര്യങ്ങളുമുണ്ട്. വലിയമെത്രാച്ചൻ ഒരിക്കൽ ആ കാര്യം കല്പിച്ചതുമാണ്. അതിലേക്കു നേതാക്കന്മാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു. ഇങ്ങനെ ചെയ്യാതിരുന്നാൽ ഞാൻ ഇവിടെ പ്രസ്താവിക്കുന്നില്ലാത്ത പല ദോഷങ്ങളുമുണ്ടാകും.

നിധിക്കു സംഭാവന ചെയ്തു് ആരും ക്ഷീണിക്കുകയൊ മന്ദിക്കുകയൊ അല്ല ചെയ്തിരിക്കുന്നതു്. പ്രത്യുത, മി. വി. കെ. ഈപ്പൻ പറഞ്ഞതുപോലെ "സംഭാവനയ്ക്കു മുമ്പുണ്ടായിരുന്നതിനെക്കാൾ അതിനു ശേഷം സഭ എന്റേതായിരിക്കുന്നു എന്നു കൂടുതലായി തോന്നുന്നു" എന്നുള്ള മനോഭാവം വർദ്ധിക്കുകയാണു ചെയ്തിട്ടുള്ളതു്. സഭാബോധവും സമുദായബന്ധവും കാതോലിക്കാസിംഹാസനത്തോടുള്ള ഭക്തിയും അഭൂതപൂർവ്വമായി ശക്തിപ്പെടുന്നതിന് ഇടയായി എന്നുള്ളതാണു നിധിയെക്കാൾ വലിയ നിധി. മേലാലും ഈവിധം നടത്തുന്നതിനു വലിയ പ്രയാസമുണ്ടാകുമെന്നു തോന്നുന്നില്ല. എന്നാൽ ഭാവിവിജയം ഇപ്പോഴത്തെ പണത്തിന്റെ വിനിയോഗക്ഷമതയെ ആശ്രയിച്ചിരിക്കുമെന്നുള്ളതു് അവിതർക്കിതമാണ്. ദൈവതിരുനാമം മഹത്വപ്പെടട്ടെ. സഭ നീണാൾ വിജയിപ്പൂതാക.



# 20. പുത്തൻകാവു ഗ്രൂപ്പ്.

ഫാദർ കെ. ഡേവിഡ് ബി. ഏ., ബി. ഡി.

ഈ ഗ്രൂപ്പിൽ ഉൾപ്പെട്ട പള്ളികളും പിരിവുസംഖ്യയും താഴെക്കാറിക്കുന്നു.

| | | രൂ | ച | കാ |
|---|---|---|---|---|
| 1. | പുത്തൻകാവുപള്ളി | 233 | 22 | 15 |
| 2. | ആറാട്ടുപുഴ ടി | 96 | 12 | 12 |
| 3. | ക്രൂർത്തമല ടി | 109 | 13 | 8 |
| 4. | പെരളശേരി ടി | 17 | 17 | 4 |
| 5. | മംഗലംബഥനിപള്ളി | 35 | 15 | 4 |
| 6. | നെല്ലിക്കൽ ചാപ്പൽ | 36 | 16 | 13 |
| 7. | ഇടനാട്ട് | 19 | 7 | 0 |
| 8. | തലച്ചിറ | 5 | 0 | 0 |

നിധി ആപ്പീസിലെ നിർദ്ദേശമനുസരിച്ചു മേല്പറഞ്ഞ പള്ളികളിലെ നിധിപ്പിരിവായിരുന്നു ഞാൻ ചുമതലപ്പെട്ടിരുന്നതു്. ടി സ്ഥലങ്ങളെല്ലാം തന്നെ പമ്പാ നദിയുടെ തീരപ്രദേശങ്ങളും പ്രകൃതിരമണീയതയോടുകൂടിയതും ഫലപുഷ്ടിയുള്ളതുമായ പ്രദേശങ്ങളാകുന്നു. ആളുകൾ ഭൂരിഭാഗവും ക്ഷേമമായി കാലയാപനം ചെയ്യുന്നവരാണ്. തലച്ചിറ ഒഴിച്ചുള്ള പള്ളികൾ പുത്തൻകാവുപള്ളിയുടെ കുരിശുപള്ളികളും പുത്തൻകാവിൽനിന്നു രണ്ടുമൂന്നു മൈൽ അകലമുള്ളവയുമത്രെ. തലച്ചിറ, പുത്തൻകാവിൽനിന്നു പത്തുപതിനെട്ടു മൈലിൽ കുറയാതെ അകലെ വടശ്ശേരിക്കരക്കടുത്തു സ്ഥിതി ചെയ്യുന്ന ഒരു ചെറിയ ഇടവകയാണ്. അതു് ഈ ഗ്രൂപ്പിൽ വന്നതു് ഒരു പിശകു കൊണ്ടാണെന്നു വേണം വിചാരിക്കുവാൻ.



കെ. ദാവീദ് കത്തനാർ
ചന്ദനപ്പള്ളി.

ഈ ഗ്രൂപ്പിലുള്ളതിൽ പണിക്കുറ തീന്നതും സാമാന്യം ഭംഗിയായി സൂക്ഷിക്കപ്പെടുന്നതും പുത്തൻകാവു പള്ളി മാത്രമേയുള്ളു. എന്നിരുന്നാലും ഒരു ദേവാലയത്തിനു വേണ്ട എല്ലാ ഭംഗിയും അലങ്കാരങ്ങളും അതിനുണ്ടായിട്ടുണ്ടെന്നു വിചാരിക്കുവാൻ തരമില്ല. ഇടവകയിലെ ആളുകൾ ഭൂരിഭാഗവും വിദ്യാസമ്പന്നരും വ്യവസായതല്പരന്മാരും അഭിപ്രായസ്വാതന്ത്ര്യന്മാരുമാണ്. ആഭ്യന്തരകലഹങ്ങൾകൊണ്ടു് ഈ ഇടവക ഛിന്നഭിന്നമായി കിടന്നിരുന്ന ഒരു അവസരത്തിലായിരുന്നു നിധിപ്പിരിവു വച്ചിരുന്നതു്. കർമ്മകുശലനും വയോവൃദ്ധനുമായ കിഴക്കേതലക്കൽ തോമ്മസ് കത്തനാരും, ഊർജ്ജസ്വലനായ അയിരൂക്കുഴിയിൽ തോമ്മസ് കത്തനാരും സമാധാനമാർഗ്ഗങ്ങൾ പലതും ആലോചിച്ചുകൊണ്ടിരിക്കയായിരുന്നു. ഇടവകയിലേതെങ്കിലും നിലയിൽ ഒരു സമാധാനമുണ്ടാകാത്ത പക്ഷം പിരിവു ദുസ്സാദ്ധ്യമായിരിക്കുമെന്നു തോന്നിയതിനാൽ പിരിവു സൈന്യത്തിന്റെ കമാൻഡറായ മി. ഒ. എം. ചെറിയാനും കൂടത്തുംമുറിയിൽ മി. വറുഗീസും ഹൈക്കോടതിവക്കീൽ മി. ഇ. ജെ. പീലിപ്പോസും, സമുദായസെക്രട്ടറി മി. കെ. എം. മാത്തൻമാപ്പിളയും ഞാനും കൂടി മേടം ആദ്യം ആ പള്ളിയിലെത്തുകയും ആളുകളെ വിളിച്ചുകൂട്ടി പിരിവിന്റെ ആവശ്യകതയെക്കുറിച്ചു പ്രസ്താവിക്കുകയുമുണ്ടായി. ഇടവക സംബന്ധമായ കുഴപ്പങ്ങൾ തീരുകയും തീർക്കുകയും ചെയ്യാതെ യാതൊരു പിരിവും നടത്താൻ പാടില്ലെന്നു പല യുവാക്കന്മാരും ശക്തിപൂർവ്വം ആദ്യം വാദിച്ചെങ്കിലും, ഇടവകാര്യങ്ങൾ സുമാറു ചെയ്യുന്നതിനു വേണ്ട സഹായങ്ങൾ ചെയ്യാമെന്നു ഞങ്ങൾ വാഗ്ദാനം ചെയ്യുകയാൽ, അവർ എല്ലാവരും തന്നെ ഒടുവിൽ സഹകരണബുദ്ധി പ്രദർശിപ്പിച്ചു. പിറേറദിവസം മുതൽ പുത്തൻകാവു കേന്ദ്രമാക്കിക്കൊണ്ടു ചുററുപാടുമുള്ള പള്ളികളിൽ ഞാൻ വേല ആരംഭിച്ചു. ക്രൂർത്തമല, മംഗലം എന്നീ പള്ളികളിൽ ഇതിനോടകം ചില പ്രാരംഭവേലകളെല്ലാം ഇടവക വാളണ്ടിയറന്മാർ നടത്തിയിരുന്നു. പ്രാരംഭവേലകൾ കഴിഞ്ഞു കഷ്ടാനുഭവ ആഴ്ച്ച സംബന്ധിച്ചു ഞാൻ സ്വന്ത ഇടവകയിലേയ്ക്കു് പോകേണ്ടതായി വന്നു.

പിരിവിനു കുറച്ചു ദിവസങ്ങൾക്കുമുമ്പു ഞാൻ വീണ്ടും അവിടെ ചെല്ലുകയും പഴയ ജോലി തുടരുകയും ചെയ്തു. മംഗലം, ആറാട്ടുപുഴ, നെല്ലിക്കൽ എന്നീ ഇടവകകളിൽ ദിവ്യശ്രീ അയിരൂക്കുഴിയിൽ തോമ്മസച്ചനോടും മെ. പി. കെ. ഐപ്പ്, മാലേത്തു വലിയകുഞ്ഞു, പീടികയിൽ ഗീവറുഗീസ് എന്നിവരോടും കൂടി ഞാൻ തന്നെ പല വീടുകളും സന്ദർശിച്ചു് പിരിവുലിസ്റ്റ് ഇടുവിക്കയും ആളുകളെ ഉത്സാഹിപ്പിക്കയും ചെയ്യുകയുണ്ടായി. ഈ സമുദായാഭിമാനികളോടെല്ലാം ഞാൻ അതീവകൃതാർത്ഥനായിരിക്കുന്നു.

മേടം 20–ാംനു– പിരിവു ദിവസമായിരുന്നു. രാവിലെ പല സ്ഥലത്തും കതിനാവെടി മുഴങ്ങി. പല ചെറുപ്പക്കാരിലും എന്നെന്നില്ലാത്ത ഒരു ഉത്സാഹവും സമുദായപ്രബുദ്ധതയും കാണപ്പെട്ടു. ഓരോ സ്ഥലത്തും പിരിവു നടത്തി നാലുമണിയോടുകൂടി എല്ലാം പൂർത്തിയാക്കി, പുത്തൻകാവു പള്ളിമേടയിൽ ഓരോരുത്തരും പണം എന്നെ ഏല്പിച്ചു രസീതു വാങ്ങുകയുണ്ടായി. ആകെ 553 രൂപാ 20 ചക്രം ആ സെൻററിൽനിന്നു പിരിഞ്ഞുകിട്ടി. ഇതു സമുദായത്തിൽ ആളാംപ്രതിയുള്ള ആദ്യത്തെ പിരിവായിരുന്നതുകൊണ്ടു ചില സ്ഥലങ്ങളിലെല്ലാം വലിയ പ്രയാസങ്ങൾ തരണം ചെയ്യേണ്ടതായിട്ടുണ്ടായിരുന്നു. ഒരു സ്ഥലത്തു സത്യാഗ്രഹം പോലും അനുഷ്ഠിക്കാൻ നിർബന്ധിതനായിത്തീരുമെന്നു തോന്നിപ്പോയി. എന്നാൽ ആഴമായ സമുദായബോധം മൂലം ഔദാര്യബുദ്ധിയോടുകൂടി സംഭാവന ചെയ്ത പല ആളുകളെയും ഓരോ സ്ഥലത്തും കാണാൻ ഇടയായിട്ടുണ്ടു്. അഭിപ്രായഭിന്നതയുടെ വേരു നിശ്ശേഷം നശിക്കാതിരുന്നതു മൂലം പുത്തൻകാവിലെ പിരിവു് അത്ര വിജയകരമായിരുന്നില്ല. മറെറല്ലാവരും ശക്തി അനുസരിച്ചു സഹകരിച്ചിട്ടുണ്ടെന്നു വേണം പറവാൻ.

## ആദ്ധ്യാത്മികനില.

ആദ്ധ്യാത്മികചൈതന്യം പല ഇടവകകളിലും കുറവായിട്ടാണു കണ്ടതു്. പള്ളികൾ തന്നെ പലതും പൂർത്തിയായിട്ടില്ല. ആരാധനകൾ ക്രമമായി നടക്കുന്നതു പുത്തൻകാവിൽ മാത്രമേയുള്ളു. പട്ടക്കാരുടെ അഭാവമാണ് ഇതിനുള്ള കാരണം. നാലഞ്ചു പള്ളികൾക്കു കൂടി രണ്ടു പട്ടക്കാർമാത്രമെ ഇപ്പോഴുള്ളു. അതിനാൽ മാസത്തിൽ ഒന്നും രണ്ടും, ചിലപ്പോൾ ആണ്ടിൽ രണ്ടും മൂന്നും തവണകൾ മാത്രമെ ചില പള്ളികളിൽ നടക്കുന്നുള്ളു. പ്രകാശരഹിതമായ വിളക്കുകളായിട്ടാണു പല പള്ളികളും സ്ഥിതി ചെയ്യുന്നതു്. ക്രമമായ ദിവ്യ ആരാധനയും ബലി അർപ്പണവും ഇല്ലാത്ത ഒരു പള്ളി, പള്ളി എന്നു് എങ്ങനെ നാമകരണം ചെയ്യപ്പെടാം? മിക്ക ഇടവകകളിലും സൺഡേസ്കൂൾ നടക്കുന്നുണ്ടു്. പക്ഷെ അവ നാമമാത്രമായിട്ടാണു ഇരിക്കുന്നതു്. ക്രൂർത്തമലയും നെല്ലിക്കലും ഇതിനു് ഒരു വ്യത്യസ്ഥമെന്നു പറയാം. മർത്തമറിയം സമാജം ചില ഇടവകകളിൽ നടക്കുന്നുണ്ടെങ്കിലും ശക്തി ക്ഷയിച്ച മട്ടിലത്രെ പലതും നടക്കുന്നതു്. കുടുംബവഴക്കും മത്സരവും ഇല്ലാത്ത പള്ളികൾ ചുരുക്കമാണ്. ആളുകളിൽ ആദ്ധ്യാത്മികബോധം ഉദ്ദീപിപ്പിക്കയും അവരുടെ വീക്ഷണകോണം ക്രിസ്തീയമാക്കുകയും ചെയ്തെങ്കിലല്ലാതെ ഇവക്കു് തക്ക പരിഹാരമുണ്ടാകുന്നതല്ല.

പിരിവു് ഇത്രയും വിജയകരമാക്കുന്നതിൽ എന്നെ സഹായിച്ച ബ. അച്ചന്മാരോടും, മി. സി. ഒ. ഉമ്മൻ ബി. ഏ. എൽ. ററി. മാമ്മൂട്ടിൽ ചാക്കോച്ചൻ, കാഞ്ഞരത്തുംമൂട്ടിൽ കൊച്ചുകോശി ആദിയായ എല്ലാ സഹൃദയന്മാരോടും എനിക്കുള്ള നിർവ്യാജമായ നന്ദിയെ ഒരിക്കൽ കൂടി രേഖപ്പെടുത്തിക്കൊണ്ടു് ഈ റിപ്പോർട്ടു് സമാപിപ്പിച്ചുകൊള്ളുന്നു.

---

# * 13. കൈപ്പട്ടൂർ ഗ്രൂപ്പ്.

കെ. ജി. ചെറിയാൻ ബി. ഏ., എൽ. റ്റി.

ഏഴംകുളത്തു മലയിൽ ചില്ലറ കൃഷികാര്യങ്ങൾ അന്വേഷിച്ചുകൊണ്ടു ലോകവ്യവഹാരങ്ങളിൽനിന്ന് ഒഴിഞ്ഞ് ഒതുങ്ങിരാമസിക്കുന്നതിനിടയിൽ 1110 മീനമാസം 21-ാംനു- കാതോലിക്കേറ്റ് നിധി പിരിവു സെക്രട്ടറിമാരായ ബഹുമാനപ്പെട്ട കുറിയാക്കോസ് അച്ചന്റെയും മി. ഒ. എം. ചെറിയാൻ അവർകളുടെയും ഒരെഴുത്തു കിട്ടി. "കൈപ്പട്ടൂർ ഗ്രൂപ്പിലേയ്ക്കു ലീഡറായി ആരെയും കിട്ടിയില്ല. അവിടത്തെ നിധിപ്പിരിവു പൊളിയും. അതൊരു വലിയ നഷ്ടമാകും. അതിനാൽ കൈപ്പട്ടൂർ സെന്ററിലെ ജോലി കയ്യേറ്റു നടത്തണം സമുദായസേവനത്തിനായി ഒരാഴ്ച ബുദ്ധിമുട്ടണം" എന്നായിരുന്നു എഴുത്തിലെ താല്പര്യം. ടി ഗ്രൂപ്പില്പെട്ട പള്ളികൾ പലതും കിഴക്കൻമലകളിൽ ചേന്നതാണെങ്കിലും 64 വയസ്സായ ഞാൻ സമുദായസേവനത്തിനുവേണ്ടി മേടമാസം 1-ാംനു-മുതൽ വേല ചെയ്യുന്നതിനായി നിശ്ചയിച്ചു. മറുപടി അയയ്ക്കുകയും കൃഷി വിളവെടുക്കുകയും ഈടി കെട്ടിക്കുകയും അടുത്താണ്ടത്തെ കൃഷിക്കു വേണ്ട ഒരുക്കങ്ങൾ ചെയ്യുകയും ചെയ്ത ശേഷം 23-ാംനു-തന്നെ കൈപ്പട്ടൂരെത്തി. കൈപ്പട്ടൂർ പള്ളിക്കാർ ആ ഇടവകയിൽ ചെയ്യേണ്ട കാര്യങ്ങൾക്കു വേണ്ട വിധം ശട്ടംകെട്ടുകൾ ചെയ്തിരുന്നതുകൊണ്ട് എനിക്കു വിശേഷ ഭാരം ഉണ്ടായില്ല. 25-ാംനു-ചന്ദനപ്പള്ളിയിലെത്തി. അവിടെ ആ സമയം കൊച്ചുതിരുമേനി എഴുന്നെള്ളിയിട്ടുണ്ടായിരുന്നു. ഇടവക പട്ടക്കാരിൽ ബഹുമാനപ്പെട്ട കൊപ്പാറ അച്ചന്റെ സഹായസഹകരണവും സിദ്ധിച്ചിരുന്നു.



കെ. ജി. ചെറിയാൻ, ബി. ഏ., എൽ. റ്റി.

പുത്തൻകാവ്.

കൈപ്പട്ടൂർ ഗ്രൂപ്പിലുൾപ്പെട്ട പള്ളികൾ കൈപ്പട്ടൂർ, ചന്ദനപ്പള്ളി വലിയപള്ളി, ടി ചെറിയപള്ളി, അങ്ങാടിക്കൽ പള്ളി, കൊടുമൺ പള്ളി, വട്ടക്കാവുങ്കൽ പള്ളി, കോന്നിയിൽ കല്ലേലി ചാപ്പൽ എന്നിവയത്രെ. ഇവകളിൽ കല്ലേലി ചാപ്പലിൽ ഇടവകക്കാരില്ലാതെ ഓമല്ലൂർ വടക്കേടത്തച്ചന്റെ സ്വന്തം വകയാകയാൽ ഈ സ്ഥലത്തു് പ്രവൃത്തിക്ക് ആവശ്യമില്ലായിരുന്നു.

കൃഷിക്കാരായ കിഴക്കൻപ്രദേശങ്ങളിലെ നമ്മുടെ ആളുകളെ പകൽസമയത്തു വീടുകളിൽ കാണാൻ സാധിക്കാത്തതുകൊണ്ടു മിക്കവാറും സന്ധ്യ കഴിഞ്ഞു മാത്രമേ അവരുടെ വീടുകളിലെത്തിയിട്ടു പ്രയോജനമുള്ളു. എന്നാൽ അങ്ങാടിക്കൽ, ചന്ദനപ്പള്ളിയുടെയും കൊടുമണ്ണിന്റെയും ചില ഭാഗങ്ങൾ മലഞ്ചരിവുകളും അങ്ങിങ്ങായി കുടിപാർപ്പുള്ളവയുമാണ്. സഞ്ചാരത്തിനു സൌകര്യമുള്ള വഴികളും ദുർല്ലഭമാണ്. ഈ ഘട്ടത്തിൽ വേറെ ഒരു ആപത്തുകൂടെ പററി. കോന്നി ഗ്രൂപ്പ് ലീഡർ മി. വി. ജി. ജോർജ്ജ് ബി. ഏ. എൽ. റ്റി-യുടെയും ഓമല്ലൂർ ഗ്രൂപ്പ് ലീഡർ മി. വിജി. തോമ്മസ് ബി. ഏ. ബി. ഡി. യുടെയും പിതാവും എന്റെ ഭാര്യയുടെ ജ്യേഷ്ഠസഹോദരനുമായ കൈപ്പട്ടൂർ വലിയവീട്ടിൽ ഗീവറുഗീസ് അവർകളുടെ ഗൌരവതരമായ സുഖക്കേടു നിമിത്തം രോഗിയെ വിട്ടുപിരിയാൻ നിവൃത്തിയില്ലാതെയും ആയി. ഈ വിഷമഘട്ടത്തിൽ ചെയ്യാമായിരുന്നത് എല്ലാ ദിവസവും എത്ര രാത്രിയായാലും രോഗിയുടെ സമീപത്തു വന്നുചേരുക എന്നതായിരുന്നു. എന്നിരുന്നാലും രാത്രി 12 മണി—2 മണി ഈ സമയം വരെ വീടുകൾ സന്ദർശിച്ചു തുക പതിപ്പിക്കയും രാത്രി തന്നെ കൈപ്പട്ടൂർ തിരിച്ചെത്തുകയും ചെയ്തുവന്നു. നിധിപ്പിരിവിന്റെ തലേദിവസമായ 19-ാംനു-രോഗി മരിച്ചു. ശവസംസ്കാരം കഴിഞ്ഞ് ഏറെ താമസിയാതെ തന്നെ സമുദായകാര്യത്തിനു വേണ്ടി ഞങ്ങൾ മൂവരും ഇറങ്ങി. ഈ അത്യാഹിതം പററാതിരുന്നു എങ്കിൽ ഞങ്ങളുടെ പ്രയത്നങ്ങൾ കുറേക്കൂടി വിജയകരവും ഫലവത്തും ആയിരുന്നേനെ. ഇതിനിടെ മി. ജോർജിന്റെയും എന്റെയും അതൃത്തിപ്രദേശങ്ങളിൽ ഞങ്ങൾ ഇരുവരും ചെന്നു പ്രവൃത്തിച്ചു. കൂടാതെ ഓമല്ലൂർ സെന്ററിൽ ചില കുഴപ്പങ്ങൾ ഉണ്ടെന്നു കേട്ടു ഞങ്ങൾ ഇരുവരും അവിടെയും തുമ്പമൺ തെക്കേക്കര, വടക്കേക്കര ഇവിടങ്ങളിലും പോയി കാര്യാന്വേഷണങ്ങൾ ചെയ്യുകയും ചെയ്തിട്ടുണ്ട്. പട്ടക്കാരിൽ കൊപ്പാറ അച്ചന്റെ സഹകരണം ചന്ദനപ്പള്ളി വലിയപള്ളി, അങ്ങാടിക്കൽ, കൊടുമൺ ഈ ഭാഗങ്ങളിൽ ഉണ്ടായിരുന്നു. ചന്ദനപ്പള്ളി ചെറിയപള്ളിയിൽ വട്ടതല അച്ചനും കൊപ്പാറ അച്ചനും തവണയും, ഇവരുടെ രണ്ടുപേരുടെയും കക്ഷികളായി ചുരുക്കം ഇടവകക്കാരും ഉണ്ട്. അവരുടെ സഹകരണം അവിടെ എത്രയുണ്ടായിരുന്നു എന്നുള്ളത് അവിടെനിന്നു നിധിയിലേക്ക് ഒററക്കാശു പോലും പിരിഞ്ഞുകിട്ടിയില്ല എന്നുള്ളതുകൊണ്ടു ഊഹിക്കാം. ഞങ്ങളുടെ ഈ സഞ്ചാരത്തിന്റെയും ഇടവക സന്ദർശനത്തിന്റെയും ഫലമായി തോന്നിയിട്ടുള്ളതു സമുദായത്തിന്റെ ഭാവി മംഗളമായിത്തീരണമെങ്കിൽ ഏതാനുംസംഗതികൾ ഭാരവാഹികൾ പ്രത്യേകം ഗൌനിക്കേണ്ടതായുണ്ട് എന്നാണ്.

1. ഇടവകയ്ക്കോ പ്രത്യേക ആളുകൾക്കോ പള്ളിയുണ്ടാകാതെ സമുദായത്തിലേക്കു പള്ളിയുണ്ടാകണം; നിവൃത്തിയുള്ള പക്ഷം ഇപ്പോഴുള്ള ഇടവക പള്ളികൾ സമുദായപ്പള്ളികളായി ഭേദപ്പെടുത്തണം.

2. ഇടവകയ്ക്കും വീട്ടിലേയ്ക്കും പട്ടക്കാരെ നിർമ്മിക്കാതെ സമുദായത്തിനു പട്ടക്കാരെ ആക്കണം.

3. ഒന്നിലധികം പട്ടക്കാർ ഒരിടവകയ്ക്കു് ഉണ്ടാകരുത്.

4. ഇടവക ഭരണത്തിൽ ഏകനായകത്വം മാത്രം വിജയകരമായിരിക്കും.

5. പട്ടക്കാരെ സൌകര്യം പോലെ സ്ഥലം മാററം ചെയ്യാൻ സാധിക്കുന്ന വിധം ഭാവി ക്രമീകരിക്കണം.

6. ഇടവകക്കാരിൽനിന്നുള്ള ആദായംകൊണ്ടു പട്ടക്കാർ ജീവിക്കരുത്. അതിനായിട്ടു പട്ടം ഏൽക്കുകയും കൊടുക്കുകയും അരുത്.

ഈ റിപ്പോർട്ടിൽ പ്രത്യേകം ചേർക്കേണ്ട രണ്ടു പേരുകൾ ഉണ്ട്. നിധിപ്പിരിവുദിവസമായ 20-ാംനു- മദ്ധ്യാഹ്നസൂര്യനെ വകവെക്കാതെ, ധീരയുവാക്കന്മാർ പോലും ഇറങ്ങിത്തിരിക്കാത്ത സമയത്ത്, വട്ടക്കാവുങ്കൽപള്ളി പിരിവുനിധിയും ചുമന്നുകൊണ്ട് അതിവേഗത്തിലെന്റെ അരികെ ആദ്യമായി വന്നുചേന്ന രണ്ടു സമുദായകേസരികളെക്കുറിച്ചാണ്. അവർ മുതൽപിടിക്കാരൻ 81 വയസ്സുള്ള മേലൂട്ടു കുഞ്ഞമ്മൻ വറീത് അവർകളും പള്ളിമൂപ്പൻ 61 വയസ്സുള്ള പ്ലാമ്മൂട്ടിൽ വറുഗീസ് കോശി അവർകളും ആകുന്നു. ഇവരെ ഓർക്കുമ്പോൾ ഒക്കെയും എന്റെ ഹൃദയം ബഹുമാനംകൊണ്ടു കവിഞ്ഞൊഴുകുന്നു. എന്റെ യാത്രച്ചെലവിലേക്കുള്ള പണം നിധിആപ്പീസിൽനിന്ന് അയച്ചുതന്നു എന്നതും നന്ദിപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു.

* ഇത്രയും അച്ചടിച്ചു കഴിഞ്ഞശേഷം മാത്രമാണ് ഈ റിപ്പോർട്ടു കിട്ടിയത്.

# 21. നിരണം ഗ്രൂപ്പ്.

(സി. എം. മാത്യു.)

കാതോലിക്കേററു നിധിപ്പിരിവു സംബന്ധിച്ച നിരണം ഗ്രൂപ്പിലെപ്പെട്ട പള്ളികളെ പല അവസരങ്ങളിൽ സന്ദർശിച്ചിരുന്നതിൽനിന്നും മററും ഓരോ ഇടവകകളിൽ ആവശ്യം വേണ്ടതായി തോന്നിയിരിക്കുന്ന ചില സംഗതികളെ സമുദായത്തിന്റെ ശ്രദ്ധയ്ക്കായി താഴെ വിവരിച്ചുകൊള്ളുന്നു.

1. ചെന്നിത്തല:—കക്ഷിമത്സരം ഹേതുവാൽ ഭിന്നപക്ഷത്തുള്ള ആളുകൾ തമ്മിൽ നടന്നുകൊണ്ടിരിക്കുന്ന കേസു നിമിത്തം ഇടവകാംഗങ്ങൾ കൂടി നടന്നുവന്ന പള്ളി പൂട്ടിഇട്ടിരിക്കുകയാണല്ലൊ. * എന്നാൽ മെത്രാൻഭാഗത്തുള്ള ആളുകളുടെ കർമ്മാദികൾ നടത്തിവരുന്നതു പരുമലസിമ്മനാരിയിൽ വച്ചാണെങ്കി



വക്കീൽ സി. എം. മാത്യു
തിരുവല്ലാ.

ലും കൂടുതൽ സൌകര്യത്തെ ആസ്പദമാക്കി വികാരി വാലാപ്പറമ്പിൽ യോഹന്നാൻ കത്തനാർ അവർകളുടെ വീടിനു തൊട്ടു തെക്കുവശം ടിയാന്റെ സ്ഥലത്തു ഒരു ചാപ്പലുണ്ടാക്കി വിശേഷദിവസങ്ങളിലും മററും കർമ്മാദികൾ നടത്തിവരുന്നുണ്ടു'..........×

2. കുട്ടമ്പേരൂർ:—ടി സ്ഥലത്തു ഭംഗിയായും സൌകര്യമായും ഒരു പള്ളി പണിതു തീർത്തിട്ടുണ്ടു്. എന്നിരുന്നാലും ആ ഇടവകാംഗങ്ങൾ സാധുക്കളും പള്ളിയിലുള്ള കർമ്മാദികൾ മുടക്കംകൂടാതെ നടത്തിച്ചുകൊണ്ടുപോകുന്നതിനു പ്രാപ്തിയില്ലാത്തവരും ആകുന്നു. പരുമല, നിരണം ഈ സ്ഥലങ്ങളിൽനിന്നും ആണു പട്ടക്കാരെ കൊണ്ടുപോകുന്നതു്. എന്നാൽ അവരുടെ ശമ്പളത്തിനും നിത്യച്ചിലവിനും മററുമായി ഒരാഴ്ച മൂന്നര രൂപായിൽ കുറയാതെ ഒരു തുക ചെലവായിക്കൊണ്ടിരിക്കുന്നു. ഇപ്രകാരം നടത്തിക്കൊണ്ടുപോകുന്നതിനു് ഇടവകക്കാരെക്കൊണ്ടു സാദ്ധ്യമല്ലാതെ വരുമെന്നുള്ളതിനാൽ സമുദായത്തിൽനിന്നും ഇതിനു വേണ്ട സൌകര്യങ്ങൾ ചെയ്തുകൊടുക്കേണ്ടതാണു്. വാസ്തവസ്ഥിതി ഇങ്ങനെയിരുന്നിട്ടും പള്ളിഇടവകയിൽ റീത്തുകാർ ചെയ്തുപോരുന്ന പരിശ്രമം വലിയ ഫലത്തെ പ്രാപിച്ചതായി തോന്നുന്നില്ല.

3. പരുമല:—പള്ളിവികാരിയും ജനങ്ങളുമായി തീരെ സ്വൈരമല്ലാതെയാണു കഴിച്ചുകൂട്ടുന്നതു്. അവിടുത്തെ മററു പലകാര്യങ്ങളും ശരിപ്പെടേണ്ടിയിരിക്കുന്നതിനാൽ ടികാര്യങ്ങളെ ഉടൻ സമുദായത്തിന്റെ ആലോചനയിലെടുത്തു വേണ്ടപരിഹാരങ്ങൾ ഉണ്ടാക്കേണ്ടിയിരിക്കുന്നു. +

4. കല്ലുങ്കൽ:—ഈ സ്ഥലത്തു് ആളുകൾ രണ്ടുഭാഗക്കാരായി പിരിഞ്ഞു് രണ്ടു പള്ളികൾ അടുത്തടുത്തു സ്ഥാപിച്ചു കർമ്മാദികൾ നടത്തിച്ചുവരുന്നതായി കാണുന്നു. സ്ഥലവാസികൾ ഈ സംഗതിയിൽ മത്സരബുദ്ധിയോടുകൂടി പ്രവൃത്തിച്ചുവരുന്നു. ഭിന്നകക്ഷികളെ യോജിപ്പിച്ചു നടത്തുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതാകുന്നു. അല്ലാത്തപക്ഷം രണ്ടുപള്ളികളും കാലക്രമത്തിൽ ക്ഷീണിച്ചുപോകുവാനാണു് എളുപ്പമുള്ളതു്.

5. മേല്പാടം, 6. ഇരതോടു്, 7. വിയപുരം കിഴക്കു്:—ഈ പള്ളികളുടെ ഭരണക്രമം ശരിയായ നിലയിൽ പോകുന്നതായി കാണുന്നില്ല. ഈ ഇടവകകൾ മേലദ്ധ്യക്ഷന്മാർ കൂടുതലായി സന്ദർശിച്ചു ഭരണക്രമം ക്രമീകരിക്കുമെന്നു വിശ്വസിക്കുന്നു.

8. പാണ്ടങ്കരി, 9. മാന്നാർമർത്തമറിയം:—ഈ പള്ളികളിൽ കാര്യാദികൾ ഭംഗിയായും ക്രമമായും നടക്കുന്നതിൽ വളരെ സന്തോഷിക്കേണ്ടിയിരിക്കുന്നു.

10. നിരണം:—മാർതോമ്മാശ്ലീഹായാൽ സ്ഥാപിതമായതും സമുദായത്തിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതും അത്രെ ഈ പള്ളി. അടുത്തകാലത്തു് ഇവിടെ ഭരണഘടന സംബന്ധിച്ചും മററും അഭിപ്രായവ്യത്യാസം ഉണ്ടായി രണ്ടുകക്ഷികളായിപിരിഞ്ഞു പല അസുഖങ്ങൾക്കും ഇടയാക്കിത്തീർത്തിട്ടുണ്ടു്. മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനയനുസരിച്ചു പൊതുയോഗം തൽക്കാലംനിറുത്തിവച്ചിരിക്കയാണു്. $ അടുത്തുനടക്കേണ്ടപൊതുയോഗത്തിൽ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടും സമുദായത്തിൽ നിലയും വിലയുമുള്ള ആളുകൾ കൂടി സംബന്ധിച്ചും ഇപ്പോഴുള്ള വിപ്ലവത്തെ ഇല്ലാതാക്കാത്തപക്ഷം വല്യതായ ക്ഷോഭത്തിനും ഭിന്നതയ്ക്കും ഇടയായിത്തീരുന്നതാണു്.

ഓരോ ഇടവകകളിലും പള്ളിക്കാര്യങ്ങൾ പല തരത്തിൽ നടത്തിക്കൊണ്ടുപോകുന്നുണ്ടെങ്കിലും ടി ഇടവകകളിൽ സൺഡേസ്കൂൾ നടത്തിപ്പിലേക്കു ചുമതലക്കാരായി ആരും തന്നെ ഇല്ലാത്തതും ആ കാര്യങ്ങൾ ശരിയായി നടക്കുന്നില്ലാത്തതും ആകയാൽ മേലദ്ധ്യക്ഷന്മാർ ഇടവകകൾ സന്ദർശിച്ചു് അതു് ഒരു പ്രധാനവിഷയമാക്കി സൺഡേസ്കൂൾ നടത്തിപ്പിലേക്കു വേണ്ടതു ചെയ്യുമെന്നു വിശ്വസിക്കുന്നു.

* ഈ റിപ്പോർട്ടു കിട്ടിയതിനുശേഷം ഹൈക്കോടതിവിധിപ്രകാരം പള്ളി നമ്മുടെ ഭാഗത്തേക്കു തുറന്നു കിട്ടിയതായറിയുന്നു.

× ഈകെട്ടിടത്തിന്റെ പോരായികയേകുറിച്ചുള്ള റിമാർക്കുകൾ മേലിൽ സ്ഥാനസ്ഥിതമല്ലെന്നു തോന്നുകയാൽ വിട്ടുകളഞ്ഞിരിക്കുന്നു.

+ ഈ വിഷയം അസോസിയേഷൻ മാനേജിംഗ് കമ്മിട്ടിയുടെ ദൃഷ്ടിയിൽ വന്നിട്ടുള്ളതായി അറിയുന്നു.

$ ഈ റിപ്പോർട്ടു് ഇവിടെ ആപ്പീസിൽ കിട്ടിയതു 10_12_1110-ലാണു്. അതിൽപിന്നെ പൊതുയോഗംകൂടി ഘടന സ്വീകരിച്ചു്, ഇടവകക്കമ്മിട്ടിയെ നിയമിച്ചു്, പള്ളിഭരണം പ്രശസ്തമായി നടത്തിവരുന്നതായി അറിയുന്നു.

# 22. കാർത്തികപ്പള്ളി ഗ്രൂപ്പ്.

(കെ. എം. മാമ്മൻ മാപ്പിള)

പള്ളികൾ—1. കാർത്തികപ്പള്ളി പള്ളി, 2. ഹരിപ്പാട്ടുപള്ളി, 3. കാരിച്ചാൽപള്ളി, 4. കരുവാററാപള്ളി, 5. ചേപ്പാട്ടുപള്ളി, 6. പള്ളിപ്പാട്ടുപള്ളി, 7. പായിപ്പാട്ട(ആനാരി)പള്ളി, 8. മുട്ടം പഴയപള്ളി, 9. മുട്ടം പുത്തൻപള്ളി.

ഈ ഗ്രൂപ്പിലെ പിരിവു സംബന്ധിച്ചു് ആദ്യമായി കാർത്തികപ്പള്ളി പള്ളിമുററത്തുവച്ചു മേല്പറഞ്ഞ പള്ളിക്കാരെ എല്ലാവരെയും വിളിച്ചുകൂട്ടി ഒരു പൊതുയോഗംനടത്തി. ടി യോഗത്തിൽ ഞാൻ തന്നെ അഗ്രാസനം വഹിച്ചു. ഓരോ പള്ളിഇടവകയ്ക്കു വേണ്ടി ഓരോ പ്രതിനിധികൾ നിധിപിരിവു സംബന്ധിച്ച വേണ്ട പ്രചരണവേലകൾ അവരവരുടെ ഇടവകകളിൽ ചെയ്തുകൊള്ളാമെന്നു് അവർ വാഗ്ദാനംചെയ്തു. ഒടുവിൽ നിധിപ്പിരിവിന്റെ പ്രധാന പ്രവർത്തകനായ റാവുസാഹിബ് ഒ. എം. ചെറിയാൻ അവർകൾ സാരഗർഭവും ഉജ്ജ്വലവുമായ ഒരു പ്രസംഗം നടത്തി. ആ പ്രസംഗംനിമിത്തം അവിടെ കൂടിയിരുന്ന എല്ലാവർക്കും നിധിപിരിവിന്റെ ആവശ്യവും അതു സമുദായത്തിന്റെ തൽക്കാലികനിലയ്ക്കു് ഒഴിച്ചുവെക്കാൻ പാടില്ലാത്ത ഒരു സംഗതിയും ആണെന്നു നല്ലപോലെ ബോദ്ധ്യപ്പെട്ടു.

ഇതിന്റെ ശേഷം ഓരോ ഇടവകയിലും ഞാനും എന്റെ സഹായികളുംകൂടി പലപ്രാവശ്യം പോകയും ആളാംപ്രതിയും യോഗങ്ങൾ കൂടിയും ഇടവകക്കാരെ ഉത്സാഹിപ്പിക്കയും ചെയ്തു. ഓരോ ഇടവകകളിലും പ്രത്യേകംപ്രത്യേകം കമ്മിട്ടിക്കാരെ നിശ്ചയിച്ചു ഫാറം മുതലായവ ഏല്പിച്ചു. നിധിപ്പിരിവുദിനത്തിനു മൂന്നു

ദിവസം മുമ്പ ഞാനും എൻെറ കൂട്ടുകാരും ഹരിപ്പാട്ട് സെൻറർ ആക്കി അവിടെ ക്യാമ്പുചെയ്തു. അവിടെനിന്നും ഓരോ പള്ളികളിൽ ചുററിസഞ്ചരിച്ചുകൊണ്ടു പിരിവുകമ്മട്ടിക്കാരെ ഉത്സാഹിപ്പിച്ചുകൊണ്ടുവന്നു. ഹരിപ്പാട്ടെ ഞങ്ങളുടെ താമസത്തിനും ഭക്ഷണത്തിനും ഞങ്ങൾക്കു യാതൊരു ബുദ്ധിമുട്ടും പണച്ചിലവും ഉണ്ടായിട്ടില്ല. ആ ചിലവുകൾ എല്ലാം വഹിച്ചതും ഞങ്ങളുടെ താമസത്തിനു വേണ്ട സൗകര്യങ്ങൾ ചെയ്തുതന്നതും കാഞ്ഞിരംപറമ്പിൽ അവിരാതരകൻ അവർകളായിരുന്നു എന്നുള്ളതു പ്രത്യേകം സ്മരണീയമാണ്.

ഈ ഗ്രൂപ്പിലെ പ്രധാനപ്പെട്ട പള്ളി കാർത്തികപ്പള്ളി പള്ളിയാണെന്നു ഗ്രൂപ്പിൻെറ പേരുകൊണ്ടുതന്നെ മനസ്സിലാകുന്നതാണല്ലൊ. ഈ പള്ളി ഇടവകയിൽ 369 വീട്ടുകാരുണ്ട്. ഈ വീട്ടുകൾ മുഴുവൻ നമ്മുടെ സമുദായത്തിൽപെട്ടവരുമാണ്. കാർത്തികപ്പള്ളി കമ്പോളവും പള്ളിയും കൂടി ഇരിക്കുന്ന ഇരിപ്പും ഇവിട്ടത്തെ ധനസ്ഥിതിയും എല്ലാംകൂടി ആലോചിച്ചാൽ ഈ പള്ളി മദ്ധ്യതിരുവിതാംകൂറിലെ നമ്മുടെ പള്ളികളിൽ പ്രാധാന്യത്തെ അർഹിക്കുന്ന ഒരു പള്ളിയാണെന്നുള്ളതിനു യാതൊരുസംശയവുമില്ല. ഇവിടെ പള്ളിയോടു സമീപിച്ച് ഒരു ഇംഗ്ലീഷ് മിഡിൽസ്കൂളും മലയാളം സ്കൂളും നടത്തിവരുന്നു. കൂടാതെ സൺഡെസ്കൂൾ, മർത്തമറിയം വനിതാസമാജം, യുവജനയോഗം മുതലായവ ഭംഗിയായി നടത്തിവരുന്നുണ്ട്. ഇവിടെയുള്ള നമ്മുടെ ആളുകൾ വളരെ മതവൈരാഗ്യമുള്ളവരും സമുദായഭക്തന്മാരും ആണ്. വിശേഷിച്ചും ഇവിട്ടത്തെ യുവജനങ്ങൾ



കെ. എം. മാമ്മൻമാപ്പിള
തിരുവല്ലാ.

സമുദായാഭിമാനികളും ഉത്സാഹപ്രിയന്മാരും ആകയാൽ—പിരിവിനുവേണ്ടി അവർ ... കമ്മട്ടിക്കാരെ നിശ്ചയിക്കയും ഉത്സാഹിക്കയും ചെയ്തിട്ടുള്ളതാണ്. എന്നാൽ ആ ഇടവകയിലെ ജനസംഖ്യയ്ക്കും ശക്തിയ്ക്കും തക്കവണ്ണം അവിട്ടത്തെ പ്രധാനന്മാർ കുറേക്കൂടി ഉത്സാഹിച്ചിരുന്നെങ്കിൽ കുറേക്കൂടി വലിയ ഒരു സംഖ്യ പിരിഞ്ഞുകിട്ടുമായിരുന്നു എന്നാണു ഞങ്ങളുടെ അഭിപ്രായം.

ഹരിപ്പാട്ടുപള്ളി—ഇതു് ഒരു ചെറിയ ഇടവകയാണ്. അവിടെ ആകെ 54 വീടാണുള്ളതു്. ഈ സ്ഥലത്തു പുരാതനകാലത്തു് ഒരു പള്ളി ഉണ്ടായിരുന്നതായും അതു് അശേഷം നശിച്ചുപോയി എന്നും ആ സ്ഥലത്തിന് ഇപ്പോഴും പള്ളിപ്പറമ്പെന്നാണുപേരു് എന്നും അറിയുന്നു. ആ പള്ളിയുടെ ചരിത്രം അന്വേഷിച്ചറിയുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. ഹരിപ്പാട്ടുപള്ളിയ്ക്കു സ്വന്തമായി ഒരു പട്ടക്കാരനില്ല. ചേപ്പാട്ടുപള്ളിയിലെ ഒരു കപട്ടക്കാരൻ ആണ് ഇവിടെയും കർമ്മം നടത്തേണ്ടതു്. അദ്ദേഹത്തിനു് അഞ്ചുപള്ളിയിൽ കർമ്മം നടത്തേണ്ടതായിട്ടുമുണ്ട്. ആ സ്ഥിതിക്കു മാസത്തിൽ ഒരു ഞായറാഴ്ചപോലും വിശുദ്ധകർബാന കാണാൻ അവർക്കു സാധിക്കുന്നതല്ല. ഇതു പരിതാപകരമായ ഒരു സംഗതിയാണ്. ഇതു നിമിത്തം ഈ പള്ളിഇടവകയിൽ നിന്നും ഏതാനും വീട്ടുകാർ റീത്തിൽ പോയിട്ടുണ്ട്. വേറെ ചിലരും പോകാൻ ഇടയുണ്ടെന്നു കേൾക്കുന്നു. സമുദായത്തിൻെറയും മേലദ്ധ്യക്ഷന്മാരുടെയും ദൃഷ്ടിയെ ഞങ്ങൾ പ്രത്യേകം ക്ഷണിച്ചുകൊള്ളുന്നു. ഇവിടെയും ഉത്സാഹപ്രിയന്മാരുടെ ഉത്സാഹത്താൽ പിരിവു നടത്തി എന്നും അവർ ഞങ്ങളുടെ കൃതജ്ഞതയ്ക്കു പാത്രങ്ങളായിട്ടുണ്ടെന്നും ഞങ്ങൾ സമ്മതിക്കുന്നു. ഇവിടെ സൺഡെസ്കൂളൊ മർത്തമറിയം സമാജമൊ വേറെ സ്ഥാപനങ്ങളോ ഒന്നും ഇല്ല.

പള്ളിപ്പാട്ടുപള്ളി—ഇതു് ഒരു നല്ല ഇടവകയാണ്. പള്ളികെട്ടിടം മുഴുവൻ തീർന്നിട്ടുണ്ട്. ഇതിൻെറ മുററത്തു് ഒരു മലയാളം സ്കൂൾ ഉണ്ട്. അതു് ഇപ്പോൾ റീത്തുകാരുടെ കൈവശത്തിലാണ്. ഈ ഇടവകയിൽ 166 വീട്ടുകൾ ഉണ്ട്. ഇവിടെ തമ്മിൽ മത്സരവും വഴക്കുമുള്ളതായി കാണുന്നു. ഇവിട്ടത്തെ പിരിവുസംബന്ധിച്ച് ആദ്യം ഞങ്ങൾക്കു കുറെ പ്രയാസം തോന്നി എങ്കിലും പിന്നീട് എല്ലാവരും ഈ കാര്യത്തിൽ യോജിച്ചു പിരിവുനടത്തി എന്നുള്ളതു സന്തോഷാവഹമാണ്. ഇവിടെയും പ്രത്യേകം പട്ടക്കാരനില്ല. മുമ്പു പ്രസ്താവിച്ച അഞ്ചുപള്ളികൾക്ക് ഒരു പട്ടക്കാരൻ എന്നുപറഞ്ഞ അച്ചനാണു കർമ്മം നടത്തുന്നതു്. ഇതു പ്രത്യേകം ഗൌനിക്കേണ്ട കാര്യമാണ്. ഈ ഇടവകക്കാരോടും ഞങ്ങൾക്കുള്ള നന്ദിയെ പ്രദർശിപ്പിച്ചുകൊള്ളുന്നു.

കാരിച്ചാൽപള്ളി—ഈ ഇടവകയിലെ പിരിവു സംബന്ധിച്ചു വളരെ ബദ്ധപ്പാടുണ്ടാകേണ്ടിവന്നു. ഈ ഇടവകയിൽ 111 വീട്ടുണ്ട്. ഇവിട്ടത്തെ ശക്തിയുള്ള ആളുകൾ വേണ്ടപോലെ സഹായിച്ചിട്ടില്ലെന്നു പറയേണ്ടിവന്നതിൽ ദുഃഖിക്കുന്നു. ഈ ഇടവകയിൽ ഇപ്പോൾ കരുവാററാ മങ്കുഴിയിൽ അച്ചനാണു കർമ്മം നടത്തിവരുന്നതു്. ഇപ്പോൾ രണ്ടു ശെമ്മാശ്ശന്മാരുണ്ട്. മേല്പറഞ്ഞ വികാരി അച്ചൻെറയും ശെമ്മാശ്ശന്മാരുടെയും മററു ചിലരുടെയും ഭഗീരഥപ്രയത്നം കൊണ്ടാണ് അവിടെനിന്നു ലിസ്റ്റിൽ കാണിച്ചിരിക്കുന്ന സംഖ്യ പിരിഞ്ഞുകിട്ടിയതു്. ഇവിടെ പള്ളിമുററത്തു് ഒരു മലയാളംസ്കൂൾ നടത്തിവരുന്നുണ്ട്. സൺഡേസ്കൂളും നടത്തുന്നതായിട്ടാണറിവ്. നിധിപ്പിരിവ് ആദ്യമായതുകൊണ്ടു് ഈ പ്രയാസം നേരിട്ടതാണെന്നു സമാധാനപ്പെടാം. ഈ പള്ളിഇടവകയിലും ചില്ലറ മത്സരങ്ങൾ ഉള്ളതായിട്ടാണറിയുന്നതു്. മേലദ്ധ്യക്ഷന്മാരുടെ ദൃഷ്ടി പതിയേണ്ടതാണ്. ഈ ഇടവകക്കാർക്കും ഞങ്ങൾ നന്ദി പറഞ്ഞുകൊള്ളുന്നു.

കരുവാററാപള്ളി—ഇതു് ഒരു നല്ല ഇടവകയാണ്. ഇടവകാംഗങ്ങളിൽ പണമുള്ളവരും ശക്തന്മാരുമായുള്ള ആളുകൾ ഉള്ളതായിട്ടാണ് അറിവ്. എന്നാലവരിൽ ചിലർക്ക് ഈ കാര്യത്തിൽ കുറെ അനാസ്ഥപോലെ കാണാൻ ഇടയായതിൽ ദുഃഖിക്കുന്നു. ഇവിടെ ബ. രണ്ടച്ചന്മാരും ഒരു നല്ല പങ്കു ചെറുപ്പക്കാരും പിരിവു സംബന്ധിച്ചു നല്ലപോലെ ഉത്സാഹം ചെയ്തിട്ടുണ്ട്. ഇവിടെ ഒരു ഇംഗ്ലീഷ് മിഡിൽസ്കൂൾ നമ്മുടെ സമുദായത്തില്പെട്ട ഉദാരമതിയായ ഒരാളുടെ വകയായി നടത്തിവരുന്നുണ്ട്. ഈ പള്ളിഇടവകയിൽ സൺഡെസ്കൂൾ മർത്തമറിയംസമാജം മുതലായവ നടത്തിവരുന്നുണ്ട്. ഈ ഇടവകക്കാർ ഈ പിരിവുസംബന്ധിച്ചു ചെയ്തുതന്നിട്ടുള്ള എല്ലാ സഹായസഹകരണങ്ങൾക്കും ഞങ്ങൾ നന്ദിപ്പറഞ്ഞുകൊള്ളുന്നു.

ആനാരിപള്ളി (പായിപ്പാട്ട്)—ഇതു് ഒരു ചെറിയ ഇടവകയാണ്. ഇവിടെ 41 വീട്ടുകാരുണ്ട്. ഇവിടെയും തമ്മിൽ വഴക്കും മത്സരവുമുള്ളതായിട്ടറിയുന്നു. ഇവിടെ കർമ്മം നടത്തുന്നതു കരുവാററാപള്ളിയിലെ അച്ചന്മാരാണ്. ഈ ഇടവകയും മേലദ്ധ്യക്ഷന്മാർ ദൃഷ്ടിപതിക്കേണ്ട ഒന്നാണ്. ഇവിടെ ഞങ്ങൾക്കെല്ലാവർക്കും കൂടി പോകാൻ സാധിച്ചില്ല. ഈ ഇടവകയിലും ചെറുപ്പക്കാരും സാധുക്കളും പിരിവുകാര്യത്തിൽ വളരെ ഉത്സാഹിച്ചിട്ടുണ്ട്. അവരോടും ഞങ്ങൾ നന്ദി പറഞ്ഞുകൊള്ളുന്നു.

മുട്ടം പഴയപള്ളി—ഈ ഇടവകയിൽ 16 വീട്ടുകാരാണുള്ളതു്. റീത്തുകാരേക്കുറിച്ചുള്ള ശബ്ദം ഇവിടെ അങ്ങിങ്ങു കേൾക്കുവാനുണ്ട്. ഈ പള്ളിയിലും കർമ്മം നടത്തുന്നതു മുൻപറഞ്ഞ അഞ്ചുപള്ളിയിലെ വികാരിയായ അച്ചനാണ്.

മുട്ടം പുത്തൻപള്ളി—ഈ പള്ളിയ്ക്കു ഒരു ഒററവീട്ടുകാരൻ മാത്രമാണുള്ളതു്. ഞങ്ങൾ ആ വീട്ടുകാരനെ പോയി കണ്ടു. മാസത്തിൽ ഒരു ഞായറാഴ്ച മാവേലിക്കരനിന്നും ഒരു അച്ചനെ വരുത്തി കർമ്മം നടത്തിക്കുന്നതായി പറയുന്നു. ഈ പള്ളിയുടെ അവസ്ഥ പലതരത്തിൽ വിചിത്രം തന്നെ.

മേൽ വിവരിച്ച രണ്ടു പള്ളിഇടവകകളിലെ പിരിവ് സൌകര്യം വിചാരിച്ചു ചേപ്പാട്ടു പള്ളിപിരിവിനോടു ചേർന്നാണുനടത്തിയതു്.

ചേപ്പാട്ടുപള്ളി—ഇതു് ഒരു പുരാതനവും ചരിത്രപ്രസിദ്ധവുമായ പള്ളിയാണ്. ഇവിടെ 201 വീട്ടുകാരുണ്ട്. ഈ ഇടവകയിലെ പിരിവിനെ സംബന്ധിച്ചു ഞങ്ങൾക്കു യാതൊരു പ്രയാസവും നേരിട്ടിട്ടില്ല. ഈ ഇടവകയിലുള്ള ചിലരുടെ പ്രത്യേകഉത്സാഹത്താൽ പിരിവ് എത്രയും ഭംഗിയായി നടത്തപ്പെട്ടു. കാർത്തികപ്പള്ളിഗ്രൂപ്പിലുള്ളതിലേക്കും കൂടുതൽ സംഖ്യ പിരിഞ്ഞുകിട്ടിയതു് ഈ ഇടവകയിൽനിന്നാണ്. ഈ ഇടവകക്കാർ ഞങ്ങളുടെ പ്രത്യേകനന്ദിക്കു പാത്രവാന്മാരാണ്. അവർക്കും ഞങ്ങൾ നന്ദിപറഞ്ഞുകൊള്ളുന്നു.

ഈ പള്ളിവകയായി ഒരു ഇംഗ്ലീഷ് മീഡിൽസ്കൂൾ നടത്തിവന്നിരുന്നു. ആസ്കൂൾ ഇപ്പോൾ റീത്തുകാരുടെ കൈവശമാണ്. അതിനെപ്പററി ഇപ്പോൾ വ്യവഹാരം നടന്നുവരുന്നുണ്ട്. ഇവിടെ റീത്തുകാർ വളരെ പരിശ്രമിക്കുന്നുണ്ടെങ്കിലും ആളുകളുടെ കാര്യബോധംനിമിത്തം അന്യശക്തികൾ പ്രബലപ്പെടുന്നില്ല. ഇവിടുത്തെ വികാരി മുൻപറഞ്ഞ അച്ചനാണ്. ഇപ്പോൾ രണ്ടു ശെമ്മാശന്മാരുണ്ട്. അവർ രണ്ടുപേരും ഈകാര്യത്തിൽ വളരെ ഉത്സാഹിച്ചിട്ടുണ്ടെന്നു പ്രത്യേകം പറയേണ്ടതാണ്. ഈ പള്ളികെട്ടിടം പല ഭാഗത്തും പൊട്ടി ഒരുവക അപകടനിലയിലല്ലയൊ നിൽക്കുന്നതെന്നു ഞങ്ങൾക്കു സംശയമുണ്ട്. ഈ പള്ളിയുടെ കേടുപാടു തീർക്കുന്ന കാര്യത്തിൽ ഇടവകക്കാരുടെയും മേലദ്ധ്യക്ഷന്മാരുടെയും ദൃഷ്ടി ഉടനെ പതിയേണം. ഈ ഇടവക ഒരു നല്ല മാതൃകാഇടവക ആയിതീരാൻ പല സൌകര്യങ്ങളുമുള്ളതായിട്ടാണു തോന്നുന്നതു്.

അവസാനമായി ഈ ഗ്രൂപ്പിനെ സംബന്ധിച്ചു ചില കാര്യങ്ങൾ കൂടി പ്രസ്താവിച്ച് എൻെറ റിപ്പോർട്ടിനെ അവസാനിപ്പിച്ചുകൊള്ളട്ടെ.

മേല്പറഞ്ഞ ഗ്രൂപ്പിലുള്ള എല്ലാ പള്ളികളിലും ഇടവക മെത്രാപ്പോലീത്താ അല്പംകൂടി ദൃഷ്ടിപതിക്കുന്നതു നന്നായിരിക്കുമെന്നുതോന്നുന്നു. ഓരോ പള്ളികളിലുമുള്ള ചില്ലറവഴക്കുകളും തർക്കങ്ങളും പറഞ്ഞുതീർക്കുകയും ഭരണഘടന ഉടനെ നടപ്പാകാത്ത പള്ളികളിൽകൂടി നടപ്പാക്കുകയും ചെയ്യണം. കർമ്മാദികൾ നടത്തുന്നതിനും വിശുദ്ധകുർബാന കാണുന്നതിനും വേണ്ട സൌകര്യം ഇല്ലാത്ത ഇടവകകൾ ഉണ്ട്. അവയേക്കുറിച്ച് അന്വേഷണം ചെയ്തു പരിഹാരം ഉണ്ടാക്കണം. കാർത്തികപ്പള്ളി സെൻറർ ആക്കിക്കൊണ്ടു് ഇടവകയിലെ പ്രചരണജോലികൾ നടത്തുന്നതിനു യോഗ്യനും സമ്മതനുമായ ഒരു പട്ടക്കാരനെ കുറേകാലത്തേക്കു പ്രത്യേകം നിയമിക്കുന്നതു നന്നായിരിക്കും.

നിധിപ്പിരിവു പ്രധാന പ്രവർത്തകന്മാരുടെയും ആലോചനക്കാരുടെയും ആശയ്ക്കു് അടുത്തുവന്നിട്ടില്ലെന്നു് ഒരഭിപ്രായം ഉണ്ടെങ്കിലും അതു ശരിയായ ഒരു അഭിപ്രായമല്ല. നമ്മുടെസമുദായത്തിൽ ഇതേവരെ ഉണ്ടായിട്ടില്ലാത്ത ഒരു മഹൽസംഗതിയാണു നാം സാധിച്ചതു്. എന്നു തന്നെയുമല്ല ഇപ്പോഴത്തെ സാമ്പത്തികാധ:പതനം നിമിത്തം ആളുകൾ നന്നാ ഞെരുങ്ങിയിരിക്കുന്ന ഈ കാലഘട്ടത്തിൽ ഇത്രയും സംഖ്യ പിരിഞ്ഞുകിട്ടിയതിൽവളരെ ചാരിതാർത്ഥ്യത്തിനു വകയുണ്ടെന്നാണ് എൻെറ അഭിപ്രായം. വിശേഷിച്ചും നമ്മുടെ ആളുകൾക്കു് ഇങ്ങിനെയുള്ള സംഗതികളിൽ പണംകൊടുത്തു പരിചയമില്ല. അതിനു പുറമെ മാർ ഈവാനിയോസ് മെത്രാച്ചൻ ഈ ഗ്രൂപ്പിൽപെട്ടപള്ളികളിൽനിന്നും ആളുകളിൽനിന്നും വലിയ ഒരു പിരിവു നടത്തിയതും, അതിനു കണക്കുണ്ടാകാതെ വന്നതും—ആളുകളുടെ വിരക്തിക്കു് ഒരു പ്രത്യക്ഷകാരണമാണ്.

എൻെറ ഗ്രൂപ്പിലുള്ള എല്ലാ പള്ളിക്കാരോടും ബ. അച്ചന്മാരോടും ഒരിക്കൽകൂടി നന്ദിപറഞ്ഞുകൊണ്ടും എൻെറ സഹായികളായിരുന്ന മെസേഴ്സ് കെ. എ. ഉണ്ണൂണ്ണിത്തരകൻ ബി. ഏ., എം. എസ്സ് സി., ചെറിയാൻതരകൻ ബി. ഏ., വി. ജി. വറുഗീസ് എന്നിവരുടെ ഉത്സാഹത്തിനും പരിശ്രമത്തിനും സഹായത്തിനും ഞാൻ എന്നും അവരോടു നന്ദിയുള്ളവനായിരിക്കുമെന്നു് ഉറപ്പുപറഞ്ഞുകൊണ്ടും, സർവ്വശക്തനായ ദൈവം നമ്മുടെ സഭയെ അതിൻെറ സകല ശത്രുക്കളിൽനിന്നും കാത്തുരക്ഷിക്കണമെ എന്നു പ്രാർത്ഥിച്ചുകൊണ്ടും അവസാനിപ്പിച്ചുകൊള്ളുന്നു.

---

## * 24. തിരുവല്ലാഗ്രൂപ്പ്—എ ഭാഗം.

### തിരുവല്ലാ ഇടവക.

(പി. എം. ജേക്കബ്, തിരുവല്ലാ)

മലങ്കരയിൽ കാതോലിക്കാസിംഹാസനം പുന:സ്ഥാപിക്കുന്നതിനും അതിൽ അന്തർഭവിച്ചിട്ടുള്ള സഭാസംബന്ധമായ ഉൾഭരണസ്വാതന്ത്ര്യത്തിനും വേണ്ടി ആളുകൊണ്ടും അർത്ഥംകൊണ്ടും മുന്നണിയിൽനിന്നു പ്രവർത്തിച്ചിട്ടുള്ള ഇടവകകളിൽ ഒന്നാണു തിരുവല്ലാ ഇടവക എന്നുള്ളതു് ഇന്നു മലങ്കരസഭയിൽ ജീവിച്ചിരിക്കുന്ന അധികം ആരോടും പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. അങ്ങനെ അതിൻെറ സ്ഥാപനത്തിനു് അത്യദ്ധ്വാനം ചെയ്ത ഈ ഇടവകക്കാർ, ആ സ്ഥാപനത്തിൻെറ പുലർച്ചയ്ക്കും പുരോഗമനത്തി



പി. എം. ജേക്കബ്
തിരുവല്ലാ.

നും മുഖാന്തിരമായി ഉദ്ദേശിച്ച് ആരംഭിച്ചിട്ടുള്ള ഈ നിധിസംഭരണത്തിൽ അത്യധികം ഉത്സുകരായിരിക്കുമെന്നു തൽപ്രവർത്തകന്മാരോ മലങ്കരസഭ ഒട്ടാകയോ ഊഹിച്ചെങ്കിൽ അതിൽ ഒട്ടും അതിശയിപ്പാനില്ല. എന്നാൽ തിരുവല്ലായെ സംബന്ധിച്ചിടത്തോളം കാതോലിക്കാസ്ഥാപനത്തിനു ശേഷം സമുദായനേതാക്കന്മാരുടെ ദീർഘദൃഷ്ടിക്കുറവുകൊണ്ടും അലസതകൊണ്ടും ഉണ്ടായിട്ടുള്ള പല വ്യതിയാനങ്ങൾ, ഈ പ്രാരംഭചൈതന്യത്തെ ന്യായമായി അർഹിക്കാവുന്ന വളർച്ച കൂടാതെ മണ്ടതേയുവാൻ ഇടയാക്കി. അവയിൽ പ്രാധാന്യം അർഹിക്കുന്നവ:—

1. അന്യഇടവകക്കാരെങ്കിലും, ദൈവത്തിൻെറ അളവററ കരുണയിലും സ്നേഹത്തിലും വിശ്വാസത്തിലും തങ്ങളെ ഭരമേല്പിച്ച ഈ ഇടവകയാകുന്ന താലന്തിനെ അതേ ആത്മാവിൽ തന്നെ വ്യാപാരംചെയ്തു തങ്ങളുടെ നാഥനു ലാഭപ്പെടുത്തി വർദ്ധിപ്പിച്ചുകൊടുക്കണമെന്നുള്ള അതിയായ വാഞ്ഛയും അതിനുവേണ്ടുന്നശേഷിയും ശേമുഷിയും ഉള്ള പട്ടക്കാർ ആ കാലങ്ങളിൽ ഈ ഇടവകയെ ഭരിച്ചിരുന്നു എന്നതും, അതിനുശേഷം "ഒരു കാലം വാരമെങ്കിൽ പിന്നത്തെ കാലം പാത്തി" എന്ന ആപ്തവാക്യനിവൃത്തി എന്നപോലെ തൽസ്ഥാനത്തു വന്നുകൂടിയവർ അനുഭാവക്കുറവുള്ളവരും അപ്രാപ്തന്മാരും ആയിരുന്നു എന്നതും ആകുന്നു. "യഥാരാജാതഥാപ്രജാഃ" എന്നാണല്ലൊ പ്രമാണം.

2. ഇതിലേക്കു് ആളുകൊണ്ടും, ആലോചനകൊണ്ടും, അർത്ഥംകൊണ്ടും ഉററുസഹായിച്ചിരുന്ന നേതാക്കന്മാരിൽ പലരും ആവക ശ്രമങ്ങളിൽനിന്നും വ്യതിചലിക്കുകയും പിന്മാറുകയും സ്ഥലം വിട്ടുപോകയും ചെയ്തതാണു മറെറാരു കാരണം.

3. ഈ രണ്ടു കാരണങ്ങളുടേയും ഫലമായി ഇടവകയെ യോജിപ്പിച്ചുകൊണ്ടു പോകത്തക്ക പ്രാപ്തിയുള്ള അവിതർക്കിതനേതാക്കന്മാരുടെ, പ്രത്യേകിച്ചു പട്ടക്കാരുടെ, അഭാവം:

സംഗതികൾ ഇങ്ങനെയെല്ലാമിരിക്കിലും തീയിൽ കുരുത്തതു വെയിലത്തു വാടാൻ സാദ്ധ്യമല്ലാത്തതുപോലെ—കാതോലിക്കാസ്ഥാപനത്തിനുവേണ്ടി കായക്ലേശം, ധനനഷ്ടം എന്നിവ സഹിച്ചവരുടെ സന്തതികളും അവരെ കണ്ടുപഠിച്ചവരുമായ ഈ തലമുറയിലെ തിരുവല്ലാ ഇടവകാംഗങ്ങളായ 'ബഹുജനങ്ങൾ— അതെ, അഭ്യസ്തവിദ്യരുടെ ശതമാനം കൂടുതലുള്ള തിരുവല്ലാതാലൂക്കിൻെറ ഈ തലസ്ഥാനനഗരിയിലെ ആളുകൾ—മറെറന്തെല്ലാം പ്രതിബന്ധങ്ങളും പ്രയാസങ്ങളും ഉണ്ടായാലും ഒരു പടിയിൽ താഴയോട്ടുപോക എന്നതു സാദ്ധ്യമല്ലല്ലൊ.. ഈധൈര്യം വിചാരിച്ചും—കഴിഞ്ഞയാണ്ടിൽ കാതോലിക്കാബാവാ തിരുമേനി ശീമയാത്ര കഴിഞ്ഞു സമുദായ "രാജിശ്രമം" വിഫലമായി തിരിച്ചുവന്നവഴി അദ്ദേഹത്തെ യഥോചിതം സ്വീകരിക്കുന്നതിനു് ഇവിടെ ഉത്ഭവിച്ചയന്നു സമുദായത്തെ ആകമാനം ഉണർത്തി കാതോലിക്കാസ്ഥാപനത്തിനു് ഒരു നവജീവൻ കൊടുക്കുവാൻ സാധിച്ചതായ കൊട്ടാരക്കര നിന്നുള്ള സ്വീകരണസജ്ജീകരണത്തിൽ, സമുദായത്തിലെ മററു ഇടവകകളെ അപേക്ഷിച്ചു തിരുവല്ലായ്ക്കു് ഇതുപര്യന്തമുള്ള സ്ഥാനം നഷ്ടംവരുത്താതെ പാലിക്കണ

* 23. തലവടിഗ്രൂപ്പ്—റിപ്പോർട്ടു കിട്ടിയില്ല.

മെന്നു കരുതി ഓരോ അംശവും അഹമഹമികയാ ചെയ്ത ശ്രമങ്ങളേയും സഹായസഹകരണങ്ങളേയും ഓർത്തു ധൈര്യപ്പെട്ടും—മേൽവിവരിച്ച പ്രകാരമുള്ള മററെല്ലാ വ്യതിയാനങ്ങൾക്കു ശേഷവും പൊതുകാര്യങ്ങൾ, പ്രത്യേകിച്ചു സമുദായകാര്യങ്ങൾ, തന്റെ ജീവിതസർവ്വസ്വമായി വിചാരിച്ചു കഴിഞ്ഞ അനേകവർഷങ്ങളായി തുടരെ പ്രവർത്തിച്ചുവരുന്ന വന്ദ്യവയോവൃദ്ധനായ മി. കെ. എം. മാമ്മൻമാപ്പിളയുടെ സഹായസഹകരണങ്ങളെ പ്രതീക്ഷിച്ചും—എന്റെ കർത്തവ്യകർമ്മത്തെ ഓർത്തും—ആണു ഞാൻ ഇതിനു മുമ്പോട്ടു് ഇറങ്ങുവാൻ ഇടയായതു്.

ഇങ്ങനെ ഈ ഭാരം ഏററ മാത്രയിൽ ഇടവകയുടെ പലഭാഗത്തുനിന്നുമായി സമുദായകാര്യങ്ങളിൽ താല്പര്യമുള്ള ഏതാനും പേരെയും അവർ വഴിയായി അവരുടെ സ്നേഹിതന്മാരെയും ക്ഷണിച്ചുവരുത്തി അവരുമായി ആലോചിച്ചു. ഇടവകയെ

1. പെരിങ്ങോൾ, 2. തിരുവാമ്പാടി, പടിഞ്ഞാറേവെൺപാലാ, 3. കിഴക്കേവെൺപാലാ, 4. മതിൽഭാഗം, 5. കാവുംഭാഗം, പെരിങ്ങര. 6. തുകലശ്ശേരി, 7. പാലിയേക്കര, പള്ളിപ്പാലം—ആശുപത്രിപ്പടി, ആശുപത്രി—കുരിശുകവല (കുളക്കാട്ടു് ഉൾപ്പടെ,) ബഥനിവാർഡു്, എസ്സ്. സി. എസ്സ്. & മഴുവങ്ങാട്ടു വാർഡു്, 8. മുത്തൂർ & കാട്ടൂക്കര, 9. പെരുന്തുരുത്തി, 10. മന്ദങ്കരചിറ & നട്ടവിലെചിറ, 11. കററപ്പുഴ.

എന്നിങ്ങനെ പതിന്നാലുവാർഡുകളായി തിരിച്ചു വാർഡിലെ വീടുകളുടെ എണ്ണക്കൂടുതൽ കുറവു്, വിസ്തീർണ്ണത, മുതലായവയെ പരിഗണിച്ചു് അതതു വാർഡിൽ പ്രചരണവേല നടത്തുകയും ഒടുവിൽ പണം പിരിക്കുകയും ചെയ്യുന്നതിനു് ആവശ്യമുള്ള വാളണ്ടിയറന്മാരെ നിശ്ചയിക്കുകയും അവൎക്കു വേണ്ട നിർദ്ദേശങ്ങൾ അപ്പഴപ്പോൾ കൊടുക്കുന്നതിനും നിധി ആപ്പീസുമായി ഇടപെട്ടു വേണ്ടസംഗതികൾ ചെയ്യുന്നതിനുമായി ഒരു വർക്കിംഗ്കമ്മററിയെ രൂപീകരിക്കയും ചെയ്തു.

### കമ്മററി അംഗങ്ങൾ.

1. ദിവ്യശ്രീ സി. എം. ഗീവറുഗീസ് കത്തനാർ, 2. മി. കെ. എം. മാമ്മൻമാപ്പിള, 3. മി. കെ. ററി. ചാക്കോ, കോടിയാട്ടു ചാത്തമല, 4. മി. ഇട്ടി ജോൺ, തേൻമഠം, 5. മി. വി. ജി. വറുഗീസ്, 6. മി. പൌലൂസ് വറുഗീസ്, മേളാമ്പറമ്പിൽ, 7. മി. കെ. എം. മാത്തുള്ള, ഇലഞ്ഞിമൂട്ടിൽ കണ്ടത്തിൽ, 8. മി. പി. എം. ജയിക്കബ് (കൺവീനർ).

മേല്പറഞ്ഞവരിൽ മെ. കെ. എം. മാമ്മൻ മാപ്പിളയും വി. ജി. വറുഗീസും കാലതാമസമെന്യേ കാർത്തികപ്പള്ളി പിരിവിനു നിയുക്തരായി സ്ഥലം വിട്ടു.

ഇതിനെത്തുടൎന്നു് ഓരോ വാളൻറിയറും അവരവൎക്കു നിശ്ചയിച്ച വീടു സന്ദർശനം, എന്യൂമറെഷൻ, ഫണ്ടിന്റെ ആവശ്യകതയേയും ഉപയോഗത്തേയും മററും പററി വിസ്തരിച്ചു് ആളുകളെ മനസ്സിലാക്കുക മുതലായ ജോലികളിൽ തുടരെ പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ആഴ്ചയിൽ ഒരിക്കൽ ഓരോരുത്തരും അവരവരുടെ കൃത്യനിർവ്വണത്തിലുള്ള വിജയാപജയങ്ങളെപ്പററി വർക്കിംഗ്കമ്മററിയെ ധരിപ്പിച്ചുകൊണ്ടിരിക്കയും ചെയ്തുവന്നു.

ഇങ്ങനെ ഓരോ വാർഡിലേക്കു നിയുക്തരായവരും, ഈ കാര്യത്തിൽ താല്പര്യമുള്ളവരായി അവരെ കാണുന്നവരും കേൾക്കുന്നവരും അവരോടുകൂടെ ഉള്ളഴിഞ്ഞു സമയനഷ്ടം, കായക്ലേശം എന്നിവ ഒന്നും വകവയ്ക്കാതെ, രാത്രി എന്നില്ല, വെളുപ്പാൻകാലമെന്നില്ലാ, ഊണെന്നില്ലാ, ഉറക്കമെന്നില്ലാ എന്നിങ്ങനെ പ്രവർത്തിച്ചുവരവെ നല്ലൊരു പൊന്നിൻ മേടമാസവും പിറന്നു.

ഇതോടുകൂടെ പ്രവർത്തകന്മാരെല്ലാവരും ഒന്നിച്ചുകൂടി അവരവരുടെ വാർഡുകളിലെ സ്ഥിതിഗതികളെപ്പററി വിവരിച്ചു് അന്യോന്യം സഹായങ്ങൾ, (പ്രചരണവേല സംബന്ധിച്ചു) ചെയ്യുന്നതിനും ആവശ്യം വേണ്ടവയെ നിർദ്ദേശിക്കുന്നതിനുമായി മേടം ആദ്യം തൽപ്രവർത്തകന്മാരുടെ ഒരു മീററിംഗ്കൂടി. ആ യോഗത്തിൽവച്ചു മലങ്കരസഭയ്ക്കു പരാശ്രയം കൂടാതെ അപ്പോസ്തോലകൈവയ്പു് അഭേദ്യം പാലിച്ചുകൊണ്ടു പോകുവാനുള്ള നീട്ടു്—അന്ത്യോഖ്യായുടെ നി. വ. ദി. മ. ശ്രീ മോറാൻ മാർ അബ്ദേദു മ്ശിഹാ പാത്രിയർക്കീസിനാൽ പ്രദാനംചെയ്ത ദിവസത്തെ എന്നാളും മലങ്കര സഭയിലുള്ള കുഞ്ഞുകുട്ടി ആബാലവൃദ്ധം ഓർക്കണമെന്നു കരുതിയും—പിരിവുദിവസത്തെ തൽക്കാലം ഓപ്പിക്കണമെന്നു് ഉദ്ദേശിച്ചും—നിധി ആപ്പീസിൽനിന്നും അയച്ചുതന്ന ലഘുവിജ്ഞാപനങ്ങൾ എല്ലാവൎക്കും വിതരണം ചെയ്യുകയും മേടം 5-ാംനു-ക്കകം അവ എല്ലാ വീടുകളിലും പതിച്ചശേഷം എല്ലാ വാർഡിലേയും വാളണ്ടിയറന്മാരും ഒന്നുചേൎന്നു് ഇടവകയുടെ ഒരു അററം മുതൽ മറെറ അററംവരെ ഒന്നൊന്നായി ദിവസവും രാവിലേയും വൈകിട്ടുമായി എല്ലാ വീടുകളും ഒരു വിസിററു നടത്തി സംഭാഷണ ചെയ്യുവാനുള്ളവരെ ഒന്നുകൂടി ഉത്സാഹിപ്പിക്കണമെന്നും, വോളൻറിയറന്മാർ തമ്മിൽ അതുവഴിയായി പിരിവിന്റെ സംഗതിയിൽ ഒരു സുഖമത്സരം ഉൽഭൂതമാക്കണമെന്നും, നിശ്ചയിച്ചു. ഈ നിശ്ചയം അനുസരിച്ചു് ഇരുപത്തഞ്ചും മുപ്പതും പേരിൽ കുറയാതെ അടുത്ത രണ്ടാഴ്ചയോളം ദിവസവും രാവിലെ ആറുമണി മുതൽ ഒൻപതും പത്തും മണിവരേയും, വൈകിട്ടു് ആറും ഏഴും മണിമുതൽ രാത്രി ഒന്നും രണ്ടും മണിവരേയും ചെറുപ്പക്കാരും മദ്ധ്യവയസ്കന്മാരുമായവർ—ഊണും ഉറക്കവും മേടമാസം 20-ാംനു- കഴിഞ്ഞാലും ആവാം എന്നുറച്ചു്—അക്ഷീണയത്നം ചെയ്തുകൊണ്ടിരുന്നു. ഏവംവിധമുള്ള അരുമസന്താനങ്ങൾ സുറിയാനിസഭാമാതാവിനുള്ള കാലത്തോളം—പണവും നവീന ആയുധങ്ങളും ഇല്ലെങ്കിലും അവയുംകൊണ്ടു വരുന്ന ഏതു വിദേശീയ ശക്തിയേയും ഭയപ്പെടേണ്ടതില്ലെന്നും, ഒത്തുപിടിച്ചാൽ മലയും പോരുമെന്നും—വാളൻറിയറന്മാരുടെ മനസ്സിൽ കൂടുതൽ കൂടുതൽ ധൈര്യവും സ്ഥൈര്യവും എവിടെയും പ്രകടിതമായി.

നിധിപ്പിരിവു സംബന്ധിച്ചു് ഇവിടെ ശക്തിയായ എതിർപ്പു് ഉണ്ടാകാതിരുന്നില്ല. ഈവകപ്പണം സമുദായത്തിലേക്കു് ഉപയോഗപ്പെടുവാൻ ഇടയില്ല എന്നും, ഇതു സമുദായനായകത്വം ഉണ്ടു് എന്നു് അഭിമാനിക്കുന്ന ഏതാനും ആളുകളുടെ സ്വന്തം കാര്യത്തിലേക്കു ദുർവിനിയോഗപ്പെട്ടുപോകുമെന്നും, മാർ ഈവാനിയോസു തിരുമനസ്സിലേക്കു ചെയ്ത ദാനംപോലെ കളഞ്ഞുപോയ കനകമായി കണക്കിടപ്പെടേണ്ടിവരുമെന്നും ശക്തിയായി പറഞ്ഞുപരത്തുവാൻ ഇവിടെ ആൾ ഉണ്ടായി. കൂടാതെയും, ഇവിടെ നിധിപ്പിരിവിൽ ഭാരപ്പെടേണ്ട ഏതാനും ആളുകൾ, ഇതര ഇടവകകളിൽ നിധിപ്പിരിവു നടത്തുന്നതിനു നിയുക്തന്മാരായതും, നിധിയിലേക്കു ദാനം ചെയ്യേണ്ട അനേകരും ഉദ്യോഗസ്ഥന്മാർ എന്ന ന്യായേന നിധിയുടെ മറുശാഖയിലേക്കു വാഗ്ദാനംചെയ്തുകഴിഞ്ഞിരുന്നതും—ഈ പിരിവിന്റെ ശോഷണകാരണങ്ങളായിരുന്നു.

### ഇടവകയുടെ തൽക്കാലസ്ഥിതി.

1. ജീവനെപ്പോലും തൃണവൽഗണിച്ചു് ഏതാനും പേർ ചെയ്ത ശ്രമങ്ങളുടെ ഫലമായി അന്യാധീനപ്പെടാതെ കിട്ടിയിരിക്കുന്ന ബഥനി സെൻറു് മേരീസുപള്ളി ഉൾപ്പെടെ നാലുപള്ളികളും ഒരു ചാപ്പലും ആകെ ആയിരം വീട്ടുകാരും ഈ ഇടവകയിൽ ഉണ്ടു്.

2. ഇതിൽ പകുതിയിലധികം ആളുകളും സ്വയാർജിതമോ പൂർവ്വാർജ്ജിതമോ ആയ സ്വത്തുക്കളുള്ളവരും അതുമൂലം കാലക്ഷേപം ചെയ്യുന്നവരും, ബാക്കിയുള്ളവരിൽ ഒരു ചെറിയ ഭാഗം ചെറുതും വലുതുമായ മാസശമ്പളംകൊണ്ടു കഴിയുന്നവരും, മററുള്ളവർ കൂലിവേലകൊണ്ടു് ഉപജീവനം കഴിച്ചുപോരുന്നവരും, ആകുന്നു.

3. വിദ്യാഭ്യാസസംഗതിയിൽ എല്ലാവരും താല്പര്യമുള്ളവരും തൻമൂലം പ്രാഥമികവിദ്യാഭ്യാസമെങ്കിലും കിട്ടിയിട്ടില്ലാത്തവർ ഒരു നാല്പതു വയസ്സിനു കീഴിൽ ഇല്ലായിരിക്കും എന്നുതന്നെ പറയാം.

4. മേല്പറഞ്ഞ വീട്ടുകാരിൽ പകുതിയോളം തിരുവല്ലാ പട്ടണത്തിലോ പട്ടണത്തോടു് ഏററവും അടുത്തോ താമസിക്കുന്നവരും ബാക്കിയുള്ളവർ പട്ടണത്തിനു ചുററും രണ്ടു രണ്ടര മൈലിനകമായി ചിതറി താമസിക്കുന്നവരുമാണു്.

5. പള്ളികൾ ഇവിടെയുള്ളവയെല്ലാം പട്ടണത്തിൽ—ആവശ്യപ്പള്ളി, അനാവശ്യപ്പള്ളി, അന്ത്രാളപ്പള്ളി എന്നീവിധത്തിൽ ഒന്നിനടുത്തു് ഒന്നായി ഒരു മൂന്നു ഫർലോങ്ങിനകമായി സ്ഥിതിചെയ്യുന്നു. തൽഫലമായും ഭരണദോഷംകൊണ്ടും ധാരാളം ആളുകൾ പള്ളി ആരാധനയിലും ശുശ്രൂഷകളിലും ക്രമമായി സംബന്ധിക്കാതെ ഞായറാഴ്ചകളിൽപോലും അലസന്മാരായി വീടുകളിൽ ഇരുന്നു സമയം ചെലവഴിച്ചുവരാറുണ്ടു്.

6. ഇത്രയും വീട്ടുകാരുടെ ആത്മീയദിഷ്ടതികൾ നടത്താനായി ആകെ മൂന്നു പട്ടക്കാർ മാത്രം അടുത്തകാലംവരെയും ഉണ്ടായിരുന്നതും അവരിൽ ഒരാൾ മരിച്ചുപോയിരിക്കുന്നതും, അന്യ ഇടവകകളിൽനിന്നു പട്ടക്കാരൻ വന്നു കർമ്മാദികൾ നടത്തിവരുന്നതും പരേതന്റെ ഇടവകയിലെ അവകാശത്തെപ്പററി ഇപ്പോഴും സിവിൽകോടതിയിൽ വാദം നടക്കുന്നതുമാകുന്നു.

7. സ്ഥലത്തു സമുദായം വക ഒരു Boys' English High School (M. G. M.)-ം, ഒരു Girls' English High School (Syrian Church English High School for Girls തിരുമൂലപുരം) ഒരു Vernacular Primary School (M. G. M.)-ം, ഉണ്ടു്. ഇനിയും കുറഞ്ഞതു രണ്ടു Vernacular Primary School കൂടെ എങ്കിലും സ്ഥാപിക്കുവാൻ സൌകര്യവും ആവശ്യവും ഉണ്ടു്.

8. ഈ ഇടവകയുടെ പരിധിയിൽപെട്ട തുകലശ്ശേരിഭാഗത്തു സി. എം. എസ്സ്. കാർ മുമ്പേതന്നെ ഒരു പള്ളിയും മലയാളം പള്ളിക്കൂടവും ഉള്ളതിനു പുറമേ അവരോടുകൂടെ അധഃകൃതരിൽനിന്നും മാമോദീസാമുങ്ങി ചേർന്നവരെ ഉദ്ദേശിച്ചു തീപ്പനിയിൽ ഒരു പള്ളിയും ഉണ്ടു്. ഇവകൂടാതെ നമ്മുടെ ഇടയിൽ അബ്ദള്ളാപാത്രിയർക്കീസുബാവാ തിരുമേനിയുടെ ആഗമനശേഷം മാർത്തോമ്മാസമുദായംവകയായി മലഭാഗത്തു് എസ്സ്. സി. സിമ്മനാരിക്കുന്നേൽ ഒരു പള്ളിയും, കാവുംഭാഗത്തു് എബനേസ്സർ എന്ന പേരിൽ ഒരു പള്ളിയും ഉണ്ടായിട്ടുണ്ടു്. രക്ഷാസൈന്യക്കാരും ഈ കാലത്തിനിടയിൽ ഇവിടേയും ചുററുപാടുമുള്ള അക്രൈസ്തവരുടെ (പ്രത്യേകിച്ചു ഹരിജനങ്ങളുടെ) ഇടയിൽ സുവിശേഷവേല ചെയ്തു ധാരാളം ആളുകളെ ചേർക്കുകയും ഒരു മുഖ്യസ്ഥാനം ഇവിടെ ഉറപ്പിക്കുകയും ചെയ്തിട്ടുണ്ടു്. റീത്തു റോമൻ മെത്രാപ്പോലീത്തന്മാർ രണ്ടുപേരുള്ളവരിൽ, ഒരാളിൻെറ തലസ്ഥാനവും ഇവിടംതന്നെ. സമുദായനേതാക്കന്മാരുടെ ശ്രദ്ധ തിരുവല്ലായെക്കുറിച്ചു് ഉണ്ടാകേണ്ട ആവശ്യങ്ങൾ പലതാകുന്നു.

തിരുവല്ലാ ഇടവകയിലെ അത്യാവശ്യങ്ങൾ.

1. ഇടവകയിലെ കുഞ്ഞുങ്ങളുടെ സൺഡേസ്കൂൾ പഠനത്തിൽ കൂടുതൽ ശ്രദ്ധപതിച്ചു വേണ്ടതു ചെയ്യുക.

2. സ്ത്രീസമാജങ്ങൾ വർദ്ധിപ്പിക്കുക

3. പ്രാർത്ഥനായോഗങ്ങൾ മേല്പറഞ്ഞ വാർഡുകൾ ഓരോന്നിനും ഓരോന്നുവീതം ക്രമപ്പെടുത്തുക.

4. ടൌണിൻെറ കേന്ദ്രത്തിൽനിന്നു വിട്ടുകിടക്കുന്ന ഭാഗങ്ങളിൽ പുത്തൻപള്ളികളോ, അല്ലെങ്കിൽ സ്ഥലം ബന്ധനിപ്പള്ളി ഇടവകയാക്കിക്കൊണ്ടു മേല്പറഞ്ഞ സ്ഥലങ്ങളിൽ പുതിയ കുരിശുപള്ളികളോ, സ്ഥാപിക്കുക.

5. പരുമലസിമ്മനാരി ഒരു ദയറായും ഒരു വൈദീകസിമ്മനാരിയും ആയി രൂപാന്തരപ്പെടുത്തിക്കൊണ്ടു നിരണം ഇടവകയുടെ മെത്രാപ്പോലീത്തായുടെ ആസ്ഥാനം തിരുവല്ലായിൽ ഉറപ്പിക്കുക.

6. ഈ ഇടവകയിലെ ഭിന്നതയും വഴക്കും പറഞ്ഞുതീർത്തു് ഇടവകയെ ഏകീകരിക്കുക.

കൂടുതൽ വിസ്താരഭയം നിമിത്തം, ഞാൻ ഇവിടെ ഉപസംഹരിക്കുന്നു. ഈ പിരിവു സംബന്ധിച്ചു് അത്യുത്സാഹം ചെയ്ത ഓരോരുത്തരോടും—പ്രത്യേകിച്ചു മെസ്സേഴ്സ്. താഴ്ത്തയിൽ ററി. പി. വർക്കി, കാവിലെ വീട്ടിൽ കെ. പി. മത്തായി, എം. ജെ. പുന്നൻ, വി. ജോർജ്ജ്, എം. സി. വറുഗീസ്, വഞ്ചിപ്പാടത്തുങ്കൽ കൊച്ചിട്ടി, സി. പി. കോശി, കെ. എം. ഗീവറുഗീസ്, കണ്ടത്തിൽപറമ്പിൽ കുര്യൻ, ചിറയ്ക്കൽ പറമ്പിൽ വറുഗീസ്, കൈലാത്തു് കൊച്ചുകുഞ്ഞു്; സി. ററി. അബ്രഹാം (ചാലക്കുഴി), കോങ്കര ഉമ്മൻ ഇടിക്കുള, മുതിരക്കാലാ പോത്ത വറുഗീസ്, തോപ്പിൽ കളത്തിൽ ചാക്കൊ മാത്തൻ, ററി. എം. ചാക്കൊ, പി. കെ. ഇടിച്ചെറിയ, പി. വറുഗീസ് ബ്രദേഴ്സ് (Soap-Makers), പീടിയേക്കൽ മാത്തൻ, കെ. വി. മത്തായി. കണിയാംപറമ്പിൽ വറുഗീസ്, കെ. ഐ. പോത്ത, കെ ഐ. ഇടിക്കുള, കടവിൽ അബ്രഹാം, കൊല്ലവന പീലിപ്പോസ്, കൊച്ചുവൈനംമൂട്ടിൽ കോശി വർക്കി, പീടിയേക്കൽ മത്തായി, വിദ്വാൻ എം. തൊമ്മി, തലപ്പുള്ളിൽ മാത്തൻ, കുളഞ്ഞിപ്പുരയ്ക്കൽ യോഹന്നാൻ, കുളക്കാട്ടിൽ എം. കെ. വറുഗീസ്, കുരിശുംമൂട്ടിൽ കോശി മത്തായി, പീടിയേക്കൽ ചാക്കൊ, തെങ്ങനാംകുളത്തു ററി. പി. വർക്കി, എം. ജെ. കുരുവിള, പുതക്കുളത്തു് പി. എ. വറുഗീസ്, പുത്തൻപുരയ്ക്കൽ വി. വറുഗീസ്, കുരിശുംമൂട്ടിൽ കോശി ചാക്കോ, ഓലിയിൽ കെ. വി. വർക്കി, ചന്ദ്രവിരുത്തിൽ സി. വി. വർക്കി, പങ്കട മത്തായി, കുരിശുംമൂട്ടിൽ ചാക്കൊ കൊച്ചുചാക്കൊ, പങ്കട പുത്തൻപറമ്പിൽ മാത്തൻ വറുഗീസ്, ചിറേറട്ടു് സി. സി. അബ്രഹാം, കെ. ററി. മത്തായി, കെ. പി. മാത്യു, പനച്ചയിൽ അബ്രഹാം, തുണ്ടത്തിൽ കോരുതു് പോത്ത, കെ. വി. വർക്കി, കാഞ്ഞിരക്കാട്ടു് കെ. മത്തായി എന്നിവരോടും ഉള്ള എൻെറ കൃതജ്ഞതയെ രേഖപ്പെടുത്തിക്കൊണ്ടു് ഈ റിപ്പോർട്ടിനെ ഉപസംഹരിച്ചുകൊള്ളുന്നു.

N. B. സംഭരണദിനം, 556 രൂപാ 20 ചക്രം 4 കാശും പിന്നീടു് 7 രൂപാ 7 ചക്രം 2 കാശും ഇങ്ങനെ ആകെ 563 രൂപാ 27 ചക്രം 6 കാശു് ഈ ഇടവകയിൽനിന്നു പിരിഞ്ഞിട്ടുണ്ടു്.

## 24. തിരുവല്ലാ ഗ്രൂപ്പ്-ബി ഭാഗം.

(കെ. ജോർജ്ജ് ബി. എ. എൽ. ററി.)



കെ. ജോർജ്ജ് തിരുവല്ലാ.

1. തിരുവല്ലാ പാലിയേക്കരപ്പള്ളി, 2. തിരുവല്ലാ ചാലക്കുഴിപള്ളി, 3. കട്ടപ്പുറത്തുപള്ളി, 4. മേപ്രാൽ വലിയപള്ളി, 5. മേപ്രാൽചെറിയപള്ളി, 6. കാരയ്ക്കൽപള്ളി, 7. വേങ്ങൽപള്ളി, 8. തിരുമൂലപുരംപള്ളി, 9. ഉമയാററുകരപള്ളി എന്നീ പള്ളികൾ ഈ ഗ്രൂപ്പിൽ പെടുന്നു. ഇവയിൽ തിരുവല്ലായിലുള്ള മൂന്നു ഇടവകയിൽ ലീഡർ ജോലി വഹിച്ചതു പി. എം. ജേക്കബ് അവർകൾ ആയിരുന്നു. ബാക്കി ആറു ഇടവകകളിൽ നിന്നുള്ള നിധിപ്പിരിവു ചുമതലയത്രെ ഭാരവാഹികൾ എന്നെ ഏല്പിച്ചതു്. അതു സംബന്ധിച്ച റിപ്പോർട്ടു താഴെ ചേർക്കുന്നു.

മേപ്രാൽ പള്ളികൾ.

ബ. കണിയാന്ത്ര അലക്സന്ത്രയോസു കത്തനാരവർകളുടെ ശ്ലാഘനീയമായ പരിശ്രമഫലമായി നിധി സംബന്ധിച്ച പ്രാരംഭജോലികൾ മിക്കവാറും അവിടെ നടന്നു കഴിഞ്ഞിരുന്നു. കമ്മട്ടി അംഗങ്ങളിൽ പലരുടേയും ബ: അച്ചൻെറയും സഹകരണത്തോടു കൂടി ലിസ്റ്റ് പൂർത്തിയാക്കുക, നോട്ടീസു പതിക്കുക മുതലായ ജോലികൾ രണ്ടു മൂന്നു ദിവസം കൊണ്ടു ചെയ്തു കഴിഞ്ഞു. നമ്മുടെ സഭയിലെ പല പ്രബലകുടുംബങ്ങളും ഉള്ള ഇവിടെ നിന്നും ഒരു നല്ല തുക പിരിച്ചു തരണമെന്നു സ്ഥലത്തെ സമുദായഭക്തന്മാർ നേരത്തേതന്നെ തീരുമാനിച്ചിരുന്നു. എന്നാൽ അവരുടെ പ്രതീക്ഷയെപ്പോലും അതിലംഘിക്കത്തക്ക വിധത്തിൽ കണിയാന്ത്രപ്പുത്തൻപുരയിൽ നിന്നും മററും ഓരോ തുകകൾ വാഗ്ദത്തം ചെയ്കയും, ബ്രിട്ടീഷിൻഡ്യയിൽ ഉയന്ന ഉദ്യോഗങ്ങളിൽ ഇരിക്കുന്ന മി. കെ. ററി. മാത്യുവും അദ്ദേഹത്തിൻെറ സഹോദരൻ മി. കെ. ററി. ജോസഫും മററു പല യുവാക്കന്മാരും ഞങ്ങളോടൊന്നിച്ചു നിധി സംഖ്യ പതിപ്പിയ്ക്കാൻ ഇറങ്ങുകയും ചെയ്തപ്പോൾ ആകപ്പാടെ അന്തരീക്ഷവും മാറി വീണു. മലങ്കരയിലെ ഒന്നാമത്തെ സ്ഥാനം കരസ്ഥമാക്കാൻ ശ്രമിക്കണമെന്നു പലരും സ്വകാര്യമായി അഭിപ്രായപ്പെട്ടു തുടങ്ങി. ബ: പുതിയോട്ടച്ചൻ അവർകൾ വളരെ സന്തോഷത്തോടു കൂടി ഒരു തുക തരികയും മററു പലരേയും കണ്ടു പറഞ്ഞു് അവരെക്കൊണ്ടു നല്ല സംഖ്യകൾ തരുവിക്കയും ചെയ്തതു പ്രത്യേകം പ്രസ്താവ്യമാണ്. മേടം 20-ാം നു മൂന്നു മണിയോടുകൂടി മുദ്രവച്ച പണസഞ്ചി അവിടത്തെ കമ്മററിക്കാർ എന്നെ ഏല്പിച്ചു് രസീതു വാങ്ങി. തൊണ്ണൂറു (90) വീടുകളിൽ നിന്നു പിരിവു രൂപാ 253.

മെ. കെ. എം. മാമ്മൻ മാപ്പിള, സി. ജി. വറുഗീസ്, പി. എം. ജേക്കബ് എന്നീ മാന്യന്മാർ നിധിപ്പിരിവു സംബന്ധിച്ചു് ഒന്നിലധികം പ്രാവശ്യം മേപ്രായിൽ വന്നും അവിടെയുള്ള ആളുകളുമായി അഭിമുഖസംഭാഷണം നടത്തിയും ആവശ്യാനുസരണം എന്നെ പ്രോത്സാഹിപ്പിച്ചും ചെയ്ത ഗണ്യമായ സഹായങ്ങൾക്കു ഞാൻ അവരോടു പ്രത്യേകം കടപ്പെട്ടിരിക്കുന്നു എന്നു സസന്തോഷം പ്രസ്താവിച്ചുകൊള്ളട്ടെ.

കാരസ്ക്കൽ പള്ളി.

നൂററമ്പതിൽ പരം വീട്ടുകളും മൂന്ന് അച്ചന്മാരും മൂലമണ്ണിൽ കുടുംബക്കാർ ആദിയായ ധനാഢ്യന്മാരും ഉള്ള പ്രസ്തുത ഇടവകയിൽ നിന്നു പിരിഞ്ഞുകിട്ടിയ രൂപാ അമ്പതിൽ ചില്വാനം മാത്രമാണെന്നു രേഖപ്പെടുത്തുന്നതിൽ എനിക്കു വലിയ ദുഃഖമുണ്ട്. നിധിപ്പിരിവിനായി ചുമതലയേററ മേടം ഒന്നാം തീയതി തന്നെ ഞാൻ കാരസ്ക്കൽ പോയി. എൻെറ അന്വേഷണത്തിൽ അന്നുവരെ ഇതു സംബന്ധിച്ച യാതൊരു ജോലിയും ചെയ്തിരുന്നില്ല. വിജ്ഞാപനങ്ങൾ വികാരിയച്ചൻെറ വീട്ടിൽ തന്നെ വച്ചിരുന്നു. പുറമെ നിന്ന് ആരും ചെല്ലാതെ തന്നെ പണം ശരിയായി പിരിക്കാമെന്നും, അതിന്നു വേണ്ട എല്ലാ ശട്ടംകെട്ടുകളും ചെയ്‌വാൻ അവർ തീരുമാനിച്ചിരിക്കുന്നു എന്നും, ആവശ്യപ്പെട്ട നടപടികൾ ചെയ്തു കഴിഞ്ഞു എന്നും അവർ ആദ്യം രണ്ടു മൂന്നു പ്രാവശ്യം എന്നെ പറഞ്ഞു വിശ്വസിപ്പിക്കുകയുണ്ടായി. എന്നാൽ ഈ വാഗ്ദാനങ്ങൾ ഞാൻ വിശ്വസിക്കാനിടയായതു തെററിപ്പോയി എന്നു, പിന്നീടു നടന്ന സംഭവങ്ങൾ കൊണ്ടു ഗ്രഹിച്ചു. ആയതിനാൽ അടുത്ത ഇടവകയിലുള്ള ചില മാന്യന്മാരുടേയും സഹായത്തോടു കൂടി പിന്നെയും ശ്രമം തുടങ്ങി. മി. കെ. എം. മാമ്മൻ മാപ്പിളയും മുപ്പതോളം മററു സമുദായഭക്തന്മാരും ഒരു ദിവസം കാരസ്ക്കൽ പോകയും, ബ: അച്ചന്മാരെയും പ്രാമുഖ്യമുള്ള മററാളുകളേയും കണ്ടു സംസാരിക്കയും, അവരും കാരസ്ക്കൽ പള്ളിക്കാരുടെ വാഗ്ദത്തം സ്വീകരിക്കയും ചെയ്തു മടങ്ങിപ്പോരികയുണ്ടായി. മേടം 19-ാംനു- രണ്ടു പ്രാവശ്യം ഞങ്ങൾ അവിടെ പോയിരുന്നു. അപ്പോൾ വികാരിയച്ചൻ യദൃച്ഛയാ മുപ്പതു മൈൽ അകലമുള്ള ഒരു സ്ഥലത്തായിരുന്നു. വേറെ ഒരച്ചൻ അന്നേദിവസം കിടപ്പിലായി. രസീതു ബുക്കുകൾ സൂക്ഷിച്ചിരുന്ന ആൾ എവിടെയോ? ഇത്തരുണത്തിൽ വിഷമാവസ്ഥ മൂർദ്ധന്യത്തെ പ്രാപിച്ചു എന്നു പറഞ്ഞാൽ മതിയല്ലോ. ഒരു വിധത്തിൽ പിറേറ ദിവസമായ മേടം 20-ാംനു- പണപ്പിരിവും നടത്തി. എന്നാൽ രാത്രി 12 മണി ആയിട്ടും പിരിവു പണമാകട്ടെ വിവരംപറയാൻആളിനെയെങ്കിലുമാകട്ടെകാണുകയുണ്ടായില്ല—ആളയച്ചിട്ടു ഫലമില്ലല്ലോ—കാതോലിക്കാ ബാവാ തിരുമനസ്സിലെ നാമത്തിൽ സമുദായഭക്തന്മാർ സ്വമനസ്സാ കൊടുത്ത തുക—ചെറുതെങ്കിലും—നഷ്ടപ്പെടാനിടയാകരുത് എന്ന സദുദ്ദേശ്യത്താൽ പ്രേരിതരായ പതിനഞ്ചു പേർ അതുവരെ സഹിച്ച ശരീരമനഃക്ലേശങ്ങളെ ഒട്ടുംവകവയ്ക്കാതെ എന്നോടൊന്നിച്ചു രാത്രി തന്നെ കാരസ്ക്കലേക്കു പോകയും അച്ചനെ കണ്ടു പണം ആവശ്യപ്പെടുകയും ചെയ്തു. കിട്ടിയ തുക വലുതാക്കി കുറെ ദിവസം കഴിഞ്ഞ് എത്തിച്ചു തരാനാണ് അച്ചൻ കരുതിയിരുന്നത് എന്നു അപ്പോൾ മനസ്സിലായി. നിധിപ്പിരിവു കമ്മട്ടിക്കാരുടെ ആജ്ഞ അങ്ങനെയല്ല എന്ന് ഈ ഭാഗത്തു നിന്നു കഴിയും മട്ടു പ്രസ്താവിച്ചെങ്കിലും, തുക വലുതാക്കി പണം പുറമേ അയച്ചുകൊള്ളാമെന്നു സ്ഥാനത്തുനിന്നു അച്ചൻ ഇളകാതെ തന്നെ നിന്നു പറഞ്ഞു രാത്രി രണ്ടരമണിയോടുകൂടി ഞങ്ങൾ ഭഗ്നാശയരായിതിരിച്ചു പോന്നു. എന്നാൽ 21-ാംനു- എട്ടുമണിയോടുകൂടി മൂലമണ്ണിൽനിന്നു കൊടുത്ത മുപ്പതു രൂപായുൾപ്പെടെ അമ്പതു രൂപാ ചില്വാനം അച്ചൻ ഒരാൾ വശംകൊടുത്തയയ്ക്കുക ഉണ്ടായി.

തിരുമൂലപുരം പള്ളി.

വികാരിയച്ചനും കമ്മട്ടിയംഗങ്ങളും പണം പിരിക്കുന്നതിനും ലിസ്റ്റുതയ്യാറാക്കുന്നതിനും വളരെ ബുദ്ധിമുട്ടുകയും എന്നോടുകൂടി എല്ലാം വീട്ടുകളിലും വരികയും ചെയ്തു. ആ ഇടവകയിലുള്ള നൂററിരുപതിൽ ചില്വാനം വീട്ടുകളിലും ഞാൻ പോകയും കുടുംബനായകന്മാരെ കണ്ടു സംസാരിക്കയും ചെയ്തു. പണപ്പിരിവിനെപ്പററിയും അതിൻെറ വിനിയോഗത്തെപ്പററിയും സ്ഥലത്തെ കമ്മട്ടിക്കാരിൽ ചിലർക്കുണ്ടായിരുന്ന ചില അഭിപ്രായ വ്യത്യാസങ്ങൾ ഈ സംരംഭത്തിൻെറ വിജയത്തിന് അല്പം തടസ്സമുണ്ടാക്കാതിരുന്നിട്ടില്ല എന്നു ഞാൻ ബലമായി സംശയിക്കുന്നു.

ഉമയാററുകരപ്പള്ളിയും വേങ്ങൽ പള്ളിയും.

ഈ രണ്ട് ഇടവകകളിലും ഞാൻ പോകേണ്ട ആവശ്യംതന്നെയുണ്ടായിരുന്നില്ല. വികാരിയച്ചന്മാരുടേയും സഹപ്രവർത്തകന്മാരുടേയും ഉത്സാഹവും തീഷ്ണതയും എത്ര കണ്ട് ഉണ്ടായിരുന്നു എന്ന് എഴുതി അറിയിക്കാൻ പ്രയാസം. ഏതു നിർദ്ദേശമനുസരിച്ചും ഈ നിധിപ്പിരിവു വിജയകരമാക്കാൻ അവർ എപ്പോഴും ബദ്ധശ്രദ്ധന്മാരായിരുന്നു എന്നു കൃതജ്ഞതയോടുകൂടി രേഖപ്പെടുത്തിക്കൊള്ളട്ടെ. ഈ ചെറിയ ഇടവകകളിൽ നിന്നു പിരിഞ്ഞു കിട്ടിയ തുക തന്നെ എൻെറ ഈ റിപ്പോർട്ടിനു സാക്ഷ്യം വഹിക്കുന്നതുമാണ്.

---

## 25. കവിയൂർഗ്രൂപ്പ്.

(കെ. എം. സക്കറിയാ എം. എ., എൽ. ററി.)

കാതോലിക്കോററ് നിധിപ്പിരിവു സംബന്ധിച്ച് എൻെറ ചുമതലയിൽ പെട്ട ഇടവടകൾ കവിയൂർ സ്ളീബാപ്പള്ളി, ഇരവിപേരൂർ പള്ളി, കല്ലൂപ്പാറ വലിയപള്ളി, കല്ലൂപ്പാറ മാരോട്ടു പള്ളി, പുറമററംപള്ളി, വെണ്ണിക്കുളംപള്ളി എന്നിവയായിരുന്നു.

നിധിപ്പിരിവു കാര്യദർശിമാരുടെ നിയോഗാനുസരണം മേടം ആദ്യത്തെ ആഴ്ചയിൽ കവിയൂർ പള്ളി മേടയിൽ താമസമാക്കിക്കൊണ്ടു ഞാൻ ഓരോ ഇടവകയും സന്ദർശിച്ചു. പിരിവു സംബന്ധമായ പ്രാരംഭജോലികൾ ചെയ്യിക്കയുണ്ടായി. ഓരോ ഇടവകയുടെയും തൽക്കാല ചരിത്രത്തിൻെറ ഒരു സംക്ഷേപം താഴെ ചേർക്കുന്നു.



കെ. എം. സക്കറിയാ, പള്ളം.

കവിയൂർ സ്ളീബാപള്ളി.

പള്ളിക്കെട്ടിടം മനോഹരമായിരിക്കുന്നു. ആരാധനസമയം പള്ളിയകത്തെ ഡിസിപ്ലിൻ അഭിനന്ദനാർഹമാണ്. പള്ളിക്കാര്യങ്ങൾ ഭംഗിയായി നടക്കുന്നതിന് ഇടവകക്കാർ വേണ്ട ശുഷ്കാന്തി പ്രദർശിപ്പിക്കയും വികാരിയച്ചനോടു സഹകരിക്കയും ചെയ്യുന്നുണ്ട്. പള്ളിക്ക് ഒരു ഭരണസമിതിയുണ്ട്. സണ്ടേസ്കൂളുകളും മർത്തമറിയം സ്ത്രീ സമാജങ്ങളുമുണ്ട്. പള്ളി അത്തരത്തിൽ അഭിവൃദ്ധിയിൽ വന്നതു് അവിടെ കുറേക്കാലം വികാരിയായിരുന്ന ഫാദർ എം. സി. കുറിയാക്കോസ് ബി. എ. യുടെ അക്ഷീണയത്നഫലമായിട്ടായിരുന്നുവെന്ന് അന്വേഷണത്തിൽ അറികയുണ്ടായി. അദ്ദേഹത്തിൻെറ പിൻഗാമിയായ ഇപ്പോഴത്തെ വികാരി ചുങ്കത്തിൽ ജോർജ്ജ് കത്തനാർ അവർകളും മുൻഗാമിയെപ്പോലെ തന്നെ മതതീഷ്ണതയും ഊർജ്ജസ്വലതയും ഉള്ള ആളാണ്.

ഇരവിപേരൂർ പള്ളി

ഒരു ചെറിയ ഭംഗിയായ പള്ളി. ഏകദേശം മുപ്പതിൽപരം വീട്ടുകാരുണ്ട്. ഫാദർ ബർസ്കീപ്പായുടെ പരിശ്രമഫലമായിട്ടാണ് പള്ളി ഈ നിലയിൽ എത്തിയത്. എന്നാൽ കഷ്ടം! രണ്ടു ഭാഗമായി പിരിഞ്ഞു ശണ്ഠയിൽ കഴികയാണ്. ആളുകൾ സമുദായഭക്തരാണ്. ആരാധനകളിൽ പങ്കു കൊള്ളണമെന്നു നിർബന്ധമുള്ളവരാണ്. പക്ഷേ പല ഞായറാഴ്ചകളിലും ആരാധനമുടങ്ങിയിരിക്കുന്നു. വഴക്കു മൂലം ഇടവകയുടെ അഭിവൃദ്ധിക്കു പര്യാപ്തമായ സ്ഥാപനങ്ങളൊന്നും ഉണ്ടായിട്ടില്ല. ഇടവകമെത്രാപ്പോലീത്താ തിരുമേനി ഇടപെട്ടു വഴക്കുകൾ അവസാനിപ്പിച്ചു കാണുന്നതിനായി ഇടവകക്കാർ നോക്കിയിരിക്കുന്നു. നിധിയിലേക്ക് അവരാൽ കഴിവതു് അവർ സംഭാവന ചെയ്തു.

കല്ലൂപ്പാറ വലിയപള്ളി.

ഒരു വമ്പിച്ച ഇടവക. പഴയ കുടുംബക്കാർ അനവധി. വഴക്കുകൾ നിരവധി. ഏതെങ്കിലും പ്രമാണമാസ്പദമാക്കിയുള്ള മത്സരങ്ങളല്ല. വ്യക്തികൾ തമ്മിലുള്ള വിദ്വേഷം മാത്രമാണു. സമുദായോൽക്കർഷത്തിനുതകുന്നതായ യാതൊരു സ്ഥാപനവും അവിടെയില്ല. പട്ടക്കാർക്ക് ഒരു മാന്ദ്യം കാണുന്നുണ്ട്. ഒരു പക്ഷേ അവർ അവിടത്തെ ചുഴലിയിൽ നിസ്സഹായരായതുകൊണ്ടായിരിക്കാം. സണ്ടേസ്കൂളും സ്ത്രീസമാജവും ഉണ്ടാകേണ്ടിയിരിക്കുന്നു. ഉദ്ദേശശുദ്ധിയും ഊർജ്ജസ്വലതയുമുള്ള യുവാക്കന്മാരുണ്ട്. അവരെ സംഘടിപ്പിച്ചു അവരെക്കൊണ്ടു പ്രവർത്തനം ചെയ്യിക്കുന്നതിനു സ്ഥാപനമൊന്നുമില്ല. പിരിവു സംബന്ധിച്ചു വളരെ പ്രയാസപ്പെടേണ്ടിവന്നതു് ഈ ഇടവകയിലാണ്. അവിടെ നിന്നു ആശിച്ചതിൻെറ നാലിലൊരംശം തുക പിരിഞ്ഞിട്ടില്ല. ഇടവകമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് അവിടെ എഴുന്നെ

ളളിയിരുന്നു ശ്രമിച്ചെങ്കിൽ മാത്രമെ അവിടത്തെ വഴക്കും കുഴപ്പവും ഒതുങ്ങുകയുളളൂ.

കല്ലൂപ്പാറ മാരോട്ടുപളളി.

നാലോ അഞ്ചോ വീട്ടുകാരുടെ പളളിയാണ്. നിധിയിലേക്കു നിശ്ചിതസമയത്തു സംഭാവന ചെയ്യുന്നതിനു സാധിക്കയില്ലെന്ന് അവർ പറഞ്ഞു. പുറകെ ബാവാ തിരുമനസ്സിലേ കൈമുത്തായി വല്ലതും അയച്ചു കൊടുക്കുമത്രേ. *

പുറമററം പളളി.

ഏകദേശം നാൽപതു വീട്ടുകാരുളള ഒരു ചെറിയ പളളിയാണ്. പളളിക്കാര്യങ്ങൾ ഭംഗിയായി നടക്കുന്നുണ്ട്. നിധിപ്പിരിവു സംബന്ധിച്ച് അവരാൽ കഴിവതു് അവർ ചെയ്യുകയുണ്ടായി. സമുദായ സംബന്ധമായ എല്ലാ കാര്യങ്ങളിലും അവർ ഔത്സുക്യം പ്രദർശിപ്പിക്കുന്നുണ്ട്.

വെണ്ണിക്കുളം പളളി.

കവിയൂർ ഇടവകപോലെ തന്നെ ക്രമമായും ഭംഗിയായും നടത്തപ്പെടുന്ന ഒന്നാണ്. ഇടവകയുടെ ആത്മീയാഭിവൃദ്ധിക്കു വേണ്ട സകല കാര്യങ്ങളും ചെയ്യുന്നതിന് ഇടവകാംഗങ്ങളെല്ലാവരും ഒരുപോലെ ഉത്സാഹം പ്രദർശിപ്പിക്കുന്നുണ്ട്. നിധിപ്പിരിവു സംബന്ധിച്ചുളള ജോലികൾ ആരംഭം മുതൽ തന്നെ അവർ തീക്ഷ്ണതയോടെ ചെയ്തുകൊണ്ടിരുന്നു. ഗ്രൂപ്പു ലീഡറിനെക്കൊണ്ടു് അവക്ക് ആവശ്യമുണ്ടായില്ല. അവിടെ എല്ലാക്കാര്യങ്ങളിലുമെന്നപോലെ ഇതിലും നേതൃത്വം വഹിച്ചു വേണ്ടപ്പോൾ വേണ്ടതു ചെയ്യുന്നതിനു കൂടത്തും മുറിയിൽ മിസ്റ്റർ വറുഗീസ് മാപ്പിളയുണ്ടായിരുന്നു. അവിടുത്തെ പിരിവു കവിയൂരേക്കാൾ കൂടുതലായിരുന്നു എന്നുളളതു പ്രസ്താവയോഗ്യമാണ്.

നിധിപ്പിരിവു സംബന്ധിച്ചു ഗ്രൂപ്പ് ലീഡറിനെ അനവധി സമുദായഭക്തന്മാർ ആവതുപോലെ സഹായിച്ചിട്ടുണ്ട്. വിശ്രമവും ഭക്ഷണവും വെടിഞ്ഞ് അനേകം യുവാക്കന്മാർ കർമ്മപ്രമുഖരായി ഗ്രൂപ്പു ലീഡറിന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടിരുന്നു. എല്ലാവരോടും നന്ദിപറഞ്ഞുകൊളളുന്നു. വിശിഷ്യാ, ഗ്രൂപ്പു ലീഡറിന് അതിഥിസൽക്കാരം ചെയ്ത കവിയൂർ പളളിക്കാരോടും അവരുടെ വികാരി ചുങ്കത്തിൽ ജോർജ്ജ് കത്തനാർ അവർകളോടുമുളള കൃതജ്ഞതയെ രേഖപ്പെടുത്തിക്കൊളളുന്നു.

* വാഗ്ദാനപ്രകാരം തന്നെ കൈക്കാരൻ പ്രവർത്തിച്ചിട്ടുണ്ട്. —M. C. K.

## 26. മല്ലപ്പളളി ഗ്രൂപ്പ്.

എം. കെ. ജോസഫ് ശെമ്മാശ്ശൻ.

പൌരസ്ത്യ കാതോലിക്കേററു വ്യവസ്ഥാപന മലങ്കരനിധി സംഭരണസംബന്ധമായ ജോലികൾ സ്വന്ത ഇടവകയായ നിലയ്ക്കൽ ബദ്ധപ്പെട്ടു ചെയ്തുവന്നിരുന്ന ഘട്ടത്തിലാണ്, മല്ലപ്പളളി ചുററുപാടുമുളള പത്തു പളളികളടങ്ങിയ ഗ്രൂപ്പിലെ പ്രസ്തുത ജോലികൾ ഒരു ഗ്രൂപ്പുലീഡറായി നിന്നുകൊണ്ടു നടത്തുകയോ നടത്തിക്കുകയോ ചെയ്യണമെന്ന് ആവശ്യപ്പെട്ടുകൊണ്ടുളള ആഫീസിലെ അഭ്യർത്ഥന ലഭിച്ചതു്. എന്റെ സഹായത്തിനായി രണ്ടോ മൂന്നോ പേരേക്കൂടെ കൂട്ടി ഒരു ചെറിയ സംഘമായി പുറപ്പെടുന്നതിന് അനുവാദമുണ്ടായിരുന്നതിനാൽ, സമുദായഭക്തന്മാരും, കാര്യശേഷിയുളളവരും മനസ്സിനിണങ്ങിയവരുമായ പുത്തൻപുരയിൽ പാപ്പി, ചാലുങ്കൽ ചാക്കൊ എന്നിവരേയും ഒരു



എം. കെ. ജോസപ്പ് ശെമ്മാശൻ.
നിലയ്ക്കൽ, പുതുപ്പളളി.

വാല്യക്കാരനേയും കൂട്ടിക്കൊണ്ടത്രെ ഞാൻ തിരിച്ചതു്. ഇവരുടെ സാന്നിദ്ധ്യവും സഹായവും എനിക്കും നിധിക്കും. ഞങ്ങൾ സഞ്ചരിച്ച എല്ലാ സ്ഥലങ്ങളിലും ഒരുപോലെ പ്രയോജനപ്പെട്ടു.

ഞങ്ങൾ ബസ്സുകയറി പനയമ്പാലെ ഇറങ്ങി. ആദ്യമായി പ്രവേശിച്ചതു്, യൂണിയൻ കോളജ് പ്രഫസർ ദിവ്യശ്രീ ററി. വി. ജോൺ അച്ചന്റെ ഭവനത്തിലാണ്. അവിടെനിന്നും പനയമ്പാല തെക്കേപ്പളളിയേക്കുറിച്ചും അതിൽ നിധിസംബന്ധമായി നടന്ന വേലകളേക്കുറിച്ചും ഉളള എല്ലാ വിവരങ്ങളും ഞങ്ങൾ ഗ്രഹിച്ചു. ഇതു് ഒരു ചെറിയ ഇടവകയാണ്. ഇവിടെ അതേവരെ നടക്കേണ്ടിയിരുന്ന എല്ലാ വേലകളും നടന്നിരുന്നു. സാമാന്യം നല്ല ഒരു ചെറിയ പളളിയും അതോടുചേർന്നു രണ്ടു മുറികൾ ഉളളതും മുഴുവൻ കരിങ്കൽപണിയായതും ആയ ഒരു ഭംഗിയുളള കെട്ടിടവും ഉണ്ട്. ഇവയെല്ലാം വൃത്തിയായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു. ഏതാനും ആളുകൾ ഇടവക മാറിയതിനേക്കുറിച്ച്, ഇവിടെ ചില അസുഖങ്ങൾ ഉണ്ട്.

പനയമ്പാല വടക്കേപ്പളളി വികാരി യൌവ്വനയുക്തനും, സുമുഖനും, സുപ്രസന്നനുമായ ബഹുമാനപ്പെട്ട ഇളങ്കാവിലച്ചനാണ്. ആ ഇടവകയിലും പ്രകൃത്യാ ഉന്മേഷചിത്തനും ഉത്സാഹശാലിയുമായ ബഹുമാനപ്പെട്ട അച്ചൻ എല്ലാ പ്രചരണവേലകളും ശരിയായി നിർവ്വഹിച്ചിരുന്നു. വടക്കേപ്പളളി, അത്ര വെടിപ്പും ഭംഗിയുമുളളതല്ല. ഇടവകക്കാരും അച്ചനുംകൂടി ശ്രമിച്ചാൽ അതിന്റെ ശോച്യാവസ്ഥ പാടെ മാററുവാൻ നിഷ്പ്രയാസം സാധിക്കുന്നതാണ്.

നമ്മുടെ സമുദായത്തിൽ മുടങ്ങാതെ എല്ലാ ഞായറാഴ്ചകളും ആരാധന നടക്കുന്ന പളളികൾ ചുരുക്കമാണ്. മല്ലപ്പളളി ഗ്രൂപ്പിലെട്ടു നാലു പളളികളിലെ ഏകവികാരിയെകാണ്മാനായിരുന്നു. ഞങ്ങളുടെ അടുത്ത ശ്രമം. അദ്ദേഹത്തിന്റെ ഭരണത്തിലിരിക്കുന്ന നാലു പളളികളിലും ഒന്നു ചുററി സഞ്ചരിക്കേണമെങ്കിൽ നാല്പതു നാഴികയിൽ കുറയാതെ നടക്കേണ്ടതുണ്ട്. അച്ചൻ താമസിക്കുന്നതു് ഇവകളുടെ ഉദ്ദേശം ഒരു മദ്ധ്യസ്ഥാനത്തത്രെ. കുന്നും മലയും കടന്നു ഞങ്ങൾ അച്ചന്റെ വീട്ടിലെത്തി.

സാധാരണ പട്ടക്കാരെ കവിഞ്ഞ വിദ്യാഭ്യാസവും അതിനടുത്ത മതസംസ്ക്കരണവും ഉത്തമാദർശങ്ങളും ഉളള ബഹുമാനപ്പെട്ട തേവർവേലിലച്ചൻ ഞങ്ങളെ യഥായോഗ്യം സ്വീകരിച്ചു സൽക്കരിച്ചു. നിധിസംബന്ധമായി അദ്ദേഹത്തിന്റെ നാലിടവകകളിലെ ജോലികൾക്കായി അദ്ദേഹം തീവ്രയത്നം ചെയ്തിട്ടുണ്ടെന്നു ഞങ്ങൾക്കു ബോധ്യമായി. അപ്പഴപ്പോൾ കിട്ടുന്ന വിജ്ഞാപനങ്ങൾ അപ്പഴപ്പോൾ അതാതു പളളികളിൽ എത്തിച്ചു പ്രചരിപ്പിക്കുവാൻ ബഹുമാനപ്പെട്ട അച്ചൻ തന്നെ പലപ്പോഴും കാൽസവാരി ചെയ്തുവന്നിരുന്നു. അദ്ദേഹത്തിന്റെ ഉത്സാഹവും ചുണയും ഹേതുവായിട്ടാണ് ആ നാലിൽ മൂന്നിടവകകളിൽ അത്ര ഭംഗിയായി പിരിവു നടന്നിട്ടുളളതു്. എന്നാൽ ഈ പളളികളിൽ വീട്ടുകാരുടെ എണ്ണം കുറവും, ഉളളവർ വലിയ ധനബലം ഇല്ലാത്തവരും ആണ്. കുന്നംതാനത്തുളള മുണ്ടുകുഴിപ്പളളിയിൽ ഇദ്ദേഹത്തിനു പ്രതിമാസം രണ്ടര രൂപാ ശമ്പളമുളളതിൽ നാളതുവരെ മുപ്പത്തിമൂന്നു രൂപാ കുടിശിഖയാണെന്നറിഞ്ഞപ്പോൾ ഞങ്ങൾ ആശ്ചര്യപ്പെട്ടുപോയി. ഒരു യുവജനസംഘം അവിടെ രൂപീകരിച്ച് ആ ഇടവകയ്ക്കു് അൻപതിൽപരം രൂപാ ശേഖരിച്ച് ഇദ്ദേഹം പളളിക്കായി നിക്ഷേപിച്ചിട്ടുണ്ട്. ഈ അച്ചൻ സമുദായത്തിനു തക്ക സ്ഥാനത്തു് ഉപയോഗപ്പെടാവുന്ന ആളാണ് എന്ന് എനിക്കു തോന്നി.

ഞാൻ അവിടെനിന്നു പാതിക്കാട്ടുപളളിയിലേക്കു പോയി. അങ്ങോട്ടും, എങ്ങോട്ടും ഉളള യാത്രയിൽ വഴിയടുത്തുളള മിക്ക സുറിയാനി ഗൃഹങ്ങളിലും ഞങ്ങൾ കയറി ഇറങ്ങി അവിടവിടെ നടത്തപ്പെട്ട ജോലികളെക്കുറിച്ച് അന്വേഷണങ്ങൾ നടത്തുക പതിവാണ്. എന്നാൽ പാതിക്കാട്ട് ഇടവകയുടെ അതിർത്തിയിൽ കടന്നശേഷം അതേവരെ ഞങ്ങളിൽ ഉണർന്നുനിന്നി

രുന്ന ഉത്സാഹവും ഉന്മേഷവും മന്ദീഭവിച്ചുതുടങ്ങി. പുരവാതുക്കൽ അറിയിപ്പിന്റെ പ്രതികൾ പതിഞ്ഞിട്ടില്ല. ആളുകൾ കാര്യങ്ങൾ ശരിക്ക് അറിഞ്ഞിട്ടില്ല. നടപടികൾ ഒന്നും നടന്നിട്ടുമില്ല. ഇടവകയിൽ വീടുകൾ 240 ആകയാൽ അനായാസേന കാര്യങ്ങൾ ശരിപ്പെടുത്തുവാൻ സാധിക്കയുമില്ല. ഞങ്ങളുടെ ജോലിയുടെ ഭാരം ഇപ്പോൾ മാത്രമാണ് ഞങ്ങൾക്കു അനുഭവപ്പെട്ടുതുടങ്ങിയതു്. ഉച്ചനമസ്കാരത്തിനു് അല്പം മുൻപേ ഞങ്ങൾ പള്ളിയിലെത്തി ബഹുമാനപ്പെട്ട വികാരിഅച്ചനെ കണ്ടു.

പള്ളി നല്ല വലിപ്പവും ഉയരവും ഉള്ളതാണ്. ഹൈക്കലായുടെ തറ അത്ര വെടിപ്പല്ല. പള്ളിയോടു ചേർന്ന പള്ളിവക ഒരു പ്രൈമറിസ്കൂളിന്റെ നെടിയശാലയുണ്ടു്. അതിന്റെ ഒരററത്തായിട്ടാണു സന്യാസിയും ബി. ഏ. ബിരുദധാരിയുമായ ബഹുമാനപ്പെട്ട കയ്യാലാത്തച്ചന്റെ ഇരിപ്പു്. ഞങ്ങൾ ചെല്ലുമെന്നു് അറിഞ്ഞിരുന്നെങ്കിലും അതു് അന്നു്, അപ്പോൾ ആയിരിക്കുമെന്നു നിശ്ചയമില്ലാതിരുന്നതിനാൽ ഉച്ചനമസ്കാരം കഴിഞ്ഞ ശേഷവും ഞങ്ങൾക്കുവേണ്ടി അച്ചൻ കൂടെ ഭക്ഷണത്തിനു കാത്തിരിക്കേണ്ടതായി വന്നുകൂടി. ഉച്ചഭക്ഷണവും അല്പവിശ്രമവും കഴിഞ്ഞാണു ഞങ്ങൾ കാര്യത്തിൽ പ്രവേശിച്ചതു്. അച്ചൻ ഉത്സാഹപൂർവ്വം ഞങ്ങളോടൊരുമിച്ചു് ഇറങ്ങി സന്ധ്യയ്ക്കു മുമ്പായി പ്രധാനപ്പെട്ട പല ഗൃഹങ്ങളിൽ ചെന്നു. അടുത്ത ദിവസം തന്നെ കമ്മട്ടി കൂടി ത്വരിതമായ വേലകൾക്കു വേണ്ട ഏർപ്പാടുകൾ ചെയ്തുകഴിഞ്ഞു. ആ ഇടവകയിൽനിന്നു് 79 രൂപാ 18 ചക്രം 8 കാശു പിരിഞ്ഞതു് അച്ചന്റെ, ഈ പരിശ്രമം മൂലമായിട്ടു മാത്രമാണ്. ബഹുമാനപ്പെട്ട അച്ചനും അതിലധികം, ബഹുമാനപ്പെട്ട വാളക്കുഴി ശെമ്മാശനും സംഭാവനയുടെ തുക കുറഞ്ഞുപോയതിനാൽ ലജ്ജയും മനസ്താപവും ഉണ്ടായി. മേടം ഇരുപതാംതീയതി വെള്ളിയാഴ്ച അഞ്ചുമണിയോടുകൂടെ മററു് ഒമ്പതു പള്ളികളിലെ പണക്കെട്ടുകൾ എന്റെ കൈവശം വന്നുചേർന്നു. പാതിക്കാട്ടു പള്ളിയിലെ പിരിവു കഴിഞ്ഞു പള്ളിയിൽ പണമെണ്ണിയെന്നുള്ള വിവരങ്ങളും ഞാൻ മനസ്സിലാക്കി.

പാതിക്കാട്ടു് ഇടവകയിൽ ചില ചില്ലറ ഭിന്നതകളുണ്ടു്. ഭിന്നതയ്ക്കു കാരണങ്ങൾ നിസ്സാരങ്ങളാണ്. ഈ മത്സരങ്ങൾ, നിധിപ്പിരിവിനെ ശക്തിയായി പ്രതികൂലിച്ചില്ല എന്നതു ഭാഗ്യമായി.

യാത്രയുടെ ദുർഘടാവസ്ഥ ഞങ്ങളുടെ സഹനശക്തിയെ പരിലംഘിച്ചു. ഞങ്ങൾ ചില വലിയ മലകൾ വലിഞ്ഞു കയറി ചിലകൊടിയ കൊക്കകൾ ഊന്നയിറങ്ങി മണിമലയോടടുത്ത പുന്നവേലിൽ ചെന്നു പററി. അവിടെ ഉത്സാഹശാലിയായ ഒരു ശെമ്മാശനുണ്ടെന്നും അദ്ദേഹം ഇക്കാര്യങ്ങൾ ശരിയായി നിർവ്വഹിക്കുന്നുണ്ടെന്നു് അവിടുത്തെ വികാരിയായ ബഹുമാനപ്പെട്ട തേവർവേലിൽ അച്ചനിൽനിന്നും ഞങ്ങൾ ഗ്രഹിച്ചിരുന്നു. ഇടവക, ഗൃഹസംഖ്യയിലും, ധനശക്തിയിലും, പിന്നോക്കമാണ്. ശെമ്മാശന്റെ നിർബന്ധംഹേതുവാൽ നാല്പതു രൂപായോളം വാഗ്ദത്തം ലഭിച്ചിരുന്നു എങ്കിലും പിരിഞ്ഞുകിട്ടിയതു് ഇരുപതു മാത്രമാണ്. പള്ളി ചെറുതും, ഏററം പരിതാപാവസ്ഥയിൽ സ്ഥിതിചെയ്യുന്നതുമാണ്. അവിടെ ചെന്നു ചേരുക അസാധ്യമായിട്ടാണ് ഇരിക്കുന്നതു്. വാഹനങ്ങൾ ചെല്ലുവാൻ ഉതകുന്നതല്ലെങ്കിലും നടന്നു ചെല്ലുവാൻ പോലും തക്ക വഴി അവിടേക്കു കണ്ടില്ല. മാസത്തിൽ ഒന്നു മാത്രമാണ് ആരാധന നടത്താറുള്ളതു്.

പുന്നവേലിൽനിന്നു ഞങ്ങൾ തിരിച്ചു മുരണിയിൽ എത്തി. ചുരുക്കം ചിലരെ ആളയച്ചുവരുത്തിയും ചെന്നുകണ്ടും കാര്യങ്ങൾ അന്വേഷിച്ചു. അവിടെ നിധിസംബന്ധമായ ജോലികൾ മിക്കവാറും പൂർത്തിയായിട്ടുണ്ടായിരുന്നു. ആ ഇടവകയിലെ ആളുകൾ നിർദ്ധനരും അത്ര പരിഷ്കാരരീതികൾ പ്രാപിച്ചിട്ടില്ലാത്തവരുമാണ്. പള്ളിയിലേക്കു തീർത്തിട്ടുള്ള ഒരു പാത ഇപ്പോൾ താറുമാറായിക്കിടക്കുന്നു. ഉദ്ദേശം രണ്ടര ഏക്കർ വിസ്തീർണ്ണമുള്ള സ്ഥലത്താണ് പള്ളി പണികഴിപ്പിച്ചിരിക്കുന്നതു്. പള്ളി ചെറുതും നല്ലതും തന്നെ. പള്ളിവകസ്ഥലത്തു തെങ്ങിൻതൈകൾ പിടിപ്പിച്ചുവരുന്നു. പള്ളിയിൽ വി. കർമ്മം നടക്കാറുള്ളതു മാസത്തിൽ ഒരുപ്രാവശ്യം മാത്രമാണ്. കേവലം നിസ്സാരമായ ആ ഇടവകയിൽ കാണുന്ന എല്ലാ ഐശ്വര്യങ്ങളും അവിടെ കർമ്മം നടത്താറുള്ള—മഞ്ഞനാംകുഴിയിലച്ചന്റെ മനഃപ്രകൃതിയുടെ ഒരു പ്രതിഫലനമായിട്ടാണ് എനിക്കു തോന്നിപ്പോകുന്നതു്. ഉദ്ദേശം അൻപതുവീട്ടുകാർ മാത്രമുള്ള ആ ഇടവകയിൽനിന്നു് അതിന്റെ ശക്തിക്കപ്പുറമായ തുക പിരിഞ്ഞിട്ടുണ്ടു് എന്നാണ് എന്റെ വിശ്വാസം. ഉദ്ദേശം മുപ്പതുരൂപാ ആ ഇടവകയെ സംബന്ധിച്ചിടത്തോളം അശേഷം കുറവല്ല.

ഞാൻ മല്ലപ്പള്ളിക്കു പോയി. അവിടെ കടവിനടുത്തു്, കാലംചെയ്ത വല്യതിരുമേനി സ്വന്തമായി പണികഴിപ്പിച്ചിട്ടുള്ളതും ബഥനിപ്പള്ളി എന്നപേരിൽ അറിയപ്പെട്ടുവരുന്നതുമായ പള്ളിയിൽ എത്തി. പള്ളി അത്രചെറുതോ അത്രവലുതോ അല്ല. മദ്ബഹായുടെ ഒരു വശംചേർന്നു് ഒരു ചാർത്തുമുറിയും അതേതുടർന്ന വരാന്തയും ഉണ്ടു്. അവധികാലങ്ങളിൽ വാളക്കുഴിയിൽ ശെമ്മാശ്ശൻ, പയ്യമ്പള്ളിൽ ശെമ്മാശ്ശൻ മുതലായവർ പള്ളിയിൽ താമസിച്ചുവരുന്നു. ആയതിനാൽ ആ കാലങ്ങളിൽ അവിടെ മണിയടി പ്രാർത്ഥന മുതലായവ ദിവസവും നടത്താറുണ്ടു്.

നമ്മുടെ സുറിയാനിപ്പള്ളികളിൽ അധികവും പള്ളികളാകുന്നതു് ഞായറാഴ്ച ഉദിച്ചു് ഉച്ചയാകുന്നതുവരെ മാത്രമാണ്. അതും ചിലതു മാസത്തിൽ ഒന്നുമാത്രം. പണം ചിലവിട്ടു പണികഴിപ്പിച്ചിട്ടുള്ള പള്ളികളിൽ പലതും ജീർണ്ണിച്ചു വശമായിട്ടുള്ളതു നോട്ടമോ അടിച്ചുവാരോ ഇല്ലാതെ കിടന്നുപോകുന്നതുകൊണ്ടാണല്ലൊ. പള്ളിപണി പൂർത്തിയായി വാതലും ജനലും വച്ചു് ഓടുമേഞ്ഞല്ലാതെ കൂദാശചെയ്കയൊ വി. കുർബാന അനുഷ്ഠിക്കുകയൊ ചെയ്തുകൂടാ എന്നൊരു ശട്ടം മുൻപു് ഉണ്ടായിരുന്നതായി പറഞ്ഞുകേൾവിയുണ്ടു്. എന്നാൽ ഇപ്പോഴാകട്ടെ ആ നിയമം പമ്പകടന്നു. അരനാഴികകൊണ്ടു് ഒരു പള്ളിതീർക്കുവാൻ ഇപ്പോൾ ആർക്കും കഴിയും. അധികാരികൾ അവിടെ അനുവാദവും നൽകും. നമ്മുടെ ഈ കുറവു പരിഹരിക്കേണ്ടതു് എത്രയും ആവശ്യമാണ്.

മല്ലപ്പള്ളിയിലെ സാക്ഷാൽ പുരാതനമായ പള്ളി പുഴവനക്കടവിനക്കരെയാണ്. ഇതു കാണുവാൻ എനിക്കു സൌകര്യം ഉണ്ടായില്ല.

ഇവിടത്തെ ബഥനിപ്പള്ളിയിൽ ജനങ്ങൾ ഭരണരീതിയെ സംബന്ധിച്ചു മത്സരത്തിൽ കഴിക്കുന്നു. ആയതിനാൽ നിധിപ്പിരിവു് ഇവിടെ മോശമായി. റാവുസാഹിബ് ഒ. ഏം. ചെറിയാൻ അവർകളുടെ ആഗമനവും അതുമൂലം പയ്യമ്പള്ളിലവറാച്ചന്റെ പരിശ്രമവും നിമിത്തമായിട്ടു് അവിടെനിന്നു പിരിഞ്ഞതു പത്തുരൂപയാണ്.

ഞാൻ അടുത്തു, ചെങ്ങരൂർപള്ളിയിൽ ചെന്നു വികാരിഅച്ചനെ കണ്ടു. അവിടെ വിഷമതകൾ പലതുള്ളതായി ദീർഘസംഭാഷണത്തിൽനിന്നു മനസ്സിലയി. ഏതെങ്കിലും, അച്ചൻ നിധിപ്പിരിവിനെ അനുകൂലിക്കുകയാണു ചെയ്തതു്. അനേകം വീട്ടുകാർ കൂടിവരുന്ന ഈ പള്ളി, തക്കവലിപ്പമുള്ളതും ഇരുവശങ്ങളിലും വരാന്തയുടെ ഭാവത്തിൽ ചില കാട്ടിക്കൂട്ടലുകളുള്ളതും, അതിൽ വടക്കുവശമുള്ള വരാന്തയുടെ കിഴക്കേ അററത്തായിട്ടു് തുറന്ന ഒരു മുറിയും ഉള്ളതും ആണ്. പള്ളിയകം വൃത്തിയായിട്ടില്ല. ഹൈക്കലായുടെ തെക്കുകിഴക്കേ കോണിൽ ഒരു അയൺസെയിഫ് കാണ്മാനുണ്ടു്. പള്ളി ആകപ്പാടെ, നന്നാകാനുണ്ടു്. ഒരു കൊച്ചച്ചൻ ഞങ്ങൾക്കു പ്രത്യേകസഹായങ്ങൾ നിധിപ്പിരിവു സംബന്ധിച്ചു ചെയ്യുക ഉണ്ടായി. സാമാന്യം വലിയ ഈ പള്ളിയുടെ ഭരണം മുതലായവയിൽ, വലിയച്ചനെ സഹായിക്കുന്ന വിഷയത്തിൽ അധികാരികൾ ശ്രദ്ധിക്കുന്നതു കൊള്ളാം.

പടുവ എന്നസ്ഥലത്തു വല്യമെത്രാച്ചൻ സ്വന്തമായി മറെറാരു പള്ളി പണികഴിപ്പിച്ചിട്ടുണ്ടു്. ഇതിനും ബഥനിപ്പള്ളി എന്നു പേരുപറയപ്പെടുന്നു. പള്ളി ഉപായമാണ്. അൻപതോളം വീട്ടുകാർ അവിടെ കൂടിവരുന്നു. സാമാന്യം നല്ലനിലയിലിരിക്കുന്നതും ഏഴുക്ലാസുകളുള്ളതുമായ ഒരു സൺഡേസ്കൂൾ അവിടെ നടത്തിവരുന്നുണ്ടു്. മല്ലപ്പള്ളിബഥവിപ്പള്ളിയിലെ തർക്കത്തിന്റെ വിത്തു് അവർ പടുവബഥനിപ്പള്ളിയിലും വിതച്ചുകഴിഞ്ഞിരുന്നു. എങ്കിലും, ഈ ഇടവകക്കാരുടെ സ്വാധീനവും പ്രേരണയും പ്രയത്നവും മൂലമായിട്ടു മാത്രമാണ് അവിടെ ഉണ്ടായിരുന്ന ഭിന്നാഭിപ്രായങ്ങളെ ശമിപ്പിച്ചു് അവരുടെ കഴിവനുസരിച്ചുള്ള മുപ്പതോളം രൂപാ പിരിച്ചെടുക്കുവാൻ സാധിച്ചിട്ടുള്ളതു്. ഈ കാര്യത്തിൽ പടുവയിൽ ഗീവറുഗീസ് അവർകളും സഹോദരൻ പീലിപ്പോച്ചനും സ്തുത്യർഹന്മാരാണ്. ഇവർ വല്യമെത്രാത്തന്റെ സഹോദരപുത്രന്മാരത്രെ.

പ്രസ്തുത ബഥനിപ്പള്ളി ഒരു ചെറുകുന്നിന്റെ ഉപരിയിലുള്ള പരപ്പിലാണ് പണിയപ്പെട്ടിട്ടുള്ളതു്. വെയിൽകൊണ്ടും നടന്നുക്ഷീണിച്ചും അവിടെ എത്തുന്ന ഏവനും അവിടെ ലഭിക്കുന്ന നിരന്തരമന്ദമാരുതൻ ഒരു സുഖകരമാണ്. അവിടെനിന്നു ഞങ്ങൾ കുന്നംതാനത്തേക്കുപോയി. ഉദ്ദേശം ഒന്നരഏക്കർ വരുന്ന പള്ളിസ്ഥലം മുഴവൻ തെങ്ങിൻതൈകൾ വച്ചുപിടിപ്പിച്ചുവരുന്നു.

കുന്നന്താനം ആഞ്ഞിലിത്താനംപള്ളിയിൽ കശപിശ പലതാണ്. തിരുമേനിമാർ ആരെങ്കിലും അവിടെ കാര്യമായി പ്രയത്നിക്കേണ്ടതുണ്ടു്. നിധിപ്പിരിവു്, ഇടവകയുടെ വലിപ്പത്തിനു് അനുസരിച്ചു നടന്നില്ല.

കുന്നംതാനത്തുള്ള മുണ്ടുകുഴിപ്പള്ളി അത്യുന്നതമായ ഒരു കുന്നിന്റെ കുടുന്തയിലാണു നിൽക്കുന്നതു്. ഇനിയും പണി

തീർന്നിട്ടില്ലാത്ത ഈ പള്ളിയുടെ അവസ്ഥ ശോചനീയമാണ്. മത്സരം ഇവിടെ പലതരത്തിലുണ്ട്. എന്നാൽ ഇവിടെ മത്സരം നിധികാര്യത്തിനു വിഘ്നമായില്ല. പിരിഞ്ഞ സംഖ്യ ഇടവകയുടെ നിർദ്ധനാവസ്ഥയ്ക്കു, കുറവല്ല.

മിക്കഇടവകകളിലും ഈരണ്ടുപ്രാവശ്യവും ചിലസ്ഥലങ്ങളിൽ മൂന്നും അതിലധികവും പ്രാവശ്യവും ഞങ്ങൾ ചെന്നിട്ടുണ്ട്. ചെന്നസ്ഥലങ്ങളിലെല്ലാം ആളുകൾ സ്നേഹമായും ഔദാര്യമായും ഞങ്ങളോടു പെരുമാറി.

ഈ ജോലിയിൽ എന്നെ അനുഗമിക്കുകയും സഹായിക്കുകയും ചെയ്തിട്ടുള്ള ചിറക്കിയിൽ പുത്തൻപുരയിൽ ചെറിയാൻ വക്കീൽ അവർകളോടും ചാല്യങ്കൽ ചാക്കോ അവർകളോടും എനിക്കുള്ള നന്ദിയെ ഞാൻ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഞങ്ങൾ സഞ്ചരിക്കയും സന്ദർശിക്കയും ചെയ്ത എല്ലാസ്ഥലങ്ങളിലും ഞങ്ങൾക്ക് ആഹാരം നൽകിയും അദ്ധ്വാനം മൂലവും സഹായം ചെയ്തിട്ടുള്ള ബ. അച്ചന്മാരോടും ശെമ്മാശ്ശന്മാരോടും മറ്റെല്ലാവരോടും ഞങ്ങൾക്കുള്ള കൃതജ്ഞതയേയും ഞങ്ങൾ രേഖപ്പെടുത്തിക്കൊള്ളുന്നു.

എന്റെ ഗ്രൂപ്പിൽനിന്നും പിരിഞ്ഞിട്ടുള്ള 390 രൂപായിൽ ഒരു ഭാഗം, മല്ലപ്പള്ളിച്ചന്തയിൽ പാവപ്പെട്ടവരായ പലരും തങ്ങളുടെ കൃഷിസാമാനങ്ങൾ വിററഴിച്ച് അവിടെവച്ചുതന്നെ പിരിവുകാരെ ഏല്പിച്ചിട്ടുള്ളതാണ്. ഇപ്രകാരം പാവപ്പെട്ടവരുടെ അത്യദ്ധ്വാനഫലത്തിൽനിന്നും വാരിക്കൂട്ടപ്പെട്ടിട്ടുള്ള ഈ മുതൽ നീതിയായും പ്രയോജനകരമായും വ്യയം ചെയ്യുന്നു എങ്കിൽ ഒരു പക്ഷെ വരുന്ന വത്സരവും ഒരു പിരിവെടുക്കാൻ സാധിച്ചേക്കും. ആളുകൾ മടികൂടാതെ സംഭാവന ചെയ്യണമെന്നുണ്ടെങ്കിൽ ഇപ്പോൾ ഉണ്ടായിട്ടുള്ള പണത്തിന്റെ കൈകാര്യങ്ങളേപ്പററിയുള്ള പൂർണ്ണവിവരങ്ങൾ സകല പള്ളികളിലെയും 'സകലന്മാരും' 'സർവ്വന്മാരും' അറിഞ്ഞിരിക്കേണ്ട ആവശ്യം ഉണ്ട്. ഇപ്പോൾ പിരിഞ്ഞുകിട്ടിയിട്ടുള്ള ഈ മൂന്നേമുക്കാൽ ചക്രം കണ്ടു പ്രൌഢികൾ ആരംഭിച്ചാൽ അതു് അപ്പഴേ അവസാനിക്കുമെന്നും നാം ഓർക്കേണ്ടതാണ്. ഒരാണ്ടു ശമ്പളം കൊടുക്കയും വാങ്ങുകയും ഒരാണ്ടുമാത്രം വലിപ്പങ്ങളെടുക്കയും എടുത്തുചാടുകയും ചെയ്യുകയും പിറേറ ആണ്ടു് ഒന്നുമില്ലാതെ അടങ്ങിഒതുങ്ങിയിരിക്കയും ചെയ്താൽ അതു കേവലം പോരായ്മയായിതീർന്നേക്കാം.

## 27. കോട്ടയം ഗ്രൂപ്പ്-എ ഭാഗം.

മാളേയ്ക്കൽ എം. എം. ഏബ്രഹാം.

"കാതോലിക്കേറ്റുനിധി" ആപ്പീസിൽനിന്നും 110 മേടം 5-ാംനു-ലെ എഴുത്തുമൂലം കോട്ടയം ചെറിയപള്ളിയുടെയും മാങ്ങാനം ദയറാപള്ളിയുടെയും ലീഡറായി എന്നെ നിയമിച്ചിരിക്കുന്ന വിവരം അറിഞ്ഞതനുസരിച്ചു ഞാൻ എന്റെ ചുമതല കഴിയുംവിധം നിർവ്വഹിക്കുവാൻ ശ്രമിച്ചു. ആദ്യമായി പ്രസ്തുത പള്ളികളിലെ പ്രധാന പുരോഹിതന്മാരുടെ അദ്ധ്യക്ഷതയിൽ പൊതുയോഗങ്ങൾ വിളിച്ചുകൂട്ടുകയും ഓരോ പ്രവർത്തകക്കമ്മററികളേയും പ്രസ്തുത കമ്മററികളുടെ സഹായാർത്ഥം മററു് ഇടവകകളെ പലവാർഡുകളായി തിരിച്ച് അതാതു വാർഡുകളുടെ വിസ്തീർണ്ണം അനുസരിച്ചു കാര്യക്ഷമതയ്ക്കുപയുക്തമായ വിധം പലസബ്



എം. എം. ഏബ്രഹാം
മാളേയ്ക്കൽ, കോട്ടയം.

കമ്മററികളെ രൂപീകരിക്കുകയും ഉത്തരവാദിത്വത്തോടും ഊർജ്ജസ്വലതയോടും ഏതുവിധ ത്യാഗവു ചെയ്യുന്നതിനു സന്മനസ്സുള്ള സമർത്ഥന്മാരായ യുവാക്കന്മാർ അടങ്ങിയ രണ്ടു ക്രമപാലകസംഘങ്ങളെ തെരഞ്ഞെടുക്കുകയും ചെയ്തു.

110 മേടം 9-ാംനു- വീണ്ടുംകൂടിയ യോഗത്തിൽ മേല്പറഞ്ഞ കമ്മററിഅംഗങ്ങളും സബ്കമ്മററിമെമ്പറന്മാരും ക്രമപാലകന്മാരും സന്നിഹിതരായിരുന്നു. ആ യോഗത്തിൽ ഓരോ വാർഡുകളിലും ഉൾപ്പെട്ട വീടുകളുടെയും, ഗൃഹനായകന്മാരുടെയും പൂർണ്ണമായ വിവരങ്ങൾ, വാഗ്ദാനസംഖ്യകളുടെ തുക ഈ വിവരങ്ങൾ രേഖപ്പെടുത്തുന്നതിനു് ആവശ്യമായ നിർദ്ദേശങ്ങൾ അടങ്ങിയതും അച്ചടിച്ചു തയ്യാറാക്കിയിരുന്നതുമായ ഫാറങ്ങൾ കമ്മററി അംഗങ്ങളെയും ക്രമപാലകന്മാരെയും ഏല്പിക്കുകയും ചെയ്തു.

ഈ നിർദ്ദേശപത്രികയിലെ താല്പര്യമനുസരിച്ചു മേടം 9-ാംനു-ക്കുമുൻപായി സബ്കമ്മററി അംഗങ്ങളും ക്രമപാലകന്മാരും അവരുടെ കൃത്യം യഥാവിധി നിർവ്വഹിക്കുകയുണ്ടായി.

ചിലവാർഡുകളിൽ വാഗ്ദാനസംഖ്യ പൂരിപ്പിക്കുന്നതിനു സമുദായാംഗങ്ങളുടെ സ്ഥിതിക്കും നിലയ്ക്കും അനുയോജ്യമായവിധം കൂടുതൽ സംഭാവന തുകകൾ വാഗ്ദാനം ചെയ്യിക്കുന്നതിലേക്കു പ്രവർത്തകക്കമ്മററിയുടെയും എന്റെയും സഹായം ആവശ്യപ്പെട്ടതിൽ ക്രമപാലകന്മാർക്കും സബ്കമ്മററി അംഗങ്ങൾക്കും പ്രോത്സാഹജനകമായിരിക്കത്തക്കവിധം അവരോടു സഹകരിച്ചു പലസ്ഥലങ്ങളിലും സഞ്ചരിക്കുകയും പല സമുദായസ്നേഹികളെക്കൊണ്ടു കൂടുതൽതുക വാഗ്ദാനം ചെയ്യിക്കുന്നതിനു സാധിക്കുകയും ചെയ്തു എന്നുള്ള സംഗതി ഏററവും, സന്തോഷത്തോടുകൂടി രേഖപ്പെടുത്തിക്കൊള്ളുന്നു. നിധിആപ്പീസിൽ നിന്നു് അയച്ചുതന്നിട്ടുള്ളതും മിസ്രേംസംഹാരദൂതനിൽനിന്നു സത്യഇസ്രായേലിനെ രക്ഷിക്കുന്നതിനു് അടയാളമാക്കിയിരുന്നതുമായ കട്ടിളപ്പടികളിലുണ്ടായിരുന്ന കുഞ്ഞാടിന്റെ രക്തത്തിനോടു സാമ്യമുള്ള 110 മേടം 20-ാംനു- വെള്ളിയാഴ്ച പാവനസുദിനത്തെ സ്മരിക്കുന്നതുമായ ചുവപ്പു കടലാസ്തുണ്ടുകൾ ഗ്രൂപ്പിൽ ഉൾപ്പെട്ട ഓരോ ഗൃഹങ്ങളുടെയും പ്രധാനസ്ഥാനത്തു പതിപ്പിക്കുകയും തന്നിമിത്തം ഓരോ ഗൃഹങ്ങളിലും ഒരു നവജീവൻ ഉളവാകയും ചെയ്തു എന്നുള്ള സംഗതിയും വിശിഷ്യ പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

10-9-110-ലെ നിധിആപ്പീസിൽനിന്നുള്ള എഴുത്തിലെ താല്പര്യപ്രകാരം കോട്ടയംഗ്രൂപ്പിൽ ഉൾപ്പെട്ടിട്ടുള്ള പല മാന്യന്മാരുടെ പേരുകളും യഥായോഗ്യം അവരവർ വാഗ്ദാനം ചെയ്തിരുന്ന സംഖ്യകളുടെ തുകയും അടങ്ങിയിട്ടുള്ള ലിസ്റ്റിന്റെ പകർപ്പു പൊതുവെ നിധിപിരിവിനും സമുദായമദ്ധ്യത്തിൽ ഒരു ഉണർവ്വ് ഉണ്ടാകുന്നതിനും മലയാളമനോരമപ്പത്രം വഴിയായി പരസ്യപ്പെടുത്തുന്നതിലേക്കായി ഫാദർ എം. സി. കുറിയാക്കോസ് ബി. ഏ. അവർകളുടെ പേർക്കു കാതോലിക്കേറ്റുനിധി ആപ്പീസിലേക്കു് അയച്ചുകൊടുത്തു. ഇതിനെ തുടർന്നു് ഓർഗനയിസിങ്ങ് സെക്രട്ടറി റാവുസാഹിബ് ഒ. എം. ചെറിയാൻ അവർകളുടെ അദ്ധ്യക്ഷതയിൽ പ്രവർത്തകക്കമ്മററിയുടെ ഒരു യോഗം കൂട്ടുകയും നിധിപിരിവു സംബന്ധിച്ച സംഗതികൾ ഭംഗിയായി നിർവ്വഹിക്കുന്നതിനു വേണ്ടതായ പല നിർദ്ദേശങ്ങളും പ്രസ്തുത യോഗത്തിൽ മി. ചെറിയാൻ പ്രസ്താവിക്കുകയും ആ സ്പഷ്ടപരമായ കാര്യപരിപാടി അനുസരിച്ചു സംഗതികൾ നടത്തേണ്ടതാണെന്നു പ്രവർത്തകക്കമ്മററി ഐകകണ്ഠ്യേന തീർച്ചപ്പെടുത്തുകയും ചെയ്തു.

അടുത്തദിവസം ഒരു വിജ്ഞാപനംമൂലം എന്റെ ഗ്രൂപ്പിലുൾപ്പെട്ടിട്ടുള്ള കമ്മററികളേയും ക്രമപാലകന്മാരേയും ക്ഷണിച്ചു വരുത്തുകയും ഓരോരോ വാർഡുകളിലേക്കുമുള്ള രസീതുബുക്കുകളും ഫാറങ്ങളും സബ്കമ്മററി അംഗങ്ങളെ ഏല്പിക്കയും ഏല്പിച്ചിട്ടുള്ള വിവരത്തിനു നിധിആപ്പീസിൽ നിന്നും അയച്ചുതന്നിട്ടുള്ള കാർഡുകൾ പൂരിപ്പിച്ചു പേരും ഒപ്പും രേഖപ്പെടുത്തിച്ചുവാങ്ങുകയും ചെയ്തു.

അബ്ദള്ളാപാത്രിയർക്കീസ്ബാവാ തിരുമനസ്സിലെ മലയാളസന്ദർശനത്തോടുകൂടി മലങ്കരസുറിയാനി സമുദായത്തിലുണ്ട

യിരുന്ന സമാധാനവും അഭിവൃദ്ധിയും അസ്തമിച്ചുപോയി എന്നുള്ള സംഗതി സമുദായാംഗങ്ങളായ ഏവക്കും അത്യന്തം മമ്മഭേദകമായ ഒന്നാണല്ലൊ. ബാവാതിരുമനസ്സിലെ അഭിലാഷങ്ങൾക്കു വഴിപ്പെടാഞ്ഞതുനിമിത്തം മലങ്കരമെത്രാപ്പോലീത്താ ആയിരുന്ന നി. വ. ദി. ശ്രീ. ഗീവറുഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ തിരുമേനിയെ മുടക്കുകയും തൻനിമിത്തം മലങ്കരസഭയുടെ ഉൾഭരണത്തിൽ പ്രവേശിക്കാമെന്ന് ആ പിതാവ് ആഗ്രഹിച്ചതിനു പ്രതികൂലമായി മലങ്കരസുറിയാനി സമുദായത്തിന് ആജീവനാന്തം ഉള്ള സ്വാതന്ത്ര്യത്തിനും സഭയുടെ പൂർവ്വീക നടപടികൾക്കും റോയൽകോടതി വിധികൾക്കും വിപരീതമായുള്ള സംഗതികളിൽ പ്രവേശിക്കാതെയും മലങ്കരസമുദായം ഉത്തമവിശ്വാസമായിതന്നെ ഏല്പിച്ച ട്രസ്റ്റിനെ ലംഘനംകൂടാതെ കാത്തുപരിപാലിക്കണമെന്നുള്ള നിഷ്കളങ്ക മനസാക്ഷിയോടുകൂടി നിവർത്തിച്ച ആ തിരുമേനിയെ മലങ്കരസഭയിലുള്ള ഭൂരിപക്ഷം ജനങ്ങളും പള്ളികളും സ്വീകരിക്കയും ബഹുമാനിക്കയും ചെയ്തു. ഈ ഘട്ടത്തിൽ സഭയിൽ ബാവാ മെത്രാൻ എന്ന കക്ഷി ഉളവാകുകയും തൽഫലമായി സിവിലും ക്രിമിനലും ആയി പല വ്യവഹാരങ്ങൾ ഉത്ഭവിക്കയും ചെയ്തു. മാർതോമ്മാശ്ളീഹായാൽ സ്ഥാപിതമായ മലങ്കരസഭയുടെ അസ്ഥിവാരത്തിനു ഹാനിവരാതെ കാത്തുസൂക്ഷിക്കുന്നതിനു ബദ്ധശ്രദ്ധനായിരുന്ന മലങ്കരമെത്രാപ്പോലീത്താ തിരുമനസ്സിലെ മുടക്ക് എന്ന "അസ്ത്രം" തിരുവിതാംകൂറിലെ അത്യുന്നതന്യായാധിപസംഘത്തിൽനിന്നും അസാധുവാണെന്നു സ്ഥാപിച്ച വിധിയുണ്ടാകുകയും ചെയ്തു. പൌരസ്ത്യസഭയുടെ ന്യായമായ നിലനില്പിന് ഏതാനും നൂറാണ്ടുകൾക്കുമുൻപ് ടൈഗ്രീസിനും കിഴക്കൊക്കെയ്ക്കും സാർവ്വത്രീകസുന്നഹദോസിനാൽ നിശ്ചയിക്കപ്പെട്ടു നടന്നുവന്നതും ഇടക്കാലത്തു നിന്നുപോയതുമായ കാതോലിക്കാസ്ഥാപനം മലങ്കരസഭയിൽ സ്ഥാപിക്കുന്നതിനു പര്യാപ്തമായ സുവർണ്ണാവസരം ലഭിക്കുകയും ഒന്നാമത്തെ കാതോലിക്കാ, അന്ത്യോഖ്യായിലെ സീനിയർ പാത്രിയക്കീസായിരുന്ന അബ്ദദ്മ്ശിഹോ ബാവാ തിരുമേനിയാൽ വാഴിക്കപ്പെടുകയും ആചന്ദ്രതാരം മലങ്കരസഭയ്ക്കു കാതോലിക്കായെ തുടർച്ചയായി വാഴിക്കുന്നതിനുള്ള രേഖാമൂലമായ കല്പനകളും തിരുമനസ്സുകൊണ്ടു തരികയും ചെയ്തു. കഴിഞ്ഞ 22 വത്സരകാലമായി മലങ്കര സഭയിൽ നിലനിന്നു വരുന്ന കാതോലിക്കാ സ്ഥാപനത്തിന്റെ രക്ഷയ്ക്കും പുലർച്ചയ്ക്കും വേണ്ടി കാതോലിക്കേറ്റ് നിധി സംഭരണം അത്യന്താപേക്ഷിതമാണെന്നും ഈ ഘട്ടത്തിൽ എങ്കിലും മലങ്കര സമുദായ അംഗങ്ങളും അസോസിയേഷ്യൻ കമ്മററിയോഗവും നിശ്ചയിച്ചു ഇദംപ്രഥമമായ നിധി ധനശേഖരപ്രസ്ഥാനം ആരംഭിച്ച് ഇത്ര വിജയകരമായ രീതിയിൽ ഗണ്യമായ ഒരു സംഖ്യ പിരിച്ചു വെയ്ക്കുവാൻ ഇടയായതിൽ സത്യ ഇടയനും വെളിച്ചങ്ങളുടെ പിതാവും ആയിരിക്കുന്ന സർവ്വശക്തനായ ദൈവം തമ്പുരാനെ നന്ദിനിറഞ്ഞ ഹൃദയത്തോടുകൂടി സ്തുതിക്കുന്നു.

മാങ്ങാനം ദയറാ ഗ്രൂപ്പിൽ നിന്നും ഞാൻ ആശിച്ചിരുന്നതുപോലെയുള്ള സംഖ്യ ലഭിച്ചില്ലെങ്കിലും വാഗ്ദാനം ചെയ്ത സംഖ്യ പിരിഞ്ഞു കിട്ടാൻ ഇടയായതിൽ ഞാൻ കൃതാർത്ഥനായിരിക്കുന്നു എന്നുള്ള സംഗതിയും വിസ്മരിക്കത്തക്കതല്ലാ.

മലങ്കര ഒട്ടുക്ക് ഉണ്ടായിട്ടുള്ള ഈ നിധിപ്പിരിവിൽ മററുള്ള മഹാ ഇടവകകളിൽ അവിടെയുള്ള ക്രമാതീതമായ വീടുകളുടെ എണ്ണത്തെ അടിസ്ഥാനപ്പെടുത്തി നോക്കിയാൽ കോട്ടയം ഗ്രൂപ്പിലുള്ള 424 വീടുകളാൽ നിന്നും 1130—ൽ ചില്ലുവാനം രൂപാ മേടം 20—ാം നു- വെള്ളിയാഴ്ച 5 മണിക്കു കോട്ടയം എം. ഡി. സിമ്മനാരിയിലുള്ള നിധി ആപ്പീസിൽ എത്തിച്ചു സെക്രട്ടറിമാരെ ഏല്പിച്ചു രസീതു വാങ്ങിക്കുവാൻ ഭാഗ്യമുണ്ടായതു കൃതാർത്ഥതാകാരണം തന്നെ. മലങ്കര സമുദായത്തിന്റെ സർവ്വോന്മുഖമായ അഭിവൃദ്ധിയെ ലാക്കാക്കി നടത്തിയ ഈ മഹൽ പ്രസ്ഥാനത്തിൽ കോട്ടയം മാങ്ങാനം ഗ്രൂപ്പ് ലീഡർ എന്ന നിലയിൽ ഏററവും ഒരു ചുരുങ്ങിയ ചുമതല വഹിക്കുവാൻ സമുദായം എന്നെ അനുവദിച്ചതിൽ സമുദായത്തോടുള്ള അളവററ കൃതജ്ഞതയെ ഞാൻ ഈ അവസരത്തിൽ രേഖപ്പെടുത്തുന്നു. ഈ വാസ്തവം കോട്ടയം ചെറിയപള്ളി ഇടവകാംഗങ്ങൾക്കു പ്രത്യേകിച്ചും അഭിമാനകരമായ ഒന്നുതന്നെ. ഇത്ര പ്രശസ്തമായ വിധം ഈ മഹൽ കാര്യനിർവ്വഹണത്തിനു സർവ്വകായക്ലേശങ്ങളും സഹിച്ചു എന്നെ സഹായിക്കുകയും സർവ്വാത്മനാ സഹകരിക്കുകയും ചെയ്തിട്ടുള്ള പ്രവർത്തക കമ്മററി അംഗങ്ങളോടും സബ്കമ്മററി അംഗങ്ങളോടും ക്രമപാലക സംഘാംഗങ്ങളോടും എനിക്കുള്ള അളവററ കൃതജ്ഞതയെ രേഖപ്പെടുത്തിയും ഇതുപോലെ ഇതിനെ തുടന്നു ഇത്ര വൻപിച്ച സംഖ്യകൾ പിരിഞ്ഞില്ലങ്കിലും മലങ്കര സഭയുടെ സമാധാനത്തിനും സ്ഥായി ആയ നിലനില്പിനും കാതോലിക്കേററിന്റെ ഉയർച്ചയ്ക്കും ആണ്ടുതോറും നാം ഈ സുദിനത്തെ സ്മരിച്ചു കൊണ്ട് ഓരോ ഗ്രൂപ്പിലും ധനശേഖരങ്ങൾ നടത്തണമെന്ന് ആശംസിച്ചുംകൊണ്ടു ഈ റിപ്പോർട്ടു ഇവിടെ സമർപ്പിച്ചുകൊള്ളുന്നു.

## കോട്ടയം ഗ്രൂപ്പ്-ബി ഭാഗം.

(കെ. എ. മാത്യു ബി. എ., എൽ. ററി.)



കെ. എ. മാത്യു, ബി. ഏ., എൽ. ററി.
ഒളശ്ശ.

*കല്ലുങ്കത്ര, കുമരകം, ഒളശ്ശ, ചെങ്ങളം, ചേന്നങ്കരി, ആലപ്പുഴ എന്നീ ആറുപള്ളികൾ ഈ ഗ്രൂപ്പിൽ പെടുന്നു; എങ്കിലും എന്റെ മേൽനോട്ടത്തിൽ കുമരകം, കല്ലുങ്കത്ര, ഒളശ്ശ, ചെങ്ങളം എന്നീ നാലുപള്ളികളാണുണ്ടായിരുന്നത്. ഈ ഇടവകകളിൽ മത്സരങ്ങൾ പലതുണ്ട്. എങ്കിലും ധനസ്ഥിതിയിൽ ഉയന്നവരും സ്വാധീന ശക്തിയുള്ളവരും ആയ ഏതാനും ആളുകളുടെ ആനുകൂല്യം കൊണ്ടാണ്, ഇത്രയും സംഖ്യ ഈ നാലു പള്ളികളിൽ നിന്നും പിരിച്ചെടുക്കുവാൻ സാധിച്ചത്. കല്ലുങ്കത്ര പഴയപള്ളിയിലെ വഴക്കുകൾ മൂലം പുലിക്കുട്ടുശ്ശേരി എന്ന സ്ഥലത്തു ചിലരാൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന പള്ളി, ചെറുതെങ്കിലും സാമാന്യം തൃപ്തികരമായ രീതിയിൽ ഉള്ളതത്രേ. തൽക്കാലം പള്ളിയിരിക്കുന്നതിനു മാത്രമേ അവിടെ സ്ഥലമുള്ളു എങ്കിലും ഇടവകക്കാർ ഉത്സാഹിച്ചാൽ അടുത്ത സ്ഥലം കൂടി പള്ളിക്കായി വാങ്ങാവുന്നതാണ്. കല്ലുങ്കത്ര ഇടവകയിൽ പെട്ടവരും ആപ്പുക്കര മുതലായ കരകളിൽ താമസിക്കുന്നവരുമായ ആളുകൾക്കു ദൂരം മൂലം ക്രമമായി പഴയപള്ളിയിൽ പോകാൻ സാധിക്കാതാണിരുന്നിട്ടുള്ളത്. ഈ പ്രയാസത്തെ ഈ പള്ളി പരിഹരിച്ചിരിക്കുന്നു. ശവടക്കൂട്ടു ഇപ്പോഴും പഴയപള്ളിയിൽ തന്നെ. ഈ ഇടവകയിൽ ഏകദേശം എൺപതോളം വീടുകൾ ഉണ്ട്.

ഞാൻ സഞ്ചരിച്ച നാലു പള്ളികളിലും സണ്ടേസ്കൂളുകൾ നടത്തിവരുന്നുണ്ട്. എന്നാൽ രക്ഷകർത്താക്കന്മാരുടെ താല്പര്യക്കുറവുകൊണ്ടും പട്ടക്കാരുടെ മേലന്വേഷണമില്ലായ്മകൊണ്ടും തൃപ്തികരമായ നിലയിൽ നടക്കുന്നുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. മലങ്കരയ്ക്കു മുഴുവനായി ഒരു സണ്ടേസ്കൂൾ അസ്സോസിയേഷ്യൻ സ്ഥാപിക്കുകയും ഊർജ്ജസ്വലനായ ഒരു സെക്രട്ടറിയുടെ ഉത്സാഹഫലമായി ഓരോ ഇടവകകളേയും അസ്സോസിയേഷ്യന്റെ മേൽ നോട്ടത്തിൽ കൊണ്ടുവരുകയും ചെയ്തെങ്കിൽ മാത്രമെ സണ്ടേസ്കൂളുകൾ അഭിവൃദ്ധിപ്പെടുകയുള്ളു.

ഈ ഇടവകകളിൽ നൂതനരീതിക്കു വിദ്യാഭ്യാസം ചെയ്തവരുണ്ട്. ശെമ്മാശ്ശ പട്ടം കൊടുക്കുന്നതിൽ അധികാരികൾ പ്രത്യേകം കരുതേണ്ടതാകുന്നു. ഈ ഇടവകകളുടെ വിദ്യാഭ്യാസസൌകര്യത്തെ കുറിച്ചും അധികാരികൾ അന്വേഷിക്കേണ്ടതുണ്ട്.

---

* ചേന്നങ്കരി, ആലപ്പുഴ എന്നീ ഇടവകകളിലേക്കു ലീഡറന്മാർ നിയോഗിക്കപ്പെട്ടില്ല.

സാമുദായിക കാര്യങ്ങളിൽ ജനങ്ങൾ (ഈ നാലു ഇടവകകളിലും) വളരെ തീക്ഷ്ണതയുള്ളവരാണ്. പണംകൊടുത്താൽ ശരിയായ വിധത്തിൽ അതു വിനിയോഗിക്കുമെന്നും അതിൻെറ കണക്കു അവരെ ബോദ്ധ്യപ്പെടുത്തുമെന്നും വിശ്വാസംവന്നാൽ ശക്തിയ്ക്കനുസരണം പണം തരുന്നതിനു ശ്രമിക്കുമെന്നു തോന്നുന്നു. ഇടവകകളിലും മററുമുള്ള കേസിനുവേണ്ടി ധാരാളം പണം ചെലവു ചെയ്തു മുഷിഞ്ഞിരിക്കകൊണ്ടും പണത്തിനു വിഷമമുള്ള അവസരമായതുകൊണ്ടുമാണ് ഉദ്ദേശിച്ചിടത്തോളം പണം കിട്ടാതെ പോയതു്.

കാലോചിതമായ വിദ്യാഭ്യാസം സിദ്ധിച്ചവരും സൽസ്വഭാവികളെന്നു് നല്ല സാക്ഷ്യം സിദ്ധിച്ചവരും പ്രായമുള്ളവരുമായ ആളുകൾക്കു പട്ടംകൊടുക്കുക, സാധാരണ ഒരു കുടുംബം പുലർത്തിക്കൊണ്ടു പോകത്തക്കവണ്ണമുള്ള ഒരു തുക അവർക്കു വരുമാനം ഉണ്ടാക്കിക്കൊടുക്കുക, പട്ടക്കാർ ചുമതലപ്പെട്ടും അസ്സോസിയേഷ്യനോടു ഘടിപ്പിച്ചും സൺഡേസ്ക്കൂളുകൾ നടത്തുക, പള്ളിസംബന്ധമായ എല്ലാ വരവു ചിലവുകൾക്കും പരിഷ്കൃതരീതിയിൽ കണക്കു് എഴുതി സൂക്ഷിക്കുകയും ആണ്ടിലൊരിക്കൽ എങ്കിലും ഈ കണക്കു പരിശോധിപ്പിക്കുകയും മററും ചെയ്യുക, പട്ടക്കാർ വീടുകൾ സന്ദർശിച്ചു ആത്മീയാഭിവൃദ്ധിക്കു് ഉതകുന്നതായ ഉപദേശം നൽകുക, ഇടവകമെത്രാൻ ആണ്ടിൽ ഒന്നു രണ്ടു പ്രാവശ്യമെങ്കിലും ഓരോ പള്ളികളും സന്ദർശിക്കുക, ഭരണഘടന നടപ്പാക്കുക, വിശ്വാസാചാരങ്ങളെപ്പററി ശരിയായ ബോധം പ്രസംഗയോഗങ്ങൾകൊണ്ടും ശരിയായ ഒരുക്കത്തോടുകൂടി ആഴ്ചതോറും നടത്തുന്ന പ്രസംഗങ്ങൾ കൊണ്ടും ഉണ്ടാക്കുക, ഈ വിധമെല്ലാം പ്രവർത്തിച്ചാൽ നമ്മുടെ ഇടവകകൾ അഭിവൃദ്ധി പ്രാപിക്കുമെന്നു വിചാരിക്കുന്നു.

## 28. പള്ളം ഗ്രൂപ്പ്.

വി. സി. മാത്യു ബി. എ., എൽ. ററി.

പത്താംവിജ്ഞാപനമനുസരിച്ചുള്ള റിപ്പോർട്ടു താമസിപ്പിച്ചതിൻെറ പ്രധാന കാരണം ഞാൻ സന്ദർശിച്ച ഇടവകകളെപ്പററി എനിക്കുള്ള പരിചയം തുലോം തുച്ഛമാകയാലും ഈ പരിചയത്തെ അടിസ്ഥാനമാക്കി എന്തെങ്കിലും നിരൂപണം ചെയ്യുന്നതു ശരിയായിരിക്കുമോ എന്നുള്ള സംശയത്താലും അത്രെ. എന്നാൽ ബഹുമാനപ്പെട്ട സെക്രട്ടറി—എം. സി. കുറിയാക്കോസ് അച്ചൻ—അവർകൾ പലപ്രാവശ്യം എന്നെ നിർബന്ധിച്ചതിൻെറ ഫലമായിട്ടാണ് ഇടവകകളിലുള്ള പല യോഗ്യന്മാരുമായി പ്രസ്തുത വിഷയത്തെപ്പററി സംസാരിച്ചതിൻെറശേഷം ഈ റിപ്പോർട്ടു സമർപ്പിക്കുന്നതു്.

ഗ്രൂപ്പുലീഡർ എന്ന നിലയിൽ-അതാതു് ഇടവകയിൽപ്പെട്ട കമ്മട്ടിക്കാർ തങ്ങളുടെ ജോലി ഏതു വിധത്തിൽ നടത്തുന്നു എ



വി. സി. മാത്യു ബി. ഏ., എൽ. ററി.
പുതുപ്പള്ളി.

ന്നു് അന്വേഷിക്കു മാത്രമാണു ഞാൻ ചെയ്തതു്. ആരംഭത്തിൽ എനിക്കു സുഖക്കേടായിരുന്നതിനാൽ ഈ അന്വേഷണം തന്നെ എൻെറ ഏജൻറന്മാർ മുഖാന്തിരമാണു നടത്തിയതു്. കുറുച്ചി ഇടവകയിൽ മാത്രം കമ്മട്ടിഅംഗങ്ങളോടു് ഒരുമിച്ചു പല വീടുകൾ ഞാൻ സന്ദർശിക്കയും ഇടവകാംഗങ്ങളുമായി ഈ കാര്യത്തെപ്പററി സംസാരിക്കയും ചെയ്തു.

എനിക്കു ലഭിച്ച ഇടവകകളുടെ സൌകര്യം നിമിത്തം ഭക്ഷണം, താമസം മുതലായവയ്ക്കു് എൻെറ ചാർച്ചക്കാരെ അല്ലാതെ മററൊരുത്തരെയും ബുദ്ധിമുട്ടിക്കേണ്ട ആവശ്യം എനിക്കു നേരിട്ടില്ല. സഞ്ചാരവേളയിൽ കുറുച്ചിയിൽ വേണാട്ടുകളത്തിൽ ചാക്കോച്ചൻെറ ഭവനത്തിലാണു ഞാൻ അധികദിവസവും താമസിച്ചതു്. പണപ്പിരിവുദിവസം പകൽ പള്ളം സെഹിയോൻപള്ളിയിൽ അത്യാനന്ദപ്രദമായ കാററു് ഏററു് അവിടെ താമസിക്കയും മി. പി. കെ. മാണി ബി. ഏ., എൽ. ററി. യുടെ ചതുർവിധ വിഭവങ്ങളോടുകൂടിയുള്ള വിരുന്നിൽ പങ്കുകൊള്ളുകയും ചെയ്തു. പണം എണ്ണി തിട്ടപ്പെടുത്തുന്നതിലും രസീതുകുററികൾ പരിശോധിച്ചു് ആകെത്തുകയുമായി ഒത്തുനോക്കുന്നതിലും മി. മാണിയുടെ സഹകരണം എനിക്കു വലിയ വലിയ സഹായമായിരുന്നു.

ഞാൻ സന്ദർശിച്ച ഇടവകകളെപ്പററി താഴെ വിവരിക്കുന്ന സംഗതികൾ പ്രസ്താവിച്ചുകൊള്ളുന്നു.

1. പള്ളത്തു വലിയപള്ളി—പള്ളിയും പരിസരപ്രദേശങ്ങളും വളരെ വൃത്തിയായി സൂക്ഷിച്ചുവരുന്നു. മാസത്തിൽ രണ്ടു ഞായറാഴ്ചയെ വി. കുർബാന നടത്തുന്നുള്ളു. വികാരി ബ. വേണാട്ടുകളത്തിൽ യോഹന്നാൻ കത്തനാർ അവർകളാണ്. നിധിപ്പിരിവുകാര്യത്തിൽ പ്രധാന ചുമതല വഹിച്ചതു വടക്കേക്കുററു പാപ്പി എന്ന മാന്യദേഹമാണ്. അദ്ദേഹം സമുദായഭക്തിയിൽ അദ്വിതീയനാണ്. അദ്ദേഹത്തിനു സഹായികളായി നിന്നു പ്രവർത്തിച്ചവർ വടക്കേപ്പുറമ്പിൽ കൊച്ചു്, വടക്കേപ്പുറമ്പിൽ വലിയകുഞ്ഞു്, കളപ്പുരയ്ക്കൽ കൊച്ചു് ഇവർ ആണ്. ബ. അച്ചൻെറ സഹകരണവും ധാരാളം ഉണ്ടായിരുന്നു.

ഇടവകയിൽ സൺഡേസ്ക്കൂൾ വേലയാകട്ടെ, മർത്തമറിയം സമാജമാകട്ടെ, മററു് ഏതെങ്കിലും തരം ആത്മീയവേലയാകട്ടെ നടക്കുന്നില്ല. ഭക്തിസംവർദ്ധകമായ പ്രസ്ഥാനങ്ങൾ, ഇവിടെ ബലപ്പെടേണ്ടതു്, ആവശ്യമായിരിക്കുന്നു.

2. പള്ളം സെഹിയോൻപള്ളി—ഈ പള്ളിയിൽ ശുശ്രൂഷ നടത്തുന്നതു തോപ്പിൽ അച്ചൻ അവർകളും, പള്ളിയിൽ ഗീവറുഗീസ് അച്ചൻ അവർകളുമാണ്. പള്ളിനടത്തിപ്പിൽ മി. പി. കെ. മാണിമാസ്റ്ററെ അനുസരിച്ചു പ്രവർത്തിക്കുന്നതിനു സന്നദ്ധരായി വളരെ യുവാക്കന്മാരെ കാണുകയുണ്ടായി. പള്ളിയ്ക്കകം വളരെ വൃത്തിയായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു. നിധിപ്പിരിവിൽ മി. മാണിയും യുവാക്കന്മാരും കൊച്ചച്ചനോടു് ഒരുമിച്ചു് ഉത്സാഹമായി പ്രവർത്തിച്ചു.

ഇടവകയുടെ ആഭിമുഖ്യത്തിൽ സൺഡേസ്ക്കൂൾ, മർത്തമറിയംസമാജം, യുവജനസംഘം ആദിയായവ ക്രമമായി നടത്തപ്പെടുന്നുണ്ടു്.

3. കൊല്ലാട്ടു് ആലപ്പുഴ പള്ളി—വി. പൌലൂസിൻെറ നാമത്തിൽ സ്ഥാപിതമായ ഈ പള്ളിയിൽ എന്നെ ഏററവും ആകർഷിച്ചതു് ആ വിശുദ്ധൻെറ ഒരു വലിയ പടം മദ്ബഹായുടെ മുൻപിൽ പ്രതിഷ്ഠിച്ചിരുന്നതത്രെ. ഭയഭക്തിജനകമാംവിധത്തിൽ കമ്മാദികൾ അനുഷ്ഠിക്കുന്നതിനേപ്പററി വിരക്തി പ്രദർശിപ്പിക്കുന്ന ഈ കാലയളവിൽ, ആഡംബരത്തോടുകൂടി ദിവ്യപൂജ അർപ്പിക്കുന്നതു കണ്ടു് എനിക്കു സന്തോഷം തോന്നി. മുൻ അച്ചന്മാരുമായി യുദ്ധംചെയ്തു മനഃക്ലേശം അനുഭവിച്ച ഇടവകക്കാർക്കു ദിവശ്രീ എം. സി. യാക്കോബു കത്തനാരവർകളെ പട്ടക്കാരനായി ലഭിച്ചതു് ആശ്വാസകരമായി അവർ സാക്ഷിക്കയുണ്ടായി. തൻെറ ജോലിയിൽ ഉത്സാഹശീലനായ ബ. അച്ചനെപ്പററി പ്രായമുള്ളവർക്കും ചെറുപ്പക്കാർക്കും ഒരുപോലെ സമ്മതമാണ്. പണപ്പിരിവുകാര്യത്തിൽ അച്ചൻ അവർകൾ എല്ലാ വീടുകളും കമ്മററിമെമ്പറന്മാരോടു് ഒരുമിച്ചു സന്ദർശിച്ചതായി അറിയുന്നു. ഈ ജോലിയിൽ പ്രധാനമായി ശ്രമിച്ചതു കൈതയിൽ ജോർജ്ജ് വറുഗീസ്, കാഞ്ഞിരയ്ക്കാട്ടു് ഇട്ടി വറുഗീസ്, എള്ളുകാലായിൽ കളത്തിൽ ചെറിയാൻ വർക്കി, പുളിവേലിൽ മർക്കോസ് ഈ മാന്യന്മാരാണ്.

ഇടവകയുടെ ആഭിമുഖ്യത്തിൽ സൺഡേസ്കൂൾ, മർത്തമറിയം സമാജം, യുവജനസമാജം ആദിയായ വേലകൾ നടത്തപ്പെടുന്നുണ്ട്. ഈവക സ്ഥാപനങ്ങൾ അവിടെ ഇടവകജനങ്ങളുടെ ഭക്തിവർദ്ധനത്തിനു് ആവശ്യമാണ്. പള്ളി ഭരണഘടന അനുസരിച്ചു നടത്തുവാൻ അധികാരികൾ കരുതേണ്ടതത്രെ.

4. കുഴിമററംപള്ളി—വി. ഗീവറുഗീസു സഹദായുടെ നാമത്തിൽ പണികഴിപ്പിച്ചിട്ടുള്ള ഈ പള്ളി വിശാലമായ ഒരു കുന്നിൻെറ മുകളിലത്രെ സ്ഥാപിക്കപ്പെട്ടിട്ടുള്ളതു്. ചുററും നൂതനമായി മതിൽകെട്ടി വൃത്തിയായി സൂക്ഷിക്കുന്നുണ്ട്. സൺഡേസ്കൂളിൻെറ ആവശ്യത്തിനായി പള്ളിയുടെ നാടകശാല ഉപയോഗിക്കുന്നു. പള്ളി വികാരി പട്ടച്ചേരിൽ ബ അലക്സന്ത്രയോസ് അച്ചൻ കാര്യശേഷിയുള്ളയാളും നയജ്ഞനും ഒരു വാഗ്മിയും സുറിയാനിഭാഷയിൽ സാമാന്യം പാണ്ഡിത്യമുള്ള ദേഹവുമാണ്. അദ്ദേഹത്തിൻെറ ഭരണത്തിൻകീഴിൽ സകല മാനവേരും കുമ്പസാരിച്ചു കുർബാന കൈക്കൊള്ളണമെന്നു നിർബന്ധമാണ്. ഇടവകജനങ്ങൾ നന്നാകേണമെന്നുള്ള താല്പര്യത്തോടുകൂടി സ്ഥിരപരിശ്രമം ചെയ്യുന്ന ഈ അച്ചൻ, അടുത്തും, അകലയും ഉള്ള ഇടവകകളിൽ ഒരു പ്രസിദ്ധനായി വരുന്നതു വിസ്മയമല്ല.

നിധിപ്പിരിവു സംബന്ധിച്ചു് ഈ ഇടവകയെ നാലായി തിരിച്ചു് എരുമത്താനത്തു മാത്തുവൈദ്യൻ, കെ. ററി. ജോസഫ്, കുററിക്കൽ മൂശ, മാംമൂട്ടിൽ കോര വറുഗീസ് എന്നിവർ ഉത്സാഹമായി പണപ്പിരിവു നടത്തി. ഇവരിൽ മി. കെ. ററി. ജോസഫ് സൺഡേസ്കൂൾ ഹെഡ്മാസ്റ്ററും പള്ളി സെക്രട്ടറിയും ആണ്. സൺഡേസ്കൂൾ കൂടാതെ മർത്തമറിയം സമാജം, യുവജനസമാജം ഇവകൾ ക്രമമായി നടത്തപ്പെടുന്നുണ്ട്. ഈവക സ്ഥാപനങ്ങൾ യഥാർത്ഥമായ ദൈവഭക്തിക്കു പ്രേരകമായി വരുമെന്നു ആശംസിക്കപ്പെടാം.

5. കുറുച്ചി വലിയപള്ളി—വി. പത്രോസ്, പൌലൂസ് ഈ അപ്പോസ്തലന്മാരുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഈ പള്ളി ധാരാളം കാററു ലഭിക്കുന്ന പാടത്തോടു് അടുത്തുള്ള ഒരു സ്ഥലത്താണു പണികഴിപ്പിക്കപ്പെട്ടിരിക്കുന്നതു്. പല ധനികന്മാർ അധിവസിക്കുന്ന ഒരു ദേശമാണു കുറുച്ചി. ദീർഘകാലമായി പള്ളിയുടെ കൈകാര്യകർത്തൃത്വം നടത്തിവരുന്നതു ചന്ദ്രത്തിൽ പീലിക്കുഞ്ഞു്, നെയ്ച്ചേരിൽ കുരുവിളക്കുഞ്ഞു് എന്നിവരാണ്. ഗൃഹമത്സരം ഉണ്ടു്: അതു പണപ്പിരിവു സംബന്ധിച്ചു കാണ്മാൻ ഉണ്ടായിരുന്നു. നിധിപ്പിരിവിനു സഹായിക്കേണ്ടവർ, സഹായിച്ചില്ല, എന്നാണ് ഇവിടെ ഒരു പരാതി. പള്ളിവികാരിബ. തോപ്പിൽ കുറിയാക്കോസ് കോറെപ്പിസ്ക്കോപ്പാ അവർകൾ തൻെറ വാർദ്ധക്യത്തെവകവെക്കാതെ പണപ്പിരിവു കാര്യത്തിൽ വളരെ ഉത്സാഹിച്ചു. പണം പിരിക്കുന്നതിനായി മുൻപു പ്രസ്താവിച്ച രണ്ടു മാന്യന്മാരെക്കൂടാതെ വേണാട്ടുകളത്തിൽ ചാക്കോച്ചൻ, പനയമ്പള്ളിൽ അബ്രഹാം, കരുനാട്ടു് ജോർജ്ജ്കുട്ടി, എള്ളാലയിൽ ഇട്ടിക്കുഞ്ഞു്, അട്ടച്ചിറ വറുഗീസ്, പുത്തൻപുരയ്ക്കൽ കുഞ്ഞൂഞ്ഞു്, തണ്ടാശ്ശേരിൽ കുഞ്ഞപ്പൻ ആദിയായവർ ധാരാളം പരിശ്രമിച്ചിട്ടുണ്ടു്. ഇടവകജനങ്ങളുടെ ബഹുമാനത്തെ അർഹിക്കുന്ന വേണാട്ടുകളത്തിലച്ചൻ അവർകളും ഈ പിരിവുകാര്യത്തിൽ വളരെ ഉപയോഗപ്പെട്ടു. ഭരണഘടന ഇവിടെ വേഗം നടപ്പിൽ വന്നു കാണുവാൻ, ഇടവകക്കാർ പ്രതീക്ഷിക്കുന്നു.

ഈ ഗ്രൂപ്പിൽപ്പെടാത്ത പാത്താമുട്ടംകരയിൽ താമസിക്കുന്ന വിശ്വാസികളുടെ ഉപയോഗാർത്ഥം അവിടെയുള്ള മനോഹരമായ താബോർഗിരിമേൽ ഒരു പള്ളിയും ശവക്കോട്ടയും സ്ഥാപിക്കുന്നതിനു ഗവമ്മെൻറനുമതി വാങ്ങി പണി ആരംഭിച്ചിട്ടുണ്ടെന്നുള്ളതു് പ്രത്യേകം പ്രസ്താവയോഗ്യമാണ്. സ്ളീബാപ്പള്ളി എന്നു നാമമുള്ള പ്രസ്തുത ദൈവാലയംകൂടെ സ്ഥാപിതമാകുമ്പോൾ ഈ ഗ്രൂപ്പിൽ ആറു പള്ളികൾ ഉണ്ടായിരിക്കും.

---

## 29. വാകത്താനം ഗ്രൂപ്പ്.

ചെറിയമഠത്തിൽ സ്ക്കറിയാ കശീശാ.



മല്ലാൻ സി. ജെ. സ്ക്കറിയാ കശീശാ
വൈദികസിമ്മനാരി, കോട്ടയം.

കാതോലിക്കേററുനിധിപ്പിരിവിലേക്ക് വാകത്താനം വലിയപള്ളി, നാലുന്നാക്കൽ പള്ളി, വെട്ടിക്കുന്നേൽ പള്ളി, പൊങ്ങന്താനം പള്ളി, ഊർശ്ലേംപള്ളി എന്നിവ അടങ്ങിയ വാകത്താനം ഗ്രൂപ്പിലേക്കത്രെ ഞാൻ നിയോഗിതനായതു്. പിരിവു ദിവസത്തിനു മുമ്പും ഒന്നുരണ്ടു തവണ ആ പ്രദേശങ്ങളിൽ ഞാൻ സഞ്ചരിക്കയുണ്ടായി.

വാകത്താനത്തുപള്ളി കോട്ടയം ഭദ്രാസന ഇടവകയിലെ പ്രധാന പള്ളികളിലൊന്നാണ്. വികാരി എണ്ണശ്ശേരിൽ ദിവ്യശ്രീ യോഹന്നാൻ കത്തനാർ അത്രെ. പള്ളി സാമാന്യം വലുതാണ്. തന്നാണ്ടു കൈക്കാരനായ പഴയാററുങ്കൽ തോമ്മസ് അവർകൾ അതിൻെറ അററകുററങ്ങൾ തീർത്തും വായു സഞ്ചാരാർത്ഥം വാതിലുകൾ വെട്ടിവയ്പിച്ചും, തറയ്ക്കു ഇഷ്ടിക ഇടുവിച്ചും മററും കെട്ടിടം വളരെ നന്നാക്കി, വൃത്തിയായി, സൂക്ഷിക്കുന്നു. പള്ളിക്കു വിശാലമായ ഒരു ബംഗ്ളാവും മനോഹരമായ ഒരു കുരിശിൻതൊട്ടിയും ഉണ്ടു്. ഇടവകജനങ്ങളുടെ ധനസ്ഥിതി മൊത്തത്തിൽ തൃപ്തികരം തന്നെ, എങ്കിലും നിധിയിലേക്കുള്ള സംഭാവനകാര്യത്തിൽ ധനവാന്മാർ വളരെ പിന്നോക്കമായിരുന്നു. ചുമതലപ്പെട്ടവർ വേണ്ടപോലെ വേല ചെയ്തിരുന്നതായി അനുഭവപ്പെട്ടില്ല. കുടുംബാവകാശവാദവും കമ്മട്ടിവഴക്കും നിലവിലിരിക്കുന്നതായിരിക്കാം പിരിവു മോശമാകുവാനുണ്ടായ ഒരു കാരണം. കാലംചെയ്ത കാതോലിക്കാബാവായുടെ കബറിടം സ്ഥിതി ചെയ്യുന്ന വള്ളിക്കാട്ടുപള്ളി സ്വ സ്വാതന്ത്ര്യത്തിൽ വിട്ടു കിട്ടണമെന്നുള്ള അവകാശത്തിനു നിമിത്തമോ എന്തോ അദ്ദേഹത്തോടു് അടുത്തു ബന്ധപ്പെട്ടവർ ചുരുക്കമായിട്ടാണ് ഇതിൽ സഹകരിച്ചതു്. ഈ ഇടവകയിൽപെട്ട ദേഹവും വാകത്താനം ഇംഗ്ളീഷ്മിഡിൽസ്കൂൾ ഹെഡ്മാസ്റ്ററുമായ പള്ളിയടിയിൽ ദിവ്യശ്രീ പി. പി. പീലിപ്പോസു് ശെമ്മാശൻ അവർകൾ ബി. ഏ. പിരിവുസംബന്ധിച്ചു് എനിക്കു വളരെ സഹായമായിരുന്നു എന്നതു കൃതജ്ഞതാപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു. ഇവിടെയുള്ള ജനങ്ങൾ സമുദായത്തോടു വളരെ ഭക്തിയുള്ളവരാണ്. ഇടവകയുടെ ക്ഷേമത്തെ കരുതി തിരുമേനിമാർ ആരെങ്കിലും അവിടെ എഴുന്നള്ളി വഴക്കുകൾ തീർത്തു പള്ളിക്കാര്യങ്ങൾ ഭംഗിയായി നടത്തുന്നതിലേക്ക് ഇടവക കമ്മട്ടിയെ നിയമിച്ചും മററും വേണ്ടതു പ്രവർത്തിക്കേണ്ടതു് അത്യാവശ്യമാണ്.

നാലുന്നാക്കൽ, ഊർശ്ലേം എന്നീ പള്ളികളുടെ വികാരി കരുപ്പാൽ ദിവ്യശ്രീ യാക്കോബുകത്തനാർ അവർകളാണ്. നിധി സംഭരണം സംബന്ധിച്ചു് അദ്ദേഹം ഉത്സാഹപൂർവ്വം വേണ്ടതൊക്കെയും പ്രവർത്തിച്ചിരുന്നു.

വെട്ടിക്കുന്നേൽ പള്ളി ഒരു ചെറിയ ഇടവകയാണ്, വികാരി പുന്നശ്ശേരിൽ ദിവ്യശ്രീ മത്തായിസ് കശീശാ അവർകളുടെ ഭരണത്തിൽ പള്ളിക്കാര്യങ്ങൾ ഭംഗിയായി നടന്നുവരുന്നു. അച്ചൻെറ ഉത്സാഹഫലമായി നിധിക്കാര്യത്തിൽ ജനങ്ങൾ ശക്ത്യാനുസരണം സഹകരിക്കയുണ്ടായി.

പൊങ്ങന്താനം പള്ളി ഇടവക ഇതൊരു ധമ്മശേഖരംപോലെ മാത്രമെ വകവച്ചൊള്ളു. വികാരി ദിവ്യശ്രീ കേ. വി. പുന്നൂസുകത്തനാർ അവർകൾക്കു വാകത്താനത്തും തവണയുള്ളതു

കൊണ്ടും അദ്ദേഹം അവിടെയുള്ള ഇംഗ്ളീഷ്മിഡിൽസ്കൂളിലെ ഒരു അദ്ധ്യാപകനാകകൊണ്ടും വേണ്ടതുപോലെ പ്രവർത്തിക്കുന്നതിനു് അവസരമില്ലാതെ പോയി. അദ്ദേഹത്തിന്റെ ഉത്സാഹത്തിൽ പള്ളിക്കെട്ടിടം ഉറപ്പായി പണിതുവരുന്നു എന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമത്രെ.

ഇടവകച്ചുമതലയില്ലാത്ത നാലു കശീശന്മാർ—ദയറായപ്പട്ടക്കാർ—ഈ ഗ്രൂപ്പിലുണ്ടു്. സമുദായസേവനാർത്ഥം പട്ടമേററ അവരിൽ എം. സി. കുറിയാക്കോസ് കശീശാ അവർകൾ സേവനാസൗകര്യം ലഭിക്കാതെ ആശ്രമം പള്ളം ഗ്രൂപ്പിൽ പെട്ട പാത്താമുട്ടംകരയിൽ ഒരുപള്ളി സ്ഥാപിക്കുന്നതിനു ശ്രമിച്ചുകൊണ്ടിരിക്കുന്നു. കാരുചിറെ യാക്കോബുകശീശാ മാങ്ങാനം എബനസർ ദയറായിലും ടി പുന്നൂസ് കശീശാ വള്ളിക്കാട്ടും കരുമ്പുങ്കാലായിൽ പുന്നൂസ് കശീശാ തിരുവല്ലാ ബഥനിപ്പള്ളിയിലും ആണു താമസിക്കുന്നതു്.

വള്ളിക്കാട്ടുപള്ളി എന്ന ഒരു ചാപ്പൽ കൂടെ ഈ ഗ്രൂപ്പിൽ ഉണ്ടെന്നു മേൽ സൂചന ഉണ്ടല്ലൊ. പാലക്കുന്നത്തു മത്യൂസ് മാർ അത്താനാസ്യോസിനോടു സഹകരിക്കാൻ നിവൃത്തിയില്ലാതെ, പ്ലാപ്പറമ്പു കുടുംബക്കാരുടെയും മററും സഹായത്തോടുകൂടെ, പരേതനായ കള്ളപ്പുരക്കലച്ചനാൽ സ്ഥാപിക്കപ്പെട്ടതാണു ആ പള്ളി. പുലിക്കോട്ടിൽ യൗസേപ്പ് മാർ ദീവന്നാസ്യോസ് വിജയിയായതിന്റെ ശേഷം ഇടവക രണ്ടാകാതിരിപ്പാൻ അതിനെ വാകത്താനത്തുപള്ളിയുടെ കുരിശുപള്ളിയാക്കി. കാലംചെയ്ത കാതോലിക്കാബാവാ—മലങ്കരയിലെ ദ്വിതീയ പൗരസ്ത്യകാതോലിക്കാബാവാ—റമ്പാൻ, മെത്രാപ്പോലീത്താ, കാതോലിക്കാ എന്ന നിലയിൽ അവിടെ താമസിച്ചു പരിശ്രമിച്ച് അതിനെ ഒരു നല്ല നിലയിലേക്കു കൊണ്ടുവന്നു. അദ്ദേഹം കബറടക്കപ്പെട്ടിരിക്കുന്നതു് ഈ പള്ളിയിലത്രെ. ഏവംവിധമുള്ള ചരിത്രത്തോടുകൂടിയ ഈ പള്ളിയെ അതിന്റെ ഇപ്പോഴത്തെ ശോചനീയാവസ്ഥയിൽനിന്നു വീണ്ടെടുപ്പാൻ തിരുമേനിമാർ ഉടനെ ഉത്സാഹിക്കേണ്ടതാകുന്നു.

ജനസംഖ്യയുമായി താരതമ്യപ്പെടുത്തുമ്പോൾ ആവശ്യത്തിലധികം പള്ളികൾ ഈ ഗ്രൂപ്പിലുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. ഇതരക്രിസ്തീയവകുപ്പുകാർ അടുത്ത കാലം വരെ ഇവിടെ ഇല്ലായിരുന്നു. പച്ചയായ പുല്പുറങ്ങളിൽ ആടുകളെ മേയിക്കുകയും സ്വസ്ഥതയുള്ള വെള്ളങ്ങളിലേക്ക് അവയെ നടത്തുകയും ചെയ്യുക എന്നതു് ഇടയന്മാരുടെ ചുമതലതാണു്. മാൻ നീർത്തോടുകൾക്കെന്നപോലെ പലരും ദൈവത്തിനായി ദാഹിക്കുന്നു. ഈ ആത്മീയദാഹത്തിനു വൈദികസഹായം വേണ്ടപോലെ ലഭിക്കായ്കകൊണ്ടു് ഒരു ചെറിയ കൂട്ടം സഭ വിട്ടിരിക്കുന്നു. ഈ ഗ്രൂപ്പിൽ ആത്മീയവേല വളരെ കുറവായിട്ടു മാത്രമാണു നടക്കുന്നതു്. സണ്ടേസ്കൂളുകളും പ്രാർത്ഥനായോഗങ്ങളും നാമമാത്രമായിട്ടെ നടക്കുന്നുള്ളു. ഇവയിലൊക്കെയും ഒരു ഉണർച്ച അത്യാവശ്യമത്രെ.

അസംഖ്യം ഇടവകക്കാരുള്ള വലിയ പള്ളികൾ ഉണ്ടായിരിക്കുന്നതു് സ്വഭയ്ക്കു് അഭിമാനകരമാണെന്നു് ഏവരും ഓർത്തിരിക്കണം. മത്സരമുണ്ടാകുമ്പോൾ അവയ്ക്കു ശമനം വരുത്താതെ ഒരു കൂട്ടർ പിരിഞ്ഞു പള്ളി വയ്ക്കുന്നതിനു് അനുമതി കൊടുത്താൽ തലപ്പള്ളിയുടെ ശക്തി ക്ഷയിക്കാതിരിക്കുമോ? അതുകൊണ്ടു ഗവമ്മെണ്ടിൽനിന്നു സ്കൂൾ സ്ഥാപനം സംബന്ധിച്ചു ചെയ്യുന്നതുപോലെ ഇന്ന വ്യവസ്ഥകൾ നിവർത്തിച്ചെങ്കിൽ മാത്രമെ പുതിയ പള്ളികൾ അനുവദിക്കുകയുള്ളു എന്നു് വിശുദ്ധ സുന്നഹദോസ് നിശ്ചയിക്കണം. കല്പന കൊടുക്കുന്നതിനു മുമ്പു വേണ്ടപോലെ അന്വേഷിക്കുകയും ചുററുപാടുമുള്ള പള്ളിക്കാരുടെ അഭിപ്രായം അറിയുകയും ചെയ്യേണ്ടതു് അത്യാവശ്യമാണു്. ഉറപ്പായ കെട്ടിടത്തിലല്ലാതെ നാലോ ആറോ കാട്ടുതൂണുകളിന്മേൽ നിൽക്കുന്ന ഷെഡ്ഡിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുന്നതിനു് അനുവദിക്കുന്

# 30. പുതുപ്പള്ളി

പുതുപ്പള്ളി ഇ

(പാറേട്ടു മത്യൂസ്



പാറേട്ടു മത്യൂസ് കശീശാ,
പുതുപ്പള്ളി.

കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ 1110 ധനുമാസം 11-ാംനു- കൂടിയ മലങ്കര സുറിയാനി അസോസിയേഷനിലെ ഒരു നിശ്ചയം സമുദായത്തിന്റെ വിവിധആവശ്യങ്ങൾ നടത്തിക്കൊണ്ടുപോകുന്നതിനു് കാതോലിക്കേററുനിധി എന്ന പേരിൽ മലങ്കര ഒട്ടുക്കു് വലിയതും ചെറുതും

മുള്ള ആവശ്യങ്ങൾക്കു പള്ളിയിൽനിന്നു കൊടുക്കുകയാണു ചെയ്തുവന്നിട്ടുള്ളതു്. വളരെ ദുർല്ലഭമായിട്ടു മാത്രമെ ഇടവകജനങ്ങളിൽനിന്നു പിരിവെടുത്തിട്ടുള്ളു. അതുകൊണ്ടു കൊടുക്കുന്ന കാര്യത്തിൽ അവർക്കു് ഒരു ശീലം വന്നിട്ടില്ല എങ്കിലും പുതുപ്പള്ളിഗ്രൂപ്പിലെ എ. ഭാഗമായ ഈ ഇടവകയുടെ ലീഡർ ആയിരിക്കണമെന്നു പ്രവർത്തകന്മാർ എന്നോടു് ആവശ്യപ്പെട്ടപ്പോൾ ഞാൻ അതു സസന്തോഷം സ്വീകരിച്ചു. ആദ്യവാഗ്ദാനലിസ്റ്റ് മോശമായിരുന്നതിനാൽ ഓരോരുത്തരെയും തന്നെ ചെന്നു കണ്ടു യത്നിച്ചതിന്റെ ഫലമായി തുക നാലുതു രൂപയിൽനിന്നു് നാനൂറോളമായി വർദ്ധിപ്പിച്ചു. അപ്പോൾ എല്ലാവർക്കും കൂടുതൽ ഉന്മേഷമായി. പിരിവുദിവസമായ മേടം 20-ാംനു-, അതതു വാർഡിലേക്കു നിയമിക്കപ്പെട്ടിരുന്നവർ, തീപിടിച്ചു നിന്നു പിരിവു നടത്തി. ഈ ഇടവകയിൽനിന്നു് പിരിഞ്ഞ 431 രൂപാ 25 ചക്രം 12 കാശു് അന്നുതന്നെ നിധി ആപ്പീസിലേക്കു് അയച്ചുകൊടുത്തു.

# 30. പുതുപ്പള്ളി ഗ്രൂപ്പ്-ബി ഭാഗം.

## നിലയ്ക്കൽപള്ളി ഇടവക.

റ്റി. സി. ഉമ്മൻ, ബി. ഏ., എൽ. റ്റി.

### 1. നിധിപ്പിരിവ്.

വിജ്ഞാപനനിർദ്ദേശങ്ങളനുസരിച്ച് ഈ ഇടവകയെ പതിന്നാല് വാർഡുകളായി തിരിക്കയും ഓരോ വാർഡിനും ചുമതലക്കാരായി രണ്ടും മൂന്നും പേരെ വീതം നിയമിക്കയും ചെയ്തു. സംഘബലംകൊണ്ടുണ്ടാകാവുന്ന കൂടുതൽ ഫലപ്രാപ്തിയെ ഉദ്ദേശിച്ചു പിരിവു ചുമതലക്കാരെല്ലാവരും ഈ പ്രസ്ഥാനത്തിന്റെ അഭ്യുദയകാംക്ഷികളായ വേറെ പലരുംകൂടി ഇടവകയിൽപെട്ട മിക്ക വീടുകളും സന്ദർശിച്ചു നിധിപ്പിരിവു നോട്ടീസു പതിക്കയും ആളുകളിൽ പൊതുവെ ഉത്സാഹം ജനിപ്പിക്കയും ചെയ്തു. അതിന്റെ ശേഷമുണ്ടായ തുക പതിപ്പിക്കുന്നതിനുള്ള വീട്ടുസന്ദർശനവും മേൽപ്രകാരംതന്നെ സംഘമായിട്ടായിരുന്നു. പിന്നീട് അതാതു വാർഡുകളിലെ ചുമതലക്കാർ വീണ്ടും ഓരോരുത്തരെ കണ്ടു് അവരെ ഈ കാര്യത്തിലേക്കു താല്പര്യപ്പെടുത്തിക്കൊണ്ടിരുന്നു. പിരിവുദിവസം ആവശ്യപ്പെട്ടേക്കാവുന്ന സഹായങ്ങൾക്കായി കുറെ വാളണ്ടിയർമാരെയും തെരഞ്ഞെടുത്തു.

പിരിവുദിവസമായ മേടം 20-ാംനു- രാവിലെ ആറുമണിക്കു പിരിവുകാരും വാളണ്ടിയർമാരും പള്ളിയിൽ ഹാജരായി. ലിസ്റ്റുകളും രസീതുബുക്കുകളും ഏറ്റുവാങ്ങി അവരവരുടെ വാർഡുകളിലേക്കു യാത്രയായി. ഇടവകക്കാർ പൊതുവെ ഈ കാര്യത്തിൽ താല്പര്യക്കാരായിരുന്നതുകൊണ്ടു പിരിവുകാൎക്കു ബുദ്ധിമുട്ടോ താമസമൊ കൂടാതെ പിരിവു നടന്നു. പത്തരമണിമുതൽ പണവും ലിസ്റ്റുകളുമായി പിരിവുകാർ ആപ്പീസിൽ തിരിയെ വന്നുതുടങ്ങി. പന്ത്രണ്ടുമണിയായപ്പോഴത്തേക്കു സകല പിരിവുകാരും തങ്ങളുടെ ജോലികൾ നിർവ്വഹിച്ചുകഴിഞ്ഞു. പിന്നീടു

പിരിവുകാരുടെ ലിസ്റ്റുകളും രസീതുകുററികളും ഒത്തുനോക്കി പണവും തിട്ടപ്പെടുത്തി സഞ്ചിയിലാക്കി സഞ്ചികെട്ടികെട്ടിനു മുദ്രയുംവെച്ചു നിധിയാപ്പീസിൽ കൊണ്ടുപോയി ഏല്പിച്ചു രസീതു വാങ്ങിക്കയും ചെയ്തു.

ഈ ഇടവകയിൽപ്പെട്ട 232 വീട്ടുകാരിൽ 15 വീട്ടുകാരൊഴികെയുള്ള എല്ലാവരും സംഭാവന ചെയ്തിട്ടുണ്ടു്. അതിൽ മിക്കവാറും ആളുകൾ ശക്ത്യാനുസരണം ചെയ്തിട്ടുണ്ടെന്നുള്ളതു് ഏററവും ചാരിതാൎത്ഥ്യജനകമാണു്. പ്രത്യേകിച്ചു്, സാധുക്കളായ രണ്ടുമൂന്നു വിധവകളുടെ സംഭാവനകൾ പിരിവിനു ചുമതലപ്പെട്ടവരുടെ ആശ്ചൎയ്യപ്പരമായിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാണു്. സംഭാവനകളിൽ മൂന്നര ചക്രം മുതൽ 25 രൂപാവരെയുള്ള സംഖ്യകൾ അടങ്ങീട്ടുണ്ടു്. 232 വീട്ടുകാരു മാത്രമുള്ള ഈ ഇടവകയുടെ പൊതുവെയുള്ള ധനശക്തിയെ അടിസ്ഥാനമാക്കി നോക്കിയാൽ ആകെ പിരിഞ്ഞുകിട്ടിയ 326 രൂപാ 14 ചക്രം 1 കാശു് ഒട്ടും കുറവായി ഗണിക്കാൻ പാടില്ല.

സംഭാവന ചെയ്യാതെയുള്ള വീട്ടുകാരുടെ സ്ഥിതിഗതികളെപ്പററി അറിയാവുന്ന ആളുകൾക്കു്, അതിൽ മിക്കവാറുംപേർ ഈ പിരിവിൽ പങ്കുകൊള്ളാതെയിരുന്നിട്ടുള്ളതു് ഈ പ്രസ്ഥാനത്തോടുള്ള അനുഭാവക്കുറവുകൊണ്ടല്ല എന്നല്ലൊ അവൎക്കു യാതൊരു നിവൃത്തിയുമില്ലാഞ്ഞിട്ടാണെന്നു ബോദ്ധ്യമുള്ളതാകുന്നു.

ഇവിടത്തെ പിരിവു് ഇത്രയും വിജയകരമായിത്തീൎന്നതു പിരിവുകാരുടെയും വാളണ്ടിയർമാരുടെയും, വിശിഷ്യ, ശെമ്മാശന്മാരുടെയും ഉത്സാഹവും അക്ഷീണപരിശ്രമവുംകൊണ്ടും ഇടവകക്കാരുടെ പൊതുവെയുള്ള സഹകരണംകൊണ്ടും ആണെന്നുള്ളതിനു സംശയമില്ല.

### 2. പള്ളിവക കെട്ടിടങ്ങൾ.

പള്ളിക്കെട്ടിടത്തിനു പുറമെ സൺഡേസ്കൂൾ നടത്തിവരുന്നതായ ഒരു കെട്ടിടംകൂടി മാത്രമെ ഇപ്പോൾ ഉള്ളു. ഇപ്പോൾ തിരുമേനിമാർ എഴുന്നെള്ളിവന്നാൽ പള്ളിയോടു ചേൎന്നുള്ള വരാന്തമുറിയും സൺഡേസ്കൂൾക്കെട്ടിടവും മാത്രമാണു താമസത്തിനായി ഉപയോഗിച്ചുവരുന്നതു്. സൺഡേസ്കൂൾ ക്ലാസ്സുകൾക്കു സ്ഥലം മതിയാകാതെയിരിക്കുന്നതിനാൽ പള്ളിവരാന്തകളുംകൂടി അതിനായി ഉപയോഗിക്കേണ്ടിയുമിരിക്കുന്നു. ഈ ന്യൂനതകളെ പരിഹരിക്കുന്നതിനായി മൂന്നു മുറികളും ചുററും വരാന്തകളുമായി ഒരു കെട്ടിടം പണിയുന്നതിനു് അടിത്തറകെട്ടിക്കഴിഞ്ഞിട്ടുണ്ടു്. ഇപ്പോഴത്തെ പണദൌർല്ലഭ്യം നിമിത്തം ഈ പണി ഉടൻ പൂർത്തിയാക്കുന്നതു സുസാദ്ധ്യമല്ല. എങ്കിലും വലിയ കാലതാമസം കൂടാതെ അതു പൂർത്തിയാകുമെന്നു വിശ്വസിക്കാവുന്നതാണു്.

### 3. പട്ടക്കാരുടെ സ്ഥിതി.

ഇവിടത്തെ ഇടവകഭരണം നടത്തുന്നതു ദിവ്യശ്രീമാന്മാരായ വട്ടക്കുന്നേൽ കുൎയ്യൻകത്തനാരും എണ്ണച്ചേരിൽ യോഹന്നാൻകത്തനാരുംകൂടിയാകുന്നു. ഇവർ ഇരുവരും സാമാന്യം നല്ല സ്വത്തുള്ള കുടുംബങ്ങളിൽപ്പെട്ടവരും ശരിയായ ചുമതലബോധമുള്ളവരുമാകുന്നു. ഈ പട്ടക്കാൎക്കു സഹായക്കാരായി ഈ ഇടവകക്കാരായ മാടയ്ക്കൽ എം. ജെ. ജോസഫ് ശെമ്മാശൻ ഒററപ്ലാക്കൽ ഒ. ജെ. മോസസ്സ് ശെമ്മാശൻ ഇങ്ങനെ രണ്ടു ശെമ്മാശന്മാരും ഉണ്ടു്. ഇടവകയുടെ ഭാവിഭരണം കയ്യേൽക്കേണ്ടവരായ ഇവർ ഇടവകസംബന്ധമായ എല്ലാ കാൎയ്യങ്ങളിലും ഉത്സാഹഭരിതരായി കാണപ്പെടുന്നതിൽ എല്ലാവൎക്കും സന്തോഷമുണ്ടു്. മററു പല പള്ളികളെ അപേക്ഷിച്ചു് ഇവിടത്തെ ആരാധനാരീതി ആകൎഷണീയവും ഭക്തിജനകവുമാണെന്നു് അന്യ ഇടവകക്കാരായ ചിലർ സാക്ഷ്യം വഹിച്ചിട്ടുണ്ടു്.

സ്ഥിരം പട്ടക്കാൎക്കു് ഒഴിച്ചുകൂടാത്ത അസൌകൎയ്യങ്ങൾമൂലം പള്ളിശുശ്രൂഷ നടത്തുന്നതിനു സാധിക്കാതെവരുന്ന ഘട്ടങ്ങളിൽ അവരാൽ ഏർപ്പെടുത്തപ്പെട്ടിട്ടു്, ഇവിടത്തെ ശുശ്രൂഷകൾ നടത്തിത്തരാറുള്ള പട്ടക്കാരുടെ കൂട്ടത്തിൽ ദിവ്യശ്രീ പടിഞ്ഞാറെക്കൂററു് അബ്രഹാംകത്തനാരുടെ പേരു പ്രത്യേകം സ്മരണീയമാണു്. അദ്ദേഹം അന്യഇടവകക്കാരനാണെങ്കിലും ഈ പള്ളിയുടെ അടുത്തു താമസക്കാരനാകയാൽ അന്ത്യക്രദാശ, ശവമടക്കു മുതലായി പെട്ടെന്നു് ആവശ്യപ്പെടുന്ന കൎമ്മങ്ങൾക്കുകൂട്ടത്തിൽ സൌകൎയ്യം പ്രമാണിച്ചു് ഈ ഇടവകക്കാർ അദ്ദേഹത്തോടു് അപേക്ഷിക്കയും പ്രതിഫലേഛ കൂടാതെ അദ്ദേഹം അങ്ങനെയുള്ള കാൎയ്യങ്ങൾ നടത്തിക്കൊടുക്കയും ചെയ്തുവരുന്നതിനാൽ ഇടവകക്കാർ അദ്ദേഹത്തോടു വല്യതായി കടംപെട്ടിരിക്കുന്നു.

ഇവിടത്തെ പട്ടത്വവരുമാനം ആണ്ടിനാൽ ആകെ മുന്നൂറു രൂപായ്ക്കുമേൽ ഉണ്ടായിരുന്നെങ്കിലും സാമ്പത്തികാധഃപതനത്തോടുകൂടി അതു തീരെ കുറഞ്ഞുപോയിട്ടുണ്ടു്. അതു് ഇപ്പോൾ നൂററിഅൻപതു രൂപായിൽ കൂടുതൽ വരുന്നതല്ല.

### 4. ട്രസ്റ്റികൾ.

ഈ ഇടവക അതിന്റെ ആരംഭംമുതൽ ഇന്നുവരെയും പട്ടക്കാരുടെ കാൎയ്യത്തിലെന്നപോലെ ട്രസ്റ്റികളുടെ കാൎയ്യത്തിലും വലിയ ഭാഗ്യം അനുഭവിച്ചുകൊണ്ടാണിരിക്കുന്നതു്. അവരിൽ ആരുംതന്നെ മാറാക്കൈസ്ഥാനം വേണമെന്നോ പള്ളിമുതൽ അപഹരിക്കണമെന്നോ ആഗ്രഹമുള്ളവരായിരുന്നില്ല. നേരെ മറിച്ചു്, അവർ വിശ്വസ്തതയോടും ചുമതലബോധത്തോടും സഭാംഗങ്ങളുടെ സഹകരണത്തോടുംകൂടി ഭരണം നടത്തീട്ടുള്ളതിനാൽ ഇടവക ഇതുവരെ അഭിവൃദ്ധിയിൽ ഇരിക്കയും ചെയ്യുന്നു.

### 5. വിദ്യാഭ്യാസസൌകൎയ്യങ്ങൾ.

ഈ ഇടവകയിലെ ആളുകൾക്കു വിദ്യാഭ്യാസത്തിനുള്ള സൌകൎയ്യങ്ങൾ ധാരാളമായിട്ടുണ്ടു്. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രവേശമുള്ള ഒരു ഇംഗ്ലീഷു ഹൈസ്കൂളും ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകമായുള്ള ഓരൊ ഹയ്യർ ഗ്രെയിഡ് വെർണാക്കുലർ സ്കൂളുകളും പല ഭാഗങ്ങളിലായി നാ

ല്പ വെർണാക്കുലർ മിഡിൽസ്കൂളുകളും ഉണ്ടു്. അതിനാൽ വിദ്യാഭ്യാസത്തിനു ഈ ഇടവക ഒരു നല്ല സ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നുള്ളതിനു സംശയമില്ല.

### 6. സമുദായഭക്തി.

മററുള്ള ഇടവകകളെ അപേക്ഷിച്ചു നിലയ്ക്കൽ ഇടവകക്കാർ സമുദായഭക്തിയിൽ ഒട്ടും പിന്നോക്കമല്ല. ഈ പള്ളി സംബന്ധിച്ചുണ്ടായ വ്യവഹാരം മുതൽ ഈ ഇടവക, കാലംചെയ്ത മാർ ദിവന്നാസ്യോസു തിരുമേനിയുടെ പ്രത്യേക വാത്സല്യത്തിൽ ഇരുന്നിട്ടുള്ളതും അദ്ദേഹത്തോടുള്ള ഭക്ത്യാദരങ്ങളിൽ അദ്വിതീയവുമായിരുന്നു. ഇടവകക്കാൎക്കു സ്വതേ ഉണ്ടായിരുന്ന സമുദായഭക്തി ഈ കാരണത്താൽ ദ്വിഗുണീഭവിച്ചിട്ടുണ്ടെന്നു പറയാം. സമുദായകാൎയ്യങ്ങളിലെല്ലാം ഈ ഇടവകക്കാർ ശക്തിക്കപ്പുറമായി സഹകരിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ അതു് അബദ്ധമാകുമെന്നു തോന്നുന്നില്ല.

### 7. ഇടവകക്കാരുടെ ആത്മീയസ്ഥിതി.

ഏതൊരു ക്രിസ്തീയസമുദായത്തിലെയും അംഗങ്ങളുടെ ആത്മീയവളൎച്ചയ്ക്കു സഹായിക്കുന്നതും ഏറക്കുറെ അതിന്റെ മാനദണ്ഡമായിക്കരുതിപ്പോരുന്നതുമായ പലസ്ഥാപനങ്ങൾ ഉണ്ടു്. ഈ ഇടവകയിലെ അങ്ങനെയുള്ള സ്ഥാപനങ്ങളേപ്പററി സ്വല്പം പ്രസ്താവിച്ചുകൊള്ളട്ടെ.

#### (i) സൺഡെസ്കൂൾ

മലങ്കരസിറിയൻ സൺഡെസ്കൂളിനോടു ഘടിപ്പിച്ചും ഇപ്പോൾ ഏഴ ക്ലാസുകളുള്ളതുമായ ഒരു സൺഡെസ്കൂളിനു പുറമെ ഇടവകയുടെ പലഭാഗങ്ങളിലായി മൂന്നും നാലും ക്ലാസുകൾ ഉള്ളതായ അഞ്ചു സൺഡെസ്കൂളുകളും നടത്തിവരുന്നുണ്ടു്. ഇവയിൽ ആദ്യം പറഞ്ഞ സ്കൂൾ 22 കൊല്ലങ്ങളായി പള്ളിവക കെട്ടിടത്തിൽ വട്ടമലെ മി. പോത്തൻ ഉമ്മന്റെ നേതൃത്വത്തിൽ പ്രശസ്തമായ രീതിയിൽ നടന്നുവന്നിട്ടുള്ളതും സമ്മാനദാനം മുതലായവയ്ക്കുള്ള ചിലവുകൾ പള്ളിമുതലിൽനിന്നും വഹിച്ചുവരുന്നതുമാകുന്നു. കഴിഞ്ഞകൊല്ലം ആറാംക്ലാസ്സിലെ ഒന്നാംസമ്മാനം ഈ സ്കൂളിലെ ഒരു കുട്ടിയ്ക്കായിരുന്നു ലഭിച്ചതെന്നുള്ളതു് പ്രസ്താവയോഗ്യമാണു്. മററുള്ള സ്കൂളുകൾ അവിടവിടെയുള്ള ആളുകളുടെ ഔദാൎയ്യദാനങ്ങളാലും ക്രിസ്തുമസ് പിരിവുകളാലും നടത്തപ്പെടുന്നു. പള്ളിയിൽ നടത്തപ്പെടുന്ന സ്കൂളിൽ 132 കുട്ടികളും മററുള്ളവയിലെല്ലാംകൂടെ 220 കുട്ടികളും പഠിച്ചുവരുന്നുണ്ടു്. അതിനാൽ ഈ ഇടവകയിലെ പല ചെറുപ്പക്കാൎക്കും വേദം മതോപദേശങ്ങൾ മുതലായവയിൽ സാമാന്യജ്ഞാനം സിദ്ധിക്കുന്നുണ്ടെന്നുപറയാം.

മേല്പറഞ്ഞ ചെറിയസ്കൂളുകൾക്കു പള്ളിമുതലിൽനിന്നു സഹായധനം കൊടുത്തു് അവയെ പ്രോത്സാഹിപ്പിക്കയും അവയെ എല്ലാം പള്ളിയിൽ നടത്തിവരുന്ന സ്കൂളിന്റെ ശാഖകൾ ആക്കുകയും ചെയ്യുന്നതു കൂടുതൽ പ്രയോജനകരമായിരിപ്പാൻ ഇടയുണ്ടെന്നു തോന്നുന്നു.

#### (ii) മൎത്തമറിയം സമാജം.

അൻപത്താറു് അംഗങ്ങൾ ഉള്ളതായ ഒരു സമാജം മൂന്നുകൊല്ലത്തിനു മേലായി നടന്നുവരുന്നുണ്ടു്. ഇതിന്റെ ഞായറാഴ്ചതോറുമുള്ള യോഗങ്ങളിൽ ശരാശരി 30 പേർവീതം ഹാജരാകുന്നുണ്ടു്. സംഘാംഗങ്ങൾ ഇതിന്റെ യോഗങ്ങളിൽ താല്പൎയ്യം പ്രദൎശിപ്പിക്കുന്നതുകൂടാതെ, രോഗത്തിലും ദുഃഖത്തിലും ഇരിക്കുന്നവരെ സന്ദൎശിക്കുക, സഹായം അൎഹിക്കുന്നവൎക്കു തങ്ങളാൽ കഴിയുന്ന സഹായം ചെയ്ക മുതലായ കാൎയ്യങ്ങളിൽ അവർ ശ്രദ്ധിക്കയും ചെയ്തുവരുന്നുണ്ടു്. ഈ സമാജത്തെ അഭിവൃദ്ധിപ്പെടുത്തുന്നതും കൂടുതൽ ആളുകളെ ഇതിൽ ചേരുവാൻ ഉത്സാഹിപ്പിക്കുന്നതും നന്നായിരിക്കും.

#### (iii) പ്രസംഗയോഗം.

ഈ ഇടവകയിലെയും അടുത്തുള്ള പല ഇടവകകളിലെയും ആളുകളുടെ ആത്മീയാഭിവൃദ്ധിയെ ഉദ്ദേശിച്ചു് ഇടവകമെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും അതാതാണ്ടിൽ തിരഞ്ഞെടുക്കപ്പെടുന്ന ഒരു കമ്മിററിയുടെ ഭാരവാഹിത്വത്തിലും ആണ്ടുതോറും ഒരാഴ്ചത്തേക്കു് ഒരു പ്രസംഗയോഗം നടത്തിവരുന്നുണ്ടു്. ഇതിന്റെ ചിലവുകൾ സ്തോത്രകാഴ്ചകൾ വകയിൽകിട്ടുന്ന പണംകൊണ്ടും പള്ളിമുതലിൽനിന്നുള്ള സഹായധനംകൊണ്ടും നടത്തിവരുന്നു. നമ്മുടെ സമുദായത്തിലെ ഗണനീയന്മാരായ വൈദികന്മാരാലും അയ്മേനികളാലും നടത്തപ്പെടുന്ന ഈ യോഗങ്ങളിൽ പലപ്പോഴും കേൾവിക്കാരായി രണ്ടായിരത്തിനുമേൽ ആളുകൾ കൂടാറുണ്ടു്. ആത്മീയ വളൎച്ചയ്ക്കു് ആവശ്യമായ അനേകം സംഗതികളേക്കുറിച്ചു വേണ്ട ജ്ഞാനം സമ്പാദിക്കുന്നതിനു് ഈ കൊൺവെൻഷ്യൻ ഒരു ഉത്തമമാൎഗ്ഗമായിട്ടാണിരിക്കുന്നതു്.

#### (iv) പ്രാൎത്ഥനായോഗങ്ങൾ.

ഏഴെട്ടുവൎഷങ്ങൾക്കു മുമ്പു് ഇടവകയുടെ പലഭാഗങ്ങളിലായി ആരംഭിച്ചു് ഞായറാഴ്ചതോറും ഓരോ വീടുകളിൽ മാറി മാറി നടത്തിവന്നിരുന്ന നാലു പ്രാൎത്ഥനായോഗങ്ങൾ ഉണ്ടായിരുന്നു. അവയിൽ ഹാജരാകുന്ന ആളുകളുടെ എണ്ണം ക്രമേണ കുറഞ്ഞുകുറഞ്ഞുപോകയും ഓരോന്നായി നിൎത്തലാകയും ചെയ്തിട്ടു്. ഇപ്പോൾ ശേഷിച്ചിരിക്കുന്നതു് ഒന്നുമാത്രമാണു്. ഉദ്ദേശം മുപ്പതുവീട്ടുകാരുൾപ്പെട്ടുവരുന്നതായ ഈ യോഗത്തിൽ ഇപ്പോഴത്തെ ശരാശരി ഹാജർ ഇരുപതിൽ അധികമില്ല.

#### (v) യുവജനസമാജം.

കഴിഞ്ഞയാണ്ടത്തെ പ്രസംഗയോഗത്തോടുകൂടി ആരംഭിച്ച യുവജനസമാജം ആദ്യം ഒരുവിധം ഊൎജ്ജിതത്തിൽ നടന്നു എന്നുപറയാം. എന്നാൽ അതിന്റെ ആയുസ്സു് മൂന്നുമാസം മാത്രമായിരുന്നു.

മേല്പറഞ്ഞ അഞ്ചു സ്ഥാപനങ്ങളിൽ ആദ്യത്തെ മൂന്നും സാമാന്യം നല്ലരീതിയിൽ നടന്നുവരുന്നുണ്ടു്. അവ അപ്രകാരം നടന്നുവരുന്നുണ്ടെന്നുള്ളതുകൊണ്ടു മാത്രം ഇടവകയുടെ ആത്മീയസ്ഥിതി തൃപ്തികരമാണെന്നു വരുന്നതല്ല. അവ മൂലം ഉണ്ടാകേണ്ടിടത്തോളം ഗുണം സിദ്ധിക്കുന്നില്ലെന്നുള്ളതിനും സംശയമില്ല. പ്രാൎത്ഥനായോഗങ്ങളുടെയും യുവജനസമാജത്തിന്റെയും സ്ഥിതികളിൽനിന്നു് അനുമാനിക്കാവുന്നതായ ആത്മീയത തൃപ്തികരമല്ലെന്നു പറയേണ്ടതില്ലല്ലൊ.

ഇനി ആത്മീയസ്ഥിതിയേ പരിഗണനം ചെയ്യുന്നതിനു സഹായിക്കുന്നതായ ചില ബാഹ്യചിഹ്നങ്ങളേപ്പററിയും ആലോചിക്കാം.

#### (1) പള്ളിഹാജർ.

ആയിരത്തിൽപരം അംഗങ്ങളുള്ളതായ ഈ ഇടവകയിൽ ഞായറാഴ്ചശുശ്രൂഷകളിൽ സംബന്ധിക്കുന്നതിനായി പള്ളിയിൽ ഹാജരാകുന്ന ആളുകളുടെ ശരാശരി എണ്ണം 175-ൽ കൂടുതൽ വരുമെന്നു തോന്നുന്നില്ല. അതിൽത്തന്നെ മുടങ്ങാതെ വരുന്നവർ 100-ൽകൂടുതൽ കാണുമോ എന്നു സംശയമാണു്. പെസഹാവ്യാഴാഴ്ചയൊ ദുഃഖവെള്ളിയാഴ്ചയൊ പോലും 400-ൽകൂടുതൽ ആളുകൾ ഉണ്ടായിരിക്കാറില്ല. രണ്ടുവൎഷത്തിനു മേലായി പള്ളിയകം കാണാത്ത ചില ഇടവകാംഗങ്ങളും ഇവിടെ ഇല്ലാതില്ല.

#### (2) വിശുദ്ധകുർബാന അനുഭവം.

ആണ്ടുതോറും ഒരുപ്രാവശ്യമെങ്കിലും വിശുദ്ധകുർബാന അനുഭവിക്കുന്നവർ സ്ത്രീകളും കുട്ടികളും ഉൾപ്പെടെ മുന്നൂറിൽ കൂടുതൽ വരുമോ എന്നു സംശയമാണു്. അതിൽ പുരുഷന്മാർ എൺപതിൽ കൂടുകയില്ല. ആണ്ടിൽ മൂന്നുപ്രാവശ്യം അനുഭവിക്കുന്നവരായി മുപ്പതോ നാല്പതോ സ്ത്രീകളും രണ്ടോ മൂന്നോ പുരുഷന്മാരും മാത്രമാണുള്ളതു്. പ്രായപൂൎത്തിയായവരിൽ ഒരിക്കലും കുർബാന അനുഭവിച്ചിട്ടില്ലാത്തവരുടെ എണ്ണം പറഞ്ഞാൽ അതു് ഇടവകയ്ക്കു ലജ്ജാകരമായിരിക്കുന്നതുമാണു്.

#### (3) പലവക സഭാചട്ടങ്ങൾ.

ദിവസേനയുള്ള കുടുംബപ്രാൎത്ഥന നിൎബന്ധവിഷയമായിക്കരുതാത്ത പല ആളുകളും ഇവിടെയുണ്ടു്. ഞായറാഴ്ച ആചാരത്തെപ്പററി ഇനിയും വളരെ പഠിക്കേണ്ടതായിട്ടാണിരിക്കുന്നതു്. നോൻപാചാരം, വീട്ടുകൂദാശ, മരിച്ചവരേപ്പററിയുള്ള ഓൎമ്മ ഇങ്ങനെയുള്ള കാൎയ്യങ്ങളിൽ പല ആളുകളും വളരെ വീഴ്ചക്കാരായിട്ടാണു കാണപ്പെടുന്നതു്.

ഇപ്രകാരമുള്ള പരിശോധനയിൽ ഈ ഇടവകയ്ക്കു് ആത്മീയനിലയിലുള്ള സ്ഥാനം താണതാണെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. ഇതിനു കാരണം പട്ടക്കാരുടെ ശ്രദ്ധക്കുറവല്ലയൊ എന്നു തോന്നിയേക്കാം. എന്നാൽ അവർ തങ്ങളുടെ ജോലികളെ ശരിയായി നിൎവ്വഹിക്കുന്നതിനു പരിതസ്ഥിതികൾ അനുകൂലമല്ലാത്തതിനാൽ ആകുററം അവരുടെമേൽ ചുമത്തുന്നതു ശരിയായിരിക്കയില്ല. മേൽവിവരിച്ച ദോഷങ്ങൾ ഉണ്ടാകുന്നതിന്റെ ഒരു പ്രധാനകാരണം ഈ ഇടവകയിൽ എന്നു മാത്രമല്ല സമുദായം ഒട്ടുക്കുള്ള ഒരു ന്യൂനതയാകുന്നു. അതായതു, വേണ്ടപോലെയുള്ള ശട്ടംകെട്ടുകളുടെ അഭാവവും ഉള്ളവയേപോലും നിഷ്കൎഷിക്കാതെ ആളുകളെ സ്വാതന്ത്ര്യത്തിൽ വിട്ടിരിക്കുന്നതുംതന്നെ. മൌനാനുവാദപ്രകാരമുള്ള സ്വാതന്ത്ര്യം ഹേതുവായി ആളുകൾ വളരെ ഗൌരവതരങ്ങളായ ഓരോ തെററുകൾക്കു വശംവദരായിത്തീരുകയും അങ്ങിനെ അവരുടെയും അവർമൂലം മററുള്ളവരുടെയും ആത്മീയസ്ഥിതി താണുപോകയും ചെയ്യുന്നു.

ഭരണഘടന നടപ്പിൽവന്നു സഭാഭരണം ശരിപ്പെടുന്നതിനോടുകൂടി ഈ വകദോഷങ്ങൾ നീങ്ങി ഇടവകകൾ ആത്മീയനിലയിൽ ശക്തി പ്രാപിച്ചുവരുമെന്നു പ്രതീക്ഷിക്കുന്നു.

---

# * 31. പാമ്പാടി ഗ്രൂപ്പ്.

(കെ. പീലിപ്പോസ് ശെമ്മാശൻ.)

കാതോലിക്കോറ്റ് നിധിപ്പിരിവു സംബന്ധിച്ച പാമ്പാടി ഗ്രൂപ്പിൽ പാമ്പാടി, പാമ്പാടി തെക്കേഭാഗം, പാമ്പാടി ചെറിയപള്ളി, ക്രൂരോപ്പടപ്പള്ളി, വടക്കൻമണ്ണൂർ, അമയന്നൂർ, കോത്തല, നെടുമാവ് എന്നീ ഇടവകകൾ ഉൾപ്പെട്ടിരുന്നു. (ഇവയിൽ നെടുമാവ് എന്ന ഇടവക വാഴൂർ ഗ്രൂപ്പിൽ ചേർക്കേണ്ടതായിരുന്നു.

നിധിപ്പിരിവു ദിവസത്തിനു മുമ്പായി പല പ്രാവശ്യം ഈ ഇടവകകൾ സന്ദർശിക്കുകയും അവിടെയുള്ള വികാരി അച്ചന്മാരുടെ സഹായസഹകരണങ്ങളോടു കൂടി വർക്കിങ്ങ് കമ്മട്ടികൾ ഇല്ലാത്ത സ്ഥലങ്ങളിൽ അവയെ ഏർപ്പെടുത്തുക, ഉള്ള സ്ഥലങ്ങളിൽ അവരെ വിളിച്ചു കൂട്ടി പൊതുവായും പ്രത്യേകം പ്രത്യേകമായും നിധിപ്പിരിവിന്റെ ആവശ്യം, അതിന്റെ വിനിയോഗം പിരിവിന്റെ വിധങ്ങൾ മുതലായ സംഗതികളെ പറ്റി പറഞ്ഞു മനസ്സിലാക്കുക മുതലായവ നടത്തുകയും ചെയ്തുകൊണ്ടിരുന്നു. ഈ പ്രവർത്തനങ്ങൾക്കിടയിൽ ഓരോ ഇടവകയെപ്പറ്റിയും അവിടവിടെയുള്ള ഇടവക ജോലിയെപ്പറ്റിയും എന്റെ ദൃഷ്ടിയിൽ വന്നിരിക്കുന്ന സംഗതികൾ താഴെ പറയുന്നവയാകുന്നു.



കെ. പീലിപ്പോസ് ശെമ്മാശൻ.
കോട്ടയം.

### 1. പാമ്പാടി.

പാമ്പാടി വളരെ വലിയ ഒരു ഇടവകയായിരുന്നു. എന്നാൽ ഇപ്പോൾ സമീപസ്ഥലങ്ങളിൽ ഇടവകകൾ ഉണ്ടായി അനേകം പേർ ഈ ഇടവകയിൽ നിന്നു പിരിഞ്ഞു പോയിട്ടുണ്ട്. പാമ്പാടി ഇടവകയിൽ ഇപ്പോൾ മുന്നൂറോളം വീട്ടുകാർ കാണും. ഇടവകയിൽ കുഴപ്പങ്ങൾ ഉള്ളതായിട്ടാണു തോന്നിയതു്.

### 2. പാമ്പാടി തെക്കേഭാഗം.

പാമ്പാടിപ്പള്ളി ഇടവകയിൽ നിന്നു പിരിഞ്ഞുപോയ ഒരു ചെറിയ പുതിയ ഇടവകയാണ് ഇതു്. പള്ളി പണി പകുതിയെ ആയിട്ടൊള്ളു. ഇപ്പോൾ പള്ളിയായി ഓലകെട്ടിയ ഒരു ചെറിയ കെട്ടിടം ഉപയോഗിക്കുന്നു. പള്ളിമുറിയുണ്ട്. ഇവിടെ ഒരച്ചൻ സ്ഥിരമായി താമസിക്കുന്നു. രണ്ടച്ചന്മാർ കൂടി തവണകളിലായി പള്ളി നടത്തുന്നു. സ്ഥിരമായ ഇടവകപ്പട്ടക്കാരൻ ഇവിടെയും ഇല്ലാത്തതിനാൽ ഇവിടെ അസൗകര്യങ്ങൾ ഉണ്ട്.

### 3. പാമ്പാടി ചെറിയപള്ളി.

20 വീട്ടുകാർ മാത്രമുള്ള ഒരു ചെറിയ ഇടവകയാകുന്നു. ഇടവകഭരണം ഭംഗിയായി നടക്കുന്നു. ശരിയായി നടക്കുന്ന ഒരു സണ്ടേസ്കൂൾ ഉണ്ട്.

### 4. ക്രൂരോപ്പട

100—ൽ പരം വീട്ടുകൾ ഉണ്ട്. ഒരു് ഇടവക ശെമ്മാശൻ ഉണ്ട്. ഇടവകപ്പട്ടക്കാരൻ സ്ഥിരമായി ഇല്ല. തന്മൂലം ഇടവക ജോലി ശരിയായി നടക്കുന്നില്ല. ഈ പള്ളി പാമ്പാടിയിൽ നിന്നു മൂന്നു മൈൽ വടക്കോട്ടുമാറി സ്ഥിതി ചെയ്യുന്നു. ഇടവകയിലെ വീട്ടുകൾ ഭാഗംഭാഗമായി പിരിച്ച് ഒരോ കരസ്ഥം കരയോഗങ്ങൾ ഉള്ളതായി അറിയുന്നു. സണ്ടേസ്കൂളോ മർത്തമറിയാംസമാജമൊ ഇവിടെയില്ല.

5. വടക്കൻമണ്ണൂർ:—ഈ ഇടവക കെ. കെ. റോഡിൽ അഞ്ചാം മൈയിലിന് ഏകദേശം മൂന്നു മൈൽ വടക്കായി സ്ഥിതി ചെയ്യുന്നു. ഇവിടുത്തെ പള്ളി സാമാന്യം വലിപ്പമുള്ളതും അച്ചന്മാരുടെയൊ അതിഥികളുടെയൊ താമസത്തിനു ധാരാളം സ്ഥലസൌകര്യങ്ങൾ ഉള്ളതും ആകുന്നു. ഈ ഇടവകയിൽ 306 വീട്ടുകൾ ഉണ്ട്. ഒരു ഇടവക ശെമ്മാശൻ ഉണ്ട്. ഇടവകയ്ക്കു സ്വന്തമായ പട്ടക്കാരൻ ഇല്ല. മറ്റിടവകകളിലെ മൂന്നച്ചന്മാർ മാറി മാറി തവണയായി ഇവിടുത്തെ ആത്മികാവശ്യങ്ങൾ നിർവഹിച്ചുകൊടുക്കുന്നു. ആളുകൾ വളരെ ക്രമമായി നടന്നുവരുന്നു. ഒരു സണ്ടേസ്കൂളും മർത്തമറിയം വനിതാസമാജത്തിന്റെ ഒരു ശാഖാ സംഘവും ഉണ്ട്. ഉത്തരവാദിത്വത്തോടു കൂടി മുഴുവൻ സമയവും ജോലി ചെയ്യുന്ന ഒരു സ്ഥിരമായ പട്ടക്കാരൻ ഇവിടെയുണ്ടെങ്കിൽ മഹാ വലിയകാര്യങ്ങൾ ഈ ഇടവകയിൽ സാധിക്കും.

### 6. അമയന്നൂർ പള്ളി.

ഈ ഇടവകയിലെ ചുമതലകൾ വഹിച്ചതു ഊർജ്ജസ്വലനായ വികാരി മണ്ണമ്മൂട്ടിൽ ദിവ്യശ്രീ യാക്കോബ് അച്ചൻ തന്നെയായിരുന്നു.

### 7. കോത്തല.

35. വീട്ടുകാർ മാത്രമുള്ള ഒരു ചെറിയ ഇടവകയാണ്. സ്ഥിരമായ ഇടവക പട്ടക്കാരൻ ഇല്ല. മറ്റിടവകയിലെ രണ്ടു പട്ടക്കാർ തവണകളിലായി പള്ളി നടത്തുന്നു. മാസത്തിൽ രണ്ടു ഞായറാഴ്ച മാത്രമെ ഇവിടെ കുർബാന നടത്തുന്നുള്ളു.

### 8. നെടുമാവ്.

ഞാൻ സന്ദർശിച്ച ഇടവകയിലേക്കും ഏറ്റവും ഭംഗിയായി ജോലി നടക്കുന്ന ഇടവക ഇതാകുന്നു. ഇതു് ഇടവകയിലെ സ്ഥിരപട്ടക്കാരനായ ദിവ്യശ്രീ മാത്യൂസ് അച്ചന്റെ അക്ഷീണപരിശ്രമവും കാര്യശേഷിയും കൊണ്ടാണ് എന്നുള്ളതിൽ യാതൊരു സംശയവും ഇല്ല. 150 വീട്ടുകാർ ഉള്ള ഈ ഇടവകയിൽ ആറു സണ്ടേസ്കൂളുകൾ ഉള്ളതായി അറിയുന്നു. അതുപോലെ തന്നെ ക്രമമായി നടക്കുന്ന ഇടവക യോഗങ്ങളും മർത്തമറിയാംസ്ത്രീസമാജങ്ങളും ഉണ്ട്. ഇടവക രജിസ്റ്റർ, മറ്റു പള്ളിറിക്കാർട്ടുകൾ എല്ലാം കൃത്യമായും ഭംഗിയായും സൂക്ഷിക്കപ്പെട്ടിരിക്കുന്നു.

പൊതുവായി പറയുന്നപക്ഷം മേല്പറഞ്ഞ പല ഇടവകകളിലേയും ജോലി ഇനിയും നന്നാകേണ്ടതുണ്ട്. വരുമാനത്തിന്റെ കുറവു നിമിത്തം സമയം മുഴുവൻ പള്ളിഭരണത്തിനു വിനിയോഗിപ്പാൻ പട്ടക്കാർക്കു സൌകര്യം ഇല്ല.

കോട്ടയം ഭദ്രാസന ഇടവകയുടെ നി. വ. ദി. ശ്രീ. മാർഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അരമനയും സിംഹാസനപള്ളിയും ഈ ഗ്രൂപ്പിൽ സ്ഥിതി ചെയ്യുന്നു. അതിന്റെ പ്രകാശവും ആകർഷണവും ഒന്നുവേറെ തന്നെ. കാതോലിക്കോറ്റിന്റെ കീഴിലുള്ള ഈ പൊതു സ്ഥാപനം പുണ്യാത്മായ തിരുമനസ്സിലെ സാന്നിധ്യത്തിൽ പടിപടിയായി അഭിവൃദ്ധിപ്പെട്ടുകൊണ്ടു തന്നെ ഇരിക്കുന്നു എന്നതു പ്രത്യേകം പ്രസ്താവയോഗ്യമത്രെ.

---

* 30 പുതുപ്പള്ളി ഗ്രൂപ്പ് സി ഭാഗം—റിപ്പോർട്ടു കിട്ടിയില്ല. ഈ ഗ്രൂപ്പിൽ ആറു പള്ളികൾ ഉണ്ട്.

# 32. വാഴൂർ ഗ്രൂപ്പ്.

(പി. എം. മാണി, നട്ടാശേരിയിടം, കോട്ടയം.)

ഈ ഗ്രൂപ്പ് കോട്ടയം കുമളി റോഡിന്റെ വടക്കും ടി റോഡിൽ 14-ാം മൈലിൽനിന്നും കറുകച്ചാലിനുള്ള റോഡിന്റെ കിഴക്കും ഉൾപ്പെട്ട ഏകദേശം 120 ചതുരശ്രമൈലിനുള്ളിൽ പലടത്തായി സ്ഥിതി ചെയ്യുന്നു. മണിമലയാറിന്റെ പല ശാഖകളാലും, കട്ടക്കാമല, വാഴൂർമല, മണിമല മുതലായ മലകളാലും, കാനം, ഉള്ളായം, കന്നുകുഴി മുതലായ താഴ്‌വരപ്രദേശങ്ങളാലും ചേതോഹരമാക്കി ചെയ്യപ്പെടുന്നു. രാമണീയകമായ ഈ പ്രദേശം, യൂറോപ്യക്ക് അമേരിക്കൻകോളനികൾ എപ്രകാരമൊ അപ്രകാരം കോട്ടയം നിവാസികളുടെ കാർഷികാധിനിവേശപ്രദേശമായിട്ട് ഏകദേശം അമ്പതുവർഷത്തോളമായി.

കോട്ടയത്തുനിന്ന് ഈ പ്രദേശത്തേക്കുള്ള യാത്ര കോട്ടയം കുമളി റോഡിൽക്കൂടി മോട്ടർമാർഗ്ഗം നിഷ്പ്രയാസം സാധിക്കാവുന്നതാണ്.

വാഴൂർപള്ളി—പതിന്നാലാംമൈലിലാണ് വാഴൂർ സെന്റ് പീറേറഴ്സ് പള്ളി പണിയപ്പെട്ടിരിക്കുന്നത്. കവലയ്ക്കു അഭിമുഖമായി മനോഹരമായ കാഴ്ചയുള്ള സ്ഥലത്തു സ്ഥിതി ചെയ്യുന്ന ആ ദൈവാലയം പുതുക്കിപ്പണിയേണ്ടതു് അത്യാവശ്യമായിരിക്കുന്നു. അതിന്റെ സ്ഥാപകനായ ചെറിയമഠത്തിൽ വലിയ യാക്കോബ് അച്ചൻ, നമുക്കുള്ള മറെറല്ലാ അച്ചന്മാരുടെയും പ്രായത്തെ കവിഞ്ഞ വന്ദ്യവാർദ്ധക്യദശയിൽ പ്രവേശിച്ച്, അവിടെ



പി. എം. മാണി, നട്ടാശേരിയിടം,
കോട്ടയം.

യുള്ള സ്വഭവനത്തിൽ വിശ്രമിക്കുന്നു. അദ്ദേഹത്തിന്റെ മകനായ കൊച്ചുയാക്കോബ് അച്ചനത്രെ ഇപ്പോഴത്തെ വികാരി. ഈ ഇടവകയിൽ ഒരു നൂററിഅറുപതു വീടോളം ഉണ്ട്. സണ്ടേസ്കൂൾ മർത്തമറിയം വനിതാസമാജം, പ്രാർത്ഥനായോഗങ്ങൾ മുതലായവ ക്രമമായി നടത്തിയാൽ വളരെ ഫലിക്കുകയും ഇടവകയ്ക്കു പലവിധത്തിലുമുള്ള അഭിവൃദ്ധി ഉണ്ടാകുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല. ബ. കൊച്ചച്ചന്റെ ഉത്സാഹപൂർവ്വമായ പരിശ്രമഫലമായി ജനങ്ങൾ നിധിക്കാര്യത്തിൽ ശക്ത്യാനുസരണം തന്നെ സഹകരിക്കയുണ്ടായി.

കങ്ങഴപ്പള്ളി—വാഴൂർ റോഡിൽനിന്നു തെക്കോട്ടു കറുകച്ചാൽ വഴി നാലു മൈൽ ചെല്ലുമ്പോൾ കങ്ങഴപ്പള്ളി കാണാം. വാഴൂർ ഗ്രൂപ്പിൽ പണി പൂർത്തിയായിട്ടുള്ള പള്ളി ഇതു മാത്രമെയുള്ളു. ചെറുതെങ്കിലും വൃത്തിയായ ഒരു ബംഗ്ളാവും അവിടെയുണ്ട്. പള്ളി സ്ഥാപിക്കപ്പെട്ടിട്ട് അറുപതു വർഷത്തോളമായി. ഇടവകക്കാർ മിക്കവരും കൃഷിക്കാരാണ്; മുളകുകൊടി, തെങ്ങിൻതോപ്പ്, കരിമ്പിൻവേലി, പലമാതിരി കിഴങ്ങുവർഗ്ഗങ്ങൾ മുതലായവ കൃഷി ചെയ്തിട്ടുള്ള ധാരാളം പുരയിടങ്ങളും തോട്ടങ്ങളും അവിടെ കാണാൻ കഴിയും. ഇടവകയിൽ 150 വീട്ടുകാരോളം ഉണ്ട്. വികാരി വയലപ്പള്ളിൽ സ്കറിയാഅച്ചനാണ്. അദ്ദേഹം വിശുദ്ധ സഭയുടെ വിശ്വാസാചാരങ്ങളിൽ വളരെ നിഷ്ഠയുള്ളവനും പള്ളിക്കാര്യങ്ങളിൽ വളരെ താല്പര്യമുള്ളവനും അത്രെ. അദ്ദേഹത്തിന്റെ അശ്രാന്തപരിശ്രമംകൊണ്ട് ഒരു പ്രൈമറിസ്കൂളും ഒരു ഡിസ്പെൻസറിയും സ്ഥലത്തു സ്ഥാപിതമായിട്ടുണ്ട്. സമുദായഭക്തനും യാക്കോബായസഭയുടെ ഒരു നട്ടനായകനും ആയി വിളങ്ങിയിരുന്ന പരേതനായ കന്നുകുഴിയിൽ കുരുവിള എഞ്ചിനീയരുടെ ഏകപുത്രി എളന്തുരുത്തിൽ ശ്രീമതി അക്കാൾ വറുഗീസിന്റെ പരിശ്രമഫലമായിട്ടുകൂടെയാണു ടി ഡിസ്പെൻസറി ഉത്ഭൂതമായതു് എന്നുള്ളതു വിസ്മരിക്കാവുന്നതല്ല. സ്കൂളിന്റെ മാനേജർ വികാരി അച്ചനാണ്. സ്കൂളിലെ ഉദ്യോഗവിതരണസംബന്ധമായ അഭിപ്രായവ്യത്യാസം മൂലം തദ്ദേശവാസികൾ രണ്ടു കക്ഷികളായി പിരിയുന്നതിനു് ഇടയായി. അച്ചനോടു ചേർന്നുള്ള ഒരു കക്ഷിയും ആവിർഭവിച്ചു. ഇതിനെ തുടർന്ന് ഒരു ശെമ്മാശുപട്ടംകൊട നടന്നു. അതോടുകൂടി പള്ളിയിൽ മത്സരം ഊർജ്ജിതപ്പെട്ടു. ലീഡർ സ്ഥലത്തു ചെന്നപ്പോഴാണ് അഭിപ്രായഭിന്നതയുടെ പ്രാബല്യം ഗ്രഹിക്കുന്നതിനിടയായതു്. ശെമ്മാശ്ശന്റെ വീതത്തെപ്പററി അച്ചൻ സമ്മതിക്കാതെയും അതിനായി തിരുമേനി അയച്ചിരുന്ന കല്പന വായിക്കാതെയും, നിധിപ്പിരിവിനു സഹകരിക്കയില്ലെന്നു ശെമ്മാശുകൂട്ടർ ശഠിച്ചുതുടങ്ങി. ആ കാര്യം നിധിക്കാര്യവുമായി ഘടിപ്പിക്കരുതെന്നുള്ള ഉപദേശം വിഫലമായതേയുള്ളു. രസീതുബുക്കുകൾ അച്ചനെ ഏല്പിച്ച്, വിജ്ഞാപനമനുസരിച്ചു മേടം 20-ാംനു മൂന്നുമണിക്കകം പണക്കിഴി കവലസ്കൂൾ എത്തിക്കണമെന്ന് ഏർപ്പാടു ചെയ്തുംവച്ചു ഞാൻ തിരിച്ചുപോയി. പിരിവുദിവസം നാലുമണി വരെ കാത്തിരുന്നിട്ടും പണക്കിഴി കാണാഞ്ഞയാൽ സൈക്കിളിൽ ആളയച്ചു. ശെമ്മാശുകൂട്ടർ പണം പിരിച്ചെങ്കിലും അച്ചനെ ഏല്പിച്ചിട്ടില്ലെന്ന് അറിവു കിട്ടുകയാൽ സ്പെഷ്യൽകാർ പിടിച്ചു രാത്രി പത്തുമണിക്കു സ്ഥലത്തെത്തി.

അവരെ വിളിച്ചു ചോദിച്ചപ്പോൾ എന്റെപേർക്ക് നിധി സെക്രട്ടറി എം. സി. കുറിയാക്കോസ് അച്ചന്റെ എഴുത്തുണ്ടെന്നും രസീതുബുക്കുകളും ഷീററുകളും അവർക്കു കൊടുക്കണമെന്നു അതിലെഴുതിയിട്ടുണ്ടെന്നും പറഞ്ഞു. കുഴപ്പം വർദ്ധിക്കാതിരിക്കുന്നതിനും, പിരിഞ്ഞ പണം നിധിയിലേക്കു വന്നുചേരുന്നതിനുമായി, അവർ പറഞ്ഞതു വിശ്വസിച്ച്, അവർക്കു രസീതുബുക്കുകളും ഷീററുകളും കൊടുത്തു. വികാരിയച്ചൻ തന്റെ പക്ഷത്തുള്ള ആളുകളിൽനിന്നു പിരിച്ചുവച്ചിരുന്ന 59 രൂപാ 9 ചക്രം 11 കാശു് എന്നെ ഏല്പിച്ചു. എന്നാൽ പിറേറദിവസം പത്തുമണിവരെ കാത്തിരുന്നിട്ടും ശെമ്മാശുപക്ഷക്കാർ പണക്കിഴി ഏല്പിച്ചില്ല. *

ഈ പ്രദേശത്തു ഇപ്രകാരം രണ്ടു കക്ഷികൾ ഉണ്ടായതു ശെമ്മാശന്റെ പള്ളിവരുമാനത്തെപ്പററിയുള്ള അഭിപ്രായവ്യത്യാസം ഒന്നുകൊണ്ടല്ലാതെ വിശ്വാസത്തെപ്പററിയൊ കാതോലിക്കാ സ്ഥാപനത്തെപ്പററിയുള്ള ഭക്തിക്കുറവോ തീക്ഷ്ണതയില്ലായ്കയൊ കൊണ്ടു ഉണ്ടായിട്ടുള്ളതല്ല. ജനങ്ങൾ കാതോലിക്കാ സിംഹാസനത്തോടു ഭക്തിയുള്ളവരും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ ആജ്ഞയെ അക്ഷരംപ്രതി അനുസരിക്കുന്നതിനു് ഒരുക്കമുള്ളവരും ആണ്. അതുകൊണ്ടു് ഈ ഇടവകയിൽ ചെയ്യേണ്ടതു്.

(1) ഇരുപാട്ടുകാരുടേയും അപേക്ഷകളെ മെത്രാസന കൗൺസലിൽ കേട്ടു ഒരു തീരുമാനം ഉണ്ടാക്കി കൊടുക്കണം.

(2) പട്ടക്കാരുടേയും ശെമ്മാശന്മാരുടെയും അവകാശത്തെപ്പററി നമ്മുടെ സഭയിൽ ഏകരൂപമായ ഒരു തീരുമാനം ഉണ്ടാക്കി ഇപ്രകാരമുള്ള വഴക്കുകൾ അവസാനിപ്പിക്കണ. അല്ലാത്തപക്ഷം നിസ്സാരമായ കാരണംമൂലം വലുതായ കക്ഷിവഴക്കിനു ഇടയായേക്കുമെന്നും തന്മൂലം മേലധികാരത്തോടു ഭക്തിക്കും ബഹുമാനത്തിനും ഹാനി ഭവിക്കുമെന്നും + സംശയം തോന്നിപ്പോകുന്നു.

മുണ്ടത്താനം പള്ളി—ഈ ഇടവകയിലുള്ള ജനങ്ങളിൽ ഭൂരിപക്ഷവും അടുത്തകാലത്തു വാകത്താനം, പാത്താമുട്ടം മുതലായ സ്ഥലങ്ങളിൽ നിന്നു കുടിയേറിപ്പാർത്തവരാണ്. അവർ കങ്ങഴപ്പള്ളിയിൽ കൂടിവന്നു. സ്ഥലത്തുതന്നെ അവർക്ക് ഒരു ദൈവാലയം ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമെന്നു കണ്ടു, ഒരു യഥാർത്ഥഭക്തനും സമുദായസ്നേഹിയുമായിരുന്ന പരേതനായ മാളികയിൽ പുന്നൂസ് ചാക്കൊ അവർകൾ അതിനു വേണ്ട സ്ഥലം ദാനം ചെയ്കയുണ്ടായി. പ്രസ്തുത സ്ഥലത്തത്രെ താൽക്കാലികപള്ളി സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്. സ്ഥിരം ദൈവാലയത്തിന്റെ അടിത്തറ പലരുടെ സഹായത്തോടെ ഉറപ്പായി കെട്ടിയിട്ടുണ്ട്. ഇടവകക്കാർ ചുരുക്കവും, ഉള്ളവർ ധനപ്രാബല്യം കുറഞ്ഞവരു

---

* അവർ ആപ്പീസിൽ കൊണ്ടുവന്നുതരികയുണ്ടായി.

+ ആ ഇടവകയിലെ സകല വഴക്കുകളും ശമിച്ചതായും ഇപ്പോൾ എല്ലാവരും സൗഹാർദ്ദമായി കഴിഞ്ഞുവരുന്നതായും അറിയുന്നു.

മാകയാൽ അതു പൂർത്തിയാകുന്നതിനു കാലതാമസം നേരിട്ടുമെന്നുള്ളതിനു സംശയമില്ല. മാസത്തിൽ ഒരു ഞായറാഴ്ച മാത്രമെ ഇവിടെ വിശുദ്ധ കുർബാന നടക്കുന്നുള്ളു. കാർമ്മികൻ വലയലപ്പള്ളിൽ ദിവ്യശ്രീ സ്ക്കറിയാകത്തനാർ അവർകളാണ്. അദ്ദേഹത്തിന്റെ പരിശ്രമഫലമായി ഇടവകജനങ്ങൾ നിധിപ്പിരിവിൽ തൃപ്തികരമായിത്തന്നെ സഹകരിക്കയുണ്ടായി.

കാനം സെന്റ് ജോർജ്ജ് പള്ളി—ഈ പ്രദേശത്തേക്കു കങ്ങഴനിന്നു നാലുമൈൽ അകലമുണ്ട്. പ്രോട്ടസ്റ്റന്റുകാരുടെ പരിശ്രമഫലമായി അവിടെ ഒരുപള്ളിയും പള്ളിക്കൂടവും ആരംഭിച്ചു നടത്തിവരുന്നു. ഇവിടെ സത്യവിശ്വാസികളായ ചില വീട്ടുകാർ ചേർന്ന് ഒരു സുറിയാനിപ്പള്ളി പിന്നീട് പണികഴിപ്പിച്ചു. ഈ പള്ളിയിൽ ഇപ്പോൾ കർമ്മാദികൾ നടത്തിക്കൊണ്ടുപോരുന്നതു ചെറിയമഠത്തിലെ കൊച്ചച്ചനാണ്. അവിടെ 32 വീട്ടുകാരോളം ഉണ്ട്. യാതൊരുവിധമായ അഭിപ്രായവ്യത്യാസവും കൂടാതെ നമ്മുടെ കാതോലിക്കാബാവായുടെ അനുസരണത്തിലും ആ സ്ഥാപനത്തിനുവേണ്ടിയുള്ള പരിശ്രമത്തിലും കഴിഞ്ഞുവരികയാണ്. അവർ 16–9–0 രൂപാ നിധിപ്പിരിവിലേക്കു സംഭാവന ചെയ്തിട്ടുണ്ട്. ആ പള്ളി വളരെ ചെറുതും 150 രൂപയിൽ അധികരിക്കാത്ത ചെലവുമാത്രം ഉള്ളതും ആയ ഒന്നാണ്.

കാനം മർത്തമറിയം പള്ളി—ഈ ഇടവകയിൽ നാല്പതിലധികം വീട്ടുകാർ ഇല്ല. ജനങ്ങൾ ഇടവകക്കാര്യങ്ങളിൽ വളരെ താല്പര്യമുള്ളവരാണ്. വികാരി ദിവ്യശ്രീ പറപ്പള്ളിത്താഴെ യാക്കോബുകത്തനാർ അവർകൾ വളരെ ഉത്സാഹിയും അഭിമാനകരമാംവണ്ണം കാര്യങ്ങൾ നടത്തുന്നതിൽ പരിശ്രമിച്ചുകൊണ്ടിരിക്കുന്നവനും ആണ്. അദ്ദേഹത്തിന്റെ പരിശ്രമഫലമായി സ്ഥിരമായ പള്ളിക്കെട്ടിടത്തിന്റെ പണി തുടങ്ങിയിട്ടുണ്ട്. അച്ചൻ ഉത്സാഹിയും ജനങ്ങളിൽ പലരും സാമാന്യം നല്ല ധനസ്ഥിതിയുള്ളവരും ആകകൊണ്ട് കെട്ടിടത്തിന്റെ പണി കാലവിളംബമെന്യേ പൂർത്തിയാകുമെന്നു പ്രതീക്ഷിക്കാം. നിധിപ്പിരിവിൽ ജനങ്ങളുടെ സഹകരണം തൃപ്തികരമായിരുന്നു.

ഉള്ളായംപള്ളി—സമുദായത്തിന്റെ സവിശേഷമായ ശ്രദ്ധ എത്രയും വേഗത്തിൽ പതിയേണ്ട ഒരു സ്ഥലമാണ് ഇതു്. കാനത്തുനിന്നും ഏകദേശം 3 മൈൽ ഉള്ളിൽ കൊടുങ്ങൂർനിന്നു 4 മൈൽ തെക്കായും ഉള്ള ഉള്ളായം എന്ന സ്ഥലത്തുള്ള ഒരു പള്ളിയിലേക്കു നമ്മുടെ സമുദായഭക്തന്മാരുടെയും വന്ദ്യ തിരുമേനിമാരുടെയും ശ്രദ്ധ ദയാപുരസ്സരം പതിയേണ്ട കാലം അത്യാസന്നമായിരിക്കുന്നു. ഇവിടെ ഒരു ചെറിയ പള്ളി ഉണ്ട്. അതിന്റെ നടത്തിപ്പിലേക്ക് ഒരു പട്ടക്കാരനെ നമ്മുടെ തിരുമേനിമാരിലൊരാൾ നിയമിക്കയുണ്ടായി. അദ്ദേഹമാകട്ടെ തനിക്ക് അവിടെനിന്നും കിട്ടിക്കൊണ്ടുവന്നിരുന്ന വരുമാനം തൃപ്തികരമല്ലാഞ്ഞിട്ടോ എന്തോ റീത്തിൽ ചേരാൻ ശ്രമിക്കയും പിന്നീട് അതും ഉപയോഗമില്ലെന്നു കണ്ട് ഇടവകയെ ഉപേക്ഷിച്ചു പോകയും ചെയ്തു. ഇപ്പോൾ ഇവരുടെ ആവശ്യങ്ങൾ നടത്തുന്നതിന് ആരും ഇല്ലായ്കയാൽ ഓരോരുത്തരും സത്യവിശ്വാസം വിട്ടു മററു സമുദായത്തിലേക്കു കാൽവെച്ചു തുടങ്ങിയിരിക്കുന്നു. മൂന്നു മാസക്കാലത്തോളമായി ഈ പ്രദേശത്തുള്ളയാളുകൾ കുർബാന കണ്ടിട്ട് എന്നു പറയുമ്പോൾ ഭക്തിവിശ്വാസത്തിൽനിന്ന് എത്ര വിട്ടൊഴിഞ്ഞുപോയി എന്നു ഗ്രഹിക്കാൻ കഴിയും. ഇവരിൽ ചിലർ "മരിച്ചവർക്കുവേണ്ടി ഒരു ബലിയും ശേഷിച്ചിട്ടില്ല" എന്നുള്ള വേദവാക്യം അക്ഷരംപ്രതി വ്യാഖ്യാനിക്കുന്നവരാണ്. ഈ ഇടവകയിൽ കാതോലിക്കാബാവായിലുള്ള പൂർണ്ണ ഭക്തന്മാരായി പല വീട്ടുകാർ ഉണ്ട്. ഇവർക്കു വിശ്വാസവിപരീതങ്ങൾ യാതൊന്നും സ്ഥിരപ്പെട്ടിട്ടില്ല. പക്ഷെ ഇടയനില്ലാത്ത ആട്ടുകളെപ്പോലെ അലഞ്ഞുനടക്കുന്നവരാണ്. ഒരു പട്ടക്കാരന്റെ അഭാവംമൂലം ഏതു സഭയിലേക്കും പോകാൻ തയ്യാറുള്ളവരായിട്ടാണ് ഇവരോടു സംസാരിച്ചാൽ മനസ്സിലാകുന്നതു്. വാകത്താനത്തുനിന്നു കുടിയേറി താമസിച്ച് ഇപ്പോൾ കച്ചവടം ഉപജീവനമാർഗ്ഗമായി കഴിച്ചുവരുന്ന ഒരു യുവാവിന്റെ പരിശ്രമഫലമായി പള്ളിസംബന്ധമായ എന്തു സംഗതിയും പ്രവർത്തിക്കുന്നതിനു സാധിക്കുന്നുണ്ടെന്നുള്ള വസ്തുത വിസ്മരിക്കാവുന്നതല്ല. നിധിപ്പിരിവു സംബന്ധിച്ചുള്ള സകല ചുമതലയും ഈ യുവാവിലാണു നിക്ഷിപ്തമാക്കിയിരുന്നതു്. നിധിയിലേക്ക് ഇടവകക്കാരുടെ പേർക്കു മുൻകൂട്ടി കൊടുക്കാൻ മനസ്സുവെച്ചു ഈ ആൾ അന്നേദിവസം ചങ്ങനാശേരിൽ സാമാനം വിററു പിററേദിവസം നിധിയാപ്പീസിൽ പന്ത്രണ്ടു രൂ. രണ്ടേമുക്കാൽ ച. കൊണ്ടുവന്ന് ഏല്പിക്കയാണു ചെയ്തതു് എന്ന് ഓർക്കുമ്പോൾ സമുദായഭക്തി എത്രത്തോളം ഈ യുവാവിൽ വിളങ്ങിയിട്ടുണ്ടെന്നു ഗ്രഹിക്കാമല്ലൊ. പണക്കിഴി അന്വേഷിച്ചു സൈക്കിളിൽ ആളയച്ചപ്പോഴാണു പണത്തിനുവേണ്ടി ചങ്ങനാശേരിക്കു പോയിരിക്കുന്നു എന്ന് അറിയുവാൻ ഇടയായതു്. ഇവിടെ നമ്മുടെ സമുദായത്തിൽനിന്നു ചെയ്യേണ്ട സംഗതികൾ താഴെ കുറിക്കുന്നു.

1. ഈ പ്രദേശത്തെ ആളുകളുടെ ആത്മീയാവശ്യങ്ങളെ നിർവഹിക്കുന്നതിന് ഒരു പട്ടക്കാരനും ഒരു പള്ളിയും വേണ്ടിയിരിക്കുന്നു. പള്ളി തൽക്കാലം ഇവിടെയുള്ളതുകൊണ്ടു നിർവഹിക്കാമെങ്കിലും വളരെ മോശമായ ഒരു കെട്ടിടമാണ് ഇപ്പോൾ ഇവിടെയുള്ളതു്. ഒരു സഹായധനം മാത്രം നൽകിയാൽ ഇദ്ദേശവാസികൾ എത്രയും ചെറുതായ ഒരു പള്ളി ഇവിടെ പണികഴിപ്പിച്ചേക്കും. അപ്രകാരം ചെയ്യാത്തപക്ഷം വിശ്വാസികളും സമുദായഭക്തന്മാരുമായ പലരും മററുസഭകളിലേക്കു പോകാതെ ഗത്യന്തരമില്ലെന്നു വന്നുപോയേക്കും.

കന്നുകുഴിപള്ളി—ഉള്ളായത്തുനിന്നും 2–മൈൽ കിഴക്കായിട്ടും പൊൻകുന്നത്തുനിന്നു 3–മൈൽ തെക്കായിട്ടുമുള്ള ഒരു മലംപ്രദേശമാണു കന്നുകുഴി. അവിടെ പത്തുമുപ്പതു വർഷക്കാലമായി പണികഴിപ്പിച്ചിട്ടുള്ള ഒരു പള്ളിയും, കോട്ടയംമുതലായ പ്രദേശങ്ങളിൽനിന്നു കുടിയേറിപ്പാർത്തുവരുന്നവരായ 32 ഇടവകക്കാരും അധിവസിക്കുന്നുണ്ട്. ആ പള്ളിയിലെ കർമ്മാദികൾ നടത്തുന്നതിനു കോട്ടയം മുതലായ ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ കല്പനപ്രകാരം കാട്ടൂർക്കാരൻ ഒരു പട്ടക്കാരനെ ചുമതലപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെയും ഇടവകക്കാരുടെയും പരിശ്രമഫലമായി 31-രൂപാ നിധിയിലേക്കു പിരിഞ്ഞുകിട്ടി. ഇതരസമുദായക്കാരുടെ പ്രേരണയിലും വശീകരണത്തിലും ഉൾപ്പെട്ടുപോകാൻ തക്കവണ്ണമുള്ള പരിതസ്ഥിതികളോടുകൂടിയ പ്രദേശമാണെങ്കിലും സത്യവിശ്വാസത്തിൽനിന്നു വ്യതിചലിക്കുന്നതിന് ആഗ്രഹമില്ലാത്ത ദൃഢനിശ്ചയമുള്ള വൃദ്ധന്മാർ ഉണ്ടെന്നുള്ള സംഗതി വിശേഷാൽപ്രസ്താവ്യമാണ്. ഇവിടെയും നമ്മുടെസമുദായത്തിന്റെ ശ്രദ്ധപതിയേണ്ട ഒരു സ്ഥലമാക്കി പരിഗണിക്കപ്പെടണം. ചിറക്കടവ്, മണിമല മുതലായ പ്രദേശങ്ങളിലേക്കു നമ്മുടെ സമുദായം വളരേണ്ട കാലം പ്രതീക്ഷിക്കാവുന്നതാണ്.

പൊൻകുന്നം ചാപ്പൽ—പ്രോട്ടസ്റ്റാന്റുസഭയിൽ നിന്നും പണികഴിപ്പിച്ചിട്ടുള്ള ഒരു ചാപ്പലിൽ നമ്മുടെ ആവശ്യങ്ങൾ കൂടി നടത്തത്തക്കവണ്ണം ഒന്നിടവിട്ട ആഴ്ചകളിൽ ഓരോതവണ നടത്തുന്നതിനു നമുക്ക് ഇപ്പോൾ അവകാശമുണ്ട്. ഇപ്പോൾ 6–മാസക്കാലത്തേക്കു മാത്രമായി ഒരു തീരുമാനം ചെയ്തു അവകാശത്തെ പരിമിതപ്പെടുത്തിയിരിക്കുന്നു. നമ്മുടെ സഭയിലുള്ള 25–വീട്ടുകാരോളം ഇവിടെ ജോലിക്കായും കൃഷിക്കായും വന്നുതാമസിക്കുന്നുണ്ട്. എന്നാൽ സ്ഥിരമായി താമസിക്കുന്നവരുടെ എണ്ണം അംഗുലീപരിമിതമത്രെ. ഇവിടെയുള്ളവർ 250 രൂപാ പിരിച്ച് ഒരു ചാപ്പൽ പണികഴിപ്പിക്കുന്നതിനു ശ്രമിച്ചു. പക്ഷെ ആ പണം മുഴുവനും പ്രോമിസറിനോട്ടിൻപ്രകാരം പലിശപററിയിരിക്കുന്നതു പിരിച്ചെടുക്കേണ്ടതായിട്ടാണ് ഇരിക്കുന്നതു്. ഇവരുടെ പക്കൽനിന്നും നിധിയിലേക്കു 21/2 രൂപാമാത്രം പിരിഞ്ഞുകിട്ടിയിട്ടുണ്ട്. ഈ ചാപ്പലിൽ കർമ്മാദികൾ നടത്തുന്നതു ചെറിയമഠത്തിലെ കൊച്ചച്ചനാണ്. പട്ടക്കാർക്കു യാത്രച്ചെലവുപോലും കൊടുക്കുന്നതിനു നിർവ്വാഹമില്ലായ്കയാൽ പലബുദ്ധിമുട്ടുകളും പലരും സഹിക്കുന്നുണ്ട്.

ഉടനെ ഒരാളെ ചുമതലപ്പെടുത്തി പിരിഞ്ഞുകിട്ടിയിട്ടുള്ള 250 രൂപയും വസൂലാക്കണം. (2) ഒരു പട്ടക്കാരനു വേണ്ട ശമ്പളം കൊടുത്തു് അവിടെ താമസിപ്പിച്ച് ഒരു ചാപ്പൽ പണികഴിപ്പിക്കുന്നതിനു ശ്രമിക്കണം. അല്ലാത്തപക്ഷം നമ്മുടെ ആളുകൾ മററുസമുദായത്തിലേക്കു തിരിഞ്ഞുപോയേക്കും.

മുണ്ടക്കയംപള്ളി—കോട്ടയം ഭദ്രാസനഇടവകയുടെ ഏററവും കിഴക്കുള്ള ഒരു പള്ളിയാണ് ഇതു്. പീരുമേട്ടിൽ ഒരു സ്ഥാപനമുണ്ടെന്നുള്ള സംഗതി വിസ്മരിക്കുന്നില്ല. കോട്ടയത്തു് ഉപ്പൂട്ടിൽ ഇട്ടിഅബ്രാഹം കമ്പനിക്കാരുടെയും അടുത്തു താമസക്കാരായ ജോലിക്കാരുടെയും ഉത്സാഹഫലമായി പണികഴിപ്പിച്ചിട്ടുള്ള ഈ പള്ളിയിൽ 46–ഇടവകക്കാരുണ്ട്. കൂട്ടിക്കൽ, ചെന്നാപ്പാറ, മണിക്കൽ, പാഴൂർ മുതലായ തോട്ടങ്ങളിലെ ജോലിക്കാരുടെ ആത്മീകാവശ്യങ്ങൾ നടത്തുന്നതിനു ഈ ഒരു പള്ളി മാത്രമേയുള്ളു. ഈ പള്ളിയിൽ കർമ്മംനടത്തുന്ന അച്ചനു 25–രൂപാ ശമ്പളമാണു കൊടുത്തുവരുന്നതു്. പള്ളിവകയ്ക്കു ടി കമ്പനിക്കാർ ആദായം എടുക്കത്തക്കവണ്ണം ഒരു ചെറിയ റബർതോട്ടം വിട്ടുകൊടുത്തിട്ടുണ്ടെന്നുള്ള സംഗതി വിശേഷാൽ സ്മരണീയമാണ്. പട്ടക്കാരന്റെ ശമ്പളംവകയ്ക്കു കൂടുതൽ വേണ്ടിവരുന്നതുകയ്ക്കു് ഇടവകക്കാരിൽനിന്നും മാസപ്പിരിവും മററുപലവിധത്തിലുള്ള പിരിവും പലപ്പോഴും പിരിച്ചുവരുന്നുണ്ട്. സാമ്പത്തികാധഃപതനമായതുകൊണ്ട് ഇടവകക്കാർ വല്ലാതെ വിഷമിക്കുന്നുണ്ട്. എങ്കിലും പലരുടെയും ശ്രമംകൊണ്ട് 30 രൂ 16 ചക്രം നിധിയിലേക്കു പിരിച്ചേല്പിച്ചു.

ഇവിടെ ഒരു പട്ടക്കാരനെ ശമ്പളംകൊടുത്തു നിയമിക്കയും, വരുമാനത്തിന് ഒരു കണക്കു ശരിയായി വെക്കയും ഇടവകക്കാരിൽനിന്നുള്ള പിരിവിന് ഒരു പരിമിതി ഉണ്ടാക്കുകയും ചെയ്താൽ ശക്തിയായി അഭിവൃദ്ധിപ്പെട്ടുവരുന്ന ഒരു ഇടവകയാണ് ഇതു്.

ഇപ്രകാരം വാഴൂർഗ്രൂപ്പിലുള്ള 9 പള്ളികളിൽനിന്നും കൂടി 313രൂപാ ചില്ലാനം പിരിഞ്ഞുകിട്ടി നിധിയിൽ മുതൽ കൂട്ടിയിട്ടുണ്ട്. കങ്ങഴ, കാനം, ഉള്ളായം, പൊൻകുന്നം മുതലായ പ്രദേശങ്ങളിലുള്ള അഭിപ്രായവ്യത്യാസങ്ങളെ എത്രയും വേഗത്തിൽ പരിഹരിക്കാത്തപക്ഷം ആ പ്രദേശങ്ങളിൽ വലുതായ അന്തഃഛിദ്രം ഉത്ഭവിക്കാൻ ഇടയായേക്കുമെന്നു സംശയിക്കുന്നു. വന്ദ്യതിരുമേനിമാരുടെയും മലങ്കര മാനേജിംഗു കമ്മട്ടിയുടെയും ശ്രദ്ധ ഈ കാര്യത്തിൽ എത്രയും വേഗത്തിൽ പതിഞ്ഞുകാണണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു.



## പൗരസ്ത്യ കാതോലിക്കേററു വ്യവസ്ഥാപന

# മലങ്കരനിധി.

# 1110.

## കൊല്ലം ഭദ്രാസന ഇടവക.

ഇടവകാദ്ധ്യക്ഷൻ—നിതാന്ത വന്ദ്യ ദിവ്യ മഹിമ ശ്രീ പൗരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ബാവാ തിരുമനസ്സുകൊണ്ട്.

ഗ്രൂപ്പുകൾ 9.
പള്ളികൾ 111.
പട്ടക്കാർ 52.
പിരിവു രൂപാ 4057 ചക്രം 12 കാശ് 8.

### സംഭരണസംക്ഷേപം.

| | ഗ്രൂപ്പുകൾ | പള്ളികൾ | സംഭരണദിനം വരവ് | | | പിന്നീട് വരവ് | | | ആകെ വരവ് | | |
|---|---|---|---|---|---|---|---|---|---|---|---|
| 1 | കൊല്ലം ഗ്രൂപ്പ്. | 19 | 248 | 9 | 8 | 136 | 13 | 0 | 384 | 22 | 8 |
| 2 | കുണ്ടറ ഗ്രൂപ്പ്. | 15 | 221 | 27 | 4 | 65 | 26 | 8 | 287 | 25 | 4 |
| 3 | കൊട്ടാരക്കര ഗ്രൂപ്പ്. | 15 | 113 | 5 | 0 | 14 | 14 | 8 | 127 | 19 | 8 |
| 4 | അഞ്ചൽ ഗ്രൂപ്പ്. | 10 | 146 | 2 | 14 | | | | 146 | 2 | 14 |
| 5 | പത്തനാപുരം ഗ്രൂപ്പ്. | 13 | 208 | 24 | 12 | 4 | 26 | 0 | 213 | 22 | 4 |
| 6 | കടമ്പനാട്ട് ഗ്രൂപ്പ്. | 12 | 427 | 20 | 0 | 2 | 7 | 0 | 429 | 27 | 0 |
| 7 | അടൂർ ഗ്രൂപ്പ്. | 14 | 539 | 1 | 4 | 3 | 11 | 0 | 542 | 12 | 4 |
| 8 | കായങ്കുളം ഗ്രൂപ്പ്. | 7 | 543 | 27 | 12 | | | | 543 | 27 | 12 |
| 9 | മാവേലിക്കര ഗ്രൂപ്പ്. | 6 | 1361 | 24 | 2 | 19 | 0 | 0 | 1380 | 24 | 2 |
| | ആകെ. | 111 | 3811 | 0 | 0 | 246 | 12 | 8 | 4057 | 12 | 8 |

### 1. കൊല്ലം ഗ്രൂപ്പ്.

ലീഡർ—റവി. ഒ. കോശിവൈദ്യൻ അവർകൾ, ബി. ഡി.

കൊല്ലം പള്ളിഇടവക.

(വികാരി—ദിവ്യശ്രീ റവി. ഒ. മത്തായി കശീശാ അവർകൾ)

| | രൂ | ച | കാ |
|---|---|---|---|
| കെ. വി. വർഗീസ്, കായിലോൺബാങ്ക്. | 10 | 0 | 0 |
| കെ. ഈ. ഈപ്പൻ, പോസ്റ്റ്ഓഫീസ് | 5 | 0 | 0 |
| ഒരു ഗുണകാംക്ഷി | 5 | 0 | 0 |
| എം. മാത്തുണ്ണി, ജേർണ്ണലിസ്റ്റ് | 3 | 0 | 0 |
| വി. സി. ജോൺ, കായിലോൺബാങ്ക് | 3 | 0 | 0 |
| ഇത്തിമല പുത്തൻവീട്ടിൽ കൊച്ചുകുഞ്ഞുമുതലാളി | 2 | 0 | 0 |
| പീലിപ്പോസു ചാക്കൊ, നാഷണൽബാങ്ക് | 2 | 0 | 0 |
| കെ. എൻ. കോശി, ഹാരിസൺ ക്രോസ്ഫീൽഡ് | 2 | 0 | 0 |
| കെ. ജോർജ്ജ്, പവ്വർഹൌസ് | 2 | 0 | 0 |
| പി. റവി. ഐസക്ക് എച്ച്. ആൻഡ്. സി. | 2 | 0 | 0 |
| പി. എൻ. വർഗീസ്, കായിലോൺബാങ്ക് | 2 | 0 | 0 |
| എം. വി. ഉമ്മൻ, എ. ഡി. കോട്ടൺമിൽ | 2 | 0 | 0 |
| കെ. റവി. വർഗീസ്, കായിലോൺബാങ്ക് | 2 | 0 | 0 |
| റവി. ഐ. കോശി, എ. ഡി. കോട്ടൺമിൽ | 2 | 0 | 0 |
| ഐ. വർഗീസ്മുതലാളി കായിലോൺബാങ്ക് | 2 | 0 | 0 |
| എം. മാത്യു ടി | 2 | 0 | 0 |
| ഇത്തിമല പുത്തൻവീട്ടിൽ കോശി ലൂക്കോസുമുതലാളി | 1 | 0 | 0 |
| വടക്കേമലയിൽ കോശിമുതലാളി | 1 | 0 | 0 |
| കക്കാപ്പുറത്ത് എം. സി. കോശിമുതലാളി | 1 | 0 | 0 |
| ഇത്തിമല പുത്തൻവീട്ടിൽ എം. ഐ. തോമസുമുതലാളി | 1 | 0 | 0 |

| | രൂ | ച | കാ |
|---|---|---|---|
| ഇത്തിമലപുത്തൻവീട്ടിൽഎം. ഐ. സക്കറിയാമുതലാളി | 1 | 0 | 0 |
| പി. ജെ. മാത്തൻ, സർവ്വയർ | 1 | 0 | 0 |
| മലയിൽ ബംഗ്ലാവിൽ കെ. കെ. മുതലാളി | 1 | 0 | 0 |
| ജി. തോമസ്, കായിലോൺബാങ്ക് | 1 | 0 | 0 |
| ജി. വറുഗീസ്, ഡി. എസ്സ്. പി. ആഫീസ് | 1 | 0 | 0 |
| എ. കോശിവൈദ്യൻ, ഇ. വി. വൈദ്യശാല | 1 | 0 | 0 |
| വി. ഐ. ഏബ്രഹാം, കായിലോൺബാങ്ക് | 1 | 0 | 0 |
| എം. സി. അബ്രഹാം ബി. എസ്. സി. മൂലമണ്ണിൽ | 1 | 0 | 0 |
| കെ. ഒ. വർഗീസ് ആക്ടിംഗ് സബ്റജിസ്ട്രാർ | 1 | 0 | 0 |
| റവി. കെ. കുഞ്ഞൻ ബി. ഏ. ഡി. റെജി. ആഫീസ് | 1 | 0 | 0 |
| പാപ്പി വർഗീസ്, കായിലോൺബാങ്ക് | 1 | 0 | 0 |
| എം. നൈനാൻ ടി | 1 | 0 | 0 |
| ജി. മാത്യു | 1 | 0 | 0 |
| റവി. ചെറിയാൻ പി. ഡബ്ളിയു. ഡി. | 1 | 0 | 0 |
| സി. ജി. ഫിലിപ്പ് | 1 | 0 | 0 |
| പി. ഇ. ചെറിയാൻ പി. ഡബ്ളിയു. ഡി. | 1 | 0 | 0 |
| കെ. ഒ. ശോശാമ്മ എ. ഡി. കോട്ടൺമിൽ | 1 | 0 | 0 |
| കെ. എം. മാത്തൻ ഹ: ക്രോ: | 1 | 0 | 0 |
| 30 എം. ഇ. മത്തായി | 0 | 7 | 0 |
| ആകെ. | 70 | 7 | 0 |

## ചാത്തന്നൂർ പള്ളിഇടവക.

(വികാരി—ദിവ്യശ്രീ കെ. പി. വറുഗീസുകശീശാ അവർകൾ)

| | രൂ | ച | കാ |
|---|---|---|---|
| കെ. ഗീവറുഗീസ് മുതലാളി, കിഴക്കേവീട് | 10 | 0 | 0 |
| കെ. കൊച്ചിടിച്ചാണ്ടിമുതലാളി, പടിഞ്ഞാറേ കോയിപ്പുറത്തു് | 5 | 0 | 0 |
| കെ. കൊച്ചാക്കൊമുതലാളി, തോട്ടത്തിൽവീട് | 5 | 0 | 0 |
| മത്തായി ഫിലിപ്പു, മേത്തൻറഴികത്തു പുത്തൻവീട് | 3 | 0 | 0 |
| കൊച്ചുകോശിമുതലാളി, പടിഞ്ഞാറേവീട് | 3 | 0 | 0 |
| സി. വി. ഉമ്മൻ, ഇത്തിക്കര ടൈൽഫാക്ടറി | 3 | 0 | 0 |
| എൻ. ജോൺ, ചാത്തന്നൂർ പുത്തൻവീട് | 2 | 0 | 0 |
| സി. ഇടിച്ചാണ്ടിമുതലാളി, വിളയിൽവീട് | 2 | 0 | 0 |
| സി. ഫിലിപ്പ് ടി | 2 | 0 | 0 |
| വി. ഒ. ചാക്കൊ, ഇത്തിക്കര ടൈൽഫാക്ടറി | 2 | 0 | 0 |
| ഇട്ടിനൈനാൻ, പള്ളിവാതുക്കൽ | 1 | 27 | 8 |
| കെ. സി. തോമസ്, ഇത്തിക്കര ടൈൽഫാക്ടറി | 1 | 14 | 4 |
| പി. എം. ഏബ്രഹാം ടി | 1 | 14 | 4 |
| വി. എസ്. അലക്സാണ്ടർ ടി | 1 | 14 | 4 |
| അച്ചിയമ്മ, കോയിപ്പുറത്തു തോട്ടത്തിൽ | 1 | 3 | 8 |
| മിസ്സസ് ഉമ്മുമ്മൻ, കാരക്കോട്ടു കിഴക്കേവീട് | 1 | 0 | 0 |
| കെ. യു. ജേക്കബ് മുതലാളി, കിഴക്കേവീട്ടിൽ | 1 | 0 | 0 |
| ഉമ്മുമ്മൻ കോശി, നെട്ടങ്ങോട്ടുവീട് | 1 | 0 | 0 |
| നൈനാ ഉമ്മുമ്മൻ ടി | 1 | 0 | 0 |
| ചാക്കോ, പാറയിൽവീട് | 1 | 0 | 0 |
| കൊച്ചുകോശി മുതലാളി, നെട്ടങ്ങോട്ടുവീട് | 1 | 0 | 0 |
| കോശി കിരിയാൻ, വേത്തോട്ടത്തു | 1 | 0 | 0 |
| കോശി മാത്യു ടി | 1 | 0 | 0 |
| കോശി ഉമ്മുമ്മൻ വേത്തോട്ടത്തു മേലേമുറിതോട്ടം | 1 | 0 | 0 |
| കോശി ഗീവറുഗീസ് തെങ്ങുവിള | 1 | 0 | 0 |
| കുഞ്ഞുതൂശ്ശൻ കോശി, മണമേൽവീട് | 1 | 0 | 0 |
| മത്തായി കോശി, പുതിയടത്തുവീട്ട | 1 | 0 | 0 |
| എം. കെ. വറുഗീസ് വൈദ്യൻ, തോടിയിൽവീട് | 1 | 0 | 0 |
| കോശി ഗീവർഗീസ്, കാരക്കോട്ടു തെക്കേക്കര | 1 | 0 | 0 |
| ചാക്കോ യോഹന്നാൻ, വടക്കേപാറയിൽ | 1 | 0 | 0 |
| യോഹന്നാൻ ജേക്കബ്, വലിയവിളാകത്തു | 1 | 0 | 0 |
| വി. സി. വറുഗീസ് പുത്തൻവീട് | 1 | 0 | 0 |
| ചാക്കൊ കുശ്ശൻ, പണ്ടാലവിളാകത്തു | 1 | 0 | 0 |
| പീലിപ്പോസു ലൂക്കോസ്, പണ്ടാലവിളാകത്തു | 1 | 0 | 0 |
| നൈനാ കോരുള മുതലാളി, പൊയ്കയിൽ വീട്ട | 1 | 0 | 0 |
| മീന്തെരുവിൽ വറുഗീസ് | | 21 | 0 |
| കിരിയാൻ, ചരുവിള വീട്ട | | 14 | 4 |
| വറുഗീസ്, മുട്ടത്തുവീട്ട | | 14 | 4 |

| | രൂ | ച | കാ |
|---|---|---|---|
| കോശി ഉമ്മുമ്മൻ, മാണിവിളാകം | | 14 | 4 |
| ജേക്കബ്, നെടിയവിളപുത്തൻ വീട്ട | | 14 | 4 |
| ഉമ്മുമ്മൻ ചെറിയാൻ ടി | | 14 | 4 |
| ഉമ്മുമ്മൻ നൈനാ ടി | | 14 | 4 |
| ഉമ്മുമ്മൻ ഉമ്മച്ചൻ, ഉതിക്കവിള | | 14 | 4 |
| തോമസ് ജോസഫ്, മലയാററികോണത്തു് | | 14 | 0 |
| ചാക്കോ ലൂക്കോസ്, ടി | | 14 | 0 |
| വറുഗീസ് വറുഗീസ്, കുന്നവിള കിഴക്കതിൽ | | 14 | 0 |
| കൊച്ചുകോശി, തെങ്ങുവിളവീട്ട | | 14 | 0 |
| ഇടിച്ചാണ്ടി വൈദ്യൻ, മാവിലഴികത്തു് | | 14 | 0 |
| ചാക്കൊ ഗീവറുഗീസ്, വിളയിൽ പുത്തൻവീട്ട | | 14 | 0 |
| വറുഗീസ് ഉമ്മൻ, അമ്പനാട്ടു | | 14 | 0 |
| കുഞ്ഞുതൂശ്ശൻ മാത്യു, മുല്ലത്താനത്തു് | | 14 | 0 |
| വറുഗീസ് യോഹന്നാൻ, തുണ്ടിൽ | | 14 | 0 |
| വറീതു ചാക്കൊ ചരുവിള | | 14 | 0 |
| യോഹന്നാൻ ദാനിയേൽ പുത്തൻവിള | | 14 | 0 |
| കൊച്ചുകോശി ഉമ്മുമ്മൻ, മാണിവിളാകത്തു് | | 14 | 0 |
| ചാക്കൊ തോമ്മാ, കാട്ടുമ്പുറത്തു് | | 14 | 0 |
| കോശി വറുഗീസ്, ചരുവിള | | 14 | 0 |
| ചാക്കൊ തോമ്മാ, പുലിക്കോട്ടു ചരുവിള | | 14 | 0 |
| ലൂക്കോസ്, വലിയ വിളാകത്തു | | 14 | 0 |
| യോഹന്നാൻ മത്തായി, വലിയവിളാകത്തു | | 14 | 0 |
| ചാക്കൊ ഗീവറുഗീസ്, വിളയിൽ പുത്തൻവീട്ട | | 14 | 0 |
| ജി. കൊച്ചുകോശി, കിഴക്കേ വിളപുത്തൻവീട്ട | | 14 | 0 |
| ദാനിയേൽ, മേലേവിളയിൽ | | 14 | 0 |
| ഇടിച്ചാണ്ടി പുത്തൻ പീടികയിൽ | | 14 | 0 |
| ഗീവറുഗീസ് മത്തായി, പാറയിൽ | | 10 | 0 |
| ലൂക്കോസു മുതലാളി മേലേതിൽ | | 10 | 0 |
| കിരിയാൻ പണ്ടപ്പുരയിടത്തിൽ | | 10 | 0 |
| മത്തായി മറിയാമ്മ അക്കരക്കുന്നത്തു | | 10 | 0 |
| ഇടിച്ചാണ്ടി പാണിയിൽ | | 7 | 0 |
| മത്തായി പാണിയിൽ | | 7 | 0 |
| കുഞ്ചാണ്ടി പാണിയിൽ | | 7 | 0 |
| ഗീവറുഗീസ് കുഞ്ഞുകുഞ്ഞു, പണ്ടാലവിളാകത്തു് | | 7 | 0 |
| ഉമ്മൻ, പുളിമൂട്ട് | | 5 | 0 |
| വറുഗീസു കുന്നവിള കിഴക്കതിൽ | | 4 | 0 |
| 75. വറീതു പാണിയിൽ ചരുവിള | | 3 | 0 |
| ആകെ. | 81 | 27 | 0 |

## നല്ലില വലിയപള്ളി.

(വികാരി ദിവ്യശ്രീ വി. കെ. ദാനിയേൽ കത്തനാർ അവർകൾ)

| | രൂ | ച | കാ |
|---|---|---|---|
| വിളയിൽവീട്ടിൽ മത്തായി ഗീവറുഗീസു | 1 | 0 | 0 |
| തുണ്ടുവിള ചെറിയ ഗീവറുഗീസ് | | 14 | 0 |
| നെടിയഴികത്തു കുഞ്ചാണ്ടി യോഹന്നാൻ | | 14 | 0 |
| തെക്കടത്തു ചെറിയഗീവറുഗീസ് | | 14 | 0 |
| പുതിയക്കൻ തൊമ്മൻ യോഹന്നാൻ | | 8 | 0 |
| മേലേവിള വീട്ടിൽ കോശി കോരുള | | 7 | 0 |
| ടി യോഹന്നാൻ കോശി | | 7 | 0 |
| തെക്കടത്തു തൊമ്മൻ ചെറിയ | | 7 | 0 |
| ടി ചെറിയാൻ മത്തായി | | 7 | 0 |
| കൊച്ചുവീട്ടിൽ ഇടിച്ചാണ്ടി അബ്രഹാം | | 7 | 0 |
| വിളയിൽ കോശി പീലിപ്പോസ് | | 7 | 0 |
| പ്ളാവിള ഇടിച്ചാണ്ടി ഗീവറുഗീസ് | | 7 | 0 |
| ടി പുത്തൻവീട്ടിൽ പീലിപ്പോസ് ദാനിയേൽ | | 7 | 0 |
| ചരുവിള തൊമ്മൻ തൊമ്മൻ | | 7 | 0 |
| കാഞ്ഞിരം വിള ചാക്കോ ഗീവർഗ്ഗീസ് | | 7 | 0 |
| കോണത്തു തെക്കേമുറി യോഹന്നാൻ ചാക്കൊ | | 7 | 0 |
| പൊയ്കവിള പുത്തൻവീട്ടിൽ തൂശ്ശൻ കോശി | | 7 | 0 |
| തുണ്ടുവിള ഇടിച്ചാണ്ടി മത്തായി | | 7 | 0 |
| കല്ലുവിള ഗീവറുഗീസ് ചെറിയ | | 7 | 0 |
| കൊച്ചുവീട്ടിൽ ഗീവറുഗീസ് ഇട്ടി | | 7 | 0 |
| വരവനഴികത്തു ചാക്കൊ ഇടിക്കുള | | 7 | 0 |
| മംഗലത്തായ വാറൂരു മാത്തൻ യോഹന്നാൻ | | 7 | 0 |
| പ്ളാവിള ഗീവറുഗീസ് പീലിപ്പോസ് | | 7 | 0 |
| ടി പുത്തൻ വീട്ടിൽ പീലിപ്പോസു് യോഹന്നാൻ | | 7 | 0 |
| ടി പീലിപ്പോസ് ഗീവറുഗീസ് | | 7 | 0 |

| | രൂ | ച | കാ |
|---|---|---|---|
| മംഗലത്തായ വാറൂരു കോശി മാത്തൻ | | 7 | 0 |
| പ്ളാവിള തെക്കതിൽ ഗീവറുഗീസു പീലിപ്പോസ് | | 7 | 0 |
| തെങ്ങുവിളവീട്ടിൽ ഗീവറുഗീസു തൊമ്മൻ | | 7 | 0 |
| കൊച്ചുവീട്ടിൽ ഗീവറുഗീസു തൊമ്മൻ | | 7 | 0 |
| ഇട്ടി മത്തായി കൊച്ചുവീട്ട | | 7 | 0 |
| കളീലഴികത്തു കോരുള തൊമ്മൻ | | 5 | 0 |
| തുണ്ടുവിള പുത്തൻ വീട്ടിൽ ഇടിച്ചാണ്ടി ചാക്കൊ | | 5 | 0 |
| മൂലവിള പീലിപ്പോസ് ചാക്കൊ | | 5 | 0 |
| പറങ്കിമാംവിള കുഞ്ഞുമാക്കാണ്ട യോഹന്നാൻ | | 5 | 0 |
| തട്ടാമല വീട്ടിൽ തൊമ്മൻ കോശി | | 5 | 0 |
| പ്ളാവിള മേലേതിൽ യോഹന്നാൻ | | 5 | 0 |
| ടി തെക്കേതിൽ മത്തായി ദാനിയേൽ | | 5 | 0 |
| വിളപ്പുരയിടത്തിൽ മത്തായി ഗീവറുഗീസ് | | 5 | 0 |
| മംഗലത്തു വീട്ടിൽ ചെറിയ യോഹന്നാൻ | | 5 | 0 |
| വടക്കടത്തു വീട്ടിൽ ഇടിച്ചാണ്ടി പീലിപ്പോസ് | | 5 | 0 |
| തുണ്ടുവിളവീട്ടിൽ ഉമ്മൻ യോഹന്നാൻ | | 5 | 0 |
| തുണ്ടുവിളവീട്ടിൽ ഉമ്മൻ ചാക്കൊ | | 4 | 0 |
| കല്ലുവിളവടക്കതിൽ കോശി ഗീവറുഗീസ് | | 4 | 0 |
| വിളപ്പുരയിടത്തിൽ ഇടിക്കുള കോശി | | 5 | 0 |
| ടി ഗീവറുഗീസ് ഉമ്മൻ | | 4 | 0 |
| ചരുവിള വീട്ടിൽ മാത്തുണ്ണി വറുഗീസ് | | 4 | 0 |
| എളളുവിള ഗീവറുഗീസ് യോഹന്നാൻ | | 4 | 0 |
| നടുവിലെമുറിയിൽ ചാക്കൊ യോഹന്നാൻ | | 4 | 0 |
| എളളുവിള ഗീവറുഗീസ് ചാക്കൊ | | 4 | 0 |
| കുഴിവിളപ്പുരയിടത്തിൽ മത്തായി കൊച്ചുമ്മൻ | | 4 | 0 |

